**കെ.കെ.മാസ്റ്റർ:**
**ഓർമ്മയുടെ അരങ്ങുകൾ**

പ്രസിദ്ധീകരണം
ഏപ്രിൽ 2021

*പ്രവർത്തകസംഘം*
വി.കെ.രവീന്ദ്രൻ
എ.കെ.ശ്രീധരൻ മാസ്റ്റർ
പി.പി.കെ പൊതുവാൾ
കെ.വി.കൃഷ്ണൻ മാസ്റ്റർ
വത്സരാജ് തൃക്കരിപ്പൂർ
കെ.തമ്പാൻ
പി.പി.ഗോവിന്ദൻ
ഇ.രാഘവൻ
എ.മുകുന്ദൻ
ഇ.ജയചന്ദ്രൻ
ഗംഗൻ ആയിറ്റി
എം.ടി.അന്നൂർ
കെ.ചന്ദ്രൻ
വി.വി.രവീന്ദ്രൻ
എ.കെ.കുഞ്ഞിരാമൻ പണിക്കർ
കെ.കെ.രാമകൃഷ്ണൻ
ഭാസ്ക്കരൻ പേക്കടം
പി.സി.രാധാകൃഷ്ണൻ
പി.എം.അനിൽ കുമാർ

*എഡിറ്റർ*
ഇ.പി.രാജഗോപാലൻ

*പ്രസാധകൻ*
പി.എം. അനിൽകുമാർ
തങ്കയം, പി.ഒ. തൃക്കരിപ്പൂർ
കാസർഗോഡ് ജില്ല
ഫോൺ: 9447478815
anilpmanil@gmail.com

*രൂപകൽപന*
മധു ഒറിജിൻ, 9746703055

രേഖാചിത്രങ്ങൾ:
ബിജു കാഞ്ഞങ്ങാട്
ഗോവിന്ദൻ ദീപ്തി
അനിൽകുമാർ എ

*പോർട്രെയ്റ്റ്:*
മനോജ് തങ്കയം

പ്രിന്റിംഗ്:
എവൺ പ്രിന്റേഴ്സ്

# ആമുഖം

ചരിത്രം അങ്ങ് ദൂരത്തെവിടെയുമല്ല. ഒരോരുത്തരും, ഓരോ (ചെറിയ) നാടും ചരിത്രത്തിനകത്താണ്. ചരിത്രം ഉണ്ടാക്കിക്കൊണ്ടാണ്, ചരിത്രത്തിൽ പങ്കാളികളായിക്കൊണ്ടാണ് എല്ലാവരും ജീവിച്ചുപോരുന്നത്. അതിനാൽ ഓരോ നാടിനും ചരിത്രമായി ആഖ്യാനം നേടാൻ അർഹതയുണ്ട് അവകാശമുണ്ട്. ഇത് പ്രാഥമികമായ ജനാധിപത്യാശയങ്ങളിലൊന്നാണ്.

ചരിത്രം അധികാരത്തിന്റെ കഥ മാത്രമല്ല. ഭക്ഷണത്തിനും ഉടുപ്പിനും ഉടലിനും അറിവിനും ചരിത്രം ഉണ്ട്. കെട്ടിടത്തിനും കളിക്കും കലയ്ക്കും ചരിത്രം ഉണ്ട്. മരങ്ങൾക്ക്, വഴികൾക്ക്, വാഹനങ്ങൾക്ക് മൈതാനങ്ങൾക്ക്, വെള്ളക്കെട്ടുകൾക്ക് ചരിത്രം സാധ്യമാണ്. എല്ലാറ്റിനും ചരിത്രത്തിൽ ഇടം ഉണ്ട് ഇടം കൊടുക്കേണ്ടതുണ്ട്.

കല സകലത്തെയും ഉൾക്കൊള്ളാൻ തയ്യാറായ സംവിധാനമാകയാൽ അതിന്റെ ചരിത്രം സവിശേഷമായ ഒന്നായിരിക്കും. നേരിന്റെയെന്ന പോലെ, കനവിന്റെയും ചേർച്ചയാണ് കല. വ്യക്തി കലയിൽ ഉണ്ട് പക്ഷെ, കലയിൽ വരുന്ന വ്യക്തികൾ സ്വകാര്യശരീരങ്ങൾക്കപ്പുറത്തെ ആശയരൂപങ്ങളായിട്ടാണ് വർത്തിക്കുന്നത്.

കെ.കെ. മാസ്റ്റർ തന്റെ ജീവിതത്തിലെ ഏറ്റവും പ്രധാനപ്പെട്ട കാര്യം കലയാണ് എന്ന് കരുതിപ്പോന്ന തൃക്കരിപ്പൂരുകാരനാണ്. ഈ അഭിപ്രായം മാസ്റ്ററുടെ സഹാധ്യാപകരോ വീട്ടുകാരോ തള്ളിക്കളയാനിടയില്ല. അദ്ദേഹം അധ്യാപനവൃത്തിയെയും തിയേറ്റർപോലെ സങ്കല്പിച്ചു തൃക്കരിപ്പൂർ തങ്കയം ആലുംവളപ്പിനടുത്ത സ്വന്തം വീടിനെ കലാസമിതി പോലെയാക്കി. പാട്ടിന്, കൊട്ടിന്, വരയ്ക്ക്, വാക്കിന്, നടനത്തിന്

അവിടെ എന്നും ഇടം കിട്ടി. അഥവാ വീട് സ്വന്തം മനസ്സുപോലെയായി. അതിനോട് ഇണങ്ങുന്ന വീട്ടുകാരും ഉണ്ടായി. അങ്ങനെ മാസ്റ്റർ നെടുനാൾ അഞ്ചരപതിറ്റാണ്ടോളം കലയിൽ പ്രവർത്തിച്ചു. പ്രായോഗികമായും സൈദ്ധാന്തികമായും സ്വയം പുതുക്കാനുള്ള സന്നദ്ധത അദ്ദേഹത്തിന് പ്രവർത്തനകാലത്ത് എന്നും ഉണ്ടായിരുന്നു. അതും മാസ്റ്ററെ ഊർജ്ജസ്വലനാക്കിപ്പോന്നു.

നാടകത്തിന്റെയും ചിത്ര-ശില്പകലകളുടെയും സംഗീതത്തിന്റെയും പ്രയോക്താവും വ്യാഖ്യാതാവുമായിരുന്നു. നിരവധി കലാസമിതി കളിൽ പ്രവർത്തിച്ചു. വ്യത്യസ്തതയ്ക്കും പുതുമയ്ക്കും വേണ്ടി അദ്ധ്വാനിച്ചു. പരിമിതികളെ സാദ്ധ്യതകളാക്കി. മാഷ് വേണ്ടപ്പോഴൊക്കെ മറ്റു കലാകാരന്മാരുടെ സഹായിയുമായി. കലാകാരന്മാരുടെ സഹോദര്യം എന്ന ആശയത്തെ പ്രയോഗിച്ച് കാണിച്ചു. എപ്പോഴും ഉത്സാഹിയായിരുന്നു. വിമർശനങ്ങൾ ആരോഗ്യകരമാവാൻ സദാ ശ്രദ്ധിച്ചു.

കല തന്നെയായിരുന്നു തന്റെ പ്രത്യയശാസ്ത്രം. അതിൽ ഉൾച്ചേർന്ന സംഘബോധത്തിലും വിമോചനാത്മകതയിലും അദ്ദേഹം വിശ്വാസമർപ്പിച്ചു.കലാകാരൻ സമൂഹത്തിനൊപ്പം നിൽക്കണമെന്നതിൽ മാഷ്ക്ക് സംശയമില്ലായിരുന്നു. കല സമൂഹത്തിന്റെ സവിശേഷമായ വെളിപ്പെടലാണ് എന്ന് അദ്ദേഹം പറഞ്ഞുനടന്നില്ല പ്രവർത്തിച്ചുകാട്ടി.

ഇങ്ങനെ ജീവിച്ച ഒരാളുടെ ഓർമ്മകൾ അനാഥമാവരുത്. പ്രവർത്തനത്തിന്റെ കഥകൾക്ക് രേഖയുണ്ടാവണം. ഈ ആഗ്രഹമാണ് ഈ പുസ്തകത്തിന്റെ രൂപത്തിൽ നിറവേറുന്നത്. സ്വാഭാവികമായും ഈ പുസ്തകത്തിലെ ഓർമ്മകൾ ഒരാളുടെ മാത്രം അരങ്ങല്ല. ഒരു ഗ്രാമത്തിലെ രണ്ടു, മൂന്നു തലമുറകളിൽ പെട്ട ആളുകൾ ഇതിൽ പല തലങ്ങളിൽ വന്നു ചേരുന്നുണ്ട്. ഒരാൾക്ക് മാത്രമായി ചരിത്രം ഇല്ല എന്ന് സൗമ്യമായി വെളിവാക്കുന്ന പുസ്തകമാണിത് എന്ന് ഞങ്ങൾ കരുതുന്നു.

തൃക്കരിപ്പൂരിന്റെ കലാചരിത്രത്തിലേക്കുള്ള ഒരു വഴി കൂടിയാണ് ഇത് എന്നും ഞങ്ങൾ വിശ്വസിക്കുന്നുണ്ട്. ഇവിടത്തെ ഓർമ്മകളെ മറവിയ്ക്ക് വിട്ടുകൊടുക്കാതിരിക്കാനുള്ള കൂടുതൽ ശ്രമങ്ങൾ തുടർന്നുണ്ടാവും എന്നതാണ് ഞങ്ങളുടെ പ്രതീക്ഷ.

ഇതിലേക്ക് ഓർമ്മകൾ എഴുതിത്തന്ന എല്ലാവർക്കും നന്ദി. പല നിലകളിൽ ഇതുമായി ചേർന്നു നിന്നവരെ ഞങ്ങൾ ഓർമ്മിക്കുന്നു. കെ. കെ. മാസ്റ്ററുടെ കുടുംബാംഗങ്ങളാണ് ഇങ്ങനെയൊരു പുസ്തകത്തിന്റെ കാര്യം ആദ്യമായി പറഞ്ഞത്. അതിന്റെ പ്രസക്തിയും പ്രാധാന്യവും പെട്ടെന്ന് തിരിച്ചറിഞ്ഞ കുറച്ചാളുകൾ പല തവണ സൗത്ത് തൃക്കരിപ്പൂർ സ്കൂളിന്റെ മരത്തണലിൽ കൂടിയിരുന്നു. ആ ഇരിപ്പുകളിൽ നിന്ന് ഉണ്ടായതാണ് ഈ പുസ്തകത്തിന്റെ ഘടന.

പ്രവർത്തകസംഘത്തിന് വേണ്ടി,
എഡിറ്റർ

# ജീവിതരേഖ

പി.പി.കുഞ്ഞികൃഷ്ണൻ എന്നാണ് മുഴുവൻ പേര്. 1939 ജൂലായ് 23 ന് ഇന്നത്തെ കാസർകോട് ജില്ലയിലെ വടക്കെ തൃക്കരിപ്പൂർ ഗ്രാമത്തിലെ തങ്കയത്ത് ജനിച്ചു. പറമ്പത്ത് കുഞ്ഞിക്കണ്ണപ്പൊതുവാൾ, പരിയാച്ചേരി പടി ക്കാൽ വീട്ടിൽ ചിരിയക്കുഞ്ഞിയമ്മ എന്നിവരുടെ മകൻ. അച്ഛൻ പ്രൈമറി സ്കൂൾ അദ്ധ്യാപകനായിരുന്നു.
കുന്നച്ചേരി എ.എൽ.പി.സ്കൂളിൽ പ്രാഥമിക വിദ്യാഭ്യാ സവും പയ്യന്നൂർ, കാഞ്ഞങ്ങാട് എന്നിവിടങ്ങളിലായി ഹൈസ്കൂൾ വിദ്യാഭ്യാസവും പൂർത്തിയാക്കി. കണ്ണൂർ ഗവ. ടീച്ചേഴ്സ് ട്രെയ്നിംഗ് സ്കൂളിൽ നിന്ന് ടി.ടി.സി. പരീക്ഷ ജയിച്ചു. അതിന് മുൻപ് വിവിധ സർക്കാർ കാര്യാലയങ്ങളിൽ താത്ക്കാലികമായി ജോലി ചെയ്തു. അതിനിടയിൽ ജന്മസിദ്ധമായ ചിത്രകലാപാടവ

ത്തിനുള്ള ഔദ്യോഗികാഗീകാരം തേടി കെ.ജി.ടി.ഇ ഡ്രോയിംഗ് പരീക്ഷയെഴുതി ജയിച്ചു. ശില്പകലയിലും തല്പരനായിരുന്നു.

തൃക്കരിപ്പൂരിലെ വിവിധ കലാസമിതികളുമായി ബന്ധം സ്ഥാപിക്കുക വഴി ശാസ്ത്രീയസംഗീതത്തിൽ പരിശീലനം നേടി. ഇതേ വഴിയ്ക്കു തന്നെ ഹാർമോണിയം, തബല, എന്നിവയിലും പ്രാവീണ്യം നേടിയെടുത്തു. ചിത്രകലയിലുള്ള സിദ്ധി നാടകാവതരണവുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങൾക്കായി സ്വമേധയാ ദീർഘകാലം പ്രയോജനപ്പെടുത്തിപ്പോന്നു. ശ്രദ്ധേയനായ അഭിനേതാവും സംവിധായകനുമായിരുന്നു, രംഗപടനിർമ്മാതാവും. നാടകസംഘാടകൻ എന്ന നിലയിലും പ്രവർത്തിച്ചു. ചമയകലാകാരൻ എന്ന നിലയിൽ വിപുലമായ സേവനം നടത്തി. ഇതൊന്നും വരുമാനം പ്രതീക്ഷിച്ചുകൊണ്ടുള്ള തൊഴിലുക ളായി കണ്ടില്ല.

തൃക്കരിപ്പൂർ കെ.എം.കെ. സ്മാരക കലാസമിതി, ദേശീയ കലാവേദി, ബി.എസ്.എസ്. കലാസമിതി, ദേശാഭിമാനി തിയറ്റേഴ്സ്, ഉദയ ചൊവ്വേരി, നവജീവൻ തങ്കയം, പയ്യന്നൂർ ശരണഭവ നാട്യസംഘം, തൃക്കരിപ്പൂർ തങ്കയം മുഹമ്മദ് അബ്ദുൾ റഹ്മാൻ സ്മാരക വായനശാല, രാഗാഞ്ജലി സംഗീത വിദ്യാലയം എന്നിവയുമായി വിവിധ കാല ഘട്ടങ്ങളിൽ ബന്ധം പുലർത്തി. കോഴിക്കോട്, കണ്ണൂർ ആകാശവാണി നിലയങ്ങളിലെ നിരവധി നാടകങ്ങളിൽ അഭിനയിച്ചു.

'തപസ്യ' എന്ന പേരിൽ ഒരു നാടക സംഗീത ചിത്രകലാ വിദ്യാലയം സ്വന്തം മുൻകൈയിൽ ജനകീയസ്വഭാവം നിലനിർത്തിക്കൊണ്ട് നടത്തിയിരുന്നു. യുവകലാസാഹിതി പ്രസ്ഥാനവുമായി അടുത്ത ബന്ധം പുലർത്തി.

നാടകസ്ക്രിപ്റ്റുകളുടെയും തിയേറ്റർ സംബന്ധിയായ ലേഖനങ്ങളുടെയും പത്രക്കുറിപ്പുകളുടെയും ചിത്രങ്ങളുടെയും മികച്ച ശേഖരത്തിന്റെ ഉടമയായിരുന്നു. ഒരു കമ്പം എന്നതിനപ്പുറം, തിയേറ്ററിനെ സൈദ്ധാന്തികമായിക്കൂടി കാണാനുള്ള തയ്യാറെടുപ്പിന്റെ ഭാഗമാണ് ഇത് എന്ന് വിലയിരുത്താം.

കവിതകളും ലളിത-നാടകഗാനങ്ങളും കഥകളും എഴുതിയിരുന്നു. മുഴുനീളനാടകങ്ങളും ഏകാങ്കങ്ങളും രചി

ച്ചിട്ടുണ്ട്. ഒന്നും സമാഹരി ച്ചിട്ടില്ല. കലാരംഗത്ത് വലിയ സൗഹൃദത്തിന്റെ ഉടമയായിരുന്നു.

സൗത്ത് തൃക്കരിപ്പൂർ ഗവ.ഹയർസെക്കന്ററി സ്കൂളിൽ യു.പി.വിഭാഗത്തിൽ ദീർഘകാലം അദ്ധ്യാപകനായി പ്ര വർത്തിച്ചു. കന്നുവീട് കടപ്പുറം ഗവ.യു.പി. സ്കൂളിലും തൃക്കരിപ്പൂർ ഗവ.ഹൈസ്കൂളിലും സേവനം നടത്തുക യുണ്ടായി. പ്രധാനാദ്ധ്യാപകനായി തെക്കിൽ വെസ്റ്റ് ഗവ.യു.പി.സ്കൂൾ, പിലിക്കോട് ഗവ. യു.പി.സ്കൂൾ എന്നി വിടങ്ങളിലും പ്രവർത്തിച്ചു. നാടകം, സംഗീതം, ചിത്രശില്പ കലകൾ എന്നിവയുടെ പ്രയോഗം അക്കാദമിക രംഗത്തും ഔചിത്യത്തോടെ നടത്തിയതായി വിദ്യാർത്ഥികളും സഹ പ്രവർത്തകരും സാക്ഷ്യപ്പെടുത്താറുണ്ട്. 1995 മാർച്ചിൽ സർക്കാർ സേവനത്തിൽ നിന്ന് പിരിഞ്ഞു. തുടർന്ന്, രോ ഗാതുരനായി കിടപ്പിലാകും വരെ കലാ സാംസ്കാരിക പ്ര വർത്തനങ്ങൾക്കായി പൂർണ്ണമായും സമയം ചെലവഴിച്ചു.

പി.എം.പദ്മാക്ഷിയാണ് ഭാര്യ. മക്കൾ അനിൽ കുമാ റും അനിതയും. ഇരുവരും സർക്കാർ വിദ്യാലയങ്ങളിൽ അദ്ധ്യാപനവൃത്തിയിൽ. പരേതയായ നാരായണി, കുഞ്ഞി പാർവ്വതി എന്നിവർ സഹോദരിമാർ. രാഷ്ട്രീയ-സാമൂഹ്യ-സാംസ്കാരിക പ്രവർത്തകൻ കൂടിയായിരുന്ന പരേതനാ യ പി.പി. കുഞ്ഞിരാമൻ മാസ്റ്റർ മൂത്തസഹോദരൻ. മികച്ച അദ്ധ്യാപകനും, ശാസ്ത്രസാഹിത്യകാരനും ബാലസാ ഹിത്യകാരനും വിവർത്തകനുമായ പി. പി. കെ. പൊതു വാൾ, ചിത്രകാരനും ചമയ കലാകാരനും ഗൃഹനിർമ്മാണ കലാവിദഗ്ധനുമായ പി.പി. ഗോവിന്ദൻ എന്നിവർ അനുജ ന്മാർ.

സർക്കാരിന്റെയോ കലാ-സാംസ്കാരികസംഘടനകളു ടെയോ ഔദ്യോഗികമായ അംഗീകാരങ്ങളൊന്നും കെ.കെ. മാസ്റ്ററെ തേടി വന്നില്ല.

2016 ഫെബ്രുവരി 3ന് അന്തരിച്ചു.

## ഉള്ളടക്കം



ഒരു നാടകജീവിതം സൗന്ദര്യാന്വേഷണം
മാത്രമാവാതെ സൗഹൃദത്തിന്റെയും
സാമൂഹികതയുടേയും ആവിഷ്ക്കാരമായി
തീർന്നതെങ്ങനെയെന്ന്
ആരായുന്ന കുറിപ്പുകൾ



# കലാകാരൻ എന്ന ജീവിതം

എം.രവീന്ദ്രനാഥ്

നിർമ്മലമായിരുന്നു ആ മനസ്സ്. നിറച്ചും കരുണ, സ്നേഹം. ഇവയൊക്കെ ആവോളം പകർന്നുതന്നിരുന്ന സുഹൃത്ത്, നിസ്വാർത്ഥനായ ഒരു കലോപാസകൻ, വിശ്വാസങ്ങളിലെ പിടിവാശിക്കാരൻ, പുത്തൻ അറിവുകൾക്കായി നിരന്തരം ശ്രമിച്ചുകൊണ്ടിരുന്ന ഒരു വിദ്യാർത്ഥി, വിനയാന്വിതനായ അധ്യാപകൻ ഇങ്ങനെയൊക്കെയായിരുന്നില്ലേ ദിവംഗതനായ കെ കെ മാസ്റ്റർ?

ജ്യേഷ്ഠസഹോദരൻ, സുഹൃത്ത്, സന്നിഗ്ധ ഘട്ടങ്ങളിൽ കൈ പിടിച്ചു മുന്നോട്ടു നയിച്ച വഴികാട്ടി, അനുമോദനങ്ങളും അവഹേളനങ്ങളും സംയമനത്തോടെ ഉൾക്കൊള്ളാൻ ശീലിപ്പിച്ച ഗുരു, ധനേച്ഛയില്ലാതെ കലാപ്രവർത്തനങ്ങളിൽ അഭിരമിക്കാൻ പ്രോത്സാഹിപ്പിച്ച കലോപാസകൻ.... ഇങ്ങനെയൊക്കെയായിരുന്നു കെ കെ മാസ്റ്റർ എനിക്ക്.

മിതത്വവും ലാളിത്യവും ജീവിതത്തിൽ ആർഭാടമാക്കിയ കെ കെ, ശുദ്ധ കലാസങ്കല്പങ്ങളുടെ ആരാധകനായിരുന്നു. പൂർണ്ണതയ്ക്കു വേണ്ടിയുള്ള തീവ്രാഭിനിവേശം അദ്ദേഹത്തിനുണ്ടായിരുന്നു. ഈ തീവ്രാഭിനിവേശം പലപ്പോഴും കാലഘട്ടത്തിന് അനുയോജ്യമല്ലെന്ന തിരിച്ചറിവുണ്ടായിട്ടും വിട്ടുവീഴ്ചയ്ക്ക് അദ്ദേഹം തയ്യാറായിരുന്നില്ല. ഈ പിടിവാശി ഉല്പന്ന-വിപണനകമ്പോളത്തിൽ വിപരീത ഫലമുളവാക്കിയതും അദ്ദേഹം കാര്യമാക്കിയില്ല. വളരെ പിന്നിലായിരുന്നവർ ഉല്പന്നങ്ങൾ വിറ്റഴിച്ചപ്പോഴും അവരെല്ലാം ബഹുമാനിക്കപ്പെട്ടപ്പോഴും ഒരനിഷ്ടവും അദ്ദേഹത്തിൽനിന്നുണ്ടായതുമില്ല. അത്തരം സംസ്കരിക്കപ്പെട്ട ഒരു മനസ്സിന്റെ ഉടമയായിരുന്നു ആ കലാകാരൻ.

ചിത്രരചന, പ്രതിമാനിർമ്മാണം, നാടകം, സംഗീതം അങ്ങനെ കലയുടെ വിവിധ മേഖലകളിൽ വിഹരിച്ച കെ കെ, മികച്ചൊരു ആസ്വാദകനും വിമർശകനുമൊക്കെയായിരുന്നു. നല്ലതെന്നു തോന്നിയതിനെ പ്രശംസിക്കാനും കൊള്ളാത്തവയെ നിശിതമായി വിമർശിക്കാനും ഒരിക്കലും മടി കാണിച്ചിരുന്നില്ല. ആരംഭക്കാരെ ഉപദേശിച്ച് സ്നേഹത്തോടെ പ്രോത്സാഹിപ്പിക്കുന്നതിൽ അദ്ദേഹം പ്രത്യേകം താല്പര്യം കാണിച്ചിരുന്നു.

എന്നിലെ നാടകക്കാരനെ, അഭിനേതാവിനെ അദ്ദേഹം മനസാ ഇഷ്ടപ്പെട്ടു. അവിടെ തുടങ്ങി പിന്നീട് അതൊരു ആത്മബന്ധമായി വളർന്നു. പരിപൂർണ്ണതയ്ക്കു വേണ്ടി വഴി വിട്ടുകൊടുക്കുകയും തന്റെ ആഗ്രഹങ്ങളെ ബലി കഴിക്കുകയും ചെയ്ത വലിയ മനസ്സ് അദ്ദേഹത്തിനുണ്ടായിരുന്നു.

1992 ലാണെന്നാണ് ഓർമ്മ. "കാൽവരിമലമുകളിൽ" എന്ന നാടകത്തിന്റെ ഗർഭഗൃഹത്തിൽ യേശുക്രിസ്തുവിന്റെ അവസാന നാളുകളും കുരിശാരോഹണവും ജൂദാസിന്റെ മാനസികസംഘർഷവും ആസ്പദമാക്കിയുള്ളതാണ് രചന. ഏറെ വെല്ലുവിളികളുയർത്തുന്നതായിരുന്നു ഈ നാടകപ്രവർത്തനം. ദിവംഗതനായ പ്രിയ സുഹൃത്തും സഹോദരനുമൊക്കെയായിരുന്ന അഡ്വ. ജീവാനന്ദിന്റെ നിർബ്ബന്ധത്തിനു വഴങ്ങിയാണ് ഈ ദൗത്യം ഏറ്റെടുത്തത്. സഹകരിക്കാൻ കെ കെ മാസ്റ്ററും തയ്യാറായി. രംഗങ്ങൾക്ക് രൂപംനൽകാനും കഥാപാത്രസൃഷ്ടിക്കുമൊക്കെ മാസ്റ്ററുടെ ഉപദേശനിർദ്ദേശങ്ങൾ സഹായകമായി.

നാടകത്തിലായും സിനിമയിലായും വേറിട്ട വഴികളിലൂടെ സഞ്ചരിച്ച അതുല്യകലാകാരൻ ശ്രീനിവാസൻ ഈ നാടകത്തിൽ വേഷമിടുവാൻ തയ്യാറായത് കെ കെ മാസ്റ്ററുടെ ആവേശം ഇരട്ടിപ്പിച്ചു എന്നു തന്നെ പറയാം. ശ്രീനിവാസനെന്ന കലാകാരനെ അദ്ദേഹം അത്രമാത്രം ആരാധിക്കുകയും സ്നേഹിക്കുകയും ചെയ്തിരുന്നു. ശ്രീനിവാസനോടൊപ്പം അഭിനയിക്കാൻ ഏറെ തൽപരനുമായിരുന്നു.

നാടകചർച്ചയിലും അഭിനേതാക്കളെ തെരഞ്ഞെടുക്കുന്നതിലും അദ്ദേഹം സജീവമായിരുന്നു. യഹൂദ പുരോഹിതപ്രമാണിയായ 'അന്നാസ്' എന്ന കഥാപാത്രത്തിന്റെ വേഷം കെ കെ മാസ്റ്റർക്കായി നീക്കിവെച്ചു. ഒന്നു രണ്ടു റിഹേഴ്സൽ കഴിഞ്ഞപ്പോൾ അദ്ദേഹം പിൻവാങ്ങുകയായിരുന്നു. തന്റെ ഭാവനയിലുള്ള അന്നാസ് എന്ന കഥാപാത്രത്തോട് പൂർണ്ണനീതി പുലർത്താൻ കഴിയുന്നില്ല എന്നതായിരുന്നു കാരണം. ശ്രീനിവാസനെപ്പോലുള്ള ഒരു പ്രതിഭ രംഗത്തുവരുമ്പോൾ ഒരു കഥാപാത്രവും മങ്ങിപ്പോകരുതെന്ന നിർബന്ധബുദ്ധിയാണ് ഈ പിൻമാറ്റത്തിനു കാരണം. അരങ്ങത്തുനിന്നും അണിയറയിലേക്ക് സ്വയം പിൻവാങ്ങിയ കെ കെ, യഹൂദപുരോഹിതരുടെ കൊട്ടാരങ്ങൾക്കും റോമാസാമ്രാജ്യത്തിലെ കോടതി മുറിക്കും അക്കാലത്തെ ആടയാഭരണങ്ങൾക്കും രൂപംനൽകുകയായിരുന്നു. യഹൂദ വാസ്തുശില്പങ്ങളും രണ്ടായിരം വർഷങ്ങൾക്കുമുമ്പിലുള്ള യഹൂദജനതയുടെ വസ്ത്രാലങ്കാര

രീതികളും മനസ്സിലാക്കാൻ കഠിനാദ്ധ്വാനം തന്നെ ചെയ്തു. സഹായികളായി സഹോദരൻ ഗോവിന്ദനും ദിവംഗതനായ പി ജി അന്നൂരുമുണ്ടായിരുന്നു.

ആ നാടകം വിജയം നേടാൻ രംഗസജ്ജീകരണങ്ങളും ഉടയാടകളും ഏറെ സഹായിച്ചു. പ്രതിഫലേച്ഛ ഒട്ടുമില്ലാതെ ഈ കലോപാസകൻ നടത്തിയ സേവനം മറ്റൊരാളിൽ നിന്നും പ്രതീക്ഷിക്കാൻ വയ്യാത്തതുമായിരുന്നു.

ഓർമ്മ ശിഥിലമായ അവസാനനാളുകളിലും അദ്ദേഹത്തിലെ കലാചിന്ത സജീവമായിരിക്കാം. അദ്ദേഹത്തെ കാണാനെത്തുന്ന എന്നെ പേരുചൊല്ലി വിളിക്കാനും പുഞ്ചിരിക്കാനും അദ്ദേഹത്തിന് കഴിഞ്ഞിരുന്നത് അതുകൊണ്ടാവാം.



# ശ്രുതിചേരൽ

എം പി രാഘവൻ

കാലം 1964–65. തൃക്കരിപ്പൂർ മത്സ്യമാർക്കറ്റിനു സമീപത്തെ കെട്ടിടത്തിന്റെ മുകൾനില. തൃക്കരിപ്പൂർ കെ.എം.കെ. സ്മാരക കലാസമിതി. ആയുർവേദ കടയിലെ ജോലി കഴിഞ്ഞ് ഞാൻ അങ്ങോട്ടാണ് പോവുക. കെ.കെ. മാഷെ എല്ലാ ദിവസങ്ങളിലും അവിടെ കാണാം. ആ കൂടിച്ചേരലിൽ കെ കൃഷ്ണൻ മാസ്റ്റർ, വി പി കൃഷ്ണൻ, കരിമ്പിൽ കുഞ്ഞമ്പു, എം വി കുഞ്ഞപ്പൻ, എം വി ഗോവിന്ദൻ, കെ പി രാമൻ നായർ, പി വി ബാല കൃഷ്ണൻ തുടങ്ങിയ സംഗീത അഭിനയ പ്രതിഭകൾ. സംഗീത സാന്ദ്രമായ ആ വൈകുന്നേരങ്ങളിൽ എന്നിലെ സംഗീതത്തേയും തൊട്ടുണർത്താൻ കഴിഞ്ഞു. തൃക്കരിപ്പൂർ ഹൈസ്കൂളിലെ സംഗീത അധ്യാപകനായിരുന്ന കണ്ണൂർ കുഞ്ഞിരാമൻ മാസ്റ്ററുടെ കീഴിൽ കർണാടക സംഗീതം അഭ്യസിക്കാൻ തുടങ്ങി. കെ കെ മാസ്റ്റർ, കെ കൃഷ്ണൻ മാസ്റ്റർ, കുഞ്ഞമ്പു മാസ്റ്റർ (എടാട്ടുമ്മൽ), പി ഭാസ്കരൻ മാസ്റ്റർ (എടാട്ടുമ്മൽ), കരിമ്പിൽ കുഞ്ഞമ്പു എന്നിവരുമുണ്ടായിരുന്നു. തുടർന്ന് കണ്ണൂർ ബാബുരാജ് എന്ന ബാബു അണ്ണന്റെ ശിക്ഷണത്തിൽ തബലപഠനവും. പള്ളിയത്ത് കുഞ്ഞമ്പു നായരുടെ ശിക്ഷണത്തിലും സംഗീതപഠനം തുടർന്നു. പഠനത്തിൽ കെ കെ മാസ്റ്ററുടെ സ്ഥിരോത്സാഹവും ആത്മാർത്ഥതയും എടുത്തുപറയേണ്ടതാണ്. സ്വരങ്ങളൊക്കെ പുസ്തകത്തിൽ അദ്ദേഹം എഴുതിവെച്ചത് കാണാൻ തന്നെ പ്രത്യേക ചന്തമാണ്. തങ്കയം മുഹമ്മദ് അബ്ദുറഹിമാൻ സ്മാരക വായനശാലയ്ക്കുവേണ്ടി അദ്ദേഹം നാടകം സംവിധാനം ചെയ്തു അവതരിപ്പിച്ചിട്ടുള്ളത് ഓർക്കുന്നു. വായനശാലയിൽ മുഹമ്മദ് അബ്ദുറഹിമാൻ സാഹിബിന്റെ മനോഹരമായ ഒരു ചിത്രവും വരച്ചു വച്ചത് ഓർക്കുന്നു.

ഒരിക്കൽ തൃക്കരിപ്പൂരിൽ ഒരു ചിത്രകലാ ക്യാമ്പ്. പൂവൻ കോഴിയുടെ ചിത്രം വരച്ച് ഉദ്ഘാടനം ചെയ്തു കെ കെ മാഷ്. കാഹളം മുഴക്കി ചിത്രകലയിലേക്ക് ഉണർത്തുന്ന പ്രതീകാത്മക ചിത്രം. കലാപരമായ ഏതൊരു ഉത്തരവാദിത്വവും ഏറ്റെടുക്കാൻ അത് തീരുന്നതുവരെ യാതൊരു പ്രതിഫലേച്ഛയുമില്ലാതെ അവസാനം വരെ അദ്ദേഹമുണ്ടാകും. പ്രകൃതിയെ ആരാധിച്ചിരുന്ന മാസ്റ്റർ ഒരുവിധ അനുഷ്ഠാന ആചാരങ്ങളിലും തൽപ്പരനായിരുന്നില്ല. എന്നാൽ കലാപരിപാടികൾ കാണാനും അവതരിപ്പിക്കാനും അദ്ദേഹം തെയ്യപ്പറമ്പിലുണ്ടാകും. എന്റെ അഭ്യർത്ഥന മാനിച്ച് താല്പര്യമില്ലെങ്കിലും ഒരു ഭക്തിഗാനം എഴുതിത്തന്നിട്ടുണ്ട്.

'ശങ്കര നന്ദന പാദപത്മം തൊഴാൻ
ശബരിയിലെത്തും കുരുവികളേ.....'

മധ്യമാവതി രാഗത്തിൽ ഞാനതിനു സംഗീതം പകർന്നു. കൂടാതെ അദ്ദേഹം അഭിനയിക്കുകയും സംവിധാനം ചെയ്യുകയും ചെയ്ത നാടകങ്ങളിൽ സംഗീതമൊരുക്കാൻ അവസരമുണ്ടായിട്ടുണ്ട്. അസാധാരണമായ ഒരു ശ്രുതിചേരൽ ഞങ്ങൾ തമ്മിലുണ്ടായിട്ടുണ്ട്. മാഷെക്കുറിച്ച് എത്രയോ അനുഭവങ്ങൾ എഴുതാനുണ്ട്. ഇന്നത്തെ എന്റെ ആരോഗ്യസ്ഥിതിയിൽ ഓർത്തെടുക്കാൻ പറ്റുന്നില്ല. എന്നും ഊർജ്ജം തുടിക്കുന്ന ചിരിക്കുന്ന ആ മുഖം മറവിയാൽ മെല്ലെമെല്ലെ മാഞ്ഞുപോകുന്നതാണ് പിന്നീടു കണ്ടത്. ഒന്നുരണ്ടുപ്രാവശ്യം കാണാൻ പോയപ്പോൾ തമാശകളൊക്കെ പറഞ്ഞിരുന്നു.



# നിഷ്കളങ്കമായ ചിരി

എൻ കെ ഭാസ്കരൻ

ആയിരത്തിത്തൊള്ളായിരത്തി എഴുപത്തിമൂന്നിലായിരിക്കണം.. ഏപ്രിൽ മാസം. ആദ്യ ശനി. വൈകുന്നേരം നാലുമണി. പയ്യന്നൂർ തെക്കേ ബസാറിലെ ശരവണഭവ നാട്യസദനത്തിൽ പാലാ ഭാസ്കരൻ ഭാഗവതർ ഇരുപതിലധികം കുട്ടികൾക്ക് സംഗീതം പകർന്നുകൊടുക്കുന്നു. എല്ലാവരും വിദ്യാർഥികൾ ആണെങ്കിലും ജീവിതത്തിൽ അവർ പല തട്ടുകളിലും ആയിരുന്നു. പേരൂൽ സ്കൂളിലെ നമ്പൂതിരി മാഷ്, സ്വാതി നാരായണൻ, പ്രേംകുമാർ മുംബൈ, ഗാനരചയിതാവ് പയ്യന്നൂർ ശ്രീധരൻ മാസ്റ്റർ, ഗായിക കാറമേൽ തങ്കമണി, പാടിച്ചാലിലെ പങ്കജാക്ഷൻ മാസ്റ്റർ തുടങ്ങിയവർ. ക്ലാസ് തുടരുന്നതിനിടയിൽ ഏണിപ്പടി കയറി ഒരു യുവാവ് എല്ലാവരെയും ആകർഷിക്കുന്ന ചിരിയുമായി കടന്നുവന്ന് വാതിൽപടിയിൽ നിന്ന് സംഗീത അധ്യാപകനെ തൊഴുതുനിന്നു.

ഭാഗവതർ : 'ആരാ? എന്താ?'

യുവാവ് : ' സംഗീത ക്ലാസ്സിന്റെ ശബ്ദം കേട്ട് വന്നതാ. എനിക്കും സംഗീതം പഠിക്കണമെന്നുണ്ട്'

ഭഗവതർ : 'ആയ്ക്കോട്ടെ. കയറിവരൂ, ഇരിക്കൂ'

യുവാവ്: ' ഞാൻ ദക്ഷിണ കൊണ്ടുവന്നില്ല. അടുത്ത ക്ലാസിൽ വരാം'

ഭാഗവതർ: 'ശരി, എങ്കിൽ നാളെ ഒമ്പതുമണിക്ക് ക്ലാസ്സുണ്ട്. അപ്പോൾ വന്നാൽ മതി'

എല്ലാവരെയും തൊഴുതുകൊണ്ട് ആ യുവാവ് ഇറങ്ങിവരാൻ ഭാവിക്കുമ്പോഴാണ് ഞാനും കൃഷ്ണമണിയും കൂടി ഏണിപ്പടി കയറി ശരവണഭവയിലെത്തിയത്. അപ്പോൾ ആ യുവാവ് മാറിനിന്നു. ഞാൻ മണി മാഷോട് പറഞ്ഞു ഇത് തൃക്കരിപ്പൂർ ഇളമ്പച്ചി സ്കൂളിലെ മാഷ്.നമ്മുടെ

ശിവരാമന്റെ അളിയൻ. കൃഷ്ണമണിക്ക് ആളെ മനസ്സിലായി. മാഷിന്റെ കല്യാണത്തിന് ഞാൻ വന്നിരുന്നു. പക്ഷേ സംസാരിക്കാൻ പറ്റിയിട്ടില്ല. ഓഫീസിൽ ഉണ്ടായിരുന്ന ടി കെ രാഘവൻ, പയ്യന്നൂർ മാധവൻ, ടി ടി കൃഷ്ണൻ എന്നിവരുമായി കെ കെ മാസ്റ്റർ പരിചയപ്പെട്ടു.

നിരവധി കലകളിൽ പ്രവീണനായ കെ കെ മാസ്റ്റർ അന്നുമുതൽ പയ്യന്നൂർ ശരവണഭവ നാട്യസദനത്തിന്റെ എല്ലാമെല്ലാമായി മാറി. ഗാന രചയിതാവ്, ഗായകൻ, നടൻ, സംവിധായകൻ, മേക്കപ്പ്മേൻ, ചിത്രകാരൻ എന്നു വേണ്ട എത്രയോ കഴിവുകൾ മനസ്സിൽ സൂക്ഷിച്ച ഒരു വിസ്മയം.

ശരവണഭവയുടെ തൊട്ടടുത്ത മുറിയിൽ 1975 ൽ 'അനിൽ ആർട്സ്' എന്ന ഒരു സ്ഥാപനം കെ കെ മാസ്റ്റർ തുടങ്ങിയിരുന്നു. എത്രയെത്ര പരസ്യബോർഡുകൾ! 1973 മുതൽ 1988 വരെ ശരവണഭവയുടെ നൃത്ത നാടകങ്ങൾക്കും സാമൂഹ്യ നാടകങ്ങൾക്കും ജീവൻ തുടിക്കുന്ന കർട്ടനുകളും ഫ്ളോട്ടുകളും മാസ്റ്ററുടെ കരംകൊണ്ടു സൃഷ്ടിക്കപ്പെട്ടു. എത്ര എഴുതിയാലും തീരാത്ത അനുഭവങ്ങൾ, സംഭവങ്ങൾ- ആ കാലത്ത് എന്നും പിരിയാത്ത ചങ്ങാതിമാരായിരുന്നു ഞങ്ങൾ.

1975ൽ അടിയന്തരാവസ്ഥ പ്രഖ്യാപിച്ചപ്പോൾ ഒരു രാഷ്ട്രീയ ക്കാരൻ കൂടിയായിരുന്ന എനിക്കും ചില സുഹൃത്തുക്കൾക്കും മാഷി ന്റെ 'അനിൽ ആർട്സ്' ഒരു കവചം ആയിരുന്നു. ഇന്നത്തെ പോലെ ഫ്ളക്സ് ബോർഡോ മറ്റു ആധുനിക സൗകര്യങ്ങളോ ഒന്നും ഇല്ലാതി രുന്ന കാലം. പരസ്യബോർഡുകൾ എഴുതാൻ മാസ്റ്റർ ഇന്ത്യനിങ്കാണ് ഉപയോഗിച്ചിരുന്നത്. ആ ഓഫീസിന്റെ താക്കോൽ എന്റെ കൈവശം ആയിരുന്നതിനാൽ അടിയന്തരാവസ്ഥക്കെതിരെ ഉള്ള പോസ്റ്ററുകൾ എഴുതിയിരുന്നത് മാഷിന്റെ മഷിയും കടലാസും ഉപയോഗിച്ചായിരുന്നു. പലതവണ പോസ്റ്ററിലെ മഷി തേടി പയ്യന്നൂർ പോലീസ് അജന്താ ആർട് സിലും ചിത്രശാലയിലും ബോബി ആർട്സിലും അന്വേഷിച്ചു പോയി. ഒരു ദിവസം ശരവണഭവയിലും എത്തി. പക്ഷേ അവിടെ കർട്ടനുകളും ഹാർമോണിയവും തബല, മൃദംഗം തുടങ്ങിയ സംഗീതോപകരണങ്ങളും മാത്രമേ കാണാൻ സാധിച്ചുള്ളൂ. അതിൽ ഒരു പോലീസുകാരൻ അനി ൽ ആർട്സിൽ പരിശോധിക്കാമെന്ന് പറഞ്ഞപ്പോൾ തൃക്കരിപ്പൂരുകാരനാ യ നാണു പോലീസ് പറഞ്ഞത്, 'കെ കെ മാസ്റ്ററുടേതാണത്. അയാൾ ആർഎസ്എസ് അല്ല, അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ മാഷ് പക്കാ കോൺ ഗ്രസ് നേതാവാണ്. അവിടെ നോക്കേണ്ട' എന്നാണ്.

പിറ്റേദിവസം മാഷ് വന്നപ്പോൾ ഞാൻ പറഞ്ഞു: "മാഷേ, ഇന്ന ലെ പോലീസ് റെയ്ഡ് ഉണ്ടായിരുന്നു." കാര്യം പറഞ്ഞപ്പോൾ മാഷ് പൊട്ടിച്ചിരിച്ചത് ഇന്നും ഓർമ്മിക്കുന്നു-നിഷ്കളങ്കമായ ആ ചിരി. കാലം മുന്നോട്ടു പോയി. പലരും പലവഴിക്ക് പിരിഞ്ഞു. പരസ്പരം കാണാതായി, ബന്ധപ്പെടാൻ വേദി ഇല്ലാതായി... ഒരു ദിവസം മാസ്റ്ററുടെ സഹോദരൻ ഫോണിൽ വിളിച്ചു പറഞ്ഞപ്പോഴാണ് അദ്ദേഹം അസുഖബാധിതനാ യി കിടപ്പിലാണ് എന്നും പഴയ കാര്യങ്ങൾ ഒന്നും ഓർമ്മയില്ലാത്ത അവസ്ഥയിലാണെന്നും അറിഞ്ഞത്. പഴയ കൂട്ടുകാരെ കണ്ടാൽ

ചിലപ്പോൾ പഴയ ഓർമ്മകൾ ഉണ്ടാകാൻ സാധ്യതയുണ്ടെന്നും പറഞ്ഞതിനാൽ ശരവണഭവയുടെ പഴയ എല്ലാവരും ഒരു ദിവസം തൃക്കരിപ്പൂരിലെ വീട്ടിലെത്തി. ആരെയും പെട്ടെന്ന് മാസ്റ്റർക്ക് മനസ്സിലായില്ല. എന്റെ അനുജൻ മരിച്ചുപോയ ചന്ദ്രദാസ് 'വത്സലാപരിണയം' എന്ന നൃത്തനാടകത്തിലെ രണ്ടുവരി പാട്ട് പാടിയ പ്പോൾ എല്ലാവരും അത് ഏറ്റുപാടി. നിർത്തിയപ്പോൾ എല്ലാവരെ യും അത്ഭുതപ്പെടുത്തികൊണ്ട് മാസ്റ്റർ അടുത്ത വരി പാടിയത് ഇന്നും കോരിത്തരിപ്പിക്കുന്നു. സത്യത്തിൽ അന്നു വൈകുന്നേരംവരെ ആ വീട് സംഗീതവിരുന്നിന് പാത്രീഭവിക്കുകയുണ്ടായി. പിരിയുമ്പോൾ നമുക്കെല്ലാവർക്കും എന്തോ മഹാകാര്യം സാധിച്ചതുപോലെ തോന്നി. അതിൽ എടുത്തുപറയേണ്ട ഒരു കാര്യം മാസ്റ്റർ എഴുതിയതാണെന്ന് തോന്നുന്നു. പാലാ ഭാസ്കരൻ ഭാഗവതർ ചിട്ടപ്പെടുത്തിയ,

"കണ്ടുമുട്ടിയ നാളിലന്നാ കന്നി വയൽ വരമ്പത്ത്
കല്ലുമാല ചാർത്തി നിന്ന പെണ്ണേ...... ഓ...
കല്ലുമാല ചാർത്തി നിന്ന പെണ്ണേ....." എന്ന ഒരു ഗാനം മാസ്റ്റർ മാത്രം പാടിയതാണ്.

ശരവണഭവയുടെ ആ നിത്യകാമുകൻ നമ്മെ വിട്ടുപിരിഞ്ഞെങ്കിലും ഓർമ്മയിൽ മങ്ങാതെ, മായാതെ കിടക്കുന്നു. നിഷ്കളങ്കമായ ആ ചിരി– അത് ഒരു സർഗ്ഗമുദ്രപോലെ ബാക്കിനിൽക്കുന്നു.



# ഓടക്കുഴൽ

ടി പി ഭാസ്കരൻ

ടികെ. മാഷ് ബഹുമുഖപ്രതിഭയാണ്. നാടകത്തിന്റേയും സംഗീതത്തിന്റേയും ചിത്രകലയുടേയും സങ്കേതങ്ങൾ മാഷ് ചെറുപ്പത്തിലേ ഹൃദിസ്ഥമാക്കി. എൻ എൻ പിള്ളയുടെ നാടക പഠനങ്ങൾ തനിയ്ക്ക് വഴികാട്ടിയായി. അവയിലെ നിലപാടുകൾ സൂക്ഷ്മാർത്ഥത്തിൽ വായിച്ചെടുത്ത്, തിയേറ്ററിന്റെ പ്രകാരഭേദങ്ങൾ മനസ്സിലാക്കി നടൻ അനിവാര്യമായും ഒരു നടനായിരിക്കണമെന്നും ഒരിക്കലും നാടകത്തിൽ ജീവിക്കുവാൻ പാടില്ലെന്നും പഠിച്ചു. നാടകത്തിൽ നടൻ ജീവിക്കാൻ തുടങ്ങുമ്പോൾ നഷ്ടപ്പെടുന്നത് നാടകമാണ്. തന്മയത്വം എന്ന സമസ്യയെ വ്യാഖ്യാനിക്കുന്നതിൽ നമ്മൾക്കുണ്ടായ ധാരണപ്പിശക് നാടകത്തിന്റെ ആത്മാവിനെ പലപ്പോഴും നോവിച്ചു. നടൻ നാടകത്തിൽ ജീവിക്കുമ്പോൾ ഒരു സന്ദർഭത്തിലെ വികാരാധിക്യത്തിൽത്തന്നെ നിന്നുപോവുകയും അടുത്ത വ്യത്യസ്തമായ ഭാവമണ്ഡലത്തിന്റെ ചടുലതയിലേക്ക് എളുപ്പത്തിൽ ചേക്കേറാൻ സാധിക്കാതെ വരികയും ചെയ്യുന്നു. സംഗീതത്തേയും ചിത്രകലയേയും സംബന്ധിച്ച് മാഷ് വളരെ വായിച്ചു പഠിച്ചു. പക്ഷെ ഒന്നും പറഞ്ഞുനടന്നില്ല. എല്ലാ ശരീരവ്യാകരണങ്ങളേയും പോലെ അതും പരിണമിച്ച് മാഷെന്ന സംസ്കൃതിയും സംസ്കാരവുമായി മാറി. ചെന്നിടത്തെല്ലാം അത് സൗരഭ്യം പകർന്നു. ചിരിക്കുന്ന മുഖവുമായാണ് മാഷ് എപ്പോഴും പ്രവർത്തിച്ചത്.

ഞാനും മാഷും തമ്മിലുള്ള ബന്ധം അബ്ദുൾ റഹിമാൻ സ്മാരക വായനശാലയിൽ പുസ്തകമെടുക്കാൻ പോകുന്ന വളരെ ചെറുപ്പത്തിൽ തുടങ്ങി. ഞാൻ ഡിറ്റക്റ്റീവ് നോവലുകൾ വായിച്ചു. മാഷ് എപ്പോഴും കവിതകളന്വേഷിച്ചു. വായിച്ച കവിതകൾ ഏറെ ശബ്ദമില്ലാതെ പാടി നടന്നു.

1962 ലെ ചൈനീസ് ആക്രമണത്തിന്റെ സമയത്ത് ഭാരത് സേവക് സമാജ് (BSS) കലാസമിതിയുടെ പേരിൽ മാഷും ഞാനും മറ്റും ചേർന്ന് പടപ്പാട്ടെഴുതി വിൽപ്പന നടത്തുകയുണ്ടായി. പാട്ടുകൾ ട്യൂൺ ചെയ്തതും പാടിയതും മാഷാണ്. പാട്ടിന്റെ വരികളെ ട്യൂണിന്റെ ഘടനയിൽ ലയപ്പെടുത്തുവാൻ മാഷിന് അനായാസേന കഴിഞ്ഞു. എന്റെ വരികളിലെ മുഴച്ചുനിൽക്കുന്ന കൂർത്ത അറ്റങ്ങൾ മാഷ് രാകി മയപ്പെടുത്തി. സംഗീതമെന്ന സങ്കല്പത്തെ കാണിക്കുന്ന ഹാർമണിയെന്ന പദത്തെ അന്വർത്ഥമാക്കി. അത് അനായാസം സാധിച്ചത് പണ്ടേയുള്ള കവിതാവായന കൊണ്ടാണ്. പടപ്പാട്ടിന്റെ അച്ചടി, വിതരണം, വരവു-ചെലവു കണക്ക് മുതലായ ക്രമീകരണങ്ങൾ തൃക്കരിപ്പുരിലെ ടൈലർ കെ.വി.നാരായണന്റേതായിരുന്നു.

നാടകവും നർമവും ബാല്യത്തിന്റെ ആവേശങ്ങളായിരുന്നുവല്ലോ. ഏകദേശം ഇരുപതുവർഷം ഒന്നിച്ച് നാടകം കളിച്ചു. നാടകത്തെ പഠിക്കാൻ ശ്രമിച്ചു. സാധിച്ചുവോ എന്നു ചോദിച്ചാൽ ലോകത്ത് സാധിക്കാത്ത വളരെ കുറച്ചു സംഗതികളിൽ ഒന്ന് നാടകത്തെ സംബന്ധിച്ച അവസാന തീർപ്പ് എന്നുമനസ്സിലായി. ഈ മറുപടി നൽകാനാവും. ഇപ്പോഴും നവങ്ങളായ പരീക്ഷണങ്ങൾ അവിടെ നടക്കുന്നു. പുതിയ ചോദ്യങ്ങൾ അത് ഉന്നയിക്കുന്നു.

ബി.എസ്.എസ്സിന്റെ എല്ലാ നാടകത്തിനും രംഗസജ്ജീകരണം നടത്തിയത് മാഷാണ്. സഹായത്തിന് മുല്ലേരി ദാമോദരൻ മാഷും. ഒരു ചന്ദ്രക്കീറുകൊണ്ട് ഒരു ആകാശം അവർ നിർമ്മിച്ചു. അതിന്റെ ഗഹനതയിലേക്ക് കാണികളെ നയിച്ചു. കാലം എന്ന അനാദിയായ സങ്കല്പത്തെ രംഗമണ്ഡപത്തിൽ ആവാഹിച്ചു. രണ്ടു കമ്പി വരകൾ കൊണ്ട് അവർ വരച്ചിട്ട തടവുമുറി കാണികളുടെ മനസ്സിൽ നിത്യസത്യമായ കുറ്റ കൃത്യങ്ങളേയും ന്യായാസനങ്ങളുടെ അധീശത്വത്തേയും അടയാളപ്പെടുത്തി. ചെറിയ ചൊട്ടുവിദ്യകൾ കൊണ്ട് ഞങ്ങളുടെ രംഗപടം അദ്ദേഹം സാന്ദ്രമാക്കി.

മിക്ക കഥാപാത്രങ്ങളുടേയും മെയ്ക്കപ്പിന് മാഷും മുല്ലേരിയുമുണ്ടായിരുന്നു. ചിത്രകലയിലുള്ള അവഗാഹവും കഥാപാത്രത്തിന്റെ ഉള്ളറിയാനുള്ള സൂക്ഷ്മ ദൃഷ്ടിയും ഉപയോഗപ്പെടുത്തി മാഷ് ഓരോ കഥാപാത്രത്തിന്റെയും ഉള്ളിൽ കടന്ന് അവരുടെ ഭാവമണ്ഡലങ്ങളെ വിശകലനം ചെയ്തു പഠിച്ച് ഞങ്ങളെ രൂപാന്തരപ്പെടുത്തി. ഇവർക്ക് അതിന് വലിയ സമയമൊന്നും വേണ്ടതില്ല. ഒരു നീണ്ട ഡയലോഗ് പറയുന്ന സമയം മതി ഇവർക്ക് ഒരു രൂപാന്തരപ്രാപ്തി നടത്താൻ- കാലവും ആയുസ്സും വയസ്സും എല്ലാം തോറ്റു പോകുന്ന കാലക്രിയ.

മാണിയാട്ടെ പി കുമാരൻ മാഷിന്റെ 'തീപ്പൊരി' നാടകം 1967 ൽ തിരുവനന്തപുരത്തു വെച്ചു നടന്ന പി.കെ.വിക്രമൻ നായർ സ്മാരക സംസ്ഥാനതല നാടക മത്സരത്തിൽ അവതരിപ്പിച്ചപ്പോൾ അതിനായിരുന്നു ഒന്നാം സ്ഥാനം. ഈ നാടകത്തിന്റെ രംഗപടം മുഴുവൻ കെ കെ മാഷിന്റേതായിരുന്നു.

മാഷ് പാട്ടുകാരനായി വിജയിച്ചില്ല. അദ്ദേഹത്തിന്റെ ഉള്ളിലെ ഏതോ ഒരു ഫിസിക്കൽ തന്ത്രി സ്വരത്തെ ഉള്ളിലോട്ടു വലിച്ച് അലോസരപ്പെടുത്തിയതായി എനിക്കു തോന്നി. പലപ്പോഴും ഒച്ച പുറത്തുവരാൻ പ്രയാസപ്പെട്ടു; പക്ഷെ പരിശ്രമിച്ചു. പരിശ്രമവും ഈ പരിമിതിയും തമ്മിലുള്ള ഒരു മത്സരത്തിൽ കിട്ടാതെ പോയ സിംഫണിയാണ് മാഷിന്റെ സംഗീതം. പക്ഷെ ഒരു സംഗീത സംവിധായകനെന്ന നിലയിൽ മാഷ് തികച്ചും ഒരു സാമാന്യ ശ്രുതിയിൽത്തന്നെയാണ്. നമ്മുടെ പ്രദേശത്ത് ഈ കാര്യത്തിൽ മാഷെ ആർക്കും തോല്പിക്കാൻ കഴിയില്ല. പാപ്പിനിശ്ശേരിയിലെ മൊയ്തു സാഹേബാണ് BSSന്റെ സ്ഥിരം പാട്ടുകാരൻ. മാഷിന്റെ സംവിധാനത്തിൽ മൊയ്തുക്ക പാടി. ആ നാദബ്രഹ്മത്തിന്റെ സ്വനം ഇപ്പോഴും മനസ്സിൽ വല്ലപ്പോഴും വെറുതെ വന്ന് നഷ്ടബോധം സൃഷ്ടിക്കുന്നു. BSSന്റെ സകല നാടകഗാനവും എഴുതുവാനുള്ള ഭാഗ്യം എനിക്കായിരുന്നു. ആ ഗാനപരമ്പര ഒട്ടുമുക്കാലും മാഷ് സംവിധാനം ചെയ്തു.

മാഷ് ഒരു നാടക സംവിധായകനായി മുന്നോട്ടു വന്നിട്ടില്ല. എന്നാൽ BSSന്റെ ഒട്ടുമിക്ക നാടകങ്ങളിലും സംവിധാന ക്രിയയിൽ മാഷ് എന്നെ സഹായിച്ചു.

എല്ലാം കൊണ്ടും കലയ്ക്ക് സമർപ്പിച്ചതായിരുന്നു ആ പൊതുജീവിതം. സ്വകാര്യജീവിതത്തിലാകട്ടെ കാര്യമായ ഒരു നേട്ടവും ഭൗതികമായി രേഖപ്പെടുത്തുവാനില്ല തന്നെ. പലപ്പോഴും ഇന്ത്യൻ സാമൂഹ്യസന്ധിയിൽ ഇല്ലാതെപോയ ഒരു പരിവർത്തനസാധ്യതയെപ്പറ്റി മാഷ് പറയുമായിരുന്നു. പുരോഗമനരാഷ്ട്രീയത്തിന്റെ പരിപ്രേക്ഷ്യം ഒരു ഘട്ടത്തിൽ ആകർഷിച്ചതായി അറിയാം

വിഖ്യാതനായ നടൻ ശ്രീനിവാസൻ, മാഷിന്റെ ഒരു നല്ല കൂട്ടുകാരനാണ്. സിനിമയിൽ പോകുന്നതിനുമുമ്പ് ധാരാളം കിട്ടുന്ന ഒഴിവുവേളയിൽ ശ്രീനി തൃക്കരിപ്പൂരിൽ വന്ന് മാഷിന്റെ കൂടെ പ്രവർത്തിച്ചിരുന്നു. ശ്രീനി അന്നു തന്നെ അറിവും കഴിവുമുള്ള വ്യക്തിയാണ്. അതിൽ നിന്ന് കുറെ കോരിക്കുടിക്കാൻ മാഷ് ശ്രമിച്ചിട്ടുണ്ടാകും. ശ്രീനിയുടെ ജീവിതത്തിന്റെ ആ അന്തരാളഘട്ടത്തിൽ മാഷ് ശ്രീനിയെ വളരെ സഹായിച്ചു. കഥ പറയുമ്പോൾ എന്ന ചലച്ചിത്രം കണ്ടപ്പോൾ ഈ ബന്ധം പുതിയ അർത്ഥങ്ങളോടെ എന്റെ മനസ്സിൽ തെളിയുകയുണ്ടായി.

ജീവിച്ചു തീർത്ത കാലത്തിന്റെ സാഫല്യത്തിന് കണക്കു ചോദിക്കാൻ കാത്തിരിക്കാതെ മറവിയുടെ കേവലതയിലേക്ക് മറഞ്ഞ മാഷിന് എന്റെ ഓർമ്മപ്പൂക്കൾ.



# ഓർമ്മയിൽ ഒന്നാം ഗൗതമൻ

കരിവെള്ളൂർ മുരളി

അനിലൻ ചിത്രശാല തൃക്കരിപ്പൂർ എന്ന പേരിൽ കലാരംഗത്ത് അറിയപ്പെട്ടിരുന്ന കെ.കെ.മാസ്റ്റർ എന്ന കുഞ്ഞിക്കൃഷ്ണൻ മാസ്റ്ററെ നേരിട്ട് കാണുന്നതിനും പരിചയപ്പെടുന്നതിനും എത്രയോ മുമ്പ് തന്നെ അദ്ദേഹത്തെക്കുറിച്ച് ധാരാളം കേട്ടിരുന്നു. ബഹുമുഖ പ്രതിഭയാണ്. ചിത്രകാരൻ, ശിൽപ്പി, നടൻ, സംവിധായകൻ, ഗാന രചയിതാവ്. ശിഷ്യരായും സഹപ്രവർത്തകരായും ധാരാളം പേരുണ്ട്. യുവജനോത്സവ വേദികളിൽ, കലാസമിതി-വായനശാലാ വാർഷികങ്ങളിൽ, സ്കൂൾ വാർഷിക കലാപരിപാടികളിൽ എവിടെയും അദ്ദേഹത്തിന്റെ സാന്നിദ്ധ്യമുണ്ട്. ചിലപ്പോൾ സംവിധായകനായി, ചിലപ്പോൾ സംഘാടകനായി, ചിലപ്പോൾ നടനോ, പരിശീലകനോ ആയി. മിക്ക സ്ഥലങ്ങളിലും വിധി നിർണ്ണയത്തിനുള്ള ജഡ്ജ് ആയി. ചിലപ്പോൾ ആകാശവാണിയിൽ, ചിലപ്പോൾ സംഗീതനാടക അക്കാദമി മത്സരത്തിൽ. വടക്കൻ കേരളത്തിൽ കലയുടെ മണ്ഡലത്തിൽ ഒരു ഉദ്ധത ശിരസ്സ് തന്നെയായിരുന്നു അദ്ദേഹം. നല്ല ഉയരവും തലയെടുപ്പും. നീട്ടിവളർത്തിയ മുടിയും കൃതാവും കനത്ത മീശയും. ജുബ്ബയും മുണ്ടും കണ്ണടയും കയ്യിൽ ഒരു കാലൻ കുടയുമാണ് വേഷം. ഒറ്റനോട്ടത്തിൽ തന്നെ കലാകാരന്റെ വേഷഭൂഷാദികൾ. തന്റെ ജീവിതത്തിലെ വസന്ത കാലമത്രയും അദ്ദേഹം നാടകങ്ങൾക്കും കലാസമിതി- വായനശാലാ വാർഷികങ്ങൾക്കും വേണ്ടി ഉറക്കമിളച്ചു. പുതിയ തലമുറകളെ കണ്ടെത്തി ആവോളം പ്രോത്സാഹിപ്പിച്ചു.

അനിലൻ ചിത്രശാല തൃക്കരിപ്പൂർ എന്ന പേരിൽ കലാരംഗത്ത് അറിയപ്പെട്ടിരുന്ന കെ.കെ.മാസ്റ്റർ എന്ന കുഞ്ഞിക്കൃഷ്ണൻ മാസ്റ്ററെ നേരിട്ട് കാണുന്നതിനും പരിചയപ്പെടുന്നതിനും എത്രയോ മുമ്പ് തന്നെ

അദ്ദേഹത്തെക്കുറിച്ച് ധാരാളം കേട്ടിരുന്നു. ബഹുമുഖപ്രതിഭയാണ്. ചിത്രകാരൻ, ശിൽപ്പി, നടൻ, സംവിധായകൻ, ഗാനരചയിതാവ്.. ശിഷ്യരായും സഹപ്രവർത്തകരായും ധാരാളം പേരുണ്ട്. യുവജനോത്സവവേദികളിൽ, കലാസമിതി-വായനശാലാ വാർഷികങ്ങളിൽ, സ്കൂൾ വാർഷികകലാപരിപാടികളിൽ എവിടെയും അദ്ദേഹത്തിന്റെ സാന്നിദ്ധ്യമുണ്ട്. ചിലപ്പോൾ സംവിധായകനായി, ചിലപ്പോൾ സംഘാടകനായി, ചിലപ്പോൾ നടനോ, പരിശീലകനോ ആയി. മിക്ക സ്ഥലങ്ങളിലും വിധി നിർണ്ണയത്തിനുള്ള ജഡ്ജ് ആയി. ചിലപ്പോൾ ആകാശവാണിയിൽ, ചിലപ്പോൾ സംഗീത നാടക അക്കാദമി മത്സരത്തിൽ. വടക്കൻ കേരളത്തിൽ കലയുടെ മണ്ഡലത്തിൽ ഒരു ഉദ്ധത ശിരസ്സ് തന്നെയായിരുന്നു അദ്ദേഹം. നല്ല ഉയരവും തലയെടുപ്പും. നീട്ടിവളർത്തിയ മുടിയും കൃതാവും കനത്ത മീശയും. ജുബ്ബയും മുണ്ടും കണ്ണടയും കയ്യിൽ ഒരു കാലൻ കുടയുമാണ് വേഷം. ഒറ്റനോട്ടത്തിൽ തന്നെ കലാകാരന്റെ വേഷഭൂഷാദികൾ. തന്റെ ജീവിതത്തിലെ വസന്ത കാലമത്രയും അദ്ദേഹം നാടകങ്ങൾക്കും കലാസമിതി- വായനശാലാ വാർഷികങ്ങൾക്കും വേണ്ടി ഉറക്കമിളച്ചു. പുതിയ തലമുറകളെ കണ്ടെത്തി ആവോളം പ്രോത്സാഹിപ്പിച്ചു.

ഒരേയൊരു നാടകമാണ് എന്നെയും കെ.കെ.മാസ്റ്ററെയും പരസ്പരം ബന്ധിപ്പിച്ചത്. എം.സുകുമാരന്റെ 'സംഘഗാനം' എന്ന കഥയെ മുൻനിർത്തി ഒരു നാടകം നിർമ്മിക്കാനുള്ള തീരുമാനമെടുത്തത് തൃക്കരിപ്പൂർ ദേശാഭിമാനി തീയേറ്റേഴ്സ് ആണ്. രചനയിലും സംവിധാനത്തിലും അവതരണത്തിലും മൗലികതകൾ നിറഞ്ഞ ഒരു നാടകമായിരുന്നു അത്. ഇങ്ങ് വടക്ക് 'ദേശാഭിമാനി തീയേറ്റേഴ്സ്' എന്ന ഒരു നാടക സംഘവും ഉണ്ടെന്ന് കേരളത്തെ അറിയിച്ച നാടകം. വി.കെ.രവീന്ദ്രൻ, എ.കെ.ശ്രീധരൻ മാസ്റ്റർ എന്നിവരാണ് അക്കാലത്ത് 'തൃക്കരിപ്പൂർ ദേശാഭിമാനി'യുടെ മുൻ നിര സംഘാടകർ. രണ്ടു പേരും കൂടിയാണ് 1979 അവസാനം എന്നെ കാണാൻ കരിവെള്ളൂരിൽ എത്തിയത്. 'അപരാജിതരുടെ രാത്രി', 'അഗ്രയാനം', എന്നീ പ്രൊസീനിയം നാടകങ്ങളും പടയോട്ടം, ആഷാഢം, മടക്കയാത്ര എന്നീ തെരുവുനാടകങ്ങളുമായി നാടകരംഗത്ത് ഞാൻ ചുവടുറപ്പിക്കുന്ന കാലമായിരുന്നു അത്. ഞങ്ങളുടെ തലമുറയ്ക്ക് ഏറ്റവും ആദരവും ആരാധനയുമുള്ള കഥാകൃത്തായിരുന്നു എം.സുകുമാരൻ. അത്രയും രാഷ്ട്രീയ ബോധവും വിപ്ലവചിന്തയുമുള്ള ഒരു കഥാകൃത്ത് അതിനു മുമ്പും പിൻപും ഉണ്ടായിട്ടില്ല. ചരിത്രഗാഥ, തൂക്കുമരങ്ങൾ ഞങ്ങൾക്ക്, മരിച്ചിട്ടില്ലാത്തവരുടെ സ്മാരകങ്ങൾ തുടങ്ങിയ അദ്ദേഹത്തിന്റെ കഥകളെല്ലാം ഗൗരവബോധമുള്ള വായനക്കാരുടെ ശ്രദ്ധ പിടിച്ചു പറ്റിയിരുന്നു. കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് സ്ഥാപിക്കപ്പെട്ട ആദ്യഘട്ടത്തിൽ തന്നെ അവിടെയുള്ള ജീവനക്കാരനായിരുന്നു എം.സുകുമാരൻ. എൻ.വി.കൃഷ്ണവാരിയർ ഡയറക്റ്ററായിരുന്ന കാലത്ത് പിരിച്ചു വിടപ്പെട്ടവരുടെ കൂട്ടത്തിൽ എം.സുകുമാരനും ഉണ്ടായിരുന്നു. അതിനെതിരായി ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിൽ ദീർഘകാലത്തെ തൊഴിലാളി സമരം നടന്നു. ട്രേഡ് യൂണിയൻ പ്രവർത്തനത്തിന്റെ പേരിലായിരുന്നു

ഈ പിരിച്ചുവിടൽ. പിരിച്ചുവിട്ടവരുടെ കൂട്ടത്തിൽ മാവിലായിലെ എ.കെ.ജനാർദ്ദനനുമുണ്ട്. എ.കെ.ജിയുടെ സഹോദരീ പുത്രനാണ് എ.കെ.ജനാർദ്ദനൻ. ജനാർദ്ദനൻ പിന്നീട് കെൽട്രോണിലാണ് ജോലി ചെയ്തത്. കെൽട്രോണിലെ ആദ്യ ട്രേഡ് യൂണിയന്റെ സെക്രട്ടറിയായി അദ്ദേഹമാണ് തെരഞ്ഞെടുക്കപ്പെട്ടത്. അദ്ദേഹത്തെ മാനേജ്മെന്റ് ജോലി യിൽ നിന്നും പിരിച്ചുവിട്ടു. യൂണിയന്റെ വൈസ് പ്രസിഡന്റ് അപ്പോൾ ഞാനായിരുന്നു.1978 ഡിസംബർ 1 മുതൽ പിരിച്ചുവിടലിനെതിരായ നട ന്ന ആ സമരമാണ് കെൽട്രോണിന്റെ ചരിത്രത്തിലെ ഏക പണിമുടക്ക്. ഏറ്റുമുട്ടലും ലാത്തിച്ചാർജ്ജുമൊക്കെയായി സംഭവ ബഹുലമായിരുന്നു കെൽട്രോൺ സമരം. എം.സുകുമാരൻ പിന്നീട് 'ഇന്ത്യൻ സ്കൂൾ ഓഫ് സോഷ്യൽ സയൻസി'ലാണ് ജോലി ചെയ്തത്. ഡോ:ജേക്കബ്ബ് ഈപ്പൻ, ഡോ:എം.പി.പരമേശ്വരൻ, ഡോ:പി.കെ.ആർ.വാര്യർ തുടങ്ങിയവരെല്ലാം അന്ന് ഇന്ത്യൻ സ്കൂളിന്റെ നേതൃത്വത്തിലുണ്ടായിരുന്നു. അദ്ദേഹത്തിന് അവിടെയും പൊരുത്തപ്പെടാൻ കഴിഞ്ഞില്ല. സംഘർഷഭരിതമായ ആ നാളുകളെക്കുറിച്ചുള്ള നോവൽ ആണ് എം.സുകുമാരന്റെ 'ശേഷക്രിയ'. ഭാഷാ ഇൻസ്റ്റിറ്റ്യുട്ട് സമരം 'സംഘഗാനം' എന്ന കഥ എഴുതുമ്പോൾ എം.സുകുമാരനെ സ്വാധീനിച്ചതുപോലെ തന്നെ, നാടകരചനയിൽ കെൽട്രോൺ സമരം എന്നെയും സ്വാധീനിച്ചു.

കഥയിൽ എന്നതു പോലെ 'സംഘഗാനം' അടിസ്ഥാനപരമായി വർഗ്ഗരാഷ്ട്രീയം ഉയർത്തിപ്പിടിക്കുന്ന നാടകമാണ്. മദ്ധ്യവർഗ്ഗത്തിൽ പെട്ട ഒരു യുവാവ് തൊഴിലന്വേഷകനായി നഗരത്തിൽ എത്തുകയും പലതരം അനുഭവങ്ങളിലൂടെ സഞ്ചരിച്ച് ഒടുവിൽ സ്വന്തം വർഗ്ഗത്തെ കണ്ടെത്തുകയും രക്തത്തെ തിരിച്ചറിയുകയും ചെയ്യുകയാണ് ഈ നാടകത്തിൽ. ദാരിദ്ര്യവും നിസ്സഹായതയും ഇടത്തരക്കാരന്റെ ദുര ഭിമാനവും ചേർന്ന് സൃഷ്ടിക്കുന്ന ഒരു ഇരുണ്ട ചിരി കഥയിലും നാട കത്തിലുമുണ്ട്. ഐറണിയുടെയും ബ്ളാക്ക് ഹ്യൂമറിന്റെയും ഉത്സവമാ ണ് രചനയിൽ ഉടനീളം. 'ഗോഡ്സെ സ്മാരക വായനശാല', 'യുദാസ് മെമ്മോറിയൽ പാർക്ക്' തുടങ്ങി സ്ഥാപനങ്ങളെല്ലാം വിരുദ്ധോക്തി നിറഞ്ഞ പേരുകളിലാണ് അറിയപ്പെടുന്നത്. ബൂർഷ്വാ,പെറ്റിബൂർഷ്വാ, പ്രോലിറ്റേറിയേറ്റ് എന്നീ മൂന്ന് വർഗ്ഗങ്ങളെയും നിർവ്വചിക്കുകയും വ്യാഖ്യാനിക്കുകയുമാണ് കഥയും നാടകവും. അസാമാന്യമായ ക്രൂര തയും മനുഷ്യത്വരാഹിത്യവും ഉപരിവർഗ്ഗത്തിന്റെ മുഖമുദ്രയായി സുകുമാരൻ വരച്ചുവെക്കുന്നു. പക്ഷേ, കടുത്ത ആക്രമണം അദ്ദേഹം നടത്തുന്നത് മധ്യവർഗ്ഗത്തിന് നേർക്കാണ്. ഇടത്തരക്കാരന്റെ നിഷ്പ ക്ഷതാ നാട്യവും, മുകളിൽ എത്താനുള്ള ദുർമോഹവും പുരോഗമന വാചാടോപവുമെല്ലാം ഇത്ര നിശിതമായ ആക്രമണത്തിന് വിധേയ മായത് അന്നത്തെ രാഷ്ട്രീയകാലാവസ്ഥയിൽ നിന്ന് ലഭിച്ച ആത്മ വിമർശനബോധം കൊണ്ട് കൂടിയാണ്. സി.അച്യുതമേനോൻ എന്ന ആദർശ പ്രതീകമായി വാഴ്ത്തപ്പെടുന്ന കമ്മ്യുണിസ്റ്റ് നേതാവ് മുഖ്യ മന്ത്രിയായിരുന്ന കാലത്താണ് എം.സുകുമാരനും സഖാക്കളും തൊ

ഴിലിൽ നിന്ന് തന്നെ പിരിച്ചുവിടപ്പെട്ടത്. അതിന്റെ തുടർച്ചയായി കേരളത്തിൽ അർദ്ധഫാസിസ്റ്റ് വാഴ്ച അരങ്ങേറുമ്പോഴും, പിന്നെ അടിയന്തരാവസ്ഥാ അതിക്രമങ്ങൾ അരങ്ങേറുമ്പോഴും കോൺഗ്രസ്സ് ഗുണ്ടാവാഴ്ചയ്ക്ക് സിപിഐയുടെ പിന്തുണയും പങ്കാളിത്തവുമുണ്ട്. സുകുമാരൻ അടക്കിപ്പിടിച്ച സംഘർഷങ്ങൾ പലതും നാടകമായപ്പോൾ ഞാൻ തുറന്നുവിട്ടു. സ്വന്തം വർഗ്ഗസ്വത്വം തേടിയുള്ള മധ്യവർഗ്ഗക്കാരനായ തൊഴിലന്വേഷകൻ കണ്ടെത്തുന്ന കഥാപാത്രങ്ങൾ ഒന്നാം ഗൗതമൻ (ബൂർഷ്വാ) രണ്ടാം ഗൗതമൻ (പെറ്റി ബൂർഷ്വാ) മൂന്നാം ഗൗതമൻ(പ്രോലിറ്റേറിയേറ്റ്) എന്നിങ്ങനെയാണ് കഥയിലെന്ന പോലെ നാടകത്തിലും പ്രത്യക്ഷപ്പെട്ടത്.

സ്വന്തമായി ഫാക്റ്ററിയും ധനസാമ്രാജ്യവുമുള്ള വൻ മുതലാളിയാണ് ഒന്നാം ഗൗതമൻ എന്ന കഥാപാത്രം. ക്ഷിപ്ര കോപിയും ഉദ്ധതനുമായ ഈ കഥാപാത്രം ഒരു സാധാരണ വില്ലൻ കഥാപാത്രമല്ല. മറിച്ച് ഒരു മൂലധന സാമ്രാജ്യത്തിന്റെ, അത് കയ്യാളുന്ന വർഗ്ഗത്തിന്റെ പ്രതിനിധിയാണ്. ഇത്തരം കഥാപാത്രത്തിനിണങ്ങുന്ന മികച്ച രൂപപ്പൊലിമയുണ്ട് ദേശാഭിമാനി തീയറ്റേഴ്സ് അതിനു വേണ്ടി കണ്ടെത്തിയ കെ.കെ. മാസ്റ്റർക്ക്. കഥാപാത്രത്തെ കാഴ്ചയിൽ തന്നെ ധ്വനിപ്പിക്കാൻ കഴിയുക എന്നത് കാസ്റ്റിംഗിലെ പ്രധാന നേട്ടമാണ്. അതിന്റെ പിൻബലമുണ്ട് കെ.കെ.മാസ്റ്ററുടെ തെരഞ്ഞെടുപ്പിൽ. ക്ഷോഭവും ക്രൗര്യവുമെല്ലാം മിന്നിമറയാൻ പോന്ന വിസ്തൃതമായ മുഖം. വലിയ തലയെടുപ്പുള്ള നടൻ. അപ്പോൾ തന്നെ പല അസുഖങ്ങളുമുണ്ട്. പക്ഷെ ഒറ്റ ദിവസം പോലും റിഹേർസൽ മുടക്കില്ല. ജുബ്ബയും മുണ്ടും കണ്ണടയും നീളൻ കാലൻ കുടയുമായി നേരത്തെ ക്യാമ്പിൽ ഹാജർ. ആദ്യ ദിവസം തന്നെ ദീർഘനേരം സംസാരിച്ച് ഞങ്ങൾ അടുത്ത സുഹൃത്തുക്കളായി.1980 ഒക്റ്റോബർ 4നായിരുന്നു പയ്യന്നൂർ ബോയ്സ് ഹൈസ്കൂൾ അങ്കണത്തിൽ വെച്ച് 'സംഘഗാനം' നാടകത്തിന്റെ ആദ്യ അവതരണം. അതിനുള്ള ഒരുക്കങ്ങളിൽ രാവും പകലും എന്നില്ലാതെ ഞങ്ങൾ മുഴുകി.

ഒന്നാം ഗൗതമന്റെ ബംഗ്ളാവ് ആദ്യമായി നാടകത്തിൽ കാണിക്കുമ്പോൾ തന്നെ വിചിത്രമായ അനുഭവങ്ങളാണ് അവിടെ കഥാനായകനായ അന്വേഷകന് നേരിടേണ്ടി വരുന്നത്. അത്രയും വലിയ ഒരു കൊട്ടാരത്തിലേക്ക് ഭയചകിതനായാണ് അയാൾ കടന്നെത്തുന്നത്. അവിടെ മുതലാളിയുടെ പത്നിയും പരിചാരകനും മാത്രമേയുള്ളൂ. അവർക്ക് കുട്ടികളില്ല. അസംതൃപ്തമായ ലൈംഗികജീവിതവും അനപത്യതയും ഏകാന്തതയും അവരുടെ മനസ്സിന്റെ സമനില തെറ്റിച്ചിട്ടുണ്ട്. അന്വേഷകന്റെ ഭയാശങ്കകളെ മുഴുവൻ അസ്ഥാനത്താക്കിക്കൊണ്ട് അപ്രതീക്ഷിതമായ വരവേൽപ്പാണ് അയാൾക്ക് അവിടെ ലഭിക്കുന്നത്. എത്രയോ കാലമായി കാണാൻ കാത്തിരിക്കുന്ന ഒരാളെ എന്നത് പോലെ ഗൗതമ പത്നി അന്വേഷകനെ സ്വീകരിക്കുന്നു. "നിങ്ങളെന്താണ് ഇത്ര കാലമായും വരാതിരുന്നത്" എന്ന ചോദ്യത്തോടെ അയാളെ കൈപിടിച്ച് കിടപ്പുമുറിയിലേക്ക് ആനയിക്കുന്നു. അവരുടെ കിടക്കയിൽ

ഇരുത്തുന്നു. മക്കളില്ലെങ്കിലും അവർ സ്കൂളിൽ പോയിരിക്കയാണെന്ന് കള്ളം പറയുന്നു. ശീതളപാനീയം കുടിപ്പിക്കുന്നു. വടക്കൻകേരളത്തിലെ മികച്ച നടിയായ ലക്ഷ്മിയാണ് ഈ വേഷത്തിൽ അരങ്ങിലെത്തിയത്. അസാമാന്യമായ സൗന്ദര്യവും രൂപസൗഷ്ഠവവും ആകർഷകമായ ശബ്ദവും ഉള്ള ലക്ഷ്മി ഇളംനീലനിറമുള്ള ഒരു നേരിയ നൈറ്റ് ഗൗൺ ധരിച്ചാണ് ഈ രംഗത്ത് പ്രത്യക്ഷപ്പെടുന്നത്. സവിശേഷമായ ലൈറ്റിങ്ങ് പാറ്റേണിൽ മാദകമായ സംഗീതത്തിന്റെ അകമ്പടിയിലാണ് ആ പ്രവേശം. 'സംഘഗാനം' നാടകത്തിലെ അതുല്യ ദൃശ്യഭംഗിയുള്ള ഒരു ഭാഗമായിരുന്നു അത്. സദസ്സ് എന്താണ് സംഭവിക്കുകയെന്നറിയാതെ ശ്വാസം അടക്കിപ്പിടിച്ചിരിക്കുമ്പോൾ പെട്ടെന്ന് അവരുടെ നിറം മാറുന്നു. കളിപ്പാട്ടങ്ങളും പാവകളും അന്വേഷകന്റെ നേർക്ക് വലിച്ചെറിഞ്ഞ ശേഷം അവർ അട്ടഹസിക്കുന്നു. അന്വേഷകൻ ഭയന്നുവിറച്ച് ഓടിപ്പോകുന്നു.

അവിടെയാണ് കോട്ടും സൂട്ടും ഷൂസും ചുണ്ടിൽ പുകയുന്ന പൈപ്പും കയ്യിൽ ഒരു കറുത്ത സൂട്ട്കേസുമായി കാർ നിർത്തി മുതലാളി കയറി വരുന്നത്. ആദ്യപ്രവേശത്തിന്റെ രംഗം തന്നെ സദസ്സിനെ കിടിലം കൊള്ളിക്കാൻ പോന്നതാണ്. സംഭാഷണങ്ങളിൽ വാക്കുകളുടെ മാത്രകളുടെ മാത്രം ഒരു പ്രശ്നം ഇടയ്ക്ക് വരും. അക്കാര്യം ശ്രദ്ധിക്കാൻ സംവിധായകനായ ഒ.കെ. മാഷ് എന്നെയാണ് ചുമതലപ്പെടുത്തിയിരുന്നത്. ഞങ്ങൾ മാത്രമായി സ്വകാര്യമായി സംസാരിക്കും. പോസ് എന്നത് ഡയലോഗ് ഡെലിവറിയിൽ കെ.കെ.മാഷെ കുഴക്കിയിരുന്ന ഒരു പ്രശ്നമാണ്. ഒരു വാചകത്തിൽ വാക്കുകൾക്കിടയിൽ പുലർത്തേണ്ട മാത്രകളുടെ വ്യത്യാസം. ഉദാഹരണത്തിന് "വാടാ. ഇവിടെ..തെണ്ടി.."എന്ന ക്രോധ പ്രകടനത്തിൽ "വാടാ ഇവിടെ" എന്ന് ഒന്നിച്ചും 'തെണ്ടി' എന്നത് ഒരു പോസിനുശേഷം വേറൊരു മോഡുലേഷനിലുമാണ് വേണ്ടത്. പക്ഷെ അദ്ദേഹം ഒരു ആവേശത്തിൽ അവ ഒറ്റ വീർപ്പിനു പറയും. പക്ഷെ, ഞങ്ങൾ ഓരോ ആളുടെ സംഭാഷണവും ആവർത്തിച്ചു കേട്ട് അതിന്റെ കയറ്റിറക്കങ്ങളും മോഡുലേഷനും തിരുത്തി മാത്രമാണ് മുന്നോട്ടു പോയത്. നാടകസംഘത്തിനും അത് ഒരു വ്യത്യസ്ത അനുഭവമായിരുന്നു. ദിവസങ്ങൾക്കുള്ളിൽ അസാമാന്യമായ പ്രകടനത്തിലെത്തി അദ്ദേഹം. ഓരോ അവതരണം കഴിയുമ്പോഴും അദ്ദേഹം ചോദിക്കും. "ഇപ്പോഴെങ്ങനെയുണ്ട്"?. "അതിഗംഭീരമായിരുന്നു". അദ്ദേഹത്തിന്റെ ആത്മാർത്ഥതയ്ക്കുള്ള അംഗീകാരമായിരുന്നു എന്നും എന്റെ പ്രതികരണം. അത്രയും ആത്മാർത്ഥത നിറഞ്ഞു നിന്ന കലാകാരനാണ് കെ.കെ. മാസ്റ്റർ.

മൂന്നാം ഗൗതമനായി അഭിനയിച്ചത് വി.കെ.രവീന്ദ്രനാണ്. അന്ന് കെ എസ് വൈ എഫിന്റെ അവിഭക്ത കണ്ണൂർ ജില്ലാ ജോയിന്റ് സെക്രട്ടറി. മികച്ച അഭിനയമാണ് ഈ നാടകത്തിൽ രവിയേട്ടന്റേത്. ഗൗതം ഷുഗർ മിൽസിന്റെ ഫാക്റ്ററിയുടെ കെട്ടിടം പണിയിൽ ഉണ്ടായിരുന്ന തൊഴിലാളികളിൽ ചിലരെ കൂടി ഫാക്റ്ററിയിൽ നിയമിക്കണമെന്ന ആവശ്യവുമായിട്ടാണ് മൂന്നാം ഗൗതമന്റെ വരവ്. ഒരു

സോഫ്റ്റ്ഡ്രിങ്ക് അയാൾക്ക് കുടിക്കാൻ കൊടുത്തിട്ടുണ്ട്. പെട്ടെന്ന് ഒരു സ്ഫോടക ശബ്ദത്തിൽ ഒന്നാം ഗൗതമൻ ചോദിക്കുന്നു. "നിങ്ങളെന്താണ് കഴിക്കുന്നത്"? "സർബ്ബത്ത്". ശബ്ദം താഴ്ത്തി അയാൾ ഉത്തരം പറയുന്നു. "അല്ല വിയർപ്പ്.. എന്റെ വിയർപ്പ്". ഇത്തരം ഒരു സ്ഫോടക സ്വഭാവിയായ കഥാപാത്രത്തെ. അനായാസം അദ്ദേഹം അഭിനയിച്ചു തീർത്തു. നിരവധി വേദികളിൽ സംഘഗാനം വൻ പ്രേക്ഷക പിന്തുണയോടെ അവതരിപ്പിക്കപ്പെട്ടു. നാടകവും യാത്രയുമായി എന്നും നീണ്ട മണിക്കൂറുകളുടെ ഉറക്കൊഴിച്ചിൽ. എങ്കിലും അദ്ദേഹം നാടകം മുടക്കിയില്ല. ഒരേയൊരു സ്റ്റേജിൽ മാത്രമാണ് അഭിനയിക്കാൻ കഴിയാത്ത വിധം അദ്ദേഹം രോഗബാധിതനായത്. ആ ദിവസം കിനാത്തിൽ കെ.മുരളി മാസ്റ്റർ ഒന്നാം ഗൗതമന്റെ വേഷം അവതരിപ്പിച്ചു.

അരങ്ങിനെ കീഴടക്കുന്ന ആകാരവുമായി ജ്വലിച്ചു നിന്ന കെ.കെ. മാസ്റ്റർ 'സംഘഗാനം' കണ്ട ഏവരുടെയും മനസ്സിൽ ഇപ്പോഴും ഒട്ടും മങ്ങാതെ നിൽപ്പുണ്ടാകും. നാടകം പുറത്തുവന്ന അതേകാലത്ത് സംഘഗാനം എന്ന കഥ പി.എ. ബക്കർ ശ്രീനിവാസനെ കേന്ദ്ര കഥാപാത്രമാക്കി ചലച്ചിത്രമാക്കിയിരുന്നു. അതിനു തൊട്ടുമുമ്പ് നാടക പ്രവർത്തനത്തിൽ തൃക്കരിപ്പൂരിൽ ശ്രീനിവാസനും കെ.കെ.മാസ്റ്ററും ഒപ്പം ഉണ്ടായിരുന്നു. സിനിമയിൽ ഒന്നാം ഗൗതമന്റെ വേഷം അഭിനയിച്ചത് രാമു കാര്യാട്ട് ആയിരുന്നു. വർഷങ്ങൾക്കു ശേഷം ദൂരദർശനിലാണ് ഞാൻ ബക്കറുടെ സംഘഗാനം കണ്ടത്. രണ്ടു മാധ്യമങ്ങളാണ്. പരസ്പരം താരതമ്യം ചെയ്യുന്നതിൽ അനൗചിത്യമുണ്ട്. പക്ഷേ, ഒന്നാം ഗൗതമനായി ഒന്നുകൂടി മികച്ചുനിന്നത് കെ.കെ.മാസ്റ്ററാണ് എന്നാണ് എനിക്ക് തോന്നിയത്.

പല തലമുറകളിൽപ്പെട്ട പ്രഗത്ഭമതികളായ നാടക പ്രവർത്തകരുടെ കൂടെ അദ്ദേഹം പ്രവർത്തിച്ചിട്ടുണ്ട്. അക്കൂട്ടത്തിൽ എന്റെയും ഒ.കെ. കുറ്റിക്കോലിന്റെയും കൂടെ, ഞങ്ങളുടെ ഏറ്റവും പ്രസിദ്ധമായിത്തീർന്ന ഒരു നാടകത്തിലും ഏറ്റവും പ്രധാനപ്പെട്ട ഒരു വേഷത്തിൽ അദ്ദേഹം അഭിനയിച്ചിട്ടുണ്ട്. ഒ .കെ.മാഷും കെ.കെ.മാഷും ഇന്നില്ല. പ്രേക്ഷകരുടെ ഓർമ്മയിൽ ഇന്നും ജീവിക്കുന്ന 'സംഘഗാന'ത്തിലെ ഒന്നാം ഗൗതമന് എന്റെ ആദരം.



# നാടകമെന്ന സൗഹൃദമാധ്യമം

ഉദിനൂർ ബാലഗോപാലൻ

തൃക്കരിപ്പൂരിനും പരിസരപ്രദേശങ്ങൾക്കും ശ്രദ്ധേയമായ കലാസാംസ്കാരിക പാരമ്പര്യമുണ്ട്. അനേകം നാടകാവതരണങ്ങൾക്ക് തൃക്കരിപ്പൂർ ടൗൺ തന്നെ വേദിയായിട്ടുണ്ട്. വായനശാലകളും കലാസമിതികളും മറ്റു സംഘടനകളും നാടകം അവതരിപ്പിച്ചിരുന്നു. പ്രസിദ്ധങ്ങളായ നാടക സംഘങ്ങളും ഇവിടെ അവതരണം നടത്തിയിരുന്നു. സംസ്ഥാന തലത്തിൽ ശ്രദ്ധേയമായ അമേചർ നാടകമത്സരങ്ങൾക്കും തൃക്കരിപ്പൂർ വേദിയാകാറുണ്ട്. കെ എം കെ സ്മാരക കലാസമിതി ഇന്നും തല യെടുപ്പോടെ ടൗണിലുണ്ട്. ദേശാഭിമാനി തിയേറ്റേഴ്സ്, ദേശീയ കലാ സമിതി, ബി എസ് എസ്, ഉദയ ചൊവ്വേരി, തൃക്കരിപ്പൂരിലെ സി എം ബിൽഡിംഗിൽ കെ വി ലക്ഷ്മണേട്ടന്റേയും മറ്റും നേതൃത്വത്തിൽ പ്ര വർത്തിച്ച സമിതി, പേക്കടത്ത് പ്രവർത്തിച്ചിരുന്ന സമിതി, വൈക്കത്ത്, നടക്കാവ്, ഈയ്യക്കാട്, തങ്കയം, ഇളമ്പച്ചി തുടങ്ങിയ സ്ഥലങ്ങളിലെ സംഘടനകളും സമിതികളും, തങ്കയം മുഹമ്മദ് അബ്ദുൾ റഹ്മാൻ സ്മാര ക ഗ്രന്ഥാലയം, മോഡേൺ ഡ്രമാറ്റിക്ക ഇവയൊക്കെ അന്നത്തെ സജീവ മായ സംഘടനകൾ ആയിരുന്നു. തൃക്കരിപ്പൂർ ഗവൺമെൻറ് ഹൈസ് കൂളിലും സെൻറ് പോൾസ് എ യു പി സ്കൂളിലും ആയിരുന്നു പ്രധാന വേദികൾ.

വിശ്വ കേരള കലാസമിതി, സൂര്യ സോമ, കാളിദാസ കലാകേന്ദ്രം, കെ പി എ സി, കോട്ടയം നാഷണൽ തീയേറ്റേഴ്സ്, ആറ്റിങ്ങൽ ദേശാഭി മാനി, കോഴിക്കോട് സംഗമം, കലിംഗ തുടങ്ങിയ പ്രശസ്തമായ സമിതി കളുടെ നാടകങ്ങൾ, അമേചർ നാടക മത്സരങ്ങൾ ഇവയൊക്കെ അര ങ്ങേറിയ പ്രദേശമായിരുന്നു തൃക്കരിപ്പൂർ. കനസ്സ ക്ലബ്ബും മോഡേൺ

ഡ്രമാറ്റിക്കയും ശ്രദ്ധേയമായ മത്സരങ്ങൾ സംഘടിപ്പിച്ചിരുന്നു. ഭൂമി യിലെ മാലാഖ, ദൈവം മരിച്ചു, ക്രോസ്ബെൽറ്റ്, മണൽക്കാട് തുടങ്ങിയ നാടകങ്ങൾ തൃക്കരിപ്പൂരിലെ സമിതികൾ തന്നെ അവതരിപ്പിച്ചിരുന്നു.

കെ ചന്തു, കുഞ്ഞിക്കണ്ണൻ, കണ്ണപൊതുവാൾ, വി പി കൃഷ്ണൻ, കോരൻ മാസ്റ്റർ, പി വി ബാലകൃഷ്ണൻ, കെ പി കുഞ്ഞിരാമൻ നായർ, ടി പി ഭാസ്കരൻ, മോഡേൺ ടൈലേഴ്സ് നാരായണൻ, കെ വി ലക്ഷ്മണൻ, പി വി രാഘവൻ (കാഥികൻ) തുടങ്ങിയ പ്രശസ്തരായ നടന്മാരുടെ അഭിനയം എന്നെപ്പോലുള്ളവർക്ക് ആവേശമായിരുന്നു. പലരും ഇന്ന് നമ്മോടൊപ്പമില്ല.

ആ പാരമ്പര്യം തന്നെയാണ് കുഞ്ഞികൃഷ്ണൻ എന്ന കെ കെ മാഷും തുടർന്നത്. കലാസാംസ്കാരികരംഗത്ത് അനിലൻ ചിത്രശാല എന്ന പേരിൽ അറിയപ്പെട്ടിരുന്ന മാഷ് കൈവെക്കാത്ത മേഖലകളില്ല. പഠിപ്പിക്കുന്ന വിദ്യാലയങ്ങളിലും അവിടുത്തെ കലാസംഘടനകളിലും സജീവമായി ഇടപെട്ട വ്യക്തിത്വം. ചിത്രരചന, സംഗീതം, ചമയം, രംഗ പടനിർമ്മിതി, ശില്പനിർമ്മാണം, അഭിനയം, സംവിധാനം തുടങ്ങി എല്ലാ രംഗത്തും തിളങ്ങിനിന്ന പ്രതിഭയായിരുന്നു കെ കെ മാഷ്.

തങ്കയം എന്ന കൊച്ചുപ്രദേശത്തുനിന്നും ജില്ലയ്ക്ക് അകത്തും പുറത്തും ശ്രദ്ധേയനായി മാറി. അധ്യാപകൻ, പ്രധാനാധ്യാപകൻ എന്നീ പദവികളിലും വ്യക്തിമുദ്രപതിപ്പിച്ചു. മാഷുടെ വിയോഗം കലാ സാംസ്കാരിക മേഖലയ്ക്ക് കനത്ത നഷ്ടം തന്നെയാണ്. പക്ഷേ അദ്ദേഹം ജീവിച്ചിരുന്ന കാലത്തുനടത്തിയ പ്രവർത്തനങ്ങൾ കാലമെത്ര കഴിഞ്ഞാലും ജനമനസ്സുകളിൽ നിലനിൽക്കുന്നതാണ്.

ഞാനും മാഷും തമ്മിൽ നല്ല സൗഹൃദമായിരുന്നു. കുട്ടിക്കാലത്ത് മാഷുടെ താമസസ്ഥലമായ തങ്കയം പ്രദേശത്ത് കഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ വീടും വീട്ടുകാരും എനിക്ക് സുപരിചിതം. പി പി കുഞ്ഞിരാമൻ മാസ്റ്റർ, കെ കെ മാഷ്, പി പി കെ പൊതുവാൾ മാഷ്, പി പി ഗോവിന്ദൻ(ദീപ്തി) ഇവർ എന്നെപ്പോലുള്ളവരുടെ അടുത്ത സൗഹൃദത്തിനുടമകൾ. കുഞ്ഞിരാമൻ മാഷ് രാഷ്ട്രീയരംഗത്ത് നിറഞ്ഞു നിന്നിരുന്നു. കെ കെ മാഷും ഗോവിന്ദനും കലാരംഗത്ത്. പി പി കെ വിജ്ഞാനസാഹിത്യ രംഗത്ത്.

തൃക്കരിപ്പൂർ ഹൈസ്കൂളിലെ പഠനകാലത്താണ് കൂടുതലാ യി കെ കെ മാഷെ അടുത്തറിയാനിടയായത്. പിന്നീട് അധ്യാപകനാ യപ്പോൾ ഞങ്ങൾ ഒരുമിച്ച് പല മത്സരവേദികളിലും വിധിനിർണയത്തിന് പങ്കെടുക്കുമായിരുന്നു. മത്സരിക്കുന്ന കുട്ടികളുടെ ന്യൂനത എന്താണെന്ന് കാര്യകാരണസഹിതം ബോധ്യപ്പെടുത്തിക്കൊടുക്കാനുള്ള കഴിവുള്ള മനുഷ്യൻ. സംഗീത മത്സരമാണ് എങ്കിൽ അതിന്റെ നാനാ വശങ്ങളും കുട്ടികൾക്ക് പറഞ്ഞു മനസ്സിലാക്കി കൊടുക്കുമായിരുന്നു. നാടകാഭിനയ ത്തിൽ ദേശാഭിമാനി തിയറ്റേഴ്സിന്റെ ‘സംഘഗാനം’ എടുത്തുപറയേ ണ്ടതാണ്. പല വേദികളിലും ചർച്ച ചെയ്യപ്പെട്ട ആ നാടകത്തിലെ പ്ര ധാനപ്പെട്ട വേഷം മാഷ് ഭംഗിയായി ചെയ്തു. ദേശീയ കലാസമിതിയുടെ

നാടകങ്ങളിലും കെ എം കെ യുടെ നാടകങ്ങളിലും മികച്ച അഭിനയം കാഴ്ചവെച്ചു. 'സമസ്യ'യിലെ അച്ഛൻ നമ്പൂതിരി എടുത്തുപറയേണ്ട ഒരു കഥാപാത്രമാണ്.

കാലടി ഗോപിയുടെ 'ഗ്രാമം' എന്ന നാടകം തൃക്കരിപ്പൂരിൽ മാഷും സംഘവും അവതരിപ്പിച്ചത് കണ്ടതിനുശേഷമാണ് സെൻട്രൽ യൂണിറ്റി ക്ലബ്ബ് ഉദിനൂരിൽ അരങ്ങേറിയത്.അതിനുവേണ്ടുന്ന സഹായ വും, ചമയം മുതൽ രംഗപടനിർമ്മിതി വരെ, ഞങ്ങൾക്ക് അദ്ദേഹം ചെയ്തു തന്നു. ഉദിനൂരുമായി മാഷിന് നല്ല ബന്ധം അവസാന കാലം വരെ ഉണ്ടായിരുന്നു.

തനിക്കു ശരിയെന്ന് തോന്നുന്ന കാര്യങ്ങൾ കൃത്യമായി പ റയാനും ബോധ്യപ്പെടുത്താനും അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. ഒരു കർക്കശക്കാരനായി പലർക്കും തോന്നുമെങ്കിലും തന്റെ ആത്മാർത്ഥതയാണ് അദ്ദേഹത്തെ അത്തരത്തിലുള്ള ശക്തമായ വിമർ ശനം ഉന്നയിപ്പിക്കുന്നത്. കെ കെ മാഷ് കലാരംഗത്ത് നൽകിയ സംഭാവന കൾ വലുതാണ്.



# മറവിയിലെ ഓർമകൾ....

വി കെ രവീന്ദ്രൻ

ഓർത്തിരിക്കേണ്ട പലതും മറന്നുപോവുകയോ മറയ്ക്കപ്പെടുകയോ ചെയ്യുന്ന ഒരു സമകാലികജനതയാണ് ഇവിടെയിപ്പോൾ പുലർന്നു പോരുന്നത്. ചരിത്രം വിസ്മൃതമാക്കുകയോ തമസ്ക്കരിക്കപ്പെടുകയോ ചെയ്യുകയും ചരിത്രേതരമായവ ആ സ്ഥാനം കയ്യേറി കൈക്കലാക്കുകയും ചെയ്യുന്ന വിചിത്രമായൊരു കാലം. സത്യാനന്തരകാലം എന്നും അതു വിളിക്കപ്പെടുന്നു.

ദേശചരിത്രവും പ്രാദേശികചരിത്രവും ഓർമകളുടെ സംഭരണി കളിൽ അടരുകളായി സംഭരിച്ചുവെച്ചിരുന്ന മനുഷ്യപുസ്തകങ്ങൾ താളു കളവശേഷിപ്പിക്കാതെ കൊഴിഞ്ഞുപോയിരിക്കുന്നു; പൊയ്ക്കൊണ്ടി രിക്കുന്നു. അങ്ങനെയുള്ള ഒരോർമപ്പുസ്തകമാണ് അനിലൻ എന്ന കെ കെ മാസ്റ്റർ എന്ന കുഞ്ഞികൃഷ്ണൻ മാസ്റ്ററുടെ തിരോഭാവത്തിലൂടെ വീണ്ടെടുക്കാനാവാത്തവിധം നമുക്ക് നഷ്ടമായിരിക്കുന്നത്.

ഇനിയിപ്പോൾ അദ്ദേഹത്തിൽ നിന്നു ചരിത്രത്തിന് മുതൽക്കൂട്ടാനായി ഒന്നുമേ ചോർത്തിയെടുക്കാനാവില്ല. പകരം ഓർത്തിരിക്കുന്നവരുടെ ഓർമകളിലൂടെ ഒരു വ്യക്തിയെന്ന നിലയിലും സാമൂഹ്യജീവിയെന്ന നിലയിലും അദ്ദേഹം ജീവിച്ചിരുന്ന കാലത്തോട് എങ്ങനെ പെരുമാറി യെന്ന് കണ്ടെത്തുകയേ നിർവാഹമുള്ളൂ.

തങ്കയത്തും തൃക്കരിപ്പൂരും അതിനപ്പുറത്തും കെ കെ മാസ്റ്റർ എന്തായിരുന്നുവെന്നും എങ്ങനെയായിരുന്നുവെന്നുമുള്ള അന്വേഷണമാ ണ് പ്രധാനം. ജീവിതം തന്നെയാണ് ചരിത്രമായി രേഖപ്പെടുന്നത്. അതുകൊണ്ട് കെ കെ മാസ്റ്റർ സ്വാഭാവികമായും ചരിത്രത്തിലെ ഒരദ്ധ്യായമാണ്. എന്നാൽ ഏതൊരു വ്യക്തിയെയും ചരിത്രത്തിൽ

പ്രസക്തമാകുന്നത് അദ്ദേഹം സമൂഹത്തിൽ നടത്തിയ ഇടപെടലുകളാണ്. അതു ധനാത്മകമോ ഋണാത്മകമോ ആകാം.

അടിസ്ഥാനപരമായി കെ കെ മാസ്റ്റർ ഒരു അദ്ധ്യാപകനായിരുന്നു. എന്നാൽ അദ്ദേഹം വ്യവസ്ഥാപിതരീതിയിൽ ക്ലാസ്മുറികളിൽ തളച്ചിടപ്പെട്ട ഒരദ്ധ്യാപകനായിരുന്നില്ല. പല മേഖലകളിലും അദ്ദേഹം അദ്ധ്യാപകൻ തന്നെയായിരുന്നു.

ചിത്രമെഴുത്ത്, ശിൽപ്പനിർമാണം, സംഗീതം, അഭിനയം, സംവിധാനം, സാഹിത്യം എന്നീ മേഖലകളിലെല്ലാം അദ്ദേഹം രചനാത്മകമായ സംഭാവനകൾ നൽകിയിട്ടുണ്ട്. ആ നിലയിൽ കെ കെ മാസ്റ്റർ സാംസ്കാരികരംഗത്തെ ബഹുലതയായിരുന്നു; സഫലമായിത്തന്നെ.

അദ്ദേഹം ഒരു റെബൽ കൂടിയായിരുന്നു. ശരിയെന്നു തോന്നുന്നവയോട് ആത്മാർഥമായി ഒട്ടിനിൽക്കുകയും ശരികേടുകളായി തോന്നുന്നവയോട് ഒരുവിട്ടുവീഴ്ചയുമില്ലാത്ത കാർക്കശ്യം പുലർത്തുകയും കലഹിക്കുകയും ചെയ്യുമായിരുന്നു അദ്ദേഹം. ഈ ഒരു നിലപാടാണ് അദ്ദേഹത്തെ വേറൊരാളാക്കി തീർക്കുന്നത്. അതെ, കെ കെ മാസ്റ്റർ വ്യത്യസ്തനായിരുന്നു.

തൃക്കരിപ്പൂരിൽ പ്രമുഖർ പങ്കെടുത്ത ഒരു സാഹിത്യക്യാമ്പ് നടന്നിരുന്നു. എം മുകുന്ദൻ ഉൾപ്പെടെയുള്ള പ്രമുഖർ അതിൽ പങ്കെടുത്തിരുന്നുവെന്നാണ് ഓർമ്മ. പ്രാദേശികമായ ക്ഷണമോ പ്രാതിനിധ്യമോ ഉണ്ടായിരുന്നില്ല. ആ സാഹിത്യ സമ്മേളനസദസ്സിലേക്ക് കൂസലില്ലാതെ കടന്നുചെല്ലുകയും 'നിങ്ങളെല്ലാം സിംഹാസനങ്ങളിൽ ഇരുന്നോളു. ഞങ്ങളെ പോലുള്ളവർക്ക് ഒരു കീറപ്പായയെങ്കിലും തന്നുകൂടെ' എന്നു ചോദിക്കാനുള്ള ആർജ്ജവം കാട്ടിയ വ്യക്തിയായിരുന്നു കെ കെ മാസ്റ്റർ. തദ്ദേശീയ സാംസ്കാരികരംഗത്തെ സജീവ സാന്നിധ്യമായിരുന്നിട്ടും സമ്മേളനത്തിൽ ക്ഷണിക്കുകയോ പ്രതിനിധിയാക്കുകയോ ചെയ്യാത്തതിലുള്ള ക്ഷോഭവും പ്രതിഷേധവുമായിരുന്നു അദ്ദേഹം പ്രകടിപ്പിച്ചത്. അതുംപറഞ്ഞ് അദ്ദേഹം ഇറങ്ങിപ്പോരുകയും ചെയ്തു; എന്താണ് സംഭവിച്ചതെന്നു തിരിച്ചറിയാൻ സമ്മേളനവേദി അൽപ്പം സമയമെടുത്തുവെങ്കിലും. പലരുടേയും മനസ്സിൽ അങ്ങനെയൊരു വികാരമുണ്ടായിരുന്നുവെങ്കിലും സമ്മേളനവേദിയിലേക്ക് കയറിച്ചെന്നു അതു പ്രകടിപ്പിക്കാനുള്ള ഉള്ളുറപ്പ് മറ്റാർക്കുമുണ്ടായിരുന്നില്ല.

ഈ കുറിപ്പെഴുത്തുകാരൻ കെ കെ മാസ്റ്ററുമായി കൂടുതൽ അടുക്കുന്നത് ഒന്നിച്ചഭിനയിച്ച ഒരു നാടകത്തിലൂടെയായിരുന്നു.ഏതൊരു വ്യക്തിയെയും അടുത്തിടപഴകുമ്പോൾ മാത്രമേ അദ്ദേഹത്തെ കുറിച്ചു കൂടുതലറിയാനും അവരുടെ നൈർമല്യം അനുഭവിക്കാനും ആസ്വദിക്കാനും നമുക്ക് കഴിയുകയുള്ളു. അങ്ങനെയൊരു അനുഭവമായിരുന്നു ഈ അടുപ്പത്തിലൂടെ നേടാനായത്.

എം സുകുമാരന്റെ പ്രസിദ്ധമായ 'സംഘഗാനം'എന്ന ചെറുകഥയെ ആസ്പദമാക്കി കരിവെള്ളൂർ മുരളി എഴുതിയ നാടകത്തിലായിരുന്നു ഞങ്ങൾ ഒന്നിച്ചഭിനയിച്ചത്. കണ്ണൂർ കാസർകോട്

മേഖലകളിലായി (അന്നത്തെ കണ്ണൂർ ജില്ല) നിരവധി വേദികളിലാണ് ആ നാടകം അരങ്ങേറിയത്.

അടിയന്തിരാവസ്ഥക്കുശേഷം രചിക്കപ്പെട്ട ആ നാടകത്തിന്റെ അവതരണം ഒരുക്കിയത് തൃക്കരിപ്പൂർ 'ദേശാഭിമാനി തീയറ്റേഴ്സ്' ആയിരുന്നു. ഒ കെ കുറ്റിക്കോൽ ആയിരുന്നു നാടകത്തിന്റെ സംവിധായകൻ. നാടകത്തിലേക്കു കഥാപാത്രങ്ങളെ നിശ്ചയിക്കുമ്പോൾ പ്രധാന കഥാപാത്രങ്ങളിലൊന്നായ ഒന്നാം ഗൗതമന്റെ കാര്യത്തിൽ സംവിധായകനുൾപ്പെടെ ആർക്കും ഒരു തർക്കവുമുണ്ടായിരുന്നില്ല.ആ വേഷത്തിലേക്ക് സർവ്വസമ്മതനായി തെരഞ്ഞെടുക്കപ്പെട്ട ആളായിരുന്നു കെ കെ മാസ്റ്റർ.

മൂന്നു ഗൗതമന്മാരായിരുന്നു നാടകത്തിലുണ്ടായിരുന്നത്. മുതലാളി ഇടത്തരക്കാരൻ തൊഴിലാളി എന്നിങ്ങനെയുള്ള വർഗ്ഗപരികല്പനകളുടെ പ്രതീകങ്ങളായിരുന്നു മൂന്നു ഗൗതമന്മാർ. ആകാരം കൊണ്ടും ശബ്ദം കൊണ്ടും ശരീരഭാഷ കൊണ്ടും ആ കഥാപാത്രത്തിന് അനുയോജ്യനായിരുന്നു അദ്ദേഹം. വിജയകരമായി തന്നെ ആ കഥാപാത്രത്തെ അവതരിപ്പിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. അദ്ദേഹത്തിന് മാറി നിൽക്കേണ്ടി വന്ന സന്ദർഭങ്ങളിൽ പകരക്കാരായിവന്ന ആർക്കും ആ കഥാപാത്രത്തെ അത്രത്തോളം വിജയിപ്പിക്കാൻ കഴിഞ്ഞിരുന്നുമില്ല. ഏതാണ്ട് ഒരു മാസത്തോളം നീണ്ടുനിന്ന റിഹേഴ്സൽ ക്യാമ്പിലൂടെയായിരുന്നു ആ നാടകം രൂപപ്പെട്ടുവന്നത്. അത്രയുംനാൾ ഒരു തപസ്യയായി കണ്ടു കൂടെ നിൽക്കുകയായിരുന്നു അദ്ദേഹം.

കലാസംബന്ധിയായ വിഷയങ്ങളിൽ ആഴത്തിലുള്ള അറിവുണ്ടായിരുന്നു അദ്ദേഹത്തിന്. അതുകൊണ്ടുതന്നെ അലിവുള്ള മനസ്സിന്റെ ഉടമയുമായിരുന്നു. ആ അറിവിനെ വേണ്ടവിധം പ്രയോജനപ്പെടുത്താൻ അദ്ദേഹത്തിനും അതിനുള്ള സാഹചര്യവും സന്ദർഭങ്ങളും ഒരുക്കിക്കൊടുക്കാൻ തൃക്കരിപ്പൂരിനും കഴിഞ്ഞുവോ എന്ന സംശയം മാത്രമല്ല, അതിൽ നാം വല്ലാത്ത വിമുഖത കാട്ടിയില്ലേ എന്ന ആത്മവിമർശനവും ഇവിടെ പങ്കുവെക്കുകയാണ്.



# ആ ജീവിതത്തിലെ ഹാർമണി

കെ തമ്പാൻ

തൃക്കരിപ്പൂർ തങ്കയം 'നവജീവ'ന്റെ ഒരു ആദ്യകാല പരിപാടിയിലാണ് എനിക്കു കെ കെ മാഷെ അടുത്തുകാണാനും ഒപ്പം പ്രവർത്തിക്കാനും ഇടവന്നത്. നവജീവന്റെ ആദ്യകാലങ്ങളിൽ ശിവരാത്രി ദിവസങ്ങളിലായിരുന്നു കലാപരിപാടി നടത്തിയിരുന്നത്. ഡാൻസ്, തിരുവാതിരക്കളി, എ കെ കുഞ്ഞിരാമൻ പണിക്കർ സംവിധാനം ചെയ്ത നാടകം ഇവയായിരുന്നു ഒരു ശിവരാത്രി നാളിലെ പരിപാടികൾ. ഇതിന്റെ പിന്നണി വായിക്കുന്നത് കെ ബാലകൃഷ്ണൻ പൂച്ചോൽ (ഹാർമോണിയം), കുഞ്ഞികൃഷ്ണൻ മീലിയാട്ട് (വയലിൻ) എന്നിവർ. ഇവരുടെകൂടെ തബല വായിക്കുവാൻ എന്നെയാണ് ക്ലബ്പ്രവർത്തകരും സംവിധായകനും തീരുമാനിച്ചത്. രണ്ടുപേരും പരിചയസമ്പന്നരായിരുന്നു, ഞാൻ ആദ്യമായിട്ടും. ഇതിന്റെ മ്യൂസിക് റിഹേഴ്സൽ പി പി കെ മാസ്റ്ററുടെ വീട്ടിലായിരുന്നു. എനിക്ക് വല്ലാത്തൊരു പേടി. കാരണം തൊട്ടടുത്ത വീട്ടിലാണ് ചിത്രകാരനും സംഗീതജ്ഞനും നടനും സംവിധായകനുമൊക്കെയായ കെ കെ മാസ്റ്റർ. റിഹേഴ്സൽ സമയത്ത് മാസ്റ്റർ ഇങ്ങോട്ടു കടന്നുവരരുതേ എന്നായിരുന്നു എന്റെ പ്രാർത്ഥന. റിഹേഴ്സൽ പുരോഗമിക്കുന്നു, മാസ്റ്റർ പുറത്തുനിന്നു എല്ലാം കാണുകയും കേൾക്കുകയും ചെയ്യുന്നുണ്ടായിരുന്നു. ഞാൻ കണ്ടിരുന്നില്ല. ഒന്നാം ഘട്ടം കഴിഞ്ഞപ്പോൾ മാസ്റ്റർ അകത്തു വന്നു. ബാലകൃഷ്ണേട്ടനേയും കൂട്ടി പുറത്തേക്കു പോയി. ശബ്ദം കുറച്ചു എന്തൊക്കെയോ സംസാരിക്കുന്നു. ഞാൻ വായിച്ചതിന്റെ കുറവുകളായിരിക്കും പറയുന്നത് എന്നതായിരുന്നു എന്റെ ആശങ്ക. ബാലകൃഷ്ണേട്ടൻ തിരിച്ചുവന്നു. റിഹേഴ്സൽ തുടങ്ങാമെന്നു പറഞ്ഞു. എനിക്ക് സമാധാനമായി. അല്പം കഴിഞ്ഞപ്പോൾ മാസ്റ്റർ ബോ

ക്സും പ്ലെയറും അടങ്ങിയ ഓർഗണുമായി അകത്തുവന്ന് "ഇതും കൂടി വായിച്ചോളൂ" എന്നു പറഞ്ഞു. ആ പ്രോത്സാഹനത്തിന്റെ കൂടി ഫലമായി പരിപാടികൾ നന്നായി വിജയിപ്പിക്കാൻ കഴിഞ്ഞു. നാടകം നല്ല നിലവാരം പുലർത്തി. പിന്നീട് പാപ്പിനിശ്ശേരിയിൽ മത്സരത്തിനു കളിച്ചപ്പോൾ സംഗീതത്തിന് ഒന്നാം സ്ഥാനവും മാട്ടൂലിൽ കളിച്ചപ്പോൾ നാടകാവതരണത്തിന് ഒന്നാം സ്ഥാനവും കിട്ടി. ഈ നാടകത്തിൽ പ്രവർത്തിച്ചവർ നാടകരചന, ഗാനരചന, സംവിധാനം, അഭിനയം, ചമയം, സംഘാടനം തുടങ്ങിയ മേഖലകളിൽ ഇന്നും സജീവമായി പ്ര വർത്തിക്കുന്നു. പി പി കെ മാസ്റ്ററുടെ വീടിന്റെ മുകൾഭാഗവും ജ്യേഷ്ഠൻ കുഞ്ഞിരാമൻ മാസ്റ്ററുടെ വീടും പരിസരവും നവജീവന്റെ കലാപ രിശീലനത്തിനായി തന്നുകൊണ്ട് കെ കെ മാസ്റ്ററുടെ കുടുംബാംഗങ്ങൾ എന്നും നിറഞ്ഞമനസ്സോടെ കലാപ്രവർത്തനത്തിന്റെ ഭാഗമാകുന്നുണ്ട്.

കുറച്ചുവർഷങ്ങൾക്കു മുമ്പ് കെ കെ മാസ്റ്റർ സംവിധാനം ചെയ്ത നാടകം നവജീവൻ അവതരിപ്പിച്ചിരുന്നു. ഈ നാടകത്തിനു സംഗീതം നൽകിയത് എം പി രാഘവൻ. ഫ്ളൂട്ട് ജോൺസൺ പുഞ്ചക്കാട്. എനിക്കും എന്റെ സഹോദരൻ കൃഷ്ണനും ഒന്നിച്ചു തബല വായിക്കാൻ സാധിച്ചിരുന്നു. ഇതിൽ മായാതെ മനസ്സിൽ നിൽക്കുന്നതാണ് മാസ്റ്റർ ഒരുക്കിയ വീടിന്റെ സിറ്റൗട്ട് അടങ്ങിയ കട്ടൗട്ട്. പൂച്ചട്ടികളും പൂക്കളും ഒരുക്കിക്കൊണ്ട് അതിസുന്ദരമായ വീട്. ഇളം പച്ചയിലും മഞ്ഞയിലും ഉള്ള പെയിന്റിംഗ്. വർണാഭമായ വെളിച്ചം വന്നുചേരുമ്പോൾ നാടകത്തിന് ഇതു മാറ്റു കൂട്ടിയിരുന്നു. മായാത്ത വർണ്ണചിത്രമായി ഇന്നും ഇത് മന സ്സിലുണ്ട്. നാടകം കഴിഞ്ഞതിനുശേഷം മാസങ്ങളോളം മാസ്റ്ററുടെ വീടി ന്റെ മുന്നിൽ ഇത് ഇടംപിടിച്ചിരുന്നു. ഈ നാടകത്തിൽ അഭിനയിച്ച കെ പി സുരേഷ് വിഗ്ഗ് വെച്ചിരുന്നു. ഇതിനെക്കുറിച്ച് കെപി യോടു ചോദിച്ചപ്പോൾ പറഞ്ഞ മറുപടി ഇങ്ങനെയായിരുന്നു. മാസ്റ്റർ കെ പി യോട് പറഞ്ഞത്, "സാധാരണ നീയൊരു കെ പി സുരയാണ്. എന്നാൽ നാടകത്തിൽ നീ യൊരു കഥാപാത്രമാണ്. കഥാപാത്രത്തിന്റെ രൂപമാറ്റത്തിനു വേണ്ടിയാ ണ് വിഗ്ഗ് വെച്ചു തന്നത്." സുര അത് ഉൾക്കൊള്ളുകയും ചെയ്തിരുന്നു. ഈ നാടകവും നന്നായി കളിച്ചു.

നവജീവനു വേണ്ടി വത്സരാജ് തൃക്കരിപ്പൂർ രചനയും സംവിധാന വും നിർവഹിച്ച 'പാലന്തായി കണ്ണൻ', 'കണ്ണകി' എന്നീ സംഗീത ശില്പങ്ങൾ നിരവധി വേദികളിൽ അവതരിപ്പിക്കുകയുണ്ടായി. ഈ പ രിപാടിയെക്കുറിച്ച് കെ കെ മാസ്റ്ററോടും പി പി കെ മാസ്റ്ററോടും ഞാൻ അഭിപ്രായം ചോദിച്ചിരുന്നു. "സംഗീതശില്പം എന്നത് ഒരു നിരൂപണം ചെയ്യേണ്ട കലയല്ല; അത് ആസ്വാദന കലയാണ്. നൃത്തവും സംഗീത വും അഭിനയവും ചേർന്ന ഒരു കലാരൂപമാണ്. സംഗീതവും നൃത്തവും അഭിനയവും ഇഷ്ടപ്പെടാത്തവർ ആരാണുള്ളത്... ആയതു കൊണ്ട് ഈ കലാസൃഷ്ടിയെ അങ്ങനെ കണ്ടാൽ മതി." ഇതായിരുന്നു മറുപടി.

നവജീവന്റെ പരിപാടികളിൽ പങ്കെടുത്ത ഒട്ടുമിക്ക അഭിനേതാ ക്കളെ കുറിച്ചും മനസ്സുനിറഞ്ഞ് അഭിപ്രായമാണ് കെ കെ മാസ്റ്ററിൽ

നിന്നും ഉണ്ടായിട്ടുള്ളത്. പ്രത്യേകിച്ച്, ജത്ന സി വി, അശ്വതി മാണിയാട്ട്, പി സി ഗോപാലകൃഷ്ണൻ, മുരളി പേക്കടം, വിഷ്ണു തങ്കയം, ഹരീഷ് തങ്കയം, മിഥുൻ തരംഗിണി എന്നിവരെക്കുറിച്ച്. (പി സി ഗോപാലകൃഷ്ണൻ കെ എം കെ യുടെ ശ്രദ്ധേയമായ നാടകം 'ഖസാക്കിന്റെ ഇതിഹാസ'ത്തിൽ മികവാർന്ന അഭിനയം കാഴ്ചവച്ചതിന്റെ ഭാഗമായി ലാൽജോസിന്റെ 'നാല്പത്തിയൊന്ന്' എന്ന സിനിമയിൽ ശ്രദ്ധേയമായ അബൂബക്കർ എന്ന കഥാപാത്രത്തെ അവതരിപ്പിച്ച് സിനിമാരംഗത്തും മുന്നേറുന്നു).

വർഷങ്ങൾക്കു മുമ്പ് തൃക്കരിപ്പൂർ ഉദയ നഗറിൽ വൈകുന്നേരങ്ങളിൽ ബാലജനസഖ്യം കുട്ടികളുടെ കലാപരിപാടികൾ നടത്താറുണ്ടായിരുന്നു. ഇതിന്റെ ഭാഗമായാണ് മാസ്റ്ററുമായി എനിക്ക് അടുത്തിടപഴകാൻ സാധിച്ചത്. അന്ന് പരിപാടിയുടെ മുഖ്യപ്രസംഗം മാസ്റ്ററുടേതായിരുന്നു. പ്രസംഗം കഴിഞ്ഞ് പരിപാടി കാണാൻ മാസ്റ്റർ സ്റ്റേജിന്റെ മുന്നിലിരുന്നു. സംഘഗാനം, ലളിതഗാനം, മോണോ ആക്ട്, കഥാപ്രസംഗം ഇവയായിരുന്നു പരിപാടികൾ. നല്ല റിഹേഴ്സൽ നടത്തിയാണ് അക്കാലത്ത് ഓരോന്നും അവതരിപ്പിക്കുക. അതുകൊണ്ടുതന്നെ നല്ല നിലവാരം പുലർത്തി. ഇതിന്റെ ഭാഗമായി മാസ്റ്റർ എല്ലാവരെയും അഭിനന്ദിച്ചു. ഇനിയും യുക്തിഭദ്രമായ, കലാമൂല്യമുള്ള പരിപാടികൾ കുട്ടികളെക്കൊണ്ട് അവതരിപ്പിക്കണം എന്ന് പറഞ്ഞു. അന്നുമുതൽ എനിക്കു മാസ്റ്ററെ അഭിമുഖീകരിക്കാനും സംസാരിക്കാനും അഭിപ്രായങ്ങൾ പറയാനും അവസരങ്ങൾ വന്നു ചേർന്നു. തൃക്കരിപ്പൂരിൽ മാസ്റ്റർക്കും അനുജൻ ഗോവിന്ദേട്ടനും (ദീപ്തി ആർട്സ്) കൂടി ഒരു ചിത്രാലയം ഉണ്ടായിരുന്നു. അവിടെവെച്ച് മാസ്റ്റർ ചിത്രം വരയ്ക്കുമായിരുന്നു. ഒരു ദിവസം അവിടെ പോകാൻ എനിക്ക് അവസരമുണ്ടായി. മുറിയിൽ ചുമരിൽ ഒരാൾ പൊക്കത്തിൽ കഥകളിയുടെയും മോഹിനിയാട്ടത്തിന്റേയും ചിത്രങ്ങൾ തുണിയിൽ വരച്ച് ചുമരിൽ ചേർത്തു വെച്ചിരുന്നു. ആരെയും ആകർഷിക്കുന്ന ചിത്രങ്ങൾ. പിന്നെ പ്ലാവിൽ തീർത്ത ചെറിയ ഒരു കലപ്പ, രണ്ടു ഗദകൾ. മറ്റു ചിത്രങ്ങൾക്കൊപ്പം ഇവയും മുറിയിൽ ഇടംപിടിച്ചിരുന്നു. ദിവസങ്ങൾ കഴിഞ്ഞു. ഒരു ദിവസം മാസ്റ്റർ വീട്ടിൽ വന്നു എന്നോടു പറഞ്ഞു "ഞാൻ ആ മുറി ഒഴിഞ്ഞു കൊടുക്കുന്നു; അതിലുള്ള കുറച്ച് സാധനങ്ങൾ വീട്ടിലേക്ക് മാറ്റുവാൻ നീ ഒന്ന് സഹായിക്കണം; വൈകുന്നേരം അങ്ങോട്ടു വരിക". വൈകുന്നേരം റൂമിൽ പോയപ്പോൾ സാധനങ്ങളെല്ലാം പുറത്തെടുത്തു വെച്ചിരിക്കുന്നു. രണ്ടു ചിത്രങ്ങളിൽ ചുവരിൽ തന്നെയുണ്ട്. അവിടെയുണ്ടായിരുന്ന ചിത്രങ്ങൾ തരുമോ എന്ന് ചോദിച്ചു. ആ ചിത്രങ്ങളോടൊപ്പം ഗദകളും കലപ്പയും കൂടി തരാൻ മാഷ് തയ്യാറായി. ഇവയൊക്കെ ചേർത്തുവച്ചാണ് പിന്നീട് ഉദയായുടെ നഗരി ഒരുക്കിയത്. പരിപാടി കാണാൻ എത്തുന്ന എല്ലാവരും മനോഹരമായ ആ ചിത്രങ്ങൾ നോക്കിനിൽക്കുമായിരുന്നു. അവ രണ്ടും ഇന്നും മനസ്സിൽ നിന്ന് മായുന്നില്ല.

കോഴിക്കോട് ആകാശവാണിയിൽ പ്രാദേശിക നാടകങ്ങൾക്കും ദേശീയ നാടകങ്ങൾക്കും നിരവധി തവണ കെ കെ മാസ്റ്റർ ശബ്ദം നൽ കിയിട്ടുണ്ട്. ആകാശവാണിയിലെ കലാപ്രവർത്തനവുമായി തിക്കോ ടിയൻ, ഖാൻ കാവിൽ, വില്യാപ്പള്ളി രാജൻ മാസ്റ്റർ തുടങ്ങി നിരവധി കലാകാരൻമാരുമായി ബന്ധമുണ്ടായിരുന്നു മാസ്റ്റർക്ക്. യുവ വാണിയിൽ ഉദയ ചൊവ്വേരിയുടെ ഒരു പരിപാടി അവതരിപ്പിക്കാന ുള്ള അവസരമുണ്ടാക്കിത്തരണം എന്ന് മാഷോട് അഭ്യർത്ഥിച്ചു. ദിവസ ങ്ങൾക്കുള്ളിൽത്തന്നെ അതിനുള്ള അവസരവും ഉണ്ടായി. അപ്പോൾ ഞങ്ങൾ മാസ്റ്ററോട് ഒരു പ്രത്യേക കാര്യം ആവശ്യപ്പെട്ടിരുന്നു. ഖാൻ കാവിൽ ആയിരിക്കണം അവതാരകനായി വരേണ്ടതെന്ന്. എന്തെന്നാൽ അക്കാലങ്ങളിൽ ആകാശവാണിയിലെ നാടകങ്ങളിലും മറ്റു പരിപാടികളി ലും തന്റെ ഘനഗംഭീരമായ ശബ്ദം കൊണ്ടും അവതരണമികവു കൊണ്ടും പ്രേക്ഷകരുടെ പ്രശംസ പിടിച്ചുപറ്റുന്ന കലാകാരനായിരുന്നു അദ്ദേഹം. റെക്കോർഡിങ്ങിനു എത്തിയ അദ്ദേഹത്തിന്റെ ശബ്ദം ഇന്നും കാതിൽ മുഴങ്ങുന്നു. നാടക രചനയും ഗാനരചനയും നിർവ്വഹിച്ചത് കെ കെ മാസ്റ്ററായിരുന്നു.

'കളിമൺ വിളക്കുകൾ എരിഞ്ഞു തീർന്നു......' എന്നു തുടങ്ങുന്ന ഗാനം പാടിയത് എം പ്രസന്ന ടീച്ചർ മാണിയാട്ട്. രണ്ടാമത്തെ ഗാനം ആലപിച്ചത് സി കെ തമ്പാൻ. സംഗീതം സി വേണുഗോപാലൻ മാസ്റ്റർ, ചെറുകുന്ന്. പി പി കെ മാസ്റ്റർ തയ്യാറാക്കിയ ശാസ്ത്രപ്രഭാഷണം അവതരിപ്പിച്ചത് പി വി ദിനേശൻ. 'മണ്ണിലെ ദൈവങ്ങൾ' എന്ന നാടക ത്തിന് ശബ്ദം നൽകിയവർ ഇ ബാലകൃഷ്ണൻ, എ കെ കുഞ്ഞിരാമൻ പണിക്കർ, പി ഗംഗാധരൻ, ഇ രാമചന്ദ്രൻ, ദിനേശൻ എം പി എന്നിവരും കുഞ്ഞാരൻ പെരുവണ്ണാൻ ക്രമപ്പെടുത്തിയ കതിവന്നൂർ വീരൻ തോറ്റം പാട്ട് ചൊല്ലിയത് ഞാനും.

റെക്കോർഡിങ്ങിനു ശേഷം എല്ലാവരെയും ഖാൻ കാവിൽ അഭിനന്ദിച്ചു. പ്രക്ഷേപണദിവസം ഞങ്ങളെല്ലാവരും പരിപാടി കേട്ടു. ജീവിതത്തിൽ വളരെ സന്തോഷം കിട്ടിയ ഒരു ദിവസമായിരുന്നു ഞങ്ങൾക്ക്. നല്ല അഭിപ്രായങ്ങൾ അടങ്ങിയ കത്തുകൾ ആകാശവാണി പ്രക്ഷേപണം ചെയ്തിരുന്നു. 'കളിമൺവിളക്കുകൾ...' എന്ന ഗാനം പുന: പ്ര ക്ഷേപണം ചെയ്തിരുന്നു. ഗ്രാമത്തിലെ ക്ലബ്ബിന് മാഷ് നൽകിയ വലിയ സംഭാവനയാണു് ഇത്.

ഉദയ ചൊവ്വേരിയുടെ വേറിട്ട നാടകമായിരുന്നു 'കുടുക്ക അഥവാ വിശക്കുന്നവന്റെ വേദാന്തം'. മാസ്റ്റർ തന്നെ തെരഞ്ഞെടുത്തതായിരുന്നു ഈ നാടകം. സംവിധാനവും ചമയവും മാസ്റ്റർ തന്നെയായിരുന്നു. കോറസ്വർക്ക് ഏറെ ചെയ്യാൻ സാധ്യതയുള്ളതായിരുന്നു നാടകം. ദിവസങ്ങളോളം അതിന്റെ റിഹേഴ്സൽ ചൊവ്വേരി ഹാളിൽ നടന്നു. കുറേ വർക്കുകൾ മാഷ് ചെയ്തുതന്നിരുന്നു. "ഇനിയും ചെയ്യാനു ണ്ട്. അതിനായി നീലേശ്വരത്തുള്ള ശശിയേയും രാജ്മോഹനെയും കൊണ്ടുവരുന്നുണ്ട്." മാഷ് പറഞ്ഞു. ഇതു കേട്ടപ്പോൾ ഞങ്ങൾക്കു

ഭയം തോന്നി. എന്തെന്നാൽ അവർ രണ്ടുപേരും അഭിനയത്തിലും സംവിധാനത്തിലും പ്രാഗല്ഭ്യം തെളിയിച്ച നാടകപ്രവർത്തകർ. അവർ പറഞ്ഞുതരുന്ന കാര്യങ്ങൾ ഞങ്ങൾക്ക് ചെയ്യാൻ കഴിയുമോ എന്നതായിരുന്നു ഭയത്തിനു കാരണം. ഒരു ദിവസം രണ്ടുപേരും മാസ്റ്ററോടൊന്നിച്ച് റിഹേഴ്സൽ ഹാളിൽ എത്തി. ഇതുവരെ ചെയ്തത് കാണിക്കാൻ പറഞ്ഞു. ഞങ്ങൾ ചെയ്തു. അവർ നാ ടകത്തെക്കുറിച്ച് നല്ല അഭിപ്രായം പറഞ്ഞു. പിന്നെ നൂതനമായ കുറേ ചലനങ്ങൾ കാണിച്ചു തന്നു. ഇതുകൂടി നാടകത്തിൽ ചേർത്തുവെച്ചു. ഈ പരിശീലനം കൂടി ആയപ്പോൾ സ്റ്റേജിൽ നാടകം നന്നായി കളിക്കുവാൻ ഞങ്ങൾക്കു കഴിഞ്ഞു. കൊയോങ്കരയിലും ഈ നാടകം അവതരിപ്പിച്ചു. ഈ നാടകം പരിഹാസരൂപത്തിലല്ല ഗൗരവരൂപത്തിലാണ് കളിക്കേണ്ടതെന്നു നാ ടകരചയിതാവായ പി എം താജ് കുറെ വർഷങ്ങൾക്കു ശേഷം നാടക അവലോകനയോഗത്തിൽ വിശദീകരിച്ച കാര്യം പത്രത്തിൽ വന്നിരുന്നു. മാസ്റ്റർ ഗൗരവരൂപത്തിലാണ് ഈ നാടകം സംവിധാനം ചെയ്തത്. വിശപ്പും ദാരിദ്ര്യവും പ്രമേയമാക്കിയ നാടകമായിരുന്നു ഇത്. വിശക്കുന്നവന്റേയും ദാരിദ്ര്യമുള്ളവന്റേയും മുന്നിൽ പ്രലോഭനങ്ങളും വാഗ്ദാനങ്ങളും നൽകി മോഹമാകുന്ന 'കുടുക്ക'യിൽ വാഗ്ദാനങ്ങൾ പുതുക്കി കടന്നുകളയുന്ന അധികാരവർഗത്തിന് എതിരെ ആയിരുന്നു നാടകം.

മാസ്റ്റർ തന്നെ സംവിധാനം ചെയ്ത ഒരു സാമൂഹ്യ സംഗീത നാടകം. ഇതിൽ ഒരുപാട്ട് ഉണ്ടായിരുന്നു:

"വെള്ളാരം കുന്നിന്റെ താഴ്‌വരയിൽ
വെള്ളാമ്പൽ പൂക്കുന്ന പൊയ്കകളിൽ,
തേനുണ്ണാൻ ഓടി വരും പൂങ്കുയിലേ
താതെയ്യം കാട്ടിലെ തേൻ കുയിലേ...."

ഇതിനു സംഗീതം നൽകിയതും കെ കെ മാസ്റ്റർ. ബിസ്മില്ല സ്റ്റുഡിയോയിൽ റെക്കോർഡിങ്. പാടിയത് പ്രീത ടീച്ചർ. ഈ ഗാനം സ്റ്റേജിൽ ഒരു കഥാപാത്രം ടേപ്പ് റെക്കോർഡറിൽ കേൾക്കുന്നതാണ്. ഉദയ ചൊവ്വേരിയുടെ മറ്റൊരു നാടകം. മാസ്റ്ററുടെ സഹകരണം. അന്നൂർ ബാലചന്ദ്രേട്ടന്റെ 'പഴയ പുതിയ കഥ'. പഞ്ചായത്തുതലത്തിലും ജില്ലാ തലത്തിലും കേരളോത്സവത്തിന്റെ ഭാഗമായി കളിച്ചിരുന്നു. നീലേശ്വരത്തു വെച്ച് കളിച്ചപ്പോൾ കെ കെ മാസ്റ്റർ കൂടി നാടകടീമിലുണ്ട് എന്നറിഞ്ഞ് നീലേശ്വരത്തുള്ള മേക്കപ്പ് ആർട്ടിസ്റ്റ് ദേവൻബാലേട്ടൻ നാടകത്തിലെ പെരിയോർ എന്ന കഥാപാത്രത്തിന് വിഗ്ഗും അണിയാനുള്ള മാലയുമായി മേക്കപ്പ്റൂമിൽ എത്തിയിരുന്നു. മാസ്റ്ററുമായുള്ള സൗഹൃദത്തിന്റെ പേരിലായിരുന്നു ബാലേട്ടൻ അവിടെ എത്തിയത്. ബാലേട്ടന് മാസ്റ്ററെ വലിയ ഇഷ്ടമായിരുന്നു. കലാകാരന്മാർ എന്ന നിലയിൽ ഇരുവരും അന്യോന്യം ബഹുമാനിച്ചിരുന്നു.

കലാപ്രവർത്തനത്തിന്റെ ഭാഗമായി തൃക്കരിപ്പൂരിൽ സ്വതന്ത്രമായി 'തപസ്യ' എന്ന പേരിൽ ഒരു കലാപ്രസ്ഥാനം തുടങ്ങി. ചുമരിൽ 'സംഗീത നാടക ചിത്രകലാ സംഗമം' എന്ന് എഴുതി വെച്ചു. 'O' എന്ന ഇംഗ്ലീഷ്

അക്ഷരത്തെ യോഗദണ്ഡിന്റെ ആകൃതിയിലാക്കിയ എംബ്ലം രൂപകൽപ്പന ചെയ്തു. എനിക്കും തപസ്യയുടെ ഭാഗമാകാൻ സാധിച്ചു. ചുമരിൽ എഴുതിവച്ച കാര്യങ്ങൾ നടക്കുമോ എന്ന് പലരും തമാശയായി ചർച്ച ചെയ്തിരുന്നു. മുന്നൊരുക്കം ഇല്ലാതെയാണ് പ്രവർത്തനം തുടങ്ങിയത്. അങ്ങനെ ആദ്യപടി ആറുവർഷം തബല ക്ലാസ്സ്, അതിൽനിന്ന് അതുവരെയുള്ള തൃക്കരിപ്പൂരിന്റെ തബലവാദകരിൽ നിന്നും വ്യത്യസ്തമായി ഉത്തരേന്ത്യൻ സംഗീതമായ ഹിന്ദുസ്ഥാനി സംഗീതത്തിനു സോളോ വായിക്കാൻ കഴിവുള്ള രണ്ടു തബല വാദകരെ – മഹേഷ്ലാൽ എടാട്ടുമ്മൽ, കൃഷ്ണൻ എടാട്ടുമ്മൽ-താളവാദ്യത്തിനു സംഭാവന നൽകി. അതുപോലെ മാസ്റ്ററുടെ വലിയ ആഗ്രഹമായിരുന്നു സംഗീത കോളേജിൽ പോയി തൃക്കരിപ്പൂരിൽ നിന്നും ഒരു കുട്ടി ശാസ്ത്രീയ സംഗീതം പഠിക്കുകയും പാടുകയും പഠിപ്പിക്കുകയും ചെയ്യുക എന്നത്. അങ്ങനെയിരിക്കെയാണ് കോളേജ് പഠനം കഴിഞ്ഞ് സംഗീതം പഠിക്കണം എന്നും അത് സംഗീതകോളേജിൽ പോയിത്തന്നെയാവണം എന്നുമുള്ള ആഗ്രഹം രാജേഷിനുണ്ടാവുന്നത്. ഈ കാര്യം കെ കെ മാസ്റ്ററെയും അറിയിച്ചു. നല്ല കാര്യം എന്ന് പറഞ്ഞ് അഭിനന്ദിച്ചു പ്രോത്സാഹിപ്പിച്ചു മാസ്റ്റർ. രാജേഷ് പാലക്കാട് ചെമ്പൈ സംഗീതകോളേജിൽ പോയി സംഗീതം സ്വായത്തമാക്കി തൃക്കരിപ്പൂരിൽ 'രാഗാഞ്ജലി കലാക്ഷേത്രം' തുടങ്ങി. ഇതിന്റെ ഉദ്ഘാടനപരിപാടിയിലും മാസ്റ്റർ സന്നിഹിതനായിരുന്നു. അഞ്ചുവർഷത്തെ സംഗീത പരിശീലനത്തിനുശേഷം വിദ്യാർത്ഥികളുടെ അരങ്ങേറ്റം. ഇതിന്റെ രക്ഷാധികാരിയായി കെ കെ മാസ്റ്ററെ തെരഞ്ഞെടുത്തു. മാസ്റ്ററുടെ ആഗ്രഹം സഫലീകരിക്കുവാൻ രാജേഷിനും അദ്ദേഹത്തിന്റെ ശിഷ്യസമ്പത്തിനും കഴിഞ്ഞു, അതുപോലെ കൈരളി ചാനലിന്റെ 'ഗന്ധർവ്വ സംഗീതം' പരിപാടിയിൽ ഫൈനലിലും രാജേഷ് പാടി. കേരളത്തിന്റെ വാനമ്പാടി കെ എസ് ചിത്ര, കരിവെള്ളൂർ മുച്ചിലോട്ട് പെരുങ്കളിയാട്ടത്തിനു ഗാനമേള അവതരിപ്പിച്ചപ്പോൾ രാജേഷ് തൃക്കരിപ്പൂർ സംഗീതം നൽകിയ ഒരു പാട്ടുപാടിയിരുന്നു. അതുപോലെ തൃക്കരിപ്പൂരിലും മറ്റു സമീപ പ്രദേശങ്ങളിൽ നിന്നും ഉള്ളവർക്കും ശാസ്ത്രീയസംഗീതം പഠിക്കാനും പഠിപ്പിക്കാനും സ്കൂൾ തലങ്ങളിലും സംസ്ഥാനതലങ്ങളിലും കുട്ടികൾക്ക് അവസരങ്ങൾ കൈവന്നു. മാസ്റ്റർ യവനികയ്ക്കപ്പുറത്ത് മറഞ്ഞ ശേഷം രാഗാഞ്ജലി കലാക്ഷേത്രത്തിന്റെ ആർട്സ് കൺവീനർ ഞാനാണ്. മാസ്റ്ററുടെ ഉപദേശ നിർദ്ദേശങ്ങളുടെ ബലത്തിലാണ് എനിക്ക് ആ സ്ഥാനം ഏറ്റെടുത്തു പ്രവർത്തിക്കാൻ കഴിയുന്നത്.

'തപസ്യ'യിൽ നാടകനടൻ ആകാനോ സംവിധായകൻ ആകാനോ രക്ഷിതാവ് ആകാനോ മാസ്റ്റർക്ക് ആഗ്രഹമുണ്ടായിരുന്നില്ല. കഴിവുള്ള ആരും കടന്നുവരണം എന്നാണ് മാസ്റ്ററുടെ ചിന്ത. അങ്ങനെയിരിക്കെയാണ് എ കെ കുഞ്ഞിരാമൻ പണിക്കർ രചനയും സംവിധാനവും നിർവ്വഹിച്ചുകൊണ്ട് 'ബാലി' എന്ന നാടകം കളിക്കണമെന്ന ആഗ്രഹം മാസ്റ്ററുടെ മുന്നിൽ പറയുന്നത്. വളരെ സന്തോഷപൂർവ്വം

സമ്മതം തരുന്നു. നിരവധി സ്റ്റേജിൽ ഈ നാടകം അരങ്ങേറി. നാടകത്തിനു വേണ്ടിയിരുന്ന കൊട്ടാരത്തിന്റെ നാലുതൂണുകളും ഗുഹയും കുഞ്ഞിമംഗലം നാരായണൻ മാസ്റ്റർ തന്റെ കരവിരുതിനാൽ ചേതോഹരമാക്കി. ഋശ്യമൂകപർവ്വതത്തിന്റെ ദൃശ്യവും അതിമനോഹരം തന്നെ. കെ കെ മാസ്റ്റർ വരച്ച കർട്ടനുകളും മികച്ചതായിരുന്നു. നാടകത്തിനു വേണ്ടുന്ന കോസ്റ്റ്യൂമുകൾ ഒരുക്കിത്തന്നത് മാസ്റ്ററുടെ നിർദ്ദേശപ്രകാരം നീലേശ്വരത്തുള്ള ദേവൻബാലേട്ടൻ ആയിരുന്നു. ചെറിയ പ്രതിഫലമേ അദ്ദേഹം വാങ്ങിയിരുന്നുള്ളൂ. ഈ നാടകം ഒരുക്കുന്നതിനുള്ള പണം സ്വരൂപിച്ചത് ഞങ്ങളെല്ലാവരും ചേർന്ന് പരിസരപ്രദേശങ്ങളിലുള്ള ക്ലബ്ബുകൾക്ക് നാടകം കളിച്ചും കയ്യിൽ നിന്ന് എടുത്തുമാണ്.

ഒരു ദിവസത്തേക്കെന്നുപറഞ്ഞ് മാസ്റ്റർ എനിക്ക് പി ബാലചന്ദ്രൻ രചന നിർവഹിച്ച 'പാവം ഉസ്മാൻ' എന്ന നാടകം വായിക്കാൻ തന്നിരുന്നു. ഏറെ വ്യാഖ്യാനങ്ങൾ ഉള്ള നാടകമായിരുന്നു അത്. ഞാൻ വായിച്ച് പിറ്റേദിവസം തന്നെ മാസ്റ്ററെ തിരിച്ചേൽപ്പിച്ചു. "എങ്ങനെയുണ്ട് നാടകം?" മാഷ് ചോദിച്ചു. നല്ലതെന്ന് ഞാൻ മറുപടി പറഞ്ഞു. "എങ്കിൽ ഇതു തപസ്യയ്ക്കുവേണ്ടി കളിച്ചു കൂടേ?" എന്നു ചോദിച്ചു. ഞാനും അതാഗ്രഹിച്ചിരുന്നു. കേരളത്തിലെ അറിയപ്പെടുന്ന നാടകപ്രവർത്തകർ അഭിപ്രായം പറഞ്ഞ നാടകമായിരുന്നു അത്. ഈയൊരു നാടകം എനിക്ക് വായിക്കാൻ തന്നത് മാസ്റ്റർ വലിയവനാണെന്നും മറ്റുള്ളവർ ചെറിയവർ ആണെന്നുമുള്ള തോന്നൽ ഇല്ലാത്തതുകൊണ്ടായിരുന്നു. പിന്നീട് ഞങ്ങൾ കൂടിയിരുന്നു തൃക്കരിപ്പൂർ ഫൈൻ ആർട്സ് സൊസൈറ്റിയുടെ ഉത്തരമേഖലാ നാടകമത്സരത്തിന് അയച്ചു. സെലക്ഷൻ കിട്ടി. നാടകം കളിച്ചു. എ കെ കുഞ്ഞിരാമൻ പണിക്കർ സംവിധാനം നിർവഹിച്ചു. ആറിനങ്ങളിലും സമ്മാനം കിട്ടി. ആര് അഭിനയിക്കുന്നു, രചന നടത്തുന്നു, സംവിധാനം ചെയ്യുന്നു എന്നതൊന്നും മാസ്റ്റർക്ക് വിഷയമായിരുന്നില്ല. കഴിവുള്ളവരെ അദ്ദേഹം അംഗീകരിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു. കലയുമായി ബന്ധപ്പെട്ട് 'തപസ്യ'യിൽ എത്തുന്ന എല്ലാവരോടും വലിയ സ്നേഹമായിരുന്നു മാസ്റ്റർക്ക്. അദ്ദേഹം ചിത്രരചനാക്ലാസും നടത്തിയിരുന്നു. ഒട്ടേറെ കുട്ടികൾ അതിൽ പങ്കെടുത്തിരുന്നു. അവരിൽ രാജു എടാട്ടുമ്മലും മനോജ് തങ്കയവും ഇപ്പോഴും ചിത്രകലയുമായി സജീവമായി രംഗത്തുണ്ട്.

'സംഗീത-നാടക-ചിത്രകലാസംഗമം' എന്നത് നിസ്വാർത്ഥ പ്രവർത്തനത്തിലൂടെ യാഥാർഥ്യമാക്കി കെ കെ മാസ്റ്റർ എന്ന ആ മഹാനുഭാവൻ. വസ്തുനിഷ്ഠവും വസ്തുതാപരവും ദീർഘവീക്ഷണത്തോടും കൂടിയ മാസ്റ്ററുടെ വിലയിരുത്തലും അഭിപ്രായപ്രകടനവും പ്രവൃത്തിയും വിലമതിക്കത്തക്കതല്ലേ....? അദ്ദേഹം നമ്മോടൊപ്പമില്ല എന്നുള്ള യാഥാർത്ഥ്യം ഉൾക്കൊള്ളുന്നുണ്ടെങ്കിലും ഒരു ശൂന്യത അനുഭവപ്പെടുന്നില്ലേ....?



# സർഗ്ഗം

വത്സരാജ് തൃക്കരിപ്പൂർ

കെകെ മാസ്റ്റർ– ചെറുപ്രായത്തിൽത്തന്നെ ഞാൻ കാണുന്നുണ്ട്. 1964 ലാണ് തങ്കയം എ.എൽ.പി.സ്കൂളിൽ എന്റെ എഴുത്തിനിരുത്ത്. കെ.കെ. മാസ്റ്ററുടെ പിതാവ് കണ്ണൻമാഷും മൂത്തജ്യേഷ്ഠനായ സാമൂഹ്യ –രാഷ്ട്രീയ മണ്ഡലങ്ങളിൽ പിന്നീടു നിറഞ്ഞുനിന്ന പി.പി.കുഞ്ഞിരാമൻ മാസ്റ്ററും അതേ സ്കൂളിലാണ് പഠിപ്പിച്ചുകൊണ്ടിരുന്നത്. തങ്കയം ഉത്തമ ന്തിൽ ക്ഷേത്രത്തിനു വടക്കുഭാഗത്താണ് എന്റെ അമ്മവീട്. അവിടെ നിന്നു കിഴക്കോട്ടുനോക്കിയാൽ മാഷുടെ കുടുംബവീടും കാണാം. ഒരു ദൂരക്കാഴ്ച. പിന്നീട് വർഷങ്ങൾ കടന്നുപോയി. ഞാൻ നാടകവു മായി ബന്ധപ്പെട്ട് പ്രവർത്തിക്കാൻ തുടങ്ങിയ 1975–76 കാലംതൊട്ട് കെ.കെ. മാസ്റ്ററെ അടുത്തറിയാൻ തുടങ്ങി. തൃക്കരിപ്പൂർ ദേശീയകലാവേദിയുടെ നാ ടകവുമായി ബന്ധപ്പെട്ട് ചമയവും രംഗപടമൊരുക്കുന്നതിലുമൊക്കെ മാസ്റ്ററുടെ കഴിവ് നേരിട്ടനുഭവിക്കാൻ കഴിഞ്ഞു.

നാടകരചയിതാവും സംവിധായകനും നടനുമായ രവിയേട്ടന്റെ (എം.രവീന്ദ്രനാഥ്, തലശ്ശേരി) വരവോടുകൂടി അത് കൂടുതൽ സജീ വമായി. ആ കാലത്ത് നാട്ടിൻപുറങ്ങളിലെ വാർഷികാഘോഷങ്ങളിൽ അവതരിപ്പിക്കുന്ന സാമൂഹ്യനാടകങ്ങളിൽ നിന്നും വ്യത്യസ്തങ്ങളായ നാടകങ്ങളാണ് ദേശീയകലാവേദി അവതരിപ്പിച്ചുകൊണ്ടിരുന്നത്. നൂ തനമായ അവതരണ ശൈലിയാണ് ഓരോ നാടകത്തിനും. പെരുച്ചാ ഴികൾക്കൊരമ്പലം, അവസ്കന്ദം, തുഷാഗ്നി, തുളസിവനം, ഗോപുരന ടയിൽ, ചാവേർപ്പട, പിഗ്മാലിയൻ... ചില നാടകങ്ങളുടെ പേരുകൾ മാത്രം ഇവിടെ സൂചിപ്പിച്ചുവെന്നേയുള്ളൂ. അതിൽ മാഹി സ്വാതന്ത്ര്യ

സമരചരിത്രവുമായി ബന്ധപ്പെട്ട ഒരു നാടകത്തിന്റെ രചന, സംവിധാനം രവിയേട്ടൻ (പേര് ഓർമ്മയില്ല) രംഗപടമൊക്കെ അത്യാകർഷകമായ രീതിയിലാണ് കെ.കെ.മാസ്റ്റർ ഒരുക്കിയത്.

ഇതിനിടയിലുള്ള ഒരു വർഷമാണ് എന്റെ ഓർമ്മയിലുള്ള കരിവെള്ളൂർ മുച്ചിലോട്ടെ പെരുങ്കളിയാട്ടം നടക്കുന്നത്. അവിടെ രവി യേട്ടൻ രചനയും സംവിധാനവും നിർവ്വഹിച്ച 'അവസ്കന്ധം' നാടകം അവതരിപ്പിക്കാൻ അവസരമുണ്ടാകുന്നു. അതിൽ അഭിനയിക്കാൻ വേണ്ടി യാണ് പിന്നീട് നടൻ, തിരക്കഥാകൃത്ത്, സംവിധായകൻ എന്ന നിലയി ൽ പ്രശസ്തനായ ശ്രീനിവാസൻ തൃക്കരിപ്പൂരിലെത്തുന്നത്. തൃക്കരിപ്പൂർ ടൗൺ ഓട്ടോസ്റ്റാന്റിനു കിഴക്കുഭാഗത്തുള്ള പഴയ കെട്ടിടത്തിന്റെ മുക ളിൽ 'അനിലൻ ചിത്രശാല' എന്ന തൂലികാനാമത്തിൽ മാസ്റ്റർക്കു ഒരു മുറിയുണ്ടായിരുന്നു. അനുജൻ ഗോവിന്ദേട്ടന്റെ ദീപ്തി ആർട്സ്. അവിടെ യാണു രവിയേട്ടന്റെയും ശ്രീനിവാസന്റെയുമൊക്കെ വിശ്രമ- ചർച്ചാകേന്ദ്രം. 'തപസ്യ'യ്ക്കു മുമ്പേയുള്ള മാസ്റ്ററുടെ കലാപ്രവർത്തനം അവിടെയാണ്. പിന്നെ തൃക്കരിപ്പൂരിൽ ഒരു നാടകഗ്രൂപ്പ് ഉണ്ടാക്കുന്നതിനെപ്പറ്റിയായി ആലോചന. കെ.കെ.മാസ്റ്റർ, രവിയേട്ടൻ, ശ്രീനിവാസൻ, മറ്റു ചില നാടകപ്രവർത്തകർ ഇവരെല്ലാം ചേർന്നു 'ഘനശ്യാമ' എന്ന പേ രിൽ പ്രവർത്തനമാരംഭിച്ചു. നാടകം എഴുതാൻ വേണ്ടി ശ്രീനിവാസ നും, സംവിധാനം ചെയ്യാൻ രവിയേട്ടനെയും ചുമതലപ്പെടുത്തി. അതിന്നിടയിലാണു ശ്രീനിവാസന് സിനിമയിലേക്കുള്ള വഴി വരുന്നത്. അദ്ദേഹം പോകുന്നു. നാടകത്തിൽ അസാമാന്യ അഭിനയ പാടവവും, സംഭാഷണചാതുരിയുമുള്ള അദ്ദേഹത്തെ സിനിമയിൽ ഇന്നുകാണുന്ന നിലയിലേക്കു വളർന്നുനിൽക്കുന്നതാണു പിന്നീട് കാണാൻ കഴിഞ്ഞത്. 'ഘനശ്യാമ'യെ എന്തുകൊണ്ടോ പിന്നീടു മുന്നോട്ടു കൊണ്ടുപോ കാൻ കഴിഞ്ഞില്ല. അടുത്തകാലത്ത് തങ്കയം നവജീവന്റെ നവീകരിച്ച ലൈബ്രറി കെട്ടിടോൽഘാടനത്തോടനുബന്ധിച്ച് ശ്രീനിവാസനും രവിയേട്ടനുമൊക്കെ വരികയുണ്ടായി. അന്നത്തെ പ്രസംഗത്തിൽ ഓർമ്മകൾ പങ്കുവെക്കുകയും എഴുതാതെ പോയ നാടകം ഇതുവരെ എഴുതിയിട്ടില്ലെന്നും എന്നെങ്കിലും എഴുതുമെന്നും ശ്രീനിവാസൻ സൂചിപ്പിക്കുകയുണ്ടായി. മാസ്റ്ററുടെ മരണം വരെ രവിയേട്ടനും ശ്രീനിവാസനുമൊക്കെ ഏറ്റവും ഊഷ്മളമായ ബന്ധമാണു നിലനി ർത്തിയത്. മാഷിന്റെ കുടുംബവുമായി അവർക്ക് ഇന്നും ഹൃദ്യമായ ബ ന്ധമാണുള്ളത്.

ഇച്ഛാശക്തി വേണ്ടുവോളമുള്ള ഒരു വ്യക്തിയായിരുന്നല്ലോ കെ.കെ.മാസ്റ്റർ. ക്ഷമയും പ്രതിബദ്ധതയും അദ്ദേഹത്തിനുണ്ടായിരുന്നു. അതുകൊണ്ടായിരിക്കാം മാസ്റ്റർ ചിലപ്പോൾ കൂട്ടത്തിൽ ഒറ്റപ്പെട്ടു പോയത്. മാസ്റ്ററുടെ ഇച്ഛാശക്തിയുടെയും ധൈര്യത്തിന്റെയും ഫലമായി തൃക്കരിപ്പൂരിൽ വലിയ ഒരു കൂട്ടായ്മ ഉണ്ടാക്കി. ചിത്രശാല എന്ന പേ രിൽ കണ്ണൂർ, കാസർഗോഡ് ജില്ലയിലെ പ്രശസ്ത നാടക പ്രവർത്തകരെ ഉൾപ്പെടുത്തി 'ഗ്രാമം' എന്ന നാടകം അവതരിപ്പിക്കാൻ തീരുമാനിക്കുന്നു.

അതിൽ അഭിനയിക്കാൻ സിവിക് കൊടക്കാട്, കോട്ടയൻ കുഞ്ഞിരാമൻ മാഷ്, പി.ജി.അന്നൂർ, ഉദിനൂർ ബാലഗോപാലൻ മാസ്റ്റർ, ശങ്കരൻ ഉദിനൂർ, കൃഷ്ണൻ ഉദിനൂർ, വത്സരാജ്, ശ്രീധരനാരായണൻ, ജോയ്സി, വനജ തുടങ്ങിയവർ. എല്ലാവരെയും വിവരമറിയിച്ചുവരുത്തി. നാടകത്തെയും ഓരോരോ കഥാപാത്രത്തെയും വിശദീകരിച്ചു. മാഷ് തന്നെ പകർത്തി എഴുതിയ കഥാപാത്രങ്ങളുടെ ഡയലോഗും എല്ലാവർക്കും കൊടുത്ത റിഹേഴ്സലിനു ഒരു തീയതിയും തീരുമാനിച്ചു. നാടകത്തിന്റെ പ്ര ചരണത്തിന് ശില്പി കുഞ്ഞിമംഗലം നാരായണൻ മാസ്റ്റർ (ബോബി ആർട്സ്) വരച്ച് തൃക്കരിപ്പൂർ ടൗണിൽ സ്ഥാപിച്ച അഗ്നികുണ്ഡത്തിലേക്കു എടുത്തുചാടുന്ന വെളിച്ചപ്പാടിന്റെ ചിത്രം കണ്ടവരുടെ മനസ്സിലൊ ക്കെ ഇന്നും മായാതെ നിൽപ്പുണ്ടാവും. രംഗപടമൊരുക്കാൻ നാ രായ ണൻ മാസ്റ്ററുടെ സഹായിയായി എ.കെ.പി. വിശ്വനാഥൻ മാഷും (അന്നൂർ) ചമയത്തിന് കൂടെ തമ്പാൻ അപ്സരയും. ചുരുങ്ങിയ ദിവസ ത്തെ റിഹേഴ്സൽ കൊണ്ടുതന്നെ നാടകം അവതരണസജ്ജമായി. തൃക്കരിപ്പൂർ ഹൈസ്കൂൾ ഓഡിറ്റോറിയത്തിൽ ടിക്കറ്റുവെച്ചാണ് ആൾ ക്കാർക്കു പ്രവേശനം. അതിനും മാസ്റ്റർക്കു കാരണമുണ്ട്. എപ്പോഴും തെക്കൻ ഭാഗങ്ങളിൽ നിന്നുള്ള നാടകമാണു നമ്മുടെ പ്രദേശങ്ങളിൽ കളിപ്പിക്കുന്നത്. നമ്മുടെ നാട്ടിലും കഴിവുള്ള കലാകാരൻമാരുണ്ട്. നമു ക്കും ശക്തമായ ഒരു ടീമിനെ വെച്ച് നാടകം കളിക്കാൻ കഴിയും. അതു കാണിച്ചുകൊടുക്കുക എന്നുള്ളതായിരുന്നു മാഷുടെ അഭിലാഷം.

നാടകാവതരണദിവസം ഏഴുമണിക്ക് തന്നെ പ്രവേശന മാരംഭിച്ചു. ഓഡിറ്റോറിയം തിങ്ങിനിറഞ്ഞു. ഇരിക്കാൻ സീറ്റില്ലാതെ കാണികൾ പുറത്ത്. കെ വി കൃഷ്ണൻമാസ്റ്റർ, എൻ സുകുമാരൻ, ഗോപിമാഷ്, ലക്ഷ്മണൻ മാഷ് തുടങ്ങിയർ കുറച്ചുദൂരെയുള്ള സ്റ്റാർ ട്യൂട്ടോറിയലിൽ നിന്ന് ബഞ്ചും ഡസ്ക്കും ചുമന്നുകൊണ്ടുവന്നു കുറെ സീറ്റൊരുക്കി. എന്നിട്ടും കുറച്ചാൾക്കാർക്ക് ഇരിക്കാൻ സ്ഥലമില്ലാതെ നിൽ ക്കേണ്ടിവന്നു. സംഗീതനിയന്ത്രണത്തിലെ പോരായ്മ ചെറിയ തോതിൽ നാടകത്തെ ബാധിച്ചെങ്കിലും ഏറ്റവും ശക്തമായ അവതരണമായിരുന്നു അന്നു നടന്നത്. കഥാപാത്രങ്ങൾക്ക് യോജിച്ച ശരീരം കൊണ്ടും ശാരീര വും കൊണ്ടും അഭിനയമികവ് കൊണ്ടും നാടകം വിജയപ്രദമായതിൽ നാട കാസ്വാദകർക്കെന്ന പോലെ കെ കെ മാസ്റ്റർക്കും ആനന്ദവും സംതൃ പ്തിയുമുളവാക്കി. തെറ്റുപറ്റിയേക്കുമോ എന്നു കരുതി മാസ്റ്റർ ഒരു പ്ര വൃത്തിയിൽ നിന്നും പിന്മാറില്ല. അതൊക്കെക്കൊണ്ടായിരിക്കാം മാസ്റ്ററുടെ പല പരിശ്രമങ്ങൾക്കും വേണ്ട അംഗീകാരം കിട്ടാതെ പോയത്.

ദേശീയ കലാവേദി പ്രവർത്തനമാരംഭിക്കുന്നതിനു മുമ്പ് തൃക്കരിപ്പൂരിൽ ബി.എസ്.എസ്. (ഭാരത് സേവക് സമാജ്) എന്ന പേരിൽ കലാസമിതിയുണ്ടായിരുന്നു. അവർ അവതരിപ്പിച്ച കുറെ നാടകങ്ങളിലെ ഗാനങ്ങളുടെ സംഗീതവും, ചമയവും, രംഗപടവുമൊരുക്കിയത് കെ.കെ. മാസ്റ്ററെന്നാണ് അനുഭവസ്ഥരുടെ സാക്ഷ്യം. അതേപോലെ തൃക്കരിപ്പൂർ

കെ.എം.കെ.യുടെ ആദ്യകാല പ്രവർത്തനത്തിലും തുടർന്നും മാസ്റ്ററുടെ സർഗ്ഗസ്പർശമുണ്ടായിട്ടുണ്ട്. തൃക്കരിപ്പൂരും പരിസരപ്രദേശങ്ങളിലും കെ കെ മാസ്റ്റർ അഭിനയിച്ച കുറെ നാടകങ്ങളും കഥാപാത്രങ്ങളും ഞങ്ങളുടെയൊക്കെ മനസ്സിൽ ഇന്നും തെളിഞ്ഞുനിൽക്കുന്നുണ്ട്. കുന്നച്ചേരി എൽ.പി.സ്കൂൾ പൂർവ്വ വിദ്യാർത്ഥികളവതരിപ്പിച്ച 'അക്ഷത' ത്തിലെയും, കെ.എം.കെ. കലാസമിതിയുടെ 'സമസ്യ'യിലെയും നമ്പൂതിരി വേഷങ്ങൾ, തൃക്കരിപ്പൂർ ദേശാഭിമാനി തിയറ്റേഴ്സ് അവതരിപ്പിച്ച 'സംഘഗാനം' നാടകത്തിലെ 'ഒന്നാം ഗൗതമൻ'.... അംഗചലനങ്ങൾ കൊണ്ടും അഭിനയരീതികൊണ്ടും മുക്തകണ്ഠപ്രശംസ പിടിച്ചുപറ്റിയ നാടകമായിരുന്നു 'സംഘഗാനം'. കരിവെള്ളൂർ രക്തസാക്ഷി നഗറിൽ തിങ്ങിനിറഞ്ഞ സദസ്സിനുമുന്നിലാണ് ആ നാടകം അവതരിപ്പിച്ചത്. മാഷെ കൂടാതെ, വി.കെ.രവീന്ദ്രൻ, കരിവെള്ളൂർ ബാലൻ, രാഘവൻ, കമ്മാടത്തു ശ്രീധരൻ, എം.വി.സുകുമാരൻ, ജനാർദ്ദനൻ മീലിയാട്ട്, കെ.രാഘവൻ, കെ.ജനാർദ്ദനൻ മാണിയാട്ട്..... നിരവധി സ്റ്റേജുകളിൽ ആ നാടകം അവതരിപ്പിക്കുകയുണ്ടായി. 1989-ൽ തൃക്കരിപ്പൂർ കെ.എം.കെ. അവതരിപ്പിച്ച 'പ്രതിമകൾ വിൽക്കാനുണ്ട്' എന്ന നാടകം അവതരിപ്പിച്ചു. രചന-രാജശേഖരൻ. അതിന്റെ സംവിധാനം നിർവ്വഹിച്ച്, പ്രധാന വേഷം ചെയ്തത് കെ. കെ. മാസ്റ്ററാണ്. അതിൽ കെ.എം.കെ.യുടെ നടന്മാരോടൊപ്പം ഒരു പ്രധാന കഥാപാത്രത്തെ അവതരിപ്പിക്കാനുള്ള അവസ രം എനിക്കുമുണ്ടായി. അതിന്റെ ക്ലൈമാക്സ് രംഗത്തിൽ മാഷുടെ കൂടെ അഭിനയിച്ച നിമിഷങ്ങൾ ഇന്നും എന്നിൽ ത്രസിച്ചു നിൽക്കുന്നു. ആത്മാംശമുള്ള ഡാവിഞ്ചി എന്ന ശിൽപ്പിയുടെ വേഷമാണ് മാഷ് ചെയ്തത്. മകന്റെ വേഷത്തിൽ ഞാനും. ജീവിതത്തിന്റെ ചില ഘട്ടങ്ങളിൽ ജീവൻ തുടിക്കുന്ന ജീവനില്ലാത്ത പ്രതിമകളാകുന്നുണ്ട് ഓരോ മനുഷ്യനും. ആ നാടകത്തിലൂടെ നമുക്കത് ദർശിക്കാൻ കഴിയും. മാഷുടെ സംവിധാനത്തിൽ ഏറ്റവും നന്നായി അവതരിപ്പിച്ച ഒരു നാടകമായിരുന്നു അത്.



ആ കാലത്ത് തൃക്കരിപ്പൂരിൽ നാടകങ്ങളുടെ ഒരു വേലിയേറ്റം തന്നെയുണ്ടായിരുന്നു, നാടകമത്സരങ്ങളുടെയും. തൃക്കരിപ്പൂർ ഫൈൻ ആർട്സ് സൊസൈറ്റി ഒരു നാടകമത്സരം നടത്തുന്നു. മത്സരത്തിനു വന്ന സ്ക്രിപ്റ്റുകളിൽ നിന്നു നാലുനാടകങ്ങൾ തിരഞ്ഞെടുക്കുന്നു. കെ.കെ.മാസ്റ്റർ ശുപാർശ ചെയ്ത നാടകത്തെ മാറ്റിനിർത്തുന്നു. പിന്നീട് മാഷുടെ നിർബന്ധത്തിനു വഴങ്ങി അതു ഉൾപ്പെടുത്തുന്നു. അങ്ങനെ

അഞ്ചു നാടകങ്ങൾ മത്സരത്തിന്. ഒരു ദിവസം തന്നെയാണു അഞ്ചു നാടകങ്ങളും. അവതരണം നടന്നുകൊണ്ടിരിക്കുന്നു. അതിൽ ഒരു നാടകം. രണ്ടു നടന്മാർ മാത്രം അരങ്ങിൽ. സംഘർഷഭരിതമായ അഭിനയമികവുകൊണ്ട് ജിജ്ഞാസയുടെ കൊടുമുടിയിലെത്തിച്ച നാടകം. കണ്ണപുരം വർണ്ണവേദി അവതരിപ്പിച്ച തീൻമേശയിലെ ദുരന്തം. രാധൻ കണ്ണപുരവും. നയന ജനാർദ്ദനനും മത്സരിച്ചഭിനയിച്ച നാടകം. ഏറ്റവും നല്ല അവതരണത്തിനുള്ള സമ്മാനം ഈ നാടകത്തിനായിരുന്നു. നല്ല നടൻ രാധൻ കണ്ണപുരം, സംഗീതം–സക്കറിയ താവം, രചന– സുലൈമാൻ കക്കോടി. സംവിധാനം–ഹരിദാസ് ചെറുകുന്ന്. സ്ക്രിപ്റ്റ് വായനയ്ക്കപ്പുറം അവതരണസാദ്ധ്യത കാണാനുള്ള ഒരു ദീർഘദൃഷ്ടി മാസ്റ്റർക്കുണ്ട്. അതിനുള്ള അനുഭവ സാക്ഷ്യമാണ് അഞ്ചാമതായി ഉൾപ്പെടുത്തിയ ‘തീൻ മേശയിലെ ദുരന്തം’ എന്ന നാടകത്തിന്റെ സമ്മാനത്തിളക്കം.

നാട്ടിലും പുറത്തുമുള്ള എത്രയോ സമിതികളിലും ക്ലബ്ബുകളിലും വായനശാലകളിലും കലോത്സവങ്ങളിലും സംഗീത നാടക ചിത്രകലാ പ്രഭാഷകനായും ജൂറിയായും പോയിട്ടുണ്ട് മാസ്റ്റർ. അതിൽ രാഷ്ട്രീയ നിറമോ വ്യക്തിവിരോധമോ ഒന്നും അദ്ദേഹത്തെ ബാധിക്കാറില്ല. കലയാണ് മാസ്റ്ററുടെ രാഷ്ട്രീയം. എന്നാൽ തികഞ്ഞൊരു കമ്മ്യൂണിസ്റ്റ് ചിന്താഗതിക്കാരനാണ് കെ.കെ.മാസ്റ്റർ. അങ്ങനെയിരിക്കെയാണ് സംഗീത–നാടക–ചിത്രകലാരംഗത്ത് കടന്നുവരുന്നവരെ പ്രോത്സാഹിപ്പിക്കാനും സൗഹൃദകൂട്ടായ്മ ഉണ്ടാക്കുവാനും ‘തപസ്യ’ സംഗീത നാടക ചിത്രകലാവിദ്യാലയത്തിനു രൂപംകൊടുക്കുന്നത് മാഷ് ഒറ്റയ്ക്കാണു അതിന് തുടക്കം കുറിക്കുന്നത്.

കളർ ജുബ്ബ, ഡബിൾമുണ്ട്, ചുമലിൽ ടർക്കിഷ് ടൗവ്വൽ, വളഞ്ഞ കാലുള്ള കുട, കറുത്ത ഫ്രെയിമുള്ള കണ്ണട...ഇവയുമായി വീതിയുള്ള കൃതാവും കുറച്ചു നീണ്ടുചുരുണ്ട മുടിയുമായി തങ്കയത്തെ വീട്ടിൽനിന്ന് എല്ലാ വൈകുന്നേരങ്ങളിലും തൃക്കരിപ്പൂരിലേക്ക് ഒരു വരവുണ്ട്. അത് അവസാനിക്കുന്നത് ‘തപസ്യ’സംഗീത–നാടക–ചിത്രകലാ വിദ്യാലയത്തിലാണ്. തൃക്കരിപ്പൂർ ഹൈസ്ക്കൂളിനു മുൻവശം റോഡിനു പടിഞ്ഞാറുഭാഗം കെട്ടിടത്തിൽ പിൻഭാഗത്തുള്ള ഒരു മുറിയിൽ. അവിടെ നിന്നും വൈകുന്നേരങ്ങളിൽ ഹാർമോണിയത്തിന്റെ ശ്രുതിയിൽ ഗാനമാലപിക്കുന്നതു കേൾക്കാം. തബലയിൽ ശ്രുതിമധുരനാദം കേൾക്കാം. ചിലപ്പോൾ ടേപ്റിക്കോർഡറിൽ നിന്നും പ്രശസ്ത ഗായകരുടെ പാട്ടുകളും കച്ചേരികളും കേൾക്കാം. ചില ദിവസങ്ങളിൽ സഹൃദയർ അവിടെ വരികയും പോവുകയും ചെയ്യുന്നതുകാണാം. സംഗീതത്തിലും, സാഹിത്യത്തിലും മാസ്റ്റർ ഏവർക്കുമായി തുറന്നിട്ട വിജ്ഞാനകേന്ദ്രം – തപസ്യ സംഗീത നാടക ചിത്രകലാ വിദ്യാലയം. ഞങ്ങൾ– എന്നെ കൂടാതെ രാമകൃഷ്ണൻ തങ്കയം, കെ.തമ്പാൻ, ഇ.രാജീവൻ, ലക്ഷ്മണൻ എടാട്ടുമ്മൽ–തപസ്യയിലെ നിത്യസന്ദർശകരാകുകയും അതിന്റെ ഭാഗമാകുകയും ചെയ്തു. ഇതിനിടയിൽ ഞങ്ങൾ ഞങ്ങളുടെ കലാപ്രവർത്തനവുമായി മുന്നോട്ടുപോകുന്നുമുണ്ട്. ഉദയ ചൊവ്വേരിയുടെ ബാ

ലവേദിക്കുവേണ്ടി ശ്രീരേഖയുടെ കവിതയെ അവലംബിച്ച് എ.കെ. കുഞ്ഞിരാമൻ രൂപകല്പന ചെയ്ത ‘വല്യമ്മാവന്റെ സ്വപ്നവും പാണന്റെ പാട്ടും’ സംഗീതശില്പം അവതരിപ്പിക്കുന്നു. നല്ല പ്രതികരണമുണ്ടാക്കിയ ആ പരിപാടിക്കു പിന്നിൽ എന്നെ കൂടാതെ തമ്പാൻ, കുഞ്ഞികൃഷ്ണൻ മീലിയാട്ട്. പിന്നീട് എം.കെ.രാഘവട്ടേൻ, ഇസ്മായിൽ വൾവക്കാട്, കെ.കൃഷ്ണൻ തുടങ്ങിയവരൊക്കെ അതിൽ സഹകരിച്ചു. ഒന്നു രണ്ടു അവതരണങ്ങൾക്കു ശേഷം കൊയോങ്കര ആചാര്യ നരേന്ദ്രദേവ് ഗ്രന്ഥാലയത്തിന്റെ പരിപാടിയിൽ അവതരിപ്പിക്കാൻ ക്ഷണമുണ്ടായി. സ്റ്റേജൊരുക്കാനും ലൈറ്റുകെട്ടാനുമൊക്കെ സമയമെടുത്തതിനാൽ എനിക്കു കുട്ടികളുടെ മെയ്ക്കപ്പ് വേഗം ചെയ്തുതീർക്കാൻ കഴിയില്ല എന്ന വേവലാതി തുടങ്ങി. ഈ സമയത്താണ് വായനശാലയുടെ പരിപാടിയുമായി ബന്ധപ്പെട്ടു കെ.കെ.മാസ്റ്റർ അവിടേക്കു വരുന്നത്. മാഷോട് സഹായമഭ്യർത്ഥിച്ചാലോ... കുട്ടികളുടെ പരിപാടിക്ക് ഇത്ര വലിയ മനഷ്യനോട് സഹായിക്കണമെന്നു പറയുമ്പോൾ എന്തായിരിക്കും പ്രതികരണം. തമ്പാൻ പോയി ചോദിക്കാൻ തീരുമാനിച്ചു. ഭയഭക്തി ബഹുമാനത്തോടെ അഭ്യർത്ഥിച്ചു. ഉടൻ തന്നെ മാഷുടെ മറുപടി എന്റെ കൈയ്യിൽ സാധനങ്ങളൊന്നുമില്ലല്ലോ... സാധനങ്ങളൊക്കെയുണ്ട് മാഷ് വന്ന് കണ്ണും പുരികവും വരച്ചു തന്നാൽ മതി. “അതെന്തിനു കണ്ണും പുരികവുമാക്കുന്നു. എല്ലാം ചെയ്തൂടെ...” നിങ്ങൾ ഒരു ലുങ്കി സംഘടിപ്പിക്ക്. പിന്നെ മാഷ് ഞങ്ങളിൽ ഒരാളായി. കൃത്യസമയത്തു പരിപാടി ആരംഭിക്കുകയും ചെയ്തു. പത്തുപതിനാറോളം കുട്ടികൾ ചേർന്നുള്ള അവതരണം മാസ്റ്റർക്കു വളരെയധികം ഇഷ്ടപ്പെടുകയും ചെയ്തു. ഇതിനിടയിൽ ഒരു സംഭവമുണ്ടായി. അതിൽ അമ്മയുടെ വേഷം ചെയ്യുന്ന പ്രിയ എന്ന കുട്ടി ഗദ്ഗദത്തോടെ കണ്ണീർ പൊഴിച്ചു നിൽക്കുന്നു. കാരണമന്വേഷിച്ചപ്പോൾ അവളുടെ മുടിയൊക്കെ കുറച്ചു നരപ്പിച്ചു പ്രായമുണ്ടാക്കി. അതാണു കണ്ണുനീരിനു കാരണം. അവളെ ഒരു വിധം പറഞ്ഞു സമാധാനിപ്പിക്കുകയാണുണ്ടായത്. പിന്നീടൊരിക്കൽ മാഷോടു ഈ കാര്യം സൂചിപ്പിച്ചു. എല്ലാം കുട്ടികളായതുകൊണ്ടുള്ള ഒരു ചെയ്ഞ്ചാണ് മാഷ് ഉദ്ദേശിച്ചത്. അഞ്ചു വയസ്സുള്ള കുട്ടിയുടെ അമ്മയല്ലെ ഏറിയാൽ ഇരുപത്തിയഞ്ചു വയസ്സുള്ള യുവതിയായിരിക്കില്ലേ എന്നുപറഞ്ഞപ്പോൾ മാഷ് അത് ഉൾക്കൊള്ളുകയും പിന്നീടുള്ള സ്റ്റേജുകളിൽ വേറൊരു രീതിയിൽ ചമയിച്ച് മനോഹരമാക്കുകയുമാണുണ്ടായത്.

തപസ്യയുടെ സായംസന്ധ്യകൾ എന്നും സംഗീത സാന്ദ്രമായിരുന്നു. എം.പി.ആർ, ലക്ഷ്മണൻ, കുഞ്ഞികൃഷ്ണൻ മീലിയാട്ട് എന്നിവരുടെ ഹാർമോണിയം വായന, തമ്പാൻ, രാജീവൻ ചിലപ്പോൾ കെ.കെ.മാസ്റ്റർ എന്നിവരുടെ തബല വായന, ഫ്ളൂട്ട് കുഞ്ഞികൃഷ്ണൻ മീലിയാട്ട്, വയലിൻ ലക്ഷ്മണൻ, കുഞ്ഞികൃഷ്ണൻ മീലിയാട്ട്, സിത്താർ രാമകൃഷ്ണൻ താളബോധമുള്ളവരുടെ ജിപ്സി വായന, പാടാൻ താൽപ്പര്യമുള്ളവരുടെയൊക്കെ പാട്ടും. പല പ്രദേശങ്ങളിൽ നിന്നും ആൾക്കാർ വരും. പടന്നയിലുള്ള ഒരു സുഹൃത്ത് നിത്യസന്ദർശകനാ

ണ്. വൈകുന്നേരങ്ങളിൽ വന്ന് രണ്ടുമൂന്ന് പാട്ടുപാടി എട്ടുമണിക്കുള്ള ബസ്സിൽ തിരിച്ചുപോകും. അങ്ങനെയിരിക്കെയാണ് തബല, സിത്താർ തുടങ്ങിയവയുടെ ക്ലാസ്സുകൾ ആരംഭിക്കുന്നത്. കെ.കൃഷ്ണൻ എടാട്ടുമ്മൽ, രാമകൃഷ്ണൻ തങ്കയം ഇവർ തളിപ്പറമ്പിൽ ക്ലാസ്സിനു പോകാറുണ്ട്. അവരെ ഉൾപ്പെടുത്തി തപസ്യയിൽ തന്നെ ക്ലാസ്സുകൾ നടത്താൻ മാഷുമായി ആലോചിച്ചു തീരുമാനിക്കുന്നു. തളിപ്പറമ്പിൽ പോയി ഹിന്ദുസ്ഥാനി സംഗീതത്തിന്റെയും താളത്തിന്റെയും നിറകുടമായ സാധാരണയിൽ സാധാരണക്കാരനായ സംഗീതജ്ഞൻ നാരായണേട്ടനെ കാണുന്നു. വളരെ സന്തോഷത്തോടെ അദ്ദേഹം ക്ഷണം സ്വീകരിക്കുന്നു. പഠിക്കാൻ താൽപ്പര്യമുള്ളവർ തപസ്യയുമായി ബന്ധപ്പെടാൻ പരസ്യം ചെയ്യുന്നു. കുറെ കുട്ടികളും യുവാക്കളും ക്ലാസ്സിൽ ചേരുന്നു. ഒരു ചെറിയ തുക ഫീസ് നിശ്ചയിച്ചു ക്ലാസ്സ് ആരംഭിക്കുന്നു. ഫീസ് ഇനത്തിൽ കിട്ടുന്ന തുകയെല്ലാം നാരായണേട്ടനു തന്നെ. അതിൽ നിന്നും ഒരു പൈസ പോലും തപസ്യയുടെ ആവശ്യത്തിനു എടുത്തിട്ടില്ല. മാഷ് കൊടുത്തുകൊണ്ടിരുന്ന മുറിയുടെ വാടക ഞങ്ങളും കൂടിച്ചേർന്നു വീതം വെച്ചെടുത്ത് മാഷക്ക് താൽപ്പര്യമില്ലെങ്കിൽ കൂടി ഞങ്ങൾ സമ്മതിപ്പിച്ചു കൊടുക്കുകയാണുണ്ടായത്.

നല്ലരീതിയിൽ തുടർന്നുപോയ ക്ലാസ്സിന്റെ അഞ്ചാം വർഷം ഒരു അരങ്ങേറ്റവും തൃക്കരിപ്പൂരിൽ നടത്തി. ഹിന്ദുസ്ഥാനി സംഗീത താളത്തിലുള്ള ഇങ്ങനെയൊരു അരങ്ങേറ്റം തൃക്കരിപ്പൂരിൽ പുതിയൊരനുഭവമാണ്. കെ.കെ.മാസ്റ്ററുടെ നേതൃത്വത്തിൽ കർണ്ണാടക സംഗീതത്തിന്റെ ബാലപാഠവും ചിത്രകലയും പഠിപ്പിച്ചുകൊണ്ടിരുന്നു. ആയിടയ്ക്കു നിലവിലുള്ള മുറിയിൽ സൗകര്യം കുറവായതിനാൽ ടൗണിൽ നെഹ്റു പ്രതിമയ്ക്കു തെക്കുഭാഗത്തുള്ള കെട്ടിടത്തിൽ സൗകര്യമുള്ള മുറിയിലേക്കു തപസ്യയെ മാറ്റി. ക്ലാസ്സ് തുടർന്നുകൊണ്ടുപോകുന്നതിനിടയിൽ ചില കുട്ടികൾ കൊഴിഞ്ഞുപോയി. ഗൗരവതരമായ പഠനമെന്നു മനസ്സിലാക്കാതെ പെട്ടെന്നു ഗാനമേളകൾക്കും മറ്റും വായിക്കാമെന്ന വിചാരത്തോടെ വന്ന ചെറുപ്പക്കാരും പിൻവലിഞ്ഞു. പഠിതാക്കളുടെ കുറവുകാരണം തളിപ്പറമ്പിൽ നിന്നും വരുന്ന നാരായണേട്ടനു ഞങ്ങൾ കൈയ്യിൽ നിന്നും കൂട്ടിച്ചേർത്ത പ്രതിഫലം കൊടുത്തുകൊണ്ടിരുന്നു. ഇതിനിടയിൽ രാമകൃഷ്ണേട്ടനും രാജീവനും ഗൾഫിലേക്ക് പോയി. കെ.കെ.മാസ്റ്റർ സ്ഥാനക്കയറ്റംനേടി ചെർക്കളസ്കൂളിലേക്കും പോയി. എന്റെയും തമ്പാന്റെയും മേൽനോട്ടത്തിൽ കുറെക്കാലം ക്ലാസ്സ് തുടർന്നുകൊണ്ടുപോയി. ഇതിന്റെ ഫലമായി തൃക്കരിപ്പൂരിലുള്ള രണ്ടു പ്രതിഭകളെ കണ്ടെത്താൻ കഴിഞ്ഞു എന്നുള്ളതാണു തപസ്യയുടെ അഭിമാനം. എടാട്ടുമ്മലിലുള്ള കെ.കൃഷ്ണൻ (കെ.എസ്.ഇ.ബി. ജീവനക്കാരൻ), എടാട്ടുമ്മൽ ആലുംവളപ്പിനടുത്തുള്ള വായ്പ്പാട്ട്-വയലിൻ വിദ്വാൻ പരേതനായ പി. ഭാസ്ക്കരൻ മാസ്റ്ററുടെ മകൻ മഹേഷ്ലാൽ- ഹിന്ദുസ്ഥാനിസംഗീതത്തിന് സോളോ വായിക്കാനും പുതുതലമുറയ്ക്ക് വിദ്യപകർന്നുകൊടുക്കാനും കഴി വുള്ള

രണ്ടു തബലവാദകർ. (തപസ്യയുടെ ഭാഗമായിത്തീർന്ന നാരായണേട്ടൻ, എത്രയോ മികച്ച ശിഷ്യന്മാരെ വാർത്തെടുത്ത ആ അതുല്യ കലാകാരൻ 2020 ജൂൺ മാസത്തിൽ നമ്മോടു വിടപറഞ്ഞു). മറ്റൊരു നക്ഷത്രത്തിളക്കം കൂടി തൃക്കരിപ്പൂരിനുണ്ട്. രാഗാഞ്ജലി സംഗീത വിദ്യാലയത്തിലെ സംഗീതാധ്യാപകനും ഡയരക്ടറുമായ രാജേഷ് തൃക്കരിപ്പൂർ. അദ്ദേഹത്തിന്റെ സംഗീത പഠനത്തിനു ആത്മാർത്ഥമായ പ്രവർത്തനവും, പ്രചോദനവും അനുഗ്രഹാശിസ്സുകളുമേകിയ ഒരു വലിയ മനസ്സിന്നുടമയാണു കെ.കെ.മാസ്റ്റർ.

ഈ പ്രവർത്തനത്തിന്നിടയിൽ തന്നെ ഞങ്ങൾ വേറൊരു നാടകം കൂടി ഒരുക്കി. എ.കെ.കുഞ്ഞിരാമന്റെ രചന, സംവിധാനത്തിൽ 'ബാലി.' അതിന്റെ റെക്കോർഡിങ്ങിന്നു വേണ്ടിയുള്ള സൗണ്ട് സിസ്റ്റമൊരുക്കിയത് ബിസ്മില്ല തൃക്കരിപ്പൂർ, സംഗീതം എം.പി.രാഘവേട്ടൻ, അള്ളക്കോട്ട് ബാലകൃഷ്ണൻ കരിവെള്ളൂർ, കീബോർഡ് വയലനിൽ ഇന്ദ്രജാലം തീർക്കുന്ന അപ്പച്ചൻ ചേട്ടൻ പാപ്പിനിശ്ശേരി, പ്രശസ്ത ഹിന്ദുസ്ഥാനി സംഗീതജ്ഞൻ ഉസ്താദ് ഹസ്സൻഭായിയുടെ പ്രിയ ശിഷ്യൻ വിജയന്റെ (കാസർഗോഡ്) സിത്താർ വായന, ഫ്ളൂട്ട് കാഞ്ഞങ്ങാട് രാജൻ, ചന്ദ്രൻ പണിക്കർ, കൃഷ്ണൻ എന്നിവരുടെ താളവാദ്യം, ശശിധരൻ മാണിയാട്ട്. രാജേഷ് തൃക്കരിപ്പൂർ, ആനന്ദൻ, സുധ, ഗീത എന്നിവരുടെ ആലാപനം. പ്രശസ്ത നാടകപ്രവർത്തകനായ പ്രേംജിത്തിന്റെ (കാലിക്കടവ്) റെക്കോർഡിങ്ങ് മേൽനോട്ടം. സി.രാമകൃഷ്ണൻ, കൃഷ്ണകുമാർ ഉദിനൂർ, പി.സി.ഗോപാലകൃഷ്ണൻ, സതീശൻ കാര്യത്ത്, ഉഷ തുടങ്ങിയവരുടെ സഹകരണം. പ്രവർത്തനമേൽനോട്ടം കെ.തമ്പാനും ഇ.രാജീവനും. കുഞ്ഞിമംഗലം നാരായണൻ മാസ്റ്റർ, തിരക്കേറിയ കലാപ്രവർത്തനത്തിന്നിടയിൽ കെ.കെ. മാസ്റ്ററടക്കമുള്ളവരുടേതാണ് സംഘാടനമെന്നറിഞ്ഞപ്പോൾ, നാടകത്തിനു വേണ്ടുന്ന മനോഹരമായ രംഗപടം ഒരുക്കിത്തന്നു. പ്രഗൽഭ ചമയ വിദഗ്ധനും, നടനുമായ ദേവൻബാലേട്ടൻ (ദേവൻ ആർട്സ് നീലേശ്വരം) ഇതിനു വേണ്ടുന്ന ആടയാഭരണങ്ങളും വിഗ്ഗുകളും സ്വാതന്ത്ര്യത്തോടെ എടുക്കുവാനുള്ള അനുമതി തരികയും ഞങ്ങളുടെ പ്രവർത്തനമികവിൽ ആവേശഭരിതനായി നാടകം കാണാൻ വരികയും ചമയമൊരുക്കിത്തരികയും ചെയ്തു. അദ്ദേഹത്തിനു തമാശ കലർന്നൊരു പരിഭവവുമുണ്ടായിരുന്നു. “കെ.കെ.മാഷുടെ ട്രൂപ്പിലുള്ള എല്ലാം പച്ചപ്പുല്ല് തിന്നുന്നവർ, എന്റെ കൂട്ടിനു ഒന്നിനേം കിട്ടുന്നില്ല.” സാമാന്യം മദ്യസേവ നടത്തുന്ന ദേവൻബാലേട്ടൻ ഞങ്ങളുടെ കൂടെ വന്നാൽ ഞങ്ങളെപ്പോലെത്തന്നെ കട്ടൻകാപ്പിയും ജീരകവെള്ളവും കുടിച്ച് നമ്മളിലൊരാളായി ആനന്ദിക്കുന്നതാണ് പിന്നീട് കണ്ടത്. തപസ്യ നിരവധി വേദികളിൽ അവതരിപ്പിച്ച നാടകമാണു 'ബാലി'.

കെ.കെ.മാസ്റ്ററുമായി ബന്ധപ്പെട്ട എല്ലാ ഓർമ്മകളും ഇവിടെ പ്രതിപാദിക്കുവാൻ ആഗ്രഹിക്കുന്നില്ല. എന്നാലും ഒരു നാടകകാര്യം കൂടി. 1994-ൽ തൃക്കരിപ്പൂർ ഫൈൻആർട്സ് സൊസൈറ്റി ഉത്തരമേഖലാ നാ

ടകമത്സരം നടത്തിയിരുന്നു. ആ മത്സരത്തിൽ തപസ്യയുടെ 'പാവം ഉസ്മാൻ' എന്ന നാടകവും തിരഞ്ഞെടുത്തിരുന്നു. രചന പി.ബാല ചന്ദ്രൻ, സംവിധാനം എ.കെ. തൃക്കരിപ്പൂരിലെ നാടകാഭിരുചിയുള്ള ബീഡിത്തൊഴിലാളികളും, റിക്ഷാ തൊഴിലാളികളും, വിദ്യാർത്ഥികളും, സഹൃദയരായ സുഹൃത്തുക്കളുമാണ് അതിൽ അഭിനയിച്ചത്. കൈമെയ് മറന്നു ഞങ്ങൾ റിഹേഴ്സൽ തുടർന്നു. മാഷ് ഞങ്ങളുടെ റിഹേഴ്സൽ കാണാനോ അഭിപ്രായം പറയാനോ നിർദ്ദേശങ്ങൾ തരാനോ വന്നില്ല. കാര്യങ്ങൾ വെട്ടിത്തുറന്നുപറയുന്നതിനാൽ ഞങ്ങളിൽ ചിലർക്കെങ്കിലും മാഷ് വരേണ്ടതില്ല എന്നുള്ള അഭിപ്രായവും ഉണ്ടായിരുന്നു.

എന്നാൽ എനിക്കും തമ്പാനും മാഷ് വരണമായിരുന്നു എന്ന ചിന്തയും. കാരണം 'പാവം ഉസ്മാൻ' എന്ന നാടകം മാഷുടെ കൈയിൽ നിന്നാണ് ഞങ്ങൾ വാങ്ങുന്നത്. ആ നാടകത്തെക്കുറിച്ച് കേരളത്തിലെ പ്രഗൽഭരായ നാടകാചാര്യന്മാരുടെ ലേഖനങ്ങളും അഭി പ്രായങ്ങളും മറ്റു കുറിപ്പുകളും അദ്ദേഹത്തിന്റെ കൈയ്യിലുണ്ടായിരുന്നു. എൻ.പ്രഭാകരന്റെ 'പുലിജന്മം' പോലെ പല മാനങ്ങൾ കണ്ടെത്താൻ കഴിയുന്ന നാടകമായിരുന്നു 'പാവം ഉസ്മാൻ'. അന്നത്തെ ഇന്ത്യൻ രാഷ്ട്രീയത്തിലെ ഏകാധിപത്യവും, സ്വേഛാധിപത്യ അധികാരഗർവ്വും അടിച്ചമർത്തപ്പെടുന്ന ഇന്ത്യൻ യുവത്വത്തേയും ഒക്കെ അതിൽ കാ ണാം. മാഷോടു റിഹേഴ്സൽ കാണാൻ വരാൻ പറഞ്ഞു. മാഷ് പ റഞ്ഞു- "സ്റ്റേജിലാണ് ഞാൻ അതിന്റെ അവതരണം കാണുന്നത്. അതിൽ പ്രവർത്തിക്കുന്ന നിങ്ങളെയെല്ലാവരെയും എനിക്കു നന്നാ യറിയാം.''മാസ്റ്ററുടെ അഭിപ്രായ പ്രകടനം ഞങ്ങളുടെ ആത്മവിശ്വാ സത്തെ ഒന്നുകൂടി വർദ്ധിപ്പിച്ചു. എം.പി.രാഘവേട്ടനാണ് സംഗീത മേൽനോട്ടം. നാടകത്തിൽ ഒരു ഗസൽ പാടാനുണ്ട്. അത് പാടാനു ള്ള ഗായകനെ അന്വേഷിച്ചു അവസാനം തപസ്യയിൽ ക്ലാസ്സെ ടുക്കുന്ന നാരായണേട്ടനിൽ എത്തി. അദ്ദേഹത്തെ നിർബന്ധിച്ചു സമ്മതിപ്പിക്കുകയാണുണ്ടായത്.

പ്രാചീനമായ ഒരു ഗസൽ ശ്രുതിമധുരശബ്ദത്തിൽ സിത്താറിന്റെ മാസ്മരിക നാദത്തിലും ശിഷ്യൻ കൃഷ്ണന്റെ തബലയിലുള്ള മാന്ത്രിക സ്പർശവും കൊണ്ട് ആ നാടകത്തെ പ്രത്യേക തലത്തിലേക്കെത്തിച്ചു. എല്ലാ നാടകങ്ങളും ഒന്നിനൊന്നു മെച്ചപ്പെട്ട രീതിയിൽത്തന്നെയാണു അവതരിപ്പിച്ചത്. പക്ഷെ, വിധിപ്രഖ്യാപനത്തിനു മുമ്പ് ഞങ്ങളിൽ ഞെട്ടലുളവാക്കിയ സംഭവമാണ് ഗ്രൗണ്ടിൽ നടന്നത്. പരസ്യമായി ഈ നാടകത്തെ അധിക്ഷേപിച്ചുകൊണ്ട് ഒരു കൂട്ടം 'ബുദ്ധിജീവികൾ' ആക്രോശിക്കുന്നു. എന്തിനാണെന്നറിയില്ല. ഈ കാര്യങ്ങൾ മാഷോടു സംസാരിച്ചപ്പോൾ ഞങ്ങളുടെ മുഖത്തുനോക്കി മാസ്റ്ററുടെ ഒരു മന്ദ സ്മിതമുണ്ടായിരുന്നു. അതിൽ എല്ലാം അടങ്ങിയിരുന്നു.

ഏറ്റവും നല്ല അവതരണം, സംവിധായകൻ എ.കെ.കുഞ്ഞിരാമൻ, നടൻ വത്സരാജ്, നടി അജിത, സംഗീതം എം.പി.ആർ, ചമയം ഗോവിന്ദൻ ദീപ്തി, ദീപവിതാനം-രവി. സ്റ്റേജിൽ നിന്നും അവതരണത്തിനുള്ള

ട്രോഫി ഏറ്റുവാങ്ങി ഉയർത്തിപ്പിടിച്ചു നിൽക്കുന്ന മാഷുടെ ആ ചിത്രം ഇന്നും മനസ്സിൽ തെളിഞ്ഞുനിൽക്കുന്നു.

പ്രശസ്തരായ എത്രയോ പ്രതിഭകളുടെ നാടകങ്ങൾ തൃക്കരിപ്പൂരിൽ അവതരിപ്പിച്ചിട്ടുണ്ട്. കെ.ടി, എൻ.എൻ.പിള്ള, ഒ.മാധവൻ, സെയ്ത്താൻ ജോസഫ്, ബേബി (നാടുഗദ്ദിക), പി.എം.ആന്റണി... അതേപോലെ ഫൈൻആർട്സ് സൊസൈറ്റിയുടെ പ്രവർത്തനം ആരംഭിച്ചതു മുതൽ മാസം തോറും നല്ലനല്ല നാടകങ്ങൾ കാണാനുള്ള അവസരം നാടകാസ്വാദകർക്കുണ്ടായിട്ടുണ്ട്. പിന്നീട് സ്ഥിരം ശൈലിയിലുള്ള പ്രൊഫഷണൽ നാടകങ്ങൾ മടുപ്പുളവാക്കിയിട്ടുണ്ടെങ്കിലും. ആദ്യകാലത്തെ അധിക നാടകങ്ങളും പഞ്ചായത്ത് സ്റ്റേജിലാണ് അവതരിപ്പിക്കുക. ഇപ്പോൾ ബസ്സ്സ്റ്റാന്റും അനുബന്ധ കെട്ടിടങ്ങളും ഉള്ള സ്ഥലം. തിരുവനന്തപുരം സംഘചേതനയുടെ 'സ്വാതി തിരുനാൾ'- 'ഇന്ദുലേഖ'- ഇതിൽ ഏതോ ഒരു നാടകം. രണ്ടു നാടകങ്ങളും അവിടെ അവതരിപ്പിച്ചിട്ടുണ്ട്. രണ്ടും രചന കൊണ്ടും അഭിനയം കൊണ്ടും സംഗീതത്താലും നല്ലൊരു അവതരണമായിരുന്നു. നാടകം കഴിഞ്ഞ് എല്ലാവരും അതിന്റെയൊരു ആനന്ദത്തിലാണ് കെ.കെ.മാഷും അതേ അവസ്ഥയിൽത്തന്നെ. എന്നാലും പരിഹരിക്കാൻ പറ്റുന്ന ഒരു പോരായ്മയുണ്ട്. അത് സൂചിപ്പിക്കാൻ അദ്ദേഹം അണിയറയിലേക്ക് നടന്നു. സ്ത്രീകഥാപാത്രങ്ങളുടെ വസ്ത്രധാരണത്തെപ്പറ്റിയാണ് അദ്ദേഹം പറഞ്ഞത്. "ബ്ലൗസ്സിന്നടിയിൽ ബ്രാ തെളിഞ്ഞു കാണും. ഒന്നുകിൽ അതു കാണാത്ത രീതിയിലുള്ള കട്ടിയായ ബ്ലൗസ്സ് ധരിക്കണം. അല്ലെങ്കിൽ പഴയ രീതിയിലുള്ള മുലക്കച്ച ധരിക്കണം" ഈ അഭിപ്രായം കേട്ടപ്പോൾ കുറച്ചാൾക്കാർ മാഷോട് നീരസം പ്രകടിപ്പിക്കുകയും കയർത്തും പരിഹസിച്ചുമൊക്കെ സംസാരിക്കുകയും ചെയ്തു. അതൊന്നും മാഷെ തെല്ലും അലോസരപ്പെടുത്തിയില്ല. തനിക്കു പറയാനുള്ളത് ആരുടെ മുഖത്തു നോക്കിയും അപ്പോൾത്തന്നെ പറയും. എന്നുള്ളതാണ് അദ്ദേഹത്തിന്റെ ഒരു തനതുരീതി. വേറൊരു സന്ദർഭം ഫൈൻ ആർട്സ് സൊസൈറ്റിയുടെ പ്രതിമാസ പരിപാടിയുടെ ഭാഗമായി മാക്കവും മക്കളും തെയ്യം കെട്ടിയാടിച്ചിരുന്നു ഹൈസ്കൂൾ ഗ്രൗണ്ടിൽ. ആചാര അനുഷ്ഠാന അന്ധവിശ്വാസങ്ങൾക്കെതിരെയുള്ള പ്രതികരണമെന്നോണം ക്ഷേത്രങ്ങളിൽ കെട്ടിയാടിക്കുന്ന തെയ്യങ്ങളെ പൊതു വേദികളിലും കെട്ടിയാടിക്കാം എന്നതായിരിക്കുമല്ലോ ലക്ഷ്യം. പരിപാടി അറിയിച്ചുകൊണ്ടുള്ള വാഹനം മാഷുടെ വീടിനുമുന്നിലുള്ള റോഡിൽ കൂടി പോകുന്നു. അതിൽ നിന്നും കേൾക്കുന്നത് "പൂർണ്ണ ആചാരാനുഷ്ഠാനങ്ങളോടും കൂടി മാക്കവും മക്കളും തെയ്യത്തെ കെട്ടിയാടിക്കുന്നു''. മാഷും, അനുജൻ കുഞ്ഞിക്കണ്ണൻ മാഷും (പി.പി.കെ.പൊതുവാൾ) കൂടെ തമ്പാനും ഇതു കേട്ടുകൊണ്ടിരിക്കുന്നു. അപ്പോൾത്തന്നെ മാഷെ പ്രതികരണം അതെന്താ കുഞ്ഞിക്കണ്ണാ പൂർണ്ണ ആചാരാനുഷ്ഠാനത്തോടു കൂടി കെട്ടിയാടിക്കാൻ... അതിനിപ്പോ നാട്ടിലെന്താ ഒരു കുറവുള്ളത്... അനുജന്റെ മുഖത്ത് ചിരിപടർന്നു. ഇവിടെ വിവരിച്ച രണ്ടു സന്ദർഭങ്ങളും നിസ്സാരമാണെന്ന് വായനക്കാർക്കും

തോന്നിയേക്കാം സൂക്ഷ്മ വിശകലനത്തിൽ അതിന്റെ ആഴം മനസ്സിലാകുമെന്നു വിചാരിക്കുന്നു. തന്റെ അഭിപ്രായം വെട്ടിത്തുറന്നു പറയാനുള്ള ആർജ്ജവം മാസ്റ്റർക്കു എപ്പോഴുമുണ്ട്. അതിന്റെ ഫലമായി ആത്മാർത്ഥ സുഹൃത്തുക്കളെയും പതിന്മടങ്ങ് വിരോധികളെയും മാഷ് സമ്പാദിച്ചിട്ടുണ്ട്. സമൂഹത്തിൽ ജീവിച്ചുകൊണ്ട് സമൂഹത്തിൽ നിന്നു സ്വതന്ത്രനായിരിക്കുക ഒരു കലാകാരന് സാദ്ധ്യമല്ല. അയാൾ കൃത്യമായി പ്രതികരിച്ചുകൊണ്ടിരിക്കും.

തപസ്യയുടെ പ്രവർത്തനത്തോടുകൂടി ഞങ്ങളുടെ സൗഹൃദം ദൃഢമായി. തപസ്യയിൽ എല്ലാവരും പായ വിരിച്ചാണ് ഇരിക്കുക. പ്രസിഡണ്ട്, സെക്രട്ടറി, എക്സിക്യൂട്ടീവ് അങ്ങനെയൊന്നും തപസ്യക്കില്ല. എല്ലാ അധികാര ചിഹ്നങ്ങളിൽ നിന്നും ഇറങ്ങി വന്ന ഒരു പാവത്താൻ നാടാണ് തപസ്യ. എല്ലാവർക്കും എല്ലാവരോടും അഭിപ്രായവും അഭിപ്രായ വ്യത്യാസവും പറയാം. ഒന്നുകിൽ മാസ്റ്റർ ഞങ്ങളോളം ഇറങ്ങിവന്നു, അല്ലെങ്കിൽ ഞങ്ങൾ മാഷോളം ഉയരാൻ ശ്രമിച്ചു. അദ്ദേഹം എഴുതിയ ഒരു നോവൽ ഒരിക്കൽ എനിക്കു കാണിച്ചു തന്നിരുന്നു. സാധാരണക്കാരനായ മനുഷ്യരും അവരെ ചൂഷണം ചെയ്യുന്നവരും അവിടെ ഒറ്റയാനായി ജീവിക്കുന്ന ഒരാളുടെ പ്രവർത്തനവുമാണ് അതിന്റെ പശ്ചാത്തലം (പേര് ഒറ്റയാൻ) അതുപോലെ നൂറുക്കണക്കിനു ഗാനങ്ങളും, കവിതകളും കഥകളുമൊക്കെ എഴുതിയിട്ടുണ്ടെന്നാണ് അദ്ദേഹവുമായുള്ള സമ്പർക്കത്തിൽ മനസ്സിലാക്കാൻ കഴിഞ്ഞത്. അതൊന്നും കണ്ടുകിട്ടിയില്ല എന്നാണ് അദ്ദേഹത്തിന്റെ മകനും, അദ്ധ്യാപകനുമായ അനിൽ പറഞ്ഞത്. ഒരു കലാകാരന്റെ ആത്മസംഘർഷത്തിന്റെ അന്ത്യം തന്നോടുതന്നെ പ്രതിഷേധിക്കുക എന്നുള്ളതാണല്ലോ. അതിൽ അദ്ദേഹത്തിന്റെ പല സൃഷ്ടികളും നഷ്ടപ്പെട്ടുപോയിട്ടുണ്ടായിരിക്കാം.

ബഹമുഖവും അനിതരസാധാരണവുമായ ജ്ഞാനസമ്പാദന തൃഷ്ണ എന്നും അദ്ദേഹത്തിൽ തുടിച്ചിരുന്നു. അറിവിന്റെയും മൗഢ്യത്തിന്റെയുമിടയിൽ ആന്ദോളനം ചെയ്യുന്ന എത്രയോ ആൾക്കാരെ നമ്മൾ കണ്ടുമുട്ടുന്നുണ്ട്. അവരെക്കൊണ്ട് കാര്യമായ കാര്യമുണ്ടോ എന്നറിയില്ല. എന്നാൽ വിജ്ഞാനത്തെ തൊട്ടറിയുന്ന ജ്ഞാനികളാണല്ലോ അദ്ധ്യാപകർ (ഗുരുനാഥന്മാർ). അറിഞ്ഞുവെച്ച കാര്യങ്ങൾ മറ്റുള്ളവർക്കു പകർന്നുനൽകുന്നതിൽ അതീവ തൽപ്പരനാണ് കെ.കെ. മാസ്റ്റർ. എന്റെ ആദ്യസംരംഭമായ ‘പാലന്തായി കണ്ണൻ’ നാടകത്തിന്റെ സ്ക്രിപ്റ്റ് വായിച്ചിട്ടുള്ള അദ്ദേഹത്തിന്റെ അഭിപ്രായം തുടർന്നും എനിക്കു മുന്നോട്ടുപോകാനുള്ള ആത്മധൈര്യം വർദ്ധിപ്പിച്ചിട്ടുണ്ട്. വസ്തുതകളെ ശരിയായി പ്രതിഫലിപ്പിക്കാത്ത ഒന്നിനെ കണ്ണാടി എന്നു പറയാൻ പറ്റുമോ...? എന്നാൽ കെ.കെ.മാസ്റ്റർ ഞങ്ങൾക്കൊക്കെ കണ്ണാടിയാണ്. ഞങ്ങളുടെ കഴിവുകളെ ഉയർത്താനും കുറവുകളെ ഇല്ലായ്മ ചെയ്യാനും ആ കണ്ണാടിയിൽ നോക്കി ഞങ്ങൾ പഠിച്ചുകൊണ്ടേയിരുന്നു. തങ്ങൾക്കു മനസ്സിലാവാത്ത കാര്യങ്ങൾ പറയുന്നവരോടാവും എപ്പോഴും ആളുകൾക്കു ബഹുമാനം. എന്നാൽ മാഷ് പറയുന്നതു ഞങ്ങൾക്കും നമ്മൾ പറയുന്നതു മാസ്റ്റർക്കും മനസ്സിലാകുന്നു എന്നുള്ളതാണ് ഞങ്ങൾ തമ്മിലുള്ള വ്യക്തിബന്ധത്തിന്റെയും പരസ്പര സ്നേഹത്തിന്റെയും

ആഴം. അജ്ഞാനത്തിൽ നിന്നും ജ്ഞാനമുളവാകണം എന്നതാണല്ലോ യഥാർത്ഥകലയുടെ ലക്ഷ്യം. അതിനുവേണ്ടി അഹോരാത്രം പ്രവർത്തിച്ച, പ്രയത്നിച്ച നമ്മുടെ കാലഘട്ടത്തിലെ പുരോഗമന കലയുടെയും സംസ്കാരത്തിന്റെയും നേർസാക്ഷ്യമാണു കെ.കെ. മാസ്റ്റർ. ഹൃദയനൈർമല്യവും കവിഹൃദയവും സാഹിത്യാഭിരുചിയും. സംഗീതരസികതയും, ചിത്രകലയുടെ ഉദാത്തതയും, ഉപകരണ സംഗീതത്തിലുള്ള അറിവും (ഹാർമോണിയം, തബല) എല്ലാത്തിലുമപരി അചഞ്ചലമായ യുക്തിചിന്തയുമുള്ള ഒരു മഹദ്വ്യക്തിയാണ് കെ.കെ. മാസ്റ്റർ. ജീവിതകാലത്തിനിടയിൽ മുദ്രവെച്ച അംഗീകാരപത്രങ്ങൾ അദ്ദേഹത്തിനു കിട്ടിയില്ല. പ്രചരണതന്ത്രത്തിലോ, മുഖസ്തുതിയിലോ വൈഭവമുള്ളവർക്കു പെട്ടെന്നു എത്തിപ്പെടാൻ പറ്റുന്ന സ്ഥാനങ്ങളിൽ കയറിയിരിക്കാനോ അദ്ദേഹം ആഗ്രഹിച്ചില്ല. അദ്ധ്യാപനവും കലാപ്രവർത്തനവും അർപ്പണബോധത്തോടെ സ്തുത്യർഹവും മാതൃകാപരവുമായ നിലയിൽ അദ്ദേഹം വരച്ചുവെച്ചിട്ടുണ്ട്. ഇളമ്പച്ചി ഹൈസ്കൂളിലെ പഴയ കെട്ടിടത്തിന്റെ ചുമരിൽ വിവേകാനന്ദന്റെയും, മുച്ചിലോട്ടു പോതിയുടെയും ചിത്രങ്ങൾ കണ്ടവർക്ക് അതിശയവും ആശ്ചര്യവും ചിലർക്കു പരിഭവവുമുണ്ടായിരുന്നു. കാലം കഴിഞ്ഞപ്പോൾ തെയ്യങ്ങളുടെ ചിത്രം പോസ്റ്ററുകളിലും ഫ്ളക്സുകളിലും നിറഞ്ഞുനിന്നു. പല രീതിയിലുള്ള മാസ്റ്ററുടെ പ്രവർത്തനത്തെ നിരീക്ഷിക്കുമ്പോൾ അദ്ദേഹം കാലത്തിനു മുമ്പേ നടന്ന ധിഷണാശാലിയായിരുന്നു എന്നറിയാനാവുന്നുണ്ട്.

ഇരുട്ടിൽ നിന്നും വെളിച്ചത്തിലേക്ക് (അരങ്ങിലേക്ക്) പ്രേക്ഷകരെ അടുപ്പിച്ച മാസ്റ്റർ മറവിയുടെ അഗാധതയിലേക്ക് (കൂരിരുട്ടിലേക്ക്) മെല്ലെ മെല്ലെ പോകുന്നതു വേദനാജനകമായ കാഴ്ചയായിരുന്നു. ആളുകളെ തിരിച്ചറിയാൻ കഴിയാതെ കുടുംബാംഗങ്ങളുടെ സ്നേഹമസൃണമായ പരിചരണത്തിൽ വീട്ടിൽ വിശ്രമിക്കുമ്പോൾ അദ്ദേഹത്തെ കാണാൻ പോയി. കണ്ടപാടെ "വത്സാ" എന്നുവിളിച്ച് എഴുന്നേറ്റിരുന്നു. കണ്ണുകളിൽ തിളക്കവും മുഖത്ത് പ്രസന്നതയും പുഞ്ചിരിയും ശരീരമാകെയുള്ള പ്രസരിപ്പും ഉണ്ടായിരുന്നു. അപ്പോൾ മാഷുടെ സഹധർമ്മിണി അവിടെ വന്നു പറഞ്ഞു. "അധിക സമയവും കിടപ്പു തന്നെ, ആളുകളെ വേഗൊന്നും തിരിയുന്നില്ല. വത്സനെ കണ്ടപാടും മനസ്സിലായല്ല...." ആത്മബന്ധത്തിന്റെ ആഴമായിരിക്കാം മാസ്റ്ററുടെ ഓർമ്മകളെ തിരികെ കൊണ്ടുവന്നത്. കിടക്കട്ടെ എന്നുപറഞ്ഞ് മാഷ് പതിയെ ഉറക്കത്തിലേക്ക്...

മരണം അനിവാര്യമാണ് എങ്കിലും...നമുക്കു പ്രിയപ്പെട്ടവർ നമ്മുടെ ജീവിതത്തിൽ നിന്നും പാടേ മറഞ്ഞുപോകുന്നുണ്ടോ....? ഇല്ല! വേറൊരുതലത്തിലേക്ക് കടന്നുപോവുക മാത്രമാണു ചെയ്യുന്നത്. എങ്ങനെയൊക്കെ ആശ്വസിക്കാൻ ശ്രമിച്ചാലും ആ വിയോഗം കുടുംബത്തിന്നും, ഞങ്ങൾക്കും, നാടിന്നും, തീരാനഷ്ടം തന്നെ.

പിന്നിട്ടുപോയതും നഷ്ടപ്പെട്ടതും വീണ്ടെടുക്കാൻ എന്നെങ്കിലും കഴിയുമോ... കഴിയുമായിരിക്കാം... സ്മരണയിൽ.......



# ഓർമയിലെ പ്രസന്നത

ഏ കെ കുഞ്ഞിരാമൻ പണിക്കർ

പത്തുമുപ്പതുവർഷങ്ങൾക്ക് മുമ്പാണ്. തൃക്കരിപ്പൂർ ടൗണിൽ ഒരു കൂറ്റൻ ബോർഡ് ഉയർത്തിക്കെട്ടിയിരിക്കുന്നു. തുള്ളിയുറഞ്ഞാടുന്ന ഒരു വെളിച്ചപ്പാടിന്റെ ദീർഘകായ ചിത്രം. കീഴ്ഭാഗത്ത് 'ഗ്രാമം' എന്നെഴുതിനു വച്ചതിനു താഴെ 'അനിലൻ ചിത്രശാല' എന്നും എഴുതിക്കണ്ടു. ആൾ എനിക്ക് അടുത്തുപരിചിതനല്ല. പാസെടുത്തു നൂറുകണക്കിനാളുകൾ നാടകം കാണാനിരച്ചു കയറുന്നു. തൃക്കരിപ്പൂർ സ്ക്കൂൾ ഗ്രൗണ്ട് തിങ്ങി നിറഞ്ഞിരിക്കുന്നു. പലനാട്ടിലുള്ള കഴിവുള്ള നടന്മാർ ഒത്തുചേർന്ന മഹാനാടകം ആ ചിത്രം ഒന്നുമതി നാടകം എന്തെന്ന് വിളിച്ചോതാൻ - സാങ്കേതികപ്പിഴവോ എന്തോ നാടകം വേണ്ടത്ര വിജയം കണ്ടില്ല. വിജയിച്ചിരുന്നുവെങ്കിൽ വടക്കിനും ഒരു കെ.പി.എ.സി പെരുമ കൈവരുമായിരുന്നു. അന്നുതൊട്ടേ സംവിധായകനെ തിരിച്ചറിഞ്ഞു. നിറമുള്ള നീളൻ ജുബ്ബ, അൺബ്ലീച് മുണ്ട്, നീട്ടിവളർത്തി ചീകിയൊതുക്കിയ മുടി, കട്ടിക്കണ്ണട, കയ്യിൽ കർച്ചീഫ്, നല്ലൊരു ബാഗും-അകലെനിന്ന് പലപ്പോഴായി നോക്കി കണ്ടിരുന്നു 'അനിലൻ ചിത്രശാല'

ആ കാലം നാടകത്തെയും നാടകക്കാരെയും വലിയ മതിപ്പോടെ ജനം നോക്കി കാണുമായിരുന്നു. ഞാനും എന്റെ പതിനഞ്ചാം വയസ്സിനിടയിൽ കലാരംഗത്ത് കാലെടുത്തു വെച്ചിരുന്നു. ഒരിക്കൽ തട്ടിൽ കയറിയാൽ ഒരു ലഹരി പോലെ അതിന് അടിപ്പെട്ടു പോകും. നാടക ലഹരി അങ്ങനെയാണ് പിന്നീട് കാണാൻ തുടങ്ങും കുറ്റം പറച്ചിൽ, ക്ലബ്ബുകൾ തമ്മിൽ മത്സരം. മനസ്സിന് ഇഷ്ടപ്പെട്ട കഥാപാത്രം കിട്ടിയില്ലെങ്കിൽ തെറ്റിപ്പിരിയൽ, കഴിവുള്ളവരെ ഇകഴ്ത്തൽ -അന്ന് അങ്ങനെ

യൊക്കെ ആയിരുന്നു. ഞങ്ങൾക്കും ഒരു സമിതി ഉണ്ടായിരുന്നു-ഉദയ ചൊവ്വേരി. കബഡി, നാടകം-ആദ്യകാലത്ത് ഇതു മാത്രമായിരുന്നു. ചെറിയവരായ ഞങ്ങൾക്ക് നാടകത്തിന്റെ റിഹേഴ്സൽ കാണാൻകൂടി സാധിക്കില്ലായിരുന്നു. ഞങ്ങളുടെ പ്രതിഷേധത്തിന്റെ ഭാഗമായി ആ വർഷം രണ്ടു നാടകങ്ങൾ ഒരുങ്ങി- 'കാഹളം', 'സായൂജ്യം'. പ്രശസ്തനായ എം. ടി. അന്നൂരിന്റെ സംവിധാനത്തിൽ രണ്ടു നാടകങ്ങളും അരങ്ങേറി. ഇന്നത്തെ ബസ്റ്റാൻഡിന്റെ വടക്ക് പഞ്ചായത്ത് ഗ്രൗണ്ടിലെ സ്റ്റേജ്. രണ്ടാംകിടക്കാരായ ഞങ്ങളുടെ നാടകം 'കാഹളം' വൻവിജയവും ഒന്നാംകിടക്കാരുടെ നാടകം പരാജയവും ആയിരുന്നു.

അതിനടുത്ത വർഷത്തെ നാടകത്തിനെക്കുറിച്ച് ചർച്ച തുടങ്ങി. വായനശാലകൾ കയറിയിറങ്ങി വായന തുടങ്ങി. സംവിധായകൻ ആരായിരിക്കണം. അങ്ങനെ നാട്ടുകാരനായ മാസ്റ്ററുടെ വീട്ടിൽ ഞങ്ങളെത്തി. എന്തു പ്രതികരണമായിരിക്കും എന്ന് അറിയില്ല. പുതിയ വീടിന്റെ പണി പൂർത്തീകരിക്കാത്ത തറയ്ക്കുകീഴെ ഞങ്ങളെല്ലാവരും ഇരുന്നു. മനസ്സിലിരിപ്പെല്ലാം പറഞ്ഞു. സാധാരണക്കാർക്ക് മനസ്സിലാവുന്ന നാടകം ആയിരിക്കണം. 'മോഡേൺ' നാടകക്കാരോട് സാധാരണ ജനങ്ങൾക്ക് അത്ര മതിപ്പില്ലായിരുന്നു. 'നിറങ്ങൾ'-ഇതാണ് നാടകം. 'നിറങ്ങളി'ലൂടെ ആണ് ഞാൻ മാസ്റ്ററുമായി അടുത്തിടപഴകുന്നത്. നിറങ്ങളെ ഇഷ്ടപ്പെടുന്ന ആൾ ആണെങ്കിലും നിറത്തെക്കാൾ കലയെ സ്നേഹിച്ച ഒരാൾ. ചുവപ്പ് അദ്ദേഹത്തിന് ഇഷ്ടമായിരുന്നു.

അന്ന് ഒളവറ തൊട്ട് ചെറുവത്തൂർ വരെ നോക്കിയാൽ മുക്കിന് മുക്കിന് സമിതികൾ. കൊല്ലംതോറും വാർഷികം. മാസ്റ്റർ എല്ലാ നാടകങ്ങളും കാണും. അദ്ദേഹത്തിന്റെ കാഴ്ചപ്പാടോട് നീതിപുലർത്തിയില്ലെങ്കിൽ പരസ്യമായി പ്രതികരിക്കും, കലഹിക്കും. തന്റെ കലാപരമായ യുക്തിബോധത്തിനെതിരെ എങ്ങനെ രംഗഭാഷ ഒരുക്കിയാലും കലഹിക്കുന്ന മനുഷ്യൻ. അന്ന് മത്സരമായിരുന്നു ഓരോ സമിതിയും തമ്മിൽ, ഓരോ നാടകവും തമ്മിൽ. പക്ഷെ മാസ്റ്റർ മത്സരാർത്ഥിയായിരുന്നില്ല, അവിടെയാണ് തിരിച്ചറിയാൻ വൈകിയ, നിഷ്കളങ്കമായ കലാസ്നേഹത്തിന്റെ ഉറവ വറ്റാത്ത നീരൊഴുക്ക് ഒരാൾക്ക് കാണാൻ കഴിയുക.

ഉദയ ചൊവ്വേരി ഒരു ബാലജനസഖ്യത്തിന് രൂപംകൊടുത്തു. പത്രപംക്തികളിൽ ചിത്രം വരിക എന്നാൽ അന്ന് നല്ല ജനകീയ അംഗീകാരമായി. എല്ലാരംഗവും വഴങ്ങുന്ന മാസ്റ്ററുടെ കഴിവിനെ ഞങ്ങൾ ശരിക്കും പ്രയോജനപ്പെടുത്തി. സംഗീതം, സാഹിത്യം, ചിത്രകല, നാടകം. കൈവെള്ളയിലെ നെല്ലിക്ക പോലെ ഒതുക്കി വെച്ചത് മെല്ലെ മെല്ലെ ഞങ്ങൾക്ക് പകർന്നു കിട്ടി. ബാലജനസഖ്യം എന്നത് മലയാള മനോരമയുടെ ബിസിനസ് തന്ത്രമാണ് എന്നറിഞ്ഞും പറഞ്ഞും കലയോടുള്ള ആർത്തിയോടെ ഞങ്ങളിൽ ഒരാളായി ഒരു പ്രതിഫലവും വാങ്ങാതെ മാസ്റ്റർ കൂടെത്തന്നെ ഉണ്ടായി. ആയിടയ്ക്ക് ഒരു നാടകം കൂടിപ്പിറന്നു. പി എം താജിന്റെ 'കുടുക്ക'. ജന്മനാ കൃശഗാത്രനായ എന്നെ പിടിച്ച് പ്രധാനകഥാപാത്രമായ കുഞ്ഞിരാമനാക്കി. നാടകം

വിജയമായിരുന്നു. വീണ്ടും വേദികൾ കിട്ടി. എന്തും നേടിത്തരുന്ന കുടുക്ക കാലൻ കുഞ്ഞിരാമനു കൊടുക്കുന്നതിനെക്കുറിച്ച് ചിന്തിച്ച് ചിന്തിച്ച് മാസ്റ്റർ എന്നെയും കൂട്ടി നീലേശ്വരത്ത് പോയി. വി ശശി എന്ന സംവിധായകന്റെ സഹായം തേടി. ഒരു ദിവസം അദ്ദേഹം വന്നിട്ടാണ് ആ രംഗം ചിത്രീകരിച്ചത്. അന്നാണ് മറ്റിടങ്ങളിലെ നാടകക്കാരുമായി മാസ്റ്ററുടെ ബന്ധം എന്തെന്നു ഞാൻ മനസ്സിലാക്കിയത്. എല്ലാവർക്കും ബഹുമാനമായിരുന്നു, സ്നേഹമായിരുന്നു.

ടിവിയും ഫോണും ഇല്ലാത്ത കാലത്ത് റേഡിയോയിലൂടെ ഉള്ള പരിപാടികൾ ആസ്വദിക്കുന്നവരാണ് ഭൂരിപക്ഷവും. ആകാശവാണിയിലൂടെ അനിലൻ ചിത്രശാലയുടെ ശബ്ദം കേട്ടുതുടങ്ങി. അന്ന് യുവവാണിയിൽ പരിപാടി അവതരിപ്പിക്കൽ മാസ്റ്ററുടെ നേതൃത്വത്തിൽ ഞങ്ങളും ഒരു ശ്രമം നടത്തി. നാടകം, ലളിതഗാനം, പ്രഭാഷണം തുടങ്ങി എല്ലാം മാസ്റ്റർ തന്നെ തയ്യാറാക്കി. ഞങ്ങൾക്ക് സെലക്ഷൻ കിട്ടി. അന്ന് ഞങ്ങളുടെ ആരാധ്യൻ ആകാശവാണിയിലെ ഖാൻ കാവിൽ ആണ്.സാക്ഷാൽ ഖാൻ കാവിൽ തന്നെ തങ്കയത്ത് എത്തി. മാഷ് എഴുതിയ പാട്ട്, നാടകം പ്രഭാഷണം. ഞങ്ങളുടെ ശബ്ദവും ആകാശവാണിയിലൂടെ കേട്ടു-അന്ന് അതൊക്കെ വലിയ സംഭവമായിരുന്നു.

ഞാൻ മെല്ലെ മെല്ലെ ചെറു നാടകങ്ങളും സംഗീത ശില്പങ്ങളും ചെയ്തു തുടങ്ങി.'വല്യമ്മാവന്റെ സ്വപ്നവും പാണന്റെ പാട്ടും'. 'പറയൻ കുന്നിലെ പാട്ട്' തുടങ്ങിയവ ഗ്രാമഗ്രാമാന്തരങ്ങളിൽ കളിച്ചുതുടങ്ങി. ഒട്ടുമിക്ക വേദികളിലും മാസ്റ്റർ ഉണ്ടായിരുന്നു ഞങ്ങളുടെ സമിതി എന്നെ അന്നു വേണ്ടത്ര വിശ്വാസത്തിൽ എടുക്കാറില്ല-അവസരം തരില്ല എന്നു മലയാളം. എന്തുവന്നാലും അടങ്ങിയിരിക്കാൻ കഴിയാതെ വന്നു 'പുലി ജന്മം' ഞങ്ങൾ സ്വതന്ത്രമായി തന്നെ അവതരിപ്പിച്ചു. വിജയം കണ്ടതിനു ശേഷം ക്ലബ്ബേറ്റെടുത്തു. യുവജനമേളയിൽ (ഇപ്പോഴത്തെ കേരളോത്സവം) നിരവധി വേദികളിലവതരിപ്പിച്ചു. 'പുലിജന്മം' സംസ്ഥാനതല മത്സരത്തിൽ അവതരിപ്പിക്കാൻ അർഹത നേടിയെങ്കിലും ക്ലബ്ബ് ഭരണ സമിതി അനുവദിക്കണമായിരുന്നു. അന്ന് ക്ലബ്ബിന്റെ തീരുമാനമറിയാൻ ആകാംക്ഷയോടെ രാത്രി 11 മണിവരെ ക്ലബ്ബിനരികേയുള്ള റോഡിൽ ഇരുന്നതും മറ്റും ഓർക്കാൻ രസമുണ്ട്. പിന്നെ അന്നൂർ ബാലചന്ദ്രന്റെ 'സന്ധി' എന്ന നാടകം ചെയ്യണമെന്നു തോന്നി .ബാബു അന്നൂരിനെ കണ്ട് അദ്ദേഹം മുഖാന്തിരം അന്നൂർ ബാലചന്ദ്രന്റെ അനുമതി വാങ്ങി. സ്ക്രിപ്റ്റുമായി വന്നു. അതിൽ രാഷ്ട്രീയം കലർന്നു എന്നുപറഞ്ഞ് കോലാഹലമായി. ചൊവ്വേരിയുമായി അകൽച്ച വർദ്ധിച്ചു തുടങ്ങി. അവസാനം പഞ്ചായത്ത് യുവജനമേളയിൽ സമിതി രണ്ടു നാടകങ്ങൾ മത്സരത്തിനിറക്കി. പക്ഷപാതപരമായി എന്റെ നാടകം ഒഴിവാക്കിയെന്ന് കണ്ടപ്പോൾ പൂർണമായി അകന്നു. അതിനുമുന്നേതന്നെ മാസ്റ്റർ 'തപസ്യ' എന്ന ഒരു സംഘടന സ്വയം പ്രഖ്യാപിതമായി രൂപംകൊടുത്തു കഴിഞ്ഞു. തപസ്യ അക്ഷരാർഥത്തിൽ ഒരു കലാകുടുംബമായിരുന്നു. കഴിവുള്ള കലാകാരന്മാർ വൈകുന്നേരങ്ങളിൽ ഒത്തുകൂടും. പാട്ടും

ചർച്ചയും പരിശീലനവും തുടങ്ങി. പതിയെ ഒരു നാടകത്തിന് രൂപം നൽകി. എഴുത്തും സംവിധാനവും ഞാൻ ഏറ്റെടുത്തു. മാസ്റ്റർ തന്റെ തട്ടകത്തിൽ നിന്ന് മറ്റൊരിടത്തേക്ക് സ്ഥലം മാറി പോയിരുന്നു. നാടകത്തിന്റെ സ്ക്രിപ്റ്റ് വായിച്ച് വേണ്ടുന്ന മാറ്റങ്ങൾ നിർദേശിച്ചു. ഓരോ കാര്യത്തിലും ഇടപെട്ടു. രംഗപടത്തിന് കുഞ്ഞിമംഗലം നാരായണൻ മാസ്റ്ററുടെ സഹായം തേടി. വേഷവിധാനത്തിൽ ഞങ്ങൾ മാസ്റ്ററുടെ നിർദ്ദേശപ്രകാരം മാഷോടൊന്നിച്ച് നീലേശ്വരം ദേവൻബാലന്റെ അടുത്തെത്തി. മാഷെ കണ്ടതും ആ വലിയ കലാകാരന്റെ എളിമയും മാഷോടുള്ള സ്നേഹവും ഞങ്ങൾ തിരിച്ചറിഞ്ഞു. മറ്റാർക്കും കാണിച്ചു കൊടുക്കാത്ത ഒരു പ്രത്യേക മുറിയിൽ നൂതനമായുണ്ടാക്കിയ ആടയാഭരണങ്ങൾ മാസ്റ്ററുടെ മുന്നിൽ നിരത്തി. അദ്ദേഹം തന്നെ നേരിട്ട് ചമയിക്കാൻ വന്നു. ഇത് ഇവിടെ കുറിക്കുന്നത് അനിലൻ ചിത്രശാലയെ തിരിച്ചറിയുന്ന, അടുത്തറിയുന്ന, വ്യക്തിബന്ധങ്ങളുടെ ആഴം സൂചിപ്പിക്കാനാണ്.

മെല്ലെ മെല്ലെ തപസ്യ തൃക്കരിപ്പൂർ കലാരംഗത്ത് കാലുറപ്പിച്ചു കഴിഞ്ഞു. ഒരിക്കൽ അദ്ദേഹം പറഞ്ഞു- 'എനിക്കു സാധിക്കാത്തത് എന്റെ കുട്ടികൾക്ക് കഴിഞ്ഞു' എന്ന്. തൃക്കരിപ്പൂരിന് ഒരു നാടക സംഘം -അത് അദ്ദേഹത്തിന്റെ അഭിലാഷമായിരുന്നു. 'ബാലി' ഡബ്ബിംഗ് നാടകം ആയതുകൊണ്ട് ചില കോണുകളിൽനിന്ന് പരിഹാസവും ഉയർന്നു വന്നിരുന്നു. അതിനെ മറികടക്കാൻ പാകത്തിൽ ഞങ്ങൾ മത്സര വേദികളിലും ഇടംപിടിച്ചു. വായിച്ച് വാരികകളിൽ നല്ല നാടകങ്ങൾ ഉണ്ടെങ്കിൽ അവ മുറിച്ചെടുത്തു തുന്നിക്കെട്ടി സൂക്ഷിക്കുമായിരുന്നു മാസ്റ്റർ. ഒന്ന് 'പാവം ഉസ്മാൻ' പി ബാലചന്ദ്രൻ രചിച്ചത്. ഞാനത് പട്ടുവം തരംഗം ആർട്സ് ക്ലബ്ബിനുവേണ്ടി ഒന്നുരണ്ടു വേദികളിൽ കളിച്ചിരുന്നു. അപ്പോഴാണ് തൃക്കരിപ്പൂർ ഫൈൻ ആർട്സ് സൊസൈറ്റി ഒരു വലിയ നാടക മത്സരം സംഘടിപ്പിച്ചത്. തപസ്യ 'പാവം ഉസ്മാനു' മായി ഇറങ്ങി. അവതരണമടക്കം എല്ലാ ഇനങ്ങളിലുമുള്ള സമ്മാനങ്ങൾ നേടി. ആ ട്രോഫി ഏറ്റുവാങ്ങുമ്പോൾ ഞങ്ങളുടെ നാടക ഗുരു വികാരാധീനനായിരുന്നു. സഹോദരതുല്യമായ വാത്സല്യമായിരുന്നു നാടക പ്രവർത്തകരോട്. ഒരു നാടകത്തിൽ ഒന്നിച്ചഭിനയിച്ചു- 'പ്രതിമകൾ വിൽക്കാനുണ്ട്'. അവതരണം: കെ എം കെ കലാസമിതി. മാസ്റ്ററുടെ ജീവിതവുമായി കോർത്തിണക്കപ്പെട്ട കഥാപാത്രം. അദ്ദേഹം ശില്പി, ഞങ്ങൾ മക്കൾ. നാടകത്തിന് ഇടയിൽ സംഭവിക്കാറുള്ള തമാശകളും വൈകാരികതയും ഏറെ രസമുള്ളതാണ് .

ഞാൻ പൂരക്കളി രംഗത്തേക്ക് കാലെടുത്തു വെച്ചപ്പോൾ അനുഷ്ഠാന ചടങ്ങുകളിലേക്കും മറുത്തു കളിക്കുന്ന കാവിലേക്കും അദ്ദേഹം വന്നിട്ടുണ്ട്. ഒരു വിശ്വാസിയായി കാണാൻ കഴിഞ്ഞിട്ടില്ല. എങ്കിലും സ്നേഹവാത്സല്യങ്ങൾക്കു മുന്നിൽ അദ്ദേഹം കീഴടങ്ങുമായിരുന്നു. ചേരേണ്ടത് ചേർക്കേണ്ടിടത്തേ ചേർക്കാവൂ. വർണ്ണപ്പൊലിമയ്ക്ക് വേണ്ടി ഏച്ചുകെട്ടിയാൽ അത് ആഭാസത്തരം എന്ന് അദ്ദേഹം കൂടെക്കൂടെ ഓർമിപ്പിക്കും. ചീരയാണ് വറുക്കുന്നതെങ്കിൽ വെള്ളുള്ളി ചേർക്കണം.

അവിടെ നീരുള്ളി ചേർത്താൽ രസക്കേടാവും- പ്രതീകാത്മകതയെ അദ്ദേഹം വല്ലാതെ ഇഷ്ടപ്പെട്ടിരുന്നു. നാടകം യാഥാർഥ്യമല്ല തോന്നിപ്പിക്കലാണ്. അതിനാണ് മാർക്ക്. ഇങ്ങനെ ഒരുപാടൊരുപാട് സിദ്ധാന്തങ്ങൾ മാഷ് പറഞ്ഞുകൊണ്ടേയിരിക്കും.

മാഷുടെ ഓർമ്മകൾ മാഞ്ഞുതുടങ്ങിയപ്പോൾ രണ്ടു പ്രാവശ്യമേ ഞാൻ കാണാൻ പോയുള്ളൂ. ഒരിക്കൽ തിരിച്ചറിഞ്ഞില്ല. പിന്നീട് എം സി ഹോസ്പിറ്റലിൽ അന്ത്യത്തോടടുത്തപ്പോൾ. ആ കർമ്മകുശലന്റെ പ്രസന്നത മാത്രമേ എന്റെ മനസ്സിൽ തെളിഞ്ഞുനിൽക്കുന്നുള്ളൂ. പലരും നിർബന്ധിച്ചിട്ടും ഞാൻ പോയില്ല. ഒരു ദുഃഖം മാത്രം ഇന്നും അവശേഷിക്കുന്നു- എന്റെ ഒരു പുസ്തകം അച്ചടിമഷി പുരണ്ട് പ്രകാശിതമാവുമ്പോൾ ആ വേദിയിൽ മാഷും ഉണ്ടാകണമെന്ന് ആഗ്രഹിച്ചിരുന്നു. അന്നദ്ദേഹം വന്നിരുന്നു. സ്റ്റേജിൽ കയറിയില്ല. കാഴ്ചക്കാരനായി പുറത്തിരുന്നു. അരങ്ങ് മുഷിയേണ്ടെന്ന് പറഞ്ഞതിനാൽ നിർബന്ധിച്ചില്ല. ആ പുസ്തകത്തിന്റെ ആദ്യപേജിൽ എന്റെ പുസ്തകം നാടകഗുരുവായ അനിലൻ ചിത്രശാലയ്ക്ക് സമർപ്പിക്കുന്നു എന്നെഴുതി വെച്ചു. ‘സംഘഗാന’ത്തിലൂടെയും ‘സമസ്യ’യിലൂടേയും ‘അക്ഷത’ത്തിലൂടെയും നടനവിസ്മയം തീർത്ത്, ഒരുപാട് രംഗപടങ്ങളും ചിത്രങ്ങളും രചിച്ച, അതിലേറെ ഗാനങ്ങൾ തീർത്ത്, ഏറെ നാടകങ്ങൾ സംവിധാനം ചെയ്ത അതുല്യ കലാകാരന് ഈ വിനീതശിഷ്യന്റെ പ്രണാമം.



# ഒരു ജീവിതവും സന്ദേശവും

കെ വി കൃഷ്ണൻ മാസ്റ്റർ

നല്ല ഓർമ്മകൾ നാളെയുടെ ക്ലാവ് പിടിക്കാത്ത സമ്മാനങ്ങളാണ്. ഞങ്ങൾ ഒരേ നാട്ടുകാരായിരുന്നെങ്കിലും കലാ-സാംസ്കാരിക പ്രവർത്തനത്തിൽ ഇടപെടുന്നത് പയ്യന്നൂർ നാടകവേദിയിൽ വെച്ചാണ്. എം രവീന്ദ്രനാഥ് തലശ്ശേരി സംവിധാനം ചെയ്ത കൈനിക്കര പത്മനാഭപിള്ളയുടെ 'കാൽ വരിയിലെ കല്പപാദപം' എന്ന നാടകത്തിന്റെ അവതരണമായിരുന്നു അത്. അഡ്വക്കേറ്റ് ജീവാനന്ദ്, ഒ കെ കുഞ്ഞികൃഷ്ണൻ, സുകുമാരേട്ടൻ, കുഞ്ഞിമംഗലം രാഘവൻ മാഷ് തുടങ്ങിയവരാണ് അതിന്റെ നേതൃനിര യിൽ ഉണ്ടായിരുന്നത്. അതിനുമുമ്പ് അനിലൻ ചിത്രശാല എന്നുകൂടി അറിയപ്പെടുന്ന കെ കെ മാഷെ അകലെനിന്നു മാത്രമേ ഞാൻ കണ്ടിരു ന്നുള്ളൂ. 'കാൽവരിമലമുകളിൽ' നാടകത്തിന് ആവശ്യമായ രംഗചിത്രം ഒറ്റക്കിരുന്ന് നിശ്ശബ്ദനായി വരയ്ക്കുന്ന ആ കലാകാരന്റെ ചിത്രം ഇപ്പോഴും എന്റെ മനസ്സിലുണ്ട്. സിനിമാനടൻ ശ്രീനിവാസനായിരുന്നു അതിൽ ഒരു പ്രധാന വേഷം ചെയ്തത്.

അതിനുശേഷം മാസ്റ്ററോടൊപ്പം പ്രവർത്തിക്കാൻ കഴിഞ്ഞ നാടകമായിരുന്നു 'ഗ്രാമം'. അതിന്റെ സംവിധാനവും സംഘാടനവും അദ്ദേഹത്തിന്റെ കഴിവുതെളിയിച്ച ഒരു സംഭവമാണ്. തൃക്കരിപ്പൂരിൽ ആയിരുന്നു അവതരണം. തന്റെ സൗഹൃദം ഉപയോഗിച്ച് ഒരു പാടുപേരെ ഈ പ്രവർത്തനത്തിന്റെ ഭാഗമാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. കോട്ടയൻ കുഞ്ഞിരാമൻ മാസ്റ്റർ, സിവിക് കൊടക്കാട്, ഉദിനൂർ ബാലഗോപാലൻ, ഉദിനൂർ ശങ്കരൻ, ജോയ്സി, വത്സരാജ് തുടങ്ങിയവരായിരുന്നു അഭിനേതാക്കൾ. എല്ലാവരുടെയും പേര്

ഓർക്കുന്നില്ല. (നാടക വിജയത്തിനായി ഒപ്പം പ്രവർത്തിച്ചവരിൽ പ്രധാനി യായിരുന്നു കുഞ്ഞിമംഗലം നാരായണൻ മാസ്റ്റർ). സങ്കുചിതമായ യാതൊ രു ചിന്തയും അദ്ദേഹത്തെ സ്പർശിച്ചിരുന്നില്ല. തൃക്കരിപ്പൂരും പരിസര പ്രദേശങ്ങളിലുമുള്ള എല്ലാ കലാ-സാംസ്കാരിക പ്രസ്ഥാനങ്ങളുമായും പ്രതിഫലം ആഗ്രഹിക്കാതെ പ്രവർത്തിച്ച ഒരു പ്രതിഭാശാലി. കെ.എം. കെ., ബി.എസ്.എസ്.കലാസമിതി, ദേശീയ കലാവേദി, തപസ്യ, ദേശാ ഭിമാനി തീയറ്റേഴ്സ്, തൃക്കരിപ്പൂർ ഫൈനാർട്സ് സൊസൈറ്റി, ഉദയ ചൊവ്വേരി, നവജീവൻ തങ്കയം, യുവകലാസാഹിതി.... ഒട്ടേറെ പ്ര സ്ഥാനങ്ങൾ ഇനിയുമുണ്ട്. കെ.എം.കെ.യുടെ 'സമസ്യ' എന്ന നാട കത്തിൽ അവതരിപ്പിച്ച അച്ഛൻ നമ്പൂതിരിയുടെ ചിത്രം പഴയ നാടകാ സ്വാദകരുടെ മനസ്സിൽ ഒരു നല്ല ഓർമ്മയാണ്. അഭിനേതാവ് മാത്രമല്ല കെ.എം.കെ. കലാസമിതി, തൃക്കരിപ്പൂർ ഫൈൻആർട്സ് സൊസൈറ്റി തുടങ്ങി ഒട്ടേറെ സംസ്കാരികകേന്ദ്രങ്ങളുടെ എംബ്ലം രൂപകൽപ്പന ചെ യ്തത് മാഷാണ്. കലാവതരണത്തിന്റെ മുന്നണിയിൽ മാത്രമല്ല പിന്നണിയിൽ ചമയക്കാരനായും മാഷ് നൂറുകണക്കിന് സന്ദർഭങ്ങളിൽ അസാധാരണമായ ആത്മാർത്ഥതയോടെ പ്രവർത്തിച്ചു.

മാഷ് കിടപ്പിലായപ്പോൾ പപ്പൻ മുറിയാത്തോടും ഞാനും വീട്ടിൽ ചെന്ന സമയത്ത് തന്റെ ശിൽപം അദ്ദേഹം ഒരുക്കിവെച്ചത് നോക്കുമ്പോഴാണ് തൊട്ടടുത്ത് തയ്യാറാക്കിവെച്ച ഗാന്ധിജിയുടെ ശില്പത്തിന് താഴെ എഴുതിയ ആ വാചകം ശ്രദ്ധിച്ചത്: 'എന്റെ ജീവിത മാണ് എന്റെ സന്ദേശം'. അനശ്വരനായ ഒരു കലാകാരൻ പുതിയ തലമുറയ്ക്കായി കൈമാറിയ ഉചിതമായ വാക്കുകൾ.



# സ്നേഹഗീതികൾ

ഏ കെ വേണു

പയ്യന്നൂർ കോളേജിൽ നിന്നും 1986ൽ ഡിഗ്രി പാസായശേഷം ഞാൻ അന്നൂർ വിദ്യാധിരാജ സ്കൂളിൽ അധ്യാപകനായി ജോലി നോക്കുന്ന കാലം. പാരമ്പര്യമായി കിട്ടിയ സംഗീതാഭിരുചി മെല്ലെ മെല്ലെ പുറത്തേക്കു കൊണ്ടുവരികയായിരുന്നു. അന്നൂരിലെ രവിവർമ്മ കലാനിലയത്തിലും സപ്തസ്വര തിയറ്റേഴ്സിലും വൈകുന്നേരങ്ങളിൽ ഞങ്ങൾ സുഹൃത്തുക്കൾ ഹാർമോണിയത്തിന്റേയും തബലയുടേയും അകമ്പടിയോടെ രാത്രിയോളം പാട്ടുകൾ പാടിത്തിമർത്തിരുന്ന സമയത്ത് എംപി രാഘവേട്ടൻ എന്ന സംഗീതജ്ഞൻ എന്നിലെ സംഗീതപ്രേമം തിരിച്ചറിയുകയും പല വേദികളിലും പാടിക്കുകയുമുണ്ടായി.

എം പി രാഘവേട്ടൻ എന്നെ തൃക്കരിപ്പൂരുകാർക്ക് പരിചയപ്പെടുത്തി. അക്കൂട്ടത്തിൽ എന്നെ ഏറെ പ്രോത്സാഹിപ്പിച്ചതും വേദികളിൽ പാടാൻ അവസരം തന്നതിലും പ്രധാനിയായിരുന്നു കെ കെ മാഷ് എന്ന 'അനിലൻ ചിത്രശാല'. ഞാൻ മാഷിനെ തൃക്കരിപ്പൂരിലെ ഒരു പരിപാടിയുടെ റിഹേഴ്സലിനാണ് ആദ്യമായി കാണുന്നത്. രാഘവേട്ടൻ എന്നെ പരിചയപ്പെടുത്തി. ഈ സംഗീത ശില്പത്തിന് മുഴുവൻ പാട്ടുകളും പാടുന്നത് വേണുവാണ്. റിഹേഴ്സലിനു ശേഷം മാഷ് എന്നെ വിളിച്ചു. ഞാൻ വേണുവിനെക്കുറിച്ച് കേട്ടിട്ടുണ്ട്. പക്ഷേ പാട്ട് ആദ്യമായാണ് കേൾക്കുന്നത്. ഞങ്ങളുടെ രണ്ടുമൂന്നു പരിപാടികളുണ്ട്. അതിലും വേണു തന്നെ പാടണം. ഞാൻ അറിയിക്കും. അവിടെ തുടങ്ങിയതാണ് മാഷുമായുള്ള ബന്ധം.

തൃക്കരിപ്പൂരിലുള്ള കലാസമിതി ഓഫീസിൽ ഞാൻ പലതവണ പോയിട്ടുണ്ട്. അന്ന് അന്നൂരിലുള്ള എ കെ രാമകൃഷ്ണേട്ടൻ എന്നെ കൊണ്ടുപോയി പാടിക്കാറുണ്ട്. എല്ലാ പ്രാവശ്യവും പാട്ടുകേൾക്കാൻ മാഷ് വന്നിരുന്നു. നീണ്ട മുടിയും കട്ടി മീശയുമുള്ള മാഷ്, 'വേണൂ നിന്നെ കുറേ ആയല്ലോ കാണാത്തത്' എന്ന വാക്കുകൾ ഇപ്പോഴും മനസ്സിലുണ്ട്

ഏതൊരു കലാകാരനും കഴിവ് ഉണ്ടായാൽ മാത്രം പോരാ, അത് മറ്റുള്ളവരുടെ മുമ്പിൽ അവതരിപ്പിക്കാനുള്ള സാഹചര്യവും പരിചയപ്പെടുത്താൻ ആൾക്കാരും വേണം. ആ കൂട്ടത്തിൽ കെ കെ മാഷ് എനിക്ക് ഒരുപാടു പ്രോത്സാഹനവും പ്രചോദനവും തന്നിട്ടുണ്ട്. തൃക്കരിപ്പൂരിലെ രണ്ടുമൂന്നു സംഗീത ശില്പങ്ങളിലും നാടകങ്ങളിലും പാടാനുള്ള അവസരം മാഷ് എനിക്ക് നൽകിയിട്ടുണ്ട്.



# അരങ്ങിൽ - അണിയറയിലും

എൻ പത്മനാഭൻ

അമ്പത് വർഷങ്ങൾക്കു മുമ്പ് കെ കെ മാസ്റ്ററെ പരിചയപ്പെടുമ്പോൾ അദ്ദേഹത്തിന്റെ തട്ടകം പയ്യന്നൂർ ആയിരുന്നു. പയ്യന്നൂർ ശരവണഭവ നാട്യസംഘത്തിൽ ഭാസ്കരൻ ഭഗവതരുടെ കീഴിൽ സംഗീതം അഭ്യസിച്ചും നാട്യസംഘത്തിന്റെ കലാപ്രവർത്തനങ്ങളിൽ സഹകരിച്ചും മാഷ് സജീവമായിരുന്ന കാലം. കുഞ്ഞിക്കണ്ണൻ ചെറുവത്തൂർ അവിടെ തബല പഠിപ്പിക്കുകയായിരുന്നു. തബല ക്ലാസിൽ കുറച്ചുകാലം ഞാനും ഉണ്ടായിരുന്നു. അങ്ങനെയാണ് ഞങ്ങൾ കണ്ടുമുട്ടുന്നതും പരിചയപ്പെടുന്നതും.

പിന്നീട് തൃക്കരിപ്പൂരായി അദ്ദേഹത്തിന്റെ പ്രവർത്തന കേന്ദ്രം. നാടകങ്ങളിൽ അഭിനയിച്ചും കലാസമിതികളിൽ ഒന്നിച്ചു പ്രവർത്തിച്ചും മാഷെ അടുത്തറിയാനും അദ്ദേഹത്തിന്റെ ബഹുമുഖമായ കഴിവുകൾ തിരിച്ചറിയാനും കഴിഞ്ഞത് ഇക്കാലത്താണ്. കുന്നച്ചേരി എ എൽ പി സ്കൂൾ വാർഷികത്തിന് പൂർവ്വവിദ്യാർത്ഥികളുടെ നാടകം- 'അക്ഷതം'- സംവിധാനം ചെയ്തത് കെ കെ മാസ്റ്ററായിരുന്നു. നാടകത്തിൽ ഒരു നമ്പൂതിരി കഥാപാത്രമായി ഞാൻ അഭിനയിച്ചിരുന്നു.

ചക്രപാണി ക്ഷേത്രത്തിന്റെ ഉത്സവത്തോടനുബന്ധിച്ച് ഒരു വർഷം പ്രദേശിക സമിതികളുടെ രണ്ടു നാടകങ്ങൾ അവതരിപ്പിക്കാൻ അവസരം നൽകിയിരുന്നു. തങ്കയം മുഹമ്മദ് അബ്ദുറഹിമാൻ സ്മാരക വായനശാലാ പ്രവർത്തകർ അവതരിപ്പിച്ച 'അഹല്യ' എന്ന നാടകം സംവിധാനം ചെയ്തത് കെ കെ മാസ്റ്ററും സത്യൻ ആർട്സ് ക്ലബ് അവതരിപ്പിച്ച

'ജ്വലനം' എന്ന നാടകം സംവിധാനം ചെയ്തത് വേമ്പുവും ആയിരുന്നു. സുഹൃത്തുക്കളായ രണ്ടു സംവിധായകരുടെ രണ്ടു നാടകങ്ങൾ രണ്ടുദിവസങ്ങളിലായി ചക്രപാണി ക്ഷേത്ര ഓഡിറ്റോറിയത്തിൽ അവതരിപ്പിച്ചത് ഓർമ്മയിൽ വരുന്നു. 'ജ്വലനം' നാടകത്തിൽ എനിക്കും ഒരു വേഷമുണ്ടായിരുന്നു.

തൃക്കരിപ്പൂർ ദേശാഭിമാനി തീയറ്റേഴ്സിന്റെ 'സംഘഗാനം' നാടകത്തിൽ മാഷും ഞാനും അഭിനേതാക്കൾ ആയിരുന്നു. മാഷ് ഒന്നാം ഗൗതമനായും ഞാൻ രണ്ടാം ഗൗതമനായുമാണ് ആ നാടകത്തിൽ വേഷമിട്ടത്. റിഹേഴ്സൽ ക്യാമ്പും നിരവധി വേദികളിലെ അവതരണവുമായി ഉത്സാഹഭരിതവും രസകരവും ആയിരുന്നു 'സംഘഗാന'ത്തിന്റെ നാളുകൾ.

ഏറ്റെടുക്കുന്ന ചുമതലകൾ അതെത്ര ചെറുതായാലും വലുതായാലും അതിന്റെ പരിപൂർണ്ണ വിജയത്തിനായി കഠിനാധ്വാനം ചെയ്യുന്ന കലാകാരനെയാണ് ഓരോ സന്ദർഭത്തിലും കെ കെ മാസ്റ്ററിൽ കാണാൻ കഴിഞ്ഞിരുന്നത്. കലയ്ക്കായി ഉഴിഞ്ഞുവെച്ച ജീവിതമായിരുന്നു അദ്ദേഹത്തിന്റേത്.



# പ്രചോദകനായ കലാകാരൻ

കക്കുന്നം പദ്മനാഭൻ

കലയെന്ത്, സംഗീതമെന്ത്, നാടകമെന്ത് എന്നൊന്നും അറിയാത്ത ഒരു കാലം. ഏകദേശം ഒരു മൂന്ന് വ്യാഴവട്ടക്കാലം പിറകിലോട്ട് പോയാൽ തൃക്കരിപ്പൂർ കെ എം കെ സ്മാരക കലാസമിതിയിൽ വെച്ച് ഒരു ലളിത ഗാന മത്സരം നടക്കുന്നു. തൃക്കരിപ്പൂരിലെ ജേസീസ് എന്ന സംഘടന. യാണ് നടത്തുന്നത്. ശ്രുതിയൊ താളമോ രാഗമോ എന്ന് പറഞ്ഞു പോലും കേൾക്കാത്ത ആ കാലത്ത് ഒരു പാട്ട് പാടണം എന്ന തോന്നൽ മനസ്സിൽ വന്നപ്പോൾ ഉള്ളിലുള്ള ഭയം, ഞങ്ങളൊക്കെ അടൂർ ഗോപാല കൃഷ്ണൻ എന്ന് ഓമനപ്പേരിൽ വിളിക്കാറുള്ള കെ കെ മാഷോട് തുറന്ന് പറയുന്നു. എത് പ്രശ്നത്തിനും ഉരുളക്കുപ്പേരിപോലെ മറുപടി തരുന്ന മാഷിന്റെ സ്വതസിദ്ധമായ ശൈലിയിലുള്ള മറുപടി വന്നു- "ആനയുള്ള നാട്ടിൽ അണ്ണാക്കൊട്ടനും ജീവിക്കണ്ടെ പപ്പാ" അന്നും ഇന്നും എനിക്ക് ഏതു വേദിയിലും പാടാനും എഴുതാനും അഭിനയിക്കാനും പ്രേരണ നൽകിയത് ഈ വാക്യമാണ്. ഓരോ വ്യക്തിയുടേയും കഴിവ് ഓരോ തരത്തിലാണ്. ഏതെങ്കിലും തരത്തിലുള്ള കഴിവുകൾ ഇല്ലാത്തവരായി ആരുമുണ്ടാകില്ല അത് കണ്ടെത്തി പ്രോത്സാഹനം കൊടുക്കുക എന്നതാണ് മാഷിന്റെ സിദ്ധാന്തം.

ഒരുപാട് ഹൃദയത്തിലേക്ക് പ്രചോദനത്തിന്റെ വിത്തുകൾ പാകിക്കൊണ്ടാണ് അദ്ദേഹം അരങ്ങൊഴിഞ്ഞത്. കല എന്നത് ഒരു തീപ്പൊരി മാത്രമാണെന്നും അത് ഊതിയൂതി ഒരു കാട്ടുതീയാക്കാം എന്നും പറഞ്ഞുതന്ന ആ കലാസ്നേഹിയുടെ എത്രയോ സംഭാവന

കൾ ലഭിച്ച ഒരു എളിയവനാണ് ഈയുള്ളവൻ. അദ്ദേഹം എന്നെ സ്കൂളിൽ പഠിപ്പിച്ചിട്ടില്ല. എങ്കിലും അദ്ദേഹത്തെ ഗുരുനാഥനെയെന്ന പോലെ, ഭയഭക്തിബഹുമാനത്തോടെയാണ് ഞാൻ കണ്ടുപോന്നിരുന്നത്. പതുക്കെ അദ്ദേഹം സുഹൃത്തായും സഹോദരനായും മാറി. ജാടയില്ലാത്ത മനുഷ്യനായിരുന്നു മാഷ്. യഥാർത്ഥ കലാകാരൻ.

ഒരു മൈക്ക് സ്വന്തമായി വാങ്ങാൻ കാശില്ലാത്ത കാലം. ഒരു പാട്ട് പാടണം എന്ന് തോന്നുമ്പോൾ കെ കെ മാഷിന്റെ വീട്ടിലെത്തിയാൽ മതി. ഏത് പ്രവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്ന സമയമായാലും അത് ഒഴിവാക്കി വരും. കണക്ഷൻ കൊടുത്ത് മൈക്ക് കൈയിൽ തരും. തനിക്കിഷ്ടപ്പെട്ടവർ പാടുന്നത് കേൾക്കുമ്പോഴുള്ള ആനന്ദം ആ മുഖത്ത് മിന്നിമറയുന്നത് കണ്ടറിഞ്ഞ ഒരാളാണ് ഞാൻ. ആ ഒരു വ്യക്തിബന്ധം കൊണ്ട് അദ്ദേഹം സംവിധാനം ചെയ്ത കെ എം കെ കലാസമിതിയുടെ രണ്ട് നാടകങ്ങളിൽ അഭിനയിക്കാനും രണ്ട് നാടക ഗാനങ്ങൾ ആലപിക്കാനും കഴിഞ്ഞു. തുടർന്ന് തൃക്കരിപ്പൂരിൽ തന്നെ തപസ്യ എന്ന പേരിൽ ഒരു കലാസംഘം മാഷ് രൂപികരിച്ചപ്പോൾ എത്രയോ സായാഹ്നങ്ങൾ ഞങ്ങൾ പാട്ട് പാടാനായി ചെലവഴിച്ചിട്ടുണ്ട്. പറയാനുള്ള കാര്യം ഏത് മുഖത്ത് നോക്കിയും വെട്ടിത്തുറന്ന് പറയാൻ അദ്ദേഹം കാണിച്ചിരുന്ന ധൈര്യം, ഒരുപക്ഷെ, പലർക്കും സഹിച്ചിരുന്നില്ല. എങ്കിലും കെ കെ മാഷ് എന്ന കലാകാരനായ അധ്യാപകനെ സ്നേഹിക്കാത്തവർ തൃക്കരിപ്പൂരിൽ ആരും ഉണ്ടായിരുന്നില്ല എന്നു പറയാൻ ആഗ്രഹിക്കുന്നു. കാരണം അദ്ദേഹം ശബ്ദമുയർത്തിയിരുന്നത് സ്വന്തം നേട്ടത്തിനായിരുന്നില്ല.



# കലാലോകം സമത്വലോകം

കെ കൃഷ്ണൻ

ജീവിതത്തിൽ നല്ല കാര്യങ്ങൾ മാത്രം ചെയ്യുവാൻ പഠിപ്പിക്കുകയും കലാപ്രവർത്തനത്തിൽ സാമ്പത്തികമെച്ചം പ്രതീക്ഷിച്ച് ഒരു കാര്യവും ചെയ്യാൻ പാടില്ലെന്ന് ഉറപ്പിക്കുകയും നമ്മൾ ചെയ്യുന്ന കാര്യങ്ങൾ മറ്റുള്ളവർക്ക് ഉപകാരപ്രദമാകണമെന്നും മറ്റുള്ളവർക്ക് ബുദ്ധിമുട്ട് വരുന്ന രീതിയിലുള്ള കാര്യങ്ങൾ ചെയ്യാൻ പാടില്ലെന്നും നിർദ്ദേശിക്കുകയും കലാപ്രവർത്തനത്തിന് നെഗറ്റീവും പോസിറ്റീവും ആയിട്ടുള്ള അഭിപ്രായങ്ങൾ ഉണ്ടാകും, അത് തരണം ചെയ്യാനുള്ള കഴിവാണ് വേണ്ടത് എന്ന് ഉപദേശിക്കുകയും ചെയ്ത എന്റെ മാഷിനെക്കുറിച്ച് എനിക്കൊരു ഓർമ്മക്കുറിപ്പ് തയ്യാറാക്കുവാൻ എവിടെ തുടങ്ങണം എന്ന് എനിക്കറിയില്ല. എന്നാലും ചില ഓർമ്മകൾ ഇവിടെ എഴുതുന്നു.

ഞാൻ 1984–85ൽ ആണ് ആദ്യമായി കെ കെ മാസ്റ്ററെ പരിചയപ്പെടുന്നത്. തങ്കയം എ കെ രാമകൃഷ്ണേട്ടന്റെ കടയിൽ വെച്ചാണ് ഞായറാഴ്ച തബല ക്ലാസിന് പോകേണ്ട സമയത്തെക്കുറിച്ച് അറിയാൻ രാമകൃഷ്ണേട്ടന്റെ അടുത്ത് പോയപ്പോൾ അദ്ദേഹമാണ് കെ കെ മാഷിന് എന്നെ പരിചയപ്പെടുത്തി കൊടുക്കുന്നത്. ഇത് കൃഷ്ണൻ, തമ്പാന്റെ അനിയൻ. നമ്മൾ രണ്ടുപേരുമാണ് തളിപ്പറമ്പിൽ ഉള്ള നാരായണേട്ടന്റെ (ഫ്രീ ഇന്ത്യൻ മ്യൂസിക് ക്ലബ്) അടുത്ത് ഞാൻ തബലയും രാമകൃഷ്ണേട്ടന്റെ സിത്താറും പഠിക്കാൻ പോകുന്ന കാര്യം മാഷിനോട് പറഞ്ഞത്. അന്നുതന്നെ മാഷ് നിങ്ങൾ അങ്ങോട്ട് പോയി പഠിക്കാതെ മാഷ് ഇവിടെ വന്നു ക്ലാസെടുക്കുവാൻ പറ്റുമെങ്കിൽ ഇവിടെ കുറേ

പേർക്ക് തബല പഠിക്കുവാനും അവസരം കിട്ടുമല്ലോ. നിങ്ങൾ ചോദിച്ച് വിവരം പറയണമെന്ന് പറഞ്ഞു. ഞങ്ങൾ നാരായണേട്ടനോട് കാര്യങ്ങൾ പറഞ്ഞു. അദ്ദേഹം സമ്മതിക്കുകയും ചെയ്തു. അങ്ങനെ തൃക്കരിപ്പൂർ തപസ്യയിൽ തബല ക്ലാസ്സ് തുടങ്ങുകയും ക്ലാസിന്റെ എല്ലാ ചുമതല കളും മാഷ് എന്നെ ഏൽപ്പിക്കുകയും ചെയ്തു. അന്നുമുതൽ ഞാന ും മാഷും കൂടുതൽ അടുക്കുവാൻ തുടങ്ങി. എനിക്ക് മാഷിനെക്കുറിച്ച് കൂടുതൽ അറിയാനും സാധിച്ചു. എന്നോട് മാഷ് ഒരു അച്ഛനെ പോലെ യാണ് പെരുമാറിയത്. തപസ്യയിൽ എനിക്ക് എല്ലാ സ്വാതന്ത്ര്യവും ലഭിച്ചിരുന്നു. രാവിലെ അഞ്ചുമണിക്ക് അവിടെ തബല പ്രാക്ടീസിംഗ് ക്ലാസും ഏർപ്പാടാക്കി തന്നിരുന്നു. എല്ലാദിവസവും വൈകുന്നേരം ഏഴു മണി മുതൽ കെ കെ മാഷ്, രാജീവേട്ടൻ, വത്സേട്ടൻ, റഹീമിച്ച പടന്ന, അബ്ദുള്ള തട്ടാഞ്ചേരി എന്നിവർ പഴയ സിനിമാഗാനങ്ങൾ പാടും. കെ കെ മാഷ് ഹാർമോണിയം, രാമകൃഷ്ണേട്ടൻ സിത്താർ, ലക്ഷ്മണേട്ടൻ വയലിൻ, തമ്പാനേട്ടനും ഞാനും തബല... ഇങ്ങനെ രാത്രി ഒമ്പതു മണി വരെ തപസ്യയിൽ കൂടുക പതിവായിരുന്നു. രാജീവേട്ടൻ എന്നെ ഹാർമോണിയത്തിൽ രണ്ടു രാഗങ്ങൾ വായിക്കാൻ പഠിപ്പിച്ചു. ഇതിലൂടെ കുഞ്ഞിമംഗലത്തുവെച്ചു നടന്ന അഖില കേരള ബാലജനസഖ്യം മേഖലാതല മത്സരത്തിൽ രണ്ടിലും ഒന്നാം സ്ഥാനവും കിട്ടിയിരുന്നു. തപസ്യയിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾ കെ എം കെ യുടെ നാടകത്തിന് തബല വായിക്കാനുള്ള അവസരം എനിക്കു ലഭിച്ചു. അന്ന് തബല വായിക്കേണ്ടിയിരുന്ന ആൾ വരാതിരുന്നതുകൊണ്ടാണ് അവസരം കിട്ടിയത്. ഉസ്താദ് ഹസൻഭായി, എം പി രാഘവേട്ടൻ, കൃഷ്ണൻ മാഷ് എന്നിവർ തപസ്യയിൽ വന്ന് കെ കെ മാഷിനെയും എന്റെ ഗുരു നാരായണേട്ടനെയും കണ്ട് കാര്യങ്ങൾ പറഞ്ഞപ്പോൾ കെ കെ മാഷാണ് എനിക്ക് ആ റിക്കാർഡിങ്ങിന് വായിക്കാനുള്ള ധൈര്യം തന്നത്. പിന്നീട് തപസ്യയുടെ പാവം ഉസ്മാൻ, ബാലി, ഉദയ ചൊവ്വേരി യുടെ സംഗീതശില്പങ്ങൾ, ദേശീയ കലാവേദിയുടെ നാടകം, രവീന്ദ്ര നാഥ് തലശ്ശേരിയുടെ നാടകം തുടങ്ങിയവയ്ക്ക് തബല വായിക്കാനാ യി അവസരമുണ്ടാക്കിത്തന്നു. വത്സരാജേട്ടൻ, രാജീവേട്ടൻ, രാജൻ പുതി യടത്ത്, കുഞ്ഞിക്കണ്ണൻ മെട്ടമ്മൽ, രാജൻ വയലോടി, സ്മിത എന്നിവർ നാടകത്തിൽ അഭിനയിക്കുകയും ചെയ്തു. കെ കെ മാസ്റ്റർ, ദീപ്തി ഗോവിന്ദേട്ടൻ എന്നിവർ മെയ്ക്കപ്പിലും പ്രവർത്തിച്ച ആ നാടകത്തിന് ഒന്നാം സ്ഥാനം കിട്ടുകയും ചെയ്തു. ഒരിക്കൽ ഞാനും കെ കെ മാഷും പാപ്പിനിശ്ശേരിയിലെ മൊയ്തുക്കയുടെ വീട്ടിൽ പോയി. അവിടെവച്ച് മൊ യ്തുക്ക ഗസൽഗാനങ്ങൾ പാടുകയും ഹാർമോണിയം വായിക്കുകയും ചെയ്തു. ആ ദിവസം മറക്കുവാൻ കഴിയാത്തതാണ്.

തളിപ്പറമ്പ് ഫ്രീഇന്ത്യൻ മ്യൂസിക് ക്ലബ്ബിൽ വിജയൻ മാഷ്, ന ാരായണൻ മാഷ് എന്നിവരുടെ നേതൃത്വത്തിൽ കണ്ണൂർ ആകാശവാണി യിൽ സിത്താർ, ഗസൽ എന്നീ പരിപാടികൾക്ക് തബല വായിക്കാന ുള്ള അവസരവും എനിക്ക് കിട്ടി. തപസ്യ തൃക്കരിപ്പൂർ എന്ന് മഹാപ്ര

സ്ഥാനത്തിന്റെ കെ കെ മാഷ് എന്ന മഹാപ്രതിഭയുടെ കൂടിച്ചേരൽ ആണ് എന്നെപ്പോലെയുള്ള ചെറിയ കലാകാരന് വലിയ കലാകാരന്മാരുടെ കൂടെ പരിപാടിയിൽ തബല വായിക്കുവാൻ അവസരമുണ്ടായത്. ഈ അവസരം ഉണ്ടാക്കി തരുന്നതിനു വേണ്ടി പ്രവർത്തിച്ച തപസ്യ, ഉദയ ചൊവ്വേരി, രാഗാഞ്ജലി കലാക്ഷേത്രം എന്നിവയിലെ കലാകാരന്മാരെയും ഞാനോർക്കുന്നു. ഇത്രമാത്രം എഴുതി എന്റെ കെ കെ മാഷിനെ കുറിച്ചുള്ള ഓർമ്മകൾ പങ്കു വെക്കാൻ അവസരം കിട്ടിയതിനുള്ള നന്ദി രേഖപ്പെടുത്തി നിർത്തുന്നു.



# നല്ല അധ്യാപകൻ

പി സി ഗോപാലകൃഷ്ണൻ

അധ്യാപകവൃത്തി അതിന്റെ ഉയർന്ന മൂല്യ ബോധത്തോടുകൂടി നിർവഹിച്ച അഭിവന്ദ്യ ഗുരുനാഥനായിരുന്നു കെ കെ മാസ്റ്റർ.

നാടകകലയെ സമഗ്രമായി പഠിപ്പിച്ച ഒരു കലാകാരൻ, അഭിനയ കലയിലും സംവിധാനരംഗത്തും ചമയകലയിലും എന്നു വേണ്ട, ഒരു നാടകത്തിന്റെ എല്ലാ തലങ്ങളിലും അവഗാഹം നേടിയ ഒരു പ്രതിഭാ ശാലിയായിരുന്നു അദ്ദേഹം.

കക്ഷിരാഷ്ട്രീയത്തിന്റെ സങ്കുചിതത്വത്തെ മറികടന്ന് എല്ലാ സംസ്കാരിക സ്ഥാപനങ്ങളുടെയും കലാപ്രവർത്തനത്തെ മനസ്സറിഞ്ഞ് പ്രോത്സാഹിപ്പിക്കാൻ അദ്ദേഹം ഒരു മടിയും കാണിച്ചില്ല.

നാടകത്തിന്റെ ബാലപാഠങ്ങളിലൂടെ എന്നെപ്പോലുള്ള നാടക പ്ര വർത്തകർ നടന്നു നീങ്ങിയപ്പോൾ മാർഗദർശിയായി പല സന്ദർഭങ്ങളിലും മാഷ് ഉണ്ടായിരുന്നു. യാതൊരു മുൻവിധിയുമില്ലാതെ എല്ലാവരുമായും പുഞ്ചിരിച്ച് ഇടപഴകിയിരുന്ന മാഷുടെ സംസ്കാരിക പ്രവർത്തനം എല്ലാവർക്കും അനുകരണീയമായിരുന്നു.

തൃക്കരിപ്പൂരിന്റെ സംസ്കാരിക ഭൂപടത്തിൽ തന്റേതായ ഇടം അടയാളപ്പെടുത്തിയ മഹാനുഭാവനാണ് കെ കെ മാഷ്.



# ഒരു മനുഷ്യന്റെ ഒരു കലാകാരന്റെ പകർന്നാട്ടങ്ങൾ...

വി കെ അനിൽകുമാർ

തൃക്കരിപ്പൂരിൽ എത്ര കലാകാരന്മാരുണ്ടെന്ന്
ചോദിച്ചാൽ ഉത്തരം എളുപ്പമല്ല.
എന്നാൽ തൃക്കരിപ്പൂരിൽ ഒരു കലാകാരൻ മാഷേയുള്ളു.
ഒരു യഥാർത്ഥ കലാകാരന്റെ
രൂപം
ഭാവം
നടത്തം
നോട്ടം
ഒരു മനുഷ്യൻ
ഒരു കലാകാരൻ...
രാഷ്ട്രീയ പ്രവർത്തനവും കലാപ്രവർത്തനവും കൂടിക്കുഴഞ്ഞ ഒരു നാട്.
കലയും രാഷ്ട്രീയവും ഒരേ ചോരയിൽ തിളച്ച ജീവിതങ്ങൾ....
അങ്ങിലും അണിയറയിലും ജീവിതം പഠിപ്പിക്കുന്നവർ..
കെ.കെ. മാഷെ കുറിച്ചാണ്, അനിലൻ ചിത്രശാലയെക്കുറിച്ചാണ്
കുഞ്ഞികൃഷ്ണൻ മാഷെ കുറിച്ചാണ്, കലാകാരൻമാഷെ കുറിച്ചാണ്...
വീണ്ടും വീടിന് മുന്നിലെ അതേ നടവരമ്പ്... എത്രയോ കഥനങ്ങളിൽ പല വേഷങ്ങളിലാടി.
മഴയിൽ കുതിർന്നും വേനലിൽ വരണ്ടും പല പല അർത്ഥങ്ങൾ പേറുന്ന രംഗ സാമഗ്രി. ഉള്ളു പൊള്ളിയ പഥികർ അറ്റമില്ലാത്ത വരമ്പിൽ സ്വയം അടയാളപ്പെടുന്നു... ഓരോ അങ്കത്തിലും വരമ്പും ജീവിതവും മാറുന്നു...

മീനവെയിലിൽ പൊള്ളി അനിലൻ ചിത്രശാലയാണ് വീടിന് മുന്നിലെ വിണ്ടുകീറിയ കണ്ടത്തിലൂടെ നടക്കുന്നത്. നീണ്ടുലഞ്ഞ മുടി, കറുത്ത കട്ടിക്കണ്ണട, നിറമുള്ള കുർത്ത, ക്രീംകളർ ഡബിൾ മുണ്ട്, കയ്യിൽ ചുരുട്ടിപ്പിടിച്ച തൂവാല, റബ്ബർച്ചെരുപ്പ്, മുന്നിലും പിന്നിലുമായി, ഗാംഭീര്യം. അനിലന്റെ ചിത്രശാലകൾ...

കുട്ടിക്കാലത്ത് ഏറ്റവും ആസ്വദിച്ച് കണ്ട വയൽ നടത്തം അനിലൻ ചിത്രശാലയുടേതായിരുന്നു. എന്താണ് ഈ മാഷ്ക്ക് ഇങ്ങനെയൊരു പേരെന്ന് എത്ര ആലോചിച്ചിട്ടും മനസ്സിലായില്ല... ഇങ്ങനെയും ആളുകൾക്ക് പെരുണ്ടാകുമോ? അടുക്കണമെന്നും സംസാരിക്കണമെന്നുമുണ്ടായിരുന്നു. കുട്ടിക്കാലത്തെ അകാരണ ഭയങ്ങളാൽ അത് നടന്നില്ല. നമ്മുടെ തൃക്കരിപ്പൂർ സ്ക്കൂളിലെ മാഷായിരുന്നില്ല. എളമ്പച്ചി സ്ക്കൂളിൽ നിന്നും പിന്നെയാണ് ഞങ്ങളുടെ സ്ക്കൂളിലെത്തിയത്. കലാകാരൻ മാഷുടെ വരവ് സ്ക്കൂളിന് വലിയ ആവേശമായിരുന്നു. യുവജനോത്സവത്തിന്റെ തിരക്കുപിടിച്ച നാളുകൾ. ഞങ്ങളുടെ ഗ്രൂപ്പിന്റെ ചുമതല അനിലൻ മാഷ്ക്കായിരുന്നു. ജീവിതത്തിൽ ആദ്യത്തെതും ഒരു പക്ഷെ അവസാനത്തേതുമായ നാടകത്തിൽ അഭിനയിച്ചത് അന്ന് ഒമ്പതാം ക്ലാസ്സിൽ പഠിക്കുമ്പോഴായിരുന്നു. അനിലൻ ചിത്രശാലയുടെ ശിക്ഷണത്തിൽ അരങ്ങിലെത്തി. വല്ലാത്ത പേടിയും സംഭ്രമവുമായിരുന്നു...

അനിലൻ ചിത്രശാല ഒരു നാടിന്റെ കലാകാരനായിരുന്നു. നാടകമാണ് മുഖ്യമെങ്കിലും കലയുടെ സമഗ്രതയും അതിന്റെ ഗഹനതയും അദ്ദേഹത്തിൽ കാണാം. ചിത്രകാരൻ, ശിൽപി, പാട്ടുകാരൻ, എഴുത്തുകാരൻ അങ്ങനെ മാഷ് നടന്നു പോകുന്ന വഴികളിലൊക്കെയും കലയുടെ വൈവിദ്ധ്യങ്ങളെ അടയാളപ്പെടുത്തിയിരുന്നു. നവജീവൻ, ഉദയ, കെ.എം.കെ. ദേശാഭിമാനി തിയറ്റേർസ്, തപസ്യ തുടങ്ങിയ നിരവധി സംഘങ്ങൾ മാഷുടെ കീഴിൽ നാടകം പരിശീലിച്ചു.

1980കൾ നമ്മുടെ സുവർണ്ണകാലമായിരുന്നു. റേഡിയോ നാടകങ്ങളിലൂടെ അനിലൻ ചിത്രശാലയുടെ ശബ്ദം കേൾക്കുമ്പോ വല്ലാത്ത അഭിമാനമായിരുന്നു...

ഒരു പാട് ചെറുപ്പക്കാർ, കലാസമിതികൾ, നാടകങ്ങൾ, സംഗീത ശില്പങ്ങൾ... എത്രയോ കലാകാരന്മാരുടെ വളർച്ചയ്ക്ക് മാഷ് വെള്ളമായും വെളിച്ചമായും പകർന്നാടി. വത്സരാജ് തൃക്കരിപ്പൂർ, എ.കെ.കുഞ്ഞിരാമൻ, തമ്പാൻ, എം.പി.രാഘവേട്ടൻ, മീലിയാട്ട് കുഞ്ഞികൃഷ്ണൻ, അങ്ങനെ എത്രയോ കലാകാരന്മാർ... തൃക്കരിപ്പൂരിന്റെ യശസ്സിൽ ഇങ്ങനെ എത്രയോ ഉന്നതരായ മനുഷ്യരുടെ കഠിനാധ്വാനമുണ്ട്...

ഓരോ നാടിന്റെയും വളർച്ചയിൽ ഇങ്ങനെ ചിലരുണ്ടാകും. ഒരു നാടിന്റെ ചരിത്രത്തെ രൂപപ്പെടുത്തിയവർ ചരിത്രമാകാതെ അലസമായി നടന്നു മറയുന്നവർ... മുതിർന്നപ്പോൾ എഴുത്തിന്റെയും ആകുലതയുടെയും വയൽനടത്തങ്ങളിലേക്കിറങ്ങിയപ്പോൾ മാഷുമായി ഒരു പാടടുത്തു. ദീർഘമായ സംസാരങ്ങൾ... പക്ഷെ അത് അധികകാലം

നീണ്ടുനിന്നില്ല. മറവി രോഗത്തിന്റെ ആഴക്കയങ്ങളിൽ മാഷ്ക്ക് നില തെറ്റി... നടക്കുമ്പോൾ കാലുകളിടറി...

അനിലൻ ചിത്രശാല ഇന്നില്ല. മാഷ് പോകുന്നതിനു മുമ്പ് തന്നെ നടവരമ്പ് പോയിരുന്നു. നല്ല റോഡ് വന്നിട്ടും മാഷെന്തിനാണ് ഈ വരമ്പിലൂടെ നടക്കുന്നതെന്ന് ഉള്ളിൽ ചോദിച്ചു കൊണ്ടിരുന്നു. ചിലരങ്ങനെയാണ്.. ചില നടത്തങ്ങൾ, ചില വ്യസനങ്ങൾ, ചില ഇടർച്ചകൾ ഒഴിവാക്കാനാവില്ല. പടർന്ന മുടിയും ഗഹനമായ സാമീപ്യവുമായി മേഘരൂപനെ പോലൊരാൾ വയലിലെ മീനവെയിൽച്ചൂളയിലുടെ നടന്നുപോയി.



# വഴിവിളക്കായ ഒരു ജീവിതം

മഹേഷ്‌ലാൽ തൃക്കരിപ്പൂര്

കാലം 1986–87, കെ കെ മാസ്റ്ററുടെ നേതൃത്വത്തിൽ ആരംഭിച്ച, തൃക്കരിപ്പൂരിന്റെ ചരിത്രത്തിൽ ഇടംനേടിയ ഹിന്ദുസ്ഥാനി സംഗീതശാഖയ്ക്ക് പ്രാധാന്യം കൊടുത്തുകൊണ്ടുള്ള, തപസ്യ കലാസമിതി എനിക്ക് കലാജീവിതത്തിലേക്കുള്ള വഴികാട്ടിയായിരുന്നു. റേഡിയോവിൽ നിന്നുവരുന്ന പാട്ടിന് താളംപിടിക്കുന്ന ശീലം ഉള്ളതുകൊണ്ട് സംഗീതാധ്യാപകൻ കൂടിയായ അച്ഛൻ (പി ഭാസ്കരൻ മാസ്റ്റർ) എന്നെ തപസ്യ കലാസമിതിയിൽ തബല ക്ലാസിന് ചേർത്തു. ബെഞ്ചിനും മേശയ്ക്കും താളം പിടിച്ച് ശീലിച്ച കൈകളെ തബലയിലേക്ക് കൊണ്ടുവരാൻ കുറച്ചു പണിപ്പെടേണ്ടിവന്നു. തളിപ്പറമ്പ് നാരായണൻ മാസ്റ്ററുടെ ശിക്ഷണത്തിലുള്ള തബല അഭ്യസനം ഹിന്ദുസ്ഥാനി തബലവാദനത്തിന്റെ ശൈലിയിലേക്ക് എന്റെ കൈകളെ വളർത്തിക്കൊണ്ടുവരാൻ സഹായിച്ചിട്ടുണ്ട്.

യഥാർത്ഥ ക്ലാസ് കഴിഞ്ഞാൽ കെ കെ മാസ്റ്റർ എനിക്കും മാസ്റ്ററിന്റെ മറ്റൊരു ശിഷ്യൻ കൂടിയായ കൃഷ്ണനനും ഹാർമോണിയത്തിൽ ഗത്തുകൾ വായിച്ച് അതിന്റെ കൂടെ തബല വായിപ്പിച്ചുകൊണ്ടുള്ള പരിശീലനം നൽകാറുണ്ട്. ഇത് എന്റെ താളപ്രമാണത്തിന് കൃത്യത വരുത്തിത്തീർക്കുന്നതിന് വളരെയേറെ സഹായിച്ചിട്ടുണ്ട്. തൃക്കരിപ്പൂരിന്റെ ചരിത്രത്തിൽ ആദ്യമായി ഒരു ഹിന്ദുസ്ഥാനി തബലാവാദനഅരങ്ങേറ്റം മാസ്റ്ററിന്റെ കൂടെ നടത്താൻ സാധിച്ചത് അവിസ്മരണീയമാണ്.

സംഗീതം എന്ന ലോകത്തിന്റെ വലുപ്പത്തെപ്പറ്റി മാസ്റ്റർക്ക് വലിയ സങ്കല്പങ്ങൾ ഉണ്ടായിരുന്നു. കേവലമായ വികാരാവേശമായിരുന്നില്ല അത്. മറ്റുള്ളവർക്കു കൂടി പ്രയോജനം കിട്ടുന്ന തരത്തിൽ സംഗീത

ലോകത്തിന്റെ വലുപ്പത്തെ സ്വന്തം ഗ്രാമത്തിൽ കാട്ടിക്കൊടുക്കാൻ അദ്ദേഹം ശ്രദ്ധിച്ചു. പല കലാകാരന്മാരും നല്ല സംഘാടകരല്ല. കെ കെ മാസ്റ്റർ നല്ല കലാകാരനായിരിക്കെത്തന്നെ ഹൃദയാലുവും ക്ഷമാശീല നും ഉത്സാഹിയുമായ സംഘാടകൻ കൂടിയായിരുന്നു. നന്മയെ അദ്ദേഹം സംഗീതാഭിനിവേശമായാണ് ആവിഷ്കരിച്ചത്. മാനുഷികത അതിന്റെ ദീപ്തിയായിരുന്നു. നാടകം, ചിത്രം, സംഗീതം, സംവാദം, ധർമചിന്ത എന്നിവയുടെ ലയഭാവത്തിലാണ് മാസ്റ്റർ നീണ്ടകാലം പ്രവർത്തിച്ചത്.

ഇപ്പോൾ ഞാൻ ഹിന്ദുസ്ഥാനി സംഗീതരംഗത്ത് ഉസ്താദ് ഹാരിസ് ഭായിയുടെ ശിക്ഷണത്തിൽ തബല അഭ്യസിച്ചുവരുന്നുണ്ട്. സ്വന്തം നിലയിൽ അധ്യാപനം തുടരുകയും ചെയ്യുന്നു. കെ കെ മാസ്റ്റർ! ഒരു മാതൃകാവ്യക്തിത്വമായി, വഴിവിളക്കായി മുന്നിലുണ്ട്.



# സ്നേഹത്തിന്റെ ശ്രുതി

രാജേഷ് തൃക്കരിപ്പൂര്

സ്കൂൾ വിദ്യാഭ്യാസ കാലഘട്ടത്തിലായിരുന്നു കെ കെ മാഷെ ഞാൻ ആദ്യമായി കാണുന്നത്. അന്ന് മാഷ് സൗത്ത് തൃക്കരിപ്പൂർ ഗവൺമെൻറ് ഹൈസ്കൂളിലെ അധ്യാപകനായിരുന്നു. എന്റെ വീടിന് മുൻവശത്തുകൂടിയുള്ള ചക്രപാണി ക്ഷേത്രറോഡിലൂടെ ജുബ്ബയും ധരിച്ച് കയ്യിൽ ഉടുമുണ്ടിന്റെ ഒരറ്റം ഭദ്രമായി പിടിച്ച്, കാലൻകൈയുള്ള കുടയും ബാഗുമായി ഗംഭീരമായി നടന്നുപോകുന്ന, ദൃശ്യസാമ്യത്തിൽ സാക്ഷാൽ അടൂർ ഗോപാലകൃഷ്ണനെ പോലുള്ള ഒരാൾ നടന്നുപോകുമ്പോൾ എനിക്കും സമപ്രായക്കാരായ എന്റെ സുഹൃത്തുക്കൾക്കും അതൊരു കൗതുകമായിരുന്നു. കുട്ടികളായ ഞങ്ങൾക്ക് മാഷ് സമ്മാനിച്ചത് കാണുമ്പോഴൊക്കെയുള്ള പുഞ്ചിരിയായിരുന്നു. അതുമതിയായിരുന്നു ഞങ്ങൾക്ക് സന്തോഷിക്കാൻ. ഈ ദൃശ്യവും പുഞ്ചിരിയും കുറേ കാലങ്ങളോളം തുടർന്നിരുന്നു. അപ്പോഴേക്കും സൗജന്യ ട്യൂഷന്റെ വഴിതേടി ഞാൻ എന്റെ മാതൃസംഘടനയായ 'ഉദയ ചൊവ്വേരി'യിൽ എത്തിയിരുന്നു. എനിക്ക് ഏകദേശം 14 വയസ്സുള്ളപ്പോൾ ജ്യേഷ്ഠ തുല്യനായ കെ തമ്പാനേട്ടന്റെ ആവശ്യപ്രകാരം തൃക്കരിപ്പൂർ 'തപസ്യ'യിൽ സംഗീതപഠനത്തിന് പോയപ്പോൾ ആദ്യദിവസം എനിക്കു സമ്മാനിച്ചത് ഏറെ സന്തോഷകരമായ കാഴ്ചയായിരുന്നു. സംഗീതക്ലാസ്സിൽ ഹാർമോണിയം വായിച്ചുകൊണ്ട് എനിക്കുമുമ്പേയുള്ള കുട്ടികൾക്ക് സംഗീതസ്വരങ്ങൾ പകർന്നുകൊടുക്കുന്ന മാഷ്. ഞാനും ക്ലാസ്സിലിരുന്നു. എന്റെ സംഗീതപഠനത്തിന്റെ ആദ്യദിനം. കുറച്ചുദിവസത്തിന് ശേഷം കുട്ടിത്തത്തിന്റെ മടിത്തട്ടിൽ നിന്നും മടി രൂപപ്പെടുകയും സഹപാഠികളു

ടേയും കൂട്ടുകാരുടെയും കളിച്ചുമദിക്കാനുള്ള ക്ഷണം കിട്ടിയപ്പോൾ, പാട്ടിനെ പാട്ടിന്റെ വഴിയെ വിട്ട് കളിയുടെ പിറകെ പോയി. പക്ഷേ പിന്നീടുള്ള ദിവസങ്ങളിൽ ക്ലാസിന് വരാത്തതിന്റെ കാരണം ചോദിക്കുമോ എന്ന പേടിയിൽ മാഷിനെ കാണുമ്പോഴൊക്കെ ഞാൻ വിദഗ്ദ്ധമായി മുങ്ങിനടക്കുമായിരുന്നു. എന്നിരുന്നാലും കാലവും വിധി യും നമ്മെ എത്തിക്കേണ്ടിടത്ത് തന്നെ എത്തിച്ചിരിക്കും തീർച്ച.

ഞാൻ പ്രീഡിഗ്രിക്ക് പഠിച്ചു കൊണ്ടിരുന്ന കാലത്താണ് 'തപസ്യ', 'ബാലി' എന്ന നാടകത്തിന് രൂപംനൽകുന്നത്. നാടകസംവിധായകനായ എ കെ കുഞ്ഞിരാമൻ പണിക്കരും വത്സേട്ടനും തമ്പാനേട്ടനും നിർബ ന്ധിച്ചതിന്റെ ഫലമായി നാടകത്തിൽ ചെറിയൊരു വേഷം ചെയ്യുവാൻ ഞാൻ സമ്മതിച്ചു. സ്കൂൾ കാലഘട്ടത്തിൽ മോണോആക്ട് ചെയ്ത അനുഭവമായിരിക്കാം ആ ക്ഷണം സ്വീകരിക്കാൻ എന്നെ പ്രേരിപ്പിച്ചത്. റിഹേഴ്സലിന്നായി 'തപസ്യ'യിൽ എത്തിയ ആദ്യദിനം കണ്ടത് വീണ്ടും മാഷിനെ ആയിരുന്നു. ഇത്തവണ കയ്യിൽ ഹാർമോണിയം ഇല്ലായിരുന്നു. പകരം സംവിധായകന് പല നിർദ്ദേശങ്ങളുമായി നിൽക്കുന്ന ഒരു നാടക ആചാര്യൻ ആയിട്ടാണ് മാഷ് അവിടെ പെരുമാറിയത്. എനിക്ക് അത്ഭുതം തോന്നി. ഒരാൾ തന്നെ സംഗീതവും നാടകവും കൈകാര്യം ചെയ്യുന്നു. ഏറെ കൗതുകകരം 'ബാലി' നാടകത്തിന്റെ റിഹേഴ്സൽ പുരോഗമിക്കുമ്പോൾ നാടകത്തിന്റെ രംഗപടനിർമ്മിതിയെക്കുറിച്ചുള്ള നൂതന ആശയങ്ങൾ സംവിധായകനുമായി ചർച്ച ചെയ്യുന്ന മാഷെയാണ് ഞാന വിടെ കണ്ടത്. പിന്നീട് നാടകം അരങ്ങിലെത്തിയപ്പോൾ, ആദ്യ വേദിയി ൽ ഞാനെത്തുമ്പോൾ എന്റെ മുഖത്ത് ചായം പകർന്നുതരുന്ന മാഷിന്റെ മറ്റൊരു കലാവൈഭവമാണ് എന്നെ അത്ഭുതപ്പെടുത്തിയത്. ഒരു മനു ഷ്യ ജന്മത്തിന് കലാപരമായി ഇത്രയൊക്കെ ചെയ്യാൻ കഴിയുമോ എന്ന അത്ഭുതം. ഗായകൻ, സംഗീതസംവിധായകൻ, സംഗീത അധ്യാപകൻ, ശില്പി, ചിത്രകാരൻ, നാടക സംവിധായകൻ, എഴുത്തുകാരൻ, കവി, ചമയ കലാകാരൻ, രംഗപട കലാകാരൻ, ഏറ്റവും നല്ല ആസ്വാദകൻ, വിധികർത്താവ് തുടങ്ങിയ എല്ലാ മേഖലകളിലും തന്റേതായ കയ്യൊപ്പ് ചാർത്തിയ ഒരു ബഹുമുഖപ്രതിഭയായിരുന്നു കെ കെ മാഷ്.

പത്തൊമ്പതാം വയസ്സിലാണ് സംഗീത കോളേജിൽ പഠി ക്കണമെന്ന ചിന്ത എന്റെ മനസ്സിൽ ആഗ്രഹമായി പൂത്തുലഞ്ഞത്. ഈ കാലത്ത് ഏറെ അടുപ്പമായി കഴിഞ്ഞിരുന്ന കെ കെ മാഷിനോ ടും തമ്പാനേട്ടൻ, വത്സേട്ടൻ, ഇ ബാലേട്ടൻ എന്നിവരോടൊക്കെ എന്റെ ആഗ്രഹം പങ്കുവെച്ചു. ഈ വിഷയത്തിൽ കെ കെ മാഷ് മുൻകൈ എടുക്കുകയും തൃക്കരിപ്പൂരിന് ഒരു സംഗീത അധ്യാപ കൻ ആവശ്യമുണ്ടെന്ന് പറയുകയും എന്റെ ആഗ്രഹത്തിന്റെ പൂർത്തീ കരണത്തിന് കാരണക്കാരിൽ പ്രഥമ ഗണനീയനാവുകയും ചെയ്തു. 1999 ൽ പാലക്കാട് സംഗീത കോളേജിൽ നിന്നും സംഗീത പഠനത്തിനുശേഷം ഞാൻ തിരിച്ചു വന്നപ്പോൾ 'രാഗാഞ്ജലി' എന്ന ഇന്നത്തെ കലാസ്ഥാപനം എന്റെ സ്വപ്നങ്ങളിൽ നിറഞ്ഞപ്പോൾ അതു

യാഥാർത്ഥ്യമാക്കുവാൻ കെ കെ മാഷുടെ പങ്ക് എന്നും സ്മരിക്കപ്പെടുന്നു. 1999 മെയ് 20ന് 'രാഗാഞ്ജലി തൃക്കരിപ്പൂർ' നീതി ഓഡിറ്റോറിയത്തിൽ വെച്ച് കൈതപ്രം വിശ്വനാഥൻ നമ്പൂതിരി ഉദ്ഘാടനം ചെയ്തപ്പോൾ, യോഗം നിയന്ത്രിച്ചു ആദ്യവസാനം സാന്നിദ്ധ്യം കൊണ്ട് 'രാഗാഞ്ജലി' യുടെ ഭാഗമാവുകയായിരുന്നു മാഷ്. പിന്നീടിങ്ങോട്ട് 'രാഗാഞ്ജലി' യുടെ രക്ഷാധികാരിയായി നിന്ന് സ്ഥാപനത്തിന്റെ വളർച്ചയിൽ എല്ലാ മാർഗ്ഗ നിർദ്ദേശങ്ങളും നൽകി മാഷും ഉണ്ടായിരുന്നു. വർഷങ്ങൾക്കുശേഷം മാഷിന്റെ മകളുടെ മകളെയും കൂട്ടി സംഗീതപഠനത്തിനായി രാഗാഞ്ജലിയിൽ വരുമ്പോൾ കയ്യിൽ സംഗീതസംബന്ധിയായ കുറേ കുറിപ്പുകളും കരുതുമായിരുന്നു. എനിക്കു നൽകിയ വിലയേറിയ സംഗീതറിവുകളായിരുന്നു അതിൽ മുഴുവനും. മറവിരോഗം ബാധിച്ചു തുടങ്ങിയ സമയത്തും 'രാഗാഞ്ജലി'യിൽ എത്തുമായിരുന്നു. അസുഖം കൂടിയപ്പോൾ ആ വരവ് നിന്നു. അതിനുശേഷം എന്റെ പ്രധാന പരിപാടികളുടെ വിവരം മാഷിന്റെ വീട്ടിൽ ചെന്നു ഞാൻ അറിയിച്ച് മാഷിന്റെ അനുഗ്രഹം തേടുമായിരുന്നു. എന്നെ ഏറെ ഇഷ്ടപ്പെട്ടിരുന്ന മാഷിന്റെ സ്നേഹശാസനകൾ ഇന്നില്ലല്ലോ എന്നോർക്കുമ്പോൾ മനസ്സുനിറയെ സങ്കടമാണ്.

മാഷ് എന്നും പറയുന്ന വാചകമാണ് ഇപ്പോൾ മനസ്സിൽ കടന്നുവരുന്നത്. 'പൂക്കൾ എവിടെയും പോകില്ല, പൂക്കളെ തേടി വണ്ടുകളാണ് വരിക'. ഞങ്ങളൊക്കെ വണ്ടുകളായിരുന്നു മാഷേ. അങ്ങാകുന്ന പൂവിന്റെ കലാമാധുര്യത്തിൽ എത്തിയിരുന്ന വണ്ടുകൾ. കഴിവിന്റെ പരിമിതിക്കുള്ളിൽ നിന്നുകൊണ്ട് ആചരിക്കുവാൻ 'രാഗാഞ്ജലി'യിലെ കലാകാരന്മാരും വിദ്യാർഥികളും രക്ഷിതാക്കളും ചേർന്നു ശ്രമിച്ചിട്ടുണ്ട്. ഇന്ന് നമുക്കൊപ്പം ഇല്ലാത്ത ആ കലാസൂര്യന്റെ ഓർമ്മയിൽ ഫെബ്രുവരി മൂന്ന് എന്ന ദിനം എന്നും സ്മരിക്കപ്പെടും.

അനശ്വരനായ മാഷ് പകർന്നുതന്ന ഊർജ്ജവും അനുഭവങ്ങളും ഏറെ വിലപ്പെട്ടതാണ്. കൈമോശം വരാതെ സൂക്ഷിക്കും.



# മനുഷ്യത്വമുള്ള മാന്ത്രികൻ

ശശിധരൻ കൊയോങ്കര

കൊയോങ്കര മലയാള കലാവേദിയുടെ വാർഷികാഘോഷം 2005 ഏപ്രിൽ 3 ഞായറാഴ്ച കൊയോങ്കര സ്കൂൾ പരിസരത്ത് വെച്ച് നടക്കുകയാണ്. ഉദ്ഘാടനം കവി വി മധുസൂദനൻ നായർ. പൊതുയോഗത്തിനു മുമ്പ് വേദിയിൽ ചലച്ചിത്രഗാനമത്സരം അരങ്ങുതകർക്കുന്നു. വിധികർത്താക്കളായി കൊയോങ്കരയിലെ കെ വി അമ്പു മാസ്റ്റർ, എടാട്ടുമ്മലിലെ കെ വി കൃഷ്ണൻ മാസ്റ്റർ, പിന്നെ കെ കെ മാഷും. മാഷ് വേദിയിൽ നിന്ന് ഫലപ്രഖ്യാപനം നടത്തുകയാണ്. ഒന്നാംസ്ഥാനം രാജേഷ് തൃക്കരിപ്പൂർ. കെ കെ മാസ്റ്ററുടെ അഭ്യർത്ഥനപ്രകാരം രാജേഷ് 'കളിവീടുറങ്ങിയല്ലോ.....' എന്ന ചലച്ചിത്രഗാനം ആലപിക്കുന്നു.

ഞാൻ കലാവേദിയുടെ കമ്മിറ്റി അംഗമല്ലെങ്കിലും സംഘാടക സമിതി ഭാരവാഹിയായി സജീവമായിരുന്നു. മത്സരം കഴിഞ്ഞ് ഉദ്ഘാടകന് വേണ്ടി കാത്തിരിക്കുകയാണ് വേദിയും സദസ്സും. സമയം നീങ്ങവേ അറിയിപ്പുകിട്ടി; മധുസൂദനൻനായർ എത്തില്ല. ഞങ്ങളാകെ അങ്കലാപ്പിലായി. ഒടുവിൽ തീരുമാനിച്ചു; കെ കെ മാഷെ സമീപിക്കുക തന്നെ. കാഴ്ചയിൽ ഗൗരവക്കാരനായ മാഷെ സമീപിക്കാൻ എല്ലാവർക്കും ഭയം. നീണ്ടു നിവർന്നുള്ള നടത്തവും നീളൻ ജുബ്ബയും നീട്ടിവളർത്തിയ മുടിയും ആ പച്ച മനുഷ്യനിൽ ഒരു ഗൗരവഭാവം ഉണ്ടാക്കിയിരുന്നു എന്നത് സത്യമാണ്. അദ്ദേഹം എന്തുപറയും എന്ന ആശങ്കയിലായിരുന്നു ഞാൻ. പകരക്കാരനാകാൻ എനിക്കു പറ്റില്ലെന്ന് പറയുമോ ? എന്തായാലും ധൈര്യം സംഭരിച്ച് ഞാൻ അദ്ദേഹത്തെ സമീപിച്ചു.

"എന്താടോ ഒരു പരുങ്ങൽ?" എന്ന ചോദ്യം. കാര്യങ്ങൾ പറഞ്ഞപ്പോൾ കെ കെ മാഷ് സന്തോഷത്തോടെ ഏറ്റെടുത്തു. സംഘാടകരിൽ ഉണ്ടായ ആശ്വാസം പറഞ്ഞറിയിക്കാൻ കഴിയില്ല.

'നാട്ടക'മാണ് നാടകമെന്ന് പറഞ്ഞായിരുന്നു അദ്ദേഹത്തിന്റെ തുടക്കം. നാടകത്തെക്കുറിച്ചും 'നാട്ടക'ത്തെ കുറിച്ചും അദ്ദേഹം വാചാലനായി. ജീവവായു പോലെ കൊണ്ടുനടന്ന നാടകത്തെക്കുറിച്ച് കെ കെ മാഷിന് പറയാതിരിക്കാനാവില്ലല്ലോ. ഏതായാലും പരിപാടി ഗംഭീരമായി. അദ്ദേഹം പോകാനിറങ്ങുമ്പോൾ ചെറിയൊരു യാത്രപ്പടിയുമായി ഞാൻ പിറകെ കൂടി. പഴയ പരുങ്ങലോടെ ഞാൻ കവർ നീട്ടി. എന്റെ പുറത്തു തട്ടി അദ്ദേഹം പറഞ്ഞു: "ഞാൻ നടന്നാണ് വന്നത്. നടന്നുതന്നെയാണ് തിരിച്ചുപോകുന്നതും. പിന്നെ ഇതിന്റെ ആവശ്യമെന്ത്?"

മലയാള കലാവേദിയുമായി ബന്ധപ്പെട്ട മറ്റൊരു ഓർമ കൂടിയുണ്ട്. ഞങ്ങളൊരു 'മെയ്ക്കപ്പ് പരിശീലന കളരി' സംഘടിപ്പിച്ചു. കെ കെ മാഷായിരുന്നു പരിശീലകൻ. താല്പര്യത്തോടെ മെയ്ക്കപ്പിന്റെ വിവിധ വശങ്ങൾ സോദാഹരണം അദ്ദേഹം വിശദമാക്കി. മലയാള കലാവേദിയോട്, അതിന്റെ പ്രവർത്തനങ്ങളോട് മാഷിന് വളരെയേറെ മതിപ്പുണ്ടായിരുന്നു. ആ മനുഷ്യനെ തൃക്കരിപ്പൂരിലെ കലാസമൂഹം വേണ്ടത്ര ഉൾക്കൊണ്ടില്ല എന്നാണ് എന്റെ വിലയിരുത്തൽ.

രോഗശയ്യയിൽ ആയിരിക്കുമ്പോൾ കാണാൻ ചെന്ന സംഭവം കണ്ണീരോടെ മാത്രമേ ഓർക്കാൻ കഴിയുകയുള്ളൂ. ആളെ തിരിച്ചറിഞ്ഞിട്ടും സംസാരിക്കാൻ പറ്റാത്ത അവസ്ഥ. അധികനേരം ആ സങ്കടം കാണാനാകാതെ തിരികെ പോന്നു.



# രാഗം
# ശുഭപന്തുവരാളി

എം ടി അന്നൂർ

കുട്ടിക്കാലം മുതൽക്കുതന്നെ കെ.കെ. മാഷുടെ കുടുംബവുമായി എനിക്കടുത്ത ബന്ധമുണ്ടായിരുന്നു. പിന്നീട് ഞാൻ നാടകരംഗത്ത് പ്ര വർത്തിക്കാൻ തുടങ്ങിയപ്പോൾ, കെ കെ മാസ്റ്റർ അനിലൻ ചിത്രശാല എന്ന പേരിൽ കലാരംഗത്ത് സ്ഥിരപ്രതിഷ്ഠ നേടിയിരുന്നു. കെ.കെ. മാഷുമൊന്നിച്ച് നിരവധി നാടകസമിതികളിൽ പ്രവർത്തിക്കാൻ എനിക്ക വസരം ലഭിച്ചിരുന്നു. കക്കുന്നത്തെ ഒരു കലാസമിതിക്കു വേണ്ടി വേമ്പു വേട്ടൻ സംവിധാനം ചെയ്ത നാടകത്തിലും കുന്നച്ചേരി സ്ക്കൂളിന്റെ വാർഷികത്തോടനുബന്ധിച്ച് അവതരിപ്പിച്ച നാടകത്തിലും ഞങ്ങൾ ഒന്നിച്ചുണ്ടായിരുന്നു. പയ്യന്നൂർ ശരവണഭവ നാട്യസദനത്തിന്റെ ഒരു പ്ര ധാന പ്രവർത്തകൻ കൂടിയായിരുന്നു കെ കെ മാസ്റ്റർ. ശരവണഭവയുടെ നൃത്തനാടകങ്ങൾക്ക് സെറ്റ് ഉണ്ടാക്കുന്നതും മെയ്ക്കപ്പ് ചെയ്യുന്നതും സ്പെഷ്യൽ ഇഫക്ടുകൾ ഒരുക്കുന്നതുമെല്ലാം കെ.കെ. മാഷും മേലേടത്ത് ഗംഗാധരൻ മാഷുമായിരുന്നു. അവരുടെ മിക്ക നാടകങ്ങളുടെയും ദീപ വിതാനം നിർവ്വഹിച്ചത് ഞാനായിരുന്നു. ശരവണഭവ സാമൂഹ്യ നാടക ങ്ങളും അരങ്ങിലെത്തിച്ചിരുന്നു. അതിലെല്ലാം പ്രധാന അഭിനേതാവും മെയ്ക്കപ്പ്മാനും കെ.കെ. മാഷായിരുന്നു.

തൃക്കരിപ്പൂർ ദേശാഭിമാനി തിയറ്റേർസ് അവതരിപ്പിച്ച 'സംഘ ഗാനം' എന്ന നാടകത്തിൽ മാഷ് അവതരിപ്പിച്ച കഥാപാത്രത്തെ നാടകം കണ്ട ആർക്കും മറക്കാൻ കഴിയില്ല. അക്കാലത്ത് നടന്ന മിക്ക നാടക പഠന ക്യാമ്പുകളിലും അദ്ദേഹം പങ്കെടുത്തിരുന്നു. മറ്റു ക്യാമ്പംഗങ്ങളെപ്പോലെയല്ല മാഷ്. അവിടെ പറയുന്ന ഓരോ കാര്യവും

കുറിച്ചെടുക്കുക മാത്രമല്ല, അത് മുഴുവൻ വരച്ച് എഴുതി ചിട്ടപ്പെടുത്തി പുസ്തകരൂപത്തിലാക്കി വെക്കുന്ന പതിവുമുണ്ടായിരുന്നു

അടിയന്തരാവസ്ഥകാലത്താണ് (1975-77) ഞാൻ ആദ്യമായി ഒരു നാടകം സംവിധാനം ചെയ്യുന്നത്. ഞാൻ സംവിധാനം ചെയ്ത രണ്ടാമത്തെ നാടകം തൃക്കരിപ്പൂരിൽ ഒരു മത്സരത്തിന് കളിച്ചിരുന്നു - 'യുഗശാപം'. അതിൽ രണ്ടു ജാലകങ്ങളുടെ ഓരോരോ ഭാഗത്തായി രണ്ടു നിഴലുകൾ കാണിക്കുന്നുണ്ടായിരുന്നു. നാടകം കഴിഞ്ഞതിന് ശേഷം മാഷ് ഗ്രീൻറൂമിൽ വന്ന് എന്നെ വിളിച്ചു കൊണ്ടുപോയി ആ നിഴൽ എങ്ങനെയാണ് റൗണ്ടിനകത്ത് കാണിച്ചത് എന്നു ചോദിച്ചു. രണ്ട് സ്പോട്ട്ലൈറ്റുകൾ ഓരോ ഭാഗത്തായി ഘടിപ്പിച്ചിട്ടാണെന്ന് ഞാൻ പറഞ്ഞു. പക്ഷെ, ആളുടെ നിഴൽ സ്പ്രെഡ് ചെയ്തു പോയി, ഇനി ഇതു ചെയ്യുമ്പോൾ സ്പോട്ട് ലൈറ്റിന്റെ ലെൻസ് ഊരി മാറ്റിയിട്ട് കാണിച്ചാൽ നിഴൽ കൂടുതൽ ഷാർപ്പാകും എന്ന് എനിക്ക് പറഞ്ഞുതന്നു. ഏതു കാര്യത്തിലും പരീക്ഷണം നടത്തിനോക്കുക എന്നത് മാഷുടെ ഒരു ശീലമാണ്.

നാടകരംഗത്ത് നിറഞ്ഞ സൗഹൃദം സൂക്ഷിച്ചിരുന്ന ഞങ്ങൾക്കിടയിൽ 1984-ൽ ഒരു ചെറിയ വിടവുണ്ടായി, വളരെ കുറച്ചു കാലത്തേക്കു മാത്രം. കെ കെ മാഷ് കോഴിക്കോട് ആകാശവാണിയിൽ നിരവധി പരിപാടികൾ അവതരിപ്പിച്ച ആർട്ടിസ്റ്റാണ്. ആകാശവാണിയിലെ ഖാൻ കാവിൽ, കെ കെ മാഷുടെ അടുത്ത സുഹൃത്തും. അവിടെ അവതരിപ്പിച്ച ഒ. ഉദയ ചന്ദ്രന്റെ 'സംഗ്രാഹം' എന്ന നാടകം കെ കെ മാഷക്ക് നന്നായി ഇഷ്ടപ്പെട്ടിരുന്നു. അതുകൊണ്ടുതന്നെ അത് തൃക്കരിപ്പൂരിൽ അവതരിപ്പിക്കാനായി ഖാൻ കാവിൽ മുഖാന്തിരം ഒ ഉദയ ചന്ദ്രനെ കണ്ട് അതിന്റെ കൈയെഴുത്തുപ്രതി മാഷ് കൊണ്ടുവന്നു. പി ജി അന്നൂർ, സിവിക് കൊടക്കാട്, കോട്ടയൻ കുഞ്ഞിരാമൻ മാസ്റ്റർ, ഉദിനൂർ ബാലഗോപാലൻ തുടങ്ങിയവരെയൊക്കെ വെച്ച് ഈ നാടകം അവതരിപ്പിക്കാൻ തീരുമാനിച്ചു. പക്ഷെ നാടകം വായിച്ചു നോക്കിയപ്പോൾ ആ നാടകത്തിൽ കോമഡി തീരെയില്ല. റേഡിയോ നാടകത്തിന് അതിന്റെ ആവശ്യമില്ലല്ലോ. നാട്ടുമ്പുറത്ത് കളിക്കണമെങ്കിൽ അല്പം കോമഡി വേണം എന്ന സംഘാംഗങ്ങളുടെ താല്പര്യത്തിൽ കാലടി ഗോപിയുടെ 'ഗ്രാമം' എന്ന നാടകം അവതരിപ്പിക്കാൻ തീരുമാനിച്ചു.

അക്കാലത്ത് പയ്യന്നൂർ ഡ്രമാറ്റിക്ക എന്ന പേരിൽ ഞാൻ ആരംഭിച്ച ഒരു നാടകസംഘം സുരാസുവിന്റെ 'വിശ്വരൂപ'വും 'താളവട്ട'വും നിരവധി സ്റ്റേജുകളിൽ അവതരിപ്പിച്ചിരുന്നു. പുതിയ നാടകാമ്പേഷണത്തിന്റെ ഭാഗമായി ഞാനും എത്തിച്ചേർന്നത് കോഴിക്കോട് ഒ. ഉദയചന്ദ്രന്റെ അടുത്താണ്. ആ സമയത്ത് ഉദയചന്ദ്രന്റെ 'രാഗം ശുഭപന്തുവരാളി' എന്ന പേരിൽ ഒരു നാടകം ആകാശവാണി പ്രക്ഷേപണം ചെയ്തിരുന്നു. അതു വാങ്ങാനായിരുന്നു ഉദയചന്ദ്രനെ സമീപിച്ചത്. അത് അര മണിക്കൂർ നാടകമാണ്. ഞങ്ങൾക്ക് വേണ്ടത് രണ്ട് മണിക്കൂർ നാടകമാണ്. അത് വികസിപ്പിക്കാൻ പറ്റിയ സബ്ജക്ടുമല്ല. അപ്പോൾ

ഉദയചന്ദ്രൻ പറഞ്ഞു താൻ മുമ്പെഴുതിയ ഒരു റേഡിയോ നാടകം സ്റ്റേജ് നാടകമായി വലുതാക്കി വെച്ചിട്ടുണ്ട് എന്ന്. ഉദയൻ വായിച്ചു തുടങ്ങി. ഒരുഘട്ടത്തിൽ ഒപ്പമുണ്ടായിരുന്ന മുരളീദാസ് പയ്യന്നൂരിന്റെ കണ്ണുകൾ നിറഞ്ഞൊഴുകി. ആ വായന തന്നെ മികച്ച ഒരു കലാനുഭവമായിരുന്നു. ഞങ്ങൾ 500 രൂപ–1984ലെ 500രൂപ– അഡ്വാൻസും കൊടുത്ത് നാടക സ്ക്രിപ്റ്റ് കൈപ്പറ്റി. ഞാൻ ഉദയനോട് ഒരഭിപ്രായം പറഞ്ഞു– ഇതും സംഗീതപ്രധാനമായ ഒരു നാടകമാണല്ലോ, ഇതിന് 'രാഗം ശുഭ പന്തുവ രാളി' എന്ന് പേരിട്ടാലോ? കാഞ്ഞങ്ങാട് രാമചന്ദ്രനെക്കൊണ്ട് സംഗീത വും ചെയ്യിക്കാം. ഉദയചന്ദ്രൻ അതിന് സമ്മതിച്ചു.

പയ്യന്നൂർ ഡ്രമാറ്റിക്കയുടെ പുതിയ നാടകം 'രാഗം ശുഭ പന്തുവരാ ളി' എന്ന് അനൗൺസ് ചെയ്ത് പ്രവർത്തനം ആരംഭിച്ചു. ഉദിനൂർ ബാല ഗോപാലനെ കുഞ്ഞുണ്ണിത്തമ്പുരാൻ എന്ന കഥാപാത്രത്തിന് തീരുമാനി ച്ചു. മുരളീദാസിനെ കൃഷ്ണനുണ്ണി എന്ന ഗായകനായും. റിഹേഴ്സൽ തുടങ്ങി. ഇതേ സമയത്തുതന്നെയാണ് കെ കെ മാഷുടെ ഗ്രാമം എന്ന നാടകത്തിന്റെ റിഹേഴ്സലും നടക്കുന്നത്. ഒരു ദിവസം റിഹേഴ്സലിന് പോയ ബാലഗോപാലന്റെ കയ്യിൽ രാഗം ശുഭപന്തുവരാളിയുടെ സംഭാ ഷണങ്ങൾ എഴുതിയ പുസ്തകം കെ കെ മാഷ് കാണുന്നു. മാഷ് അത് സശ്രദ്ധം വായിച്ചു. അപ്പോൾ മാഷിന് മനസ്സിലായി ഇത് എന്റെ കയ്യിലുള്ള 'സംഗ്രാഹം' നാടകം തന്നെയാണെന്ന്. മാഷ് ഇതിനെ കുറിച്ച് ബാലഗോപാലനോട് ഒന്നും ചോദിച്ചില്ല. നാളുകൾ കഴിഞ്ഞു.

'രാഗം ശുഭ പന്തുവരാളി'യുടെ അവതരണം നടക്കേണ്ടിയിരുന്നത് ഒരു ശനിയാഴ്ചയായിരുന്നു. പയ്യന്നൂർ എവറസ്റ്റ് ഓഡിറ്റോറിയത്തിൽ. അന്നു രാവിലെയാണ് നാടകം സ്റ്റേ ചെയ്തു കൊണ്ട് എനിക്ക് കോ ടതിയിൽ നിന്നും അറിയിപ്പ് കിട്ടുന്നത്, ആരാണ് സ്റ്റേ ചെയ്തത് എന്ന് നോക്കിയപ്പോൾ കെ കെ മാഷ്. ഞാൻ ഉടനെ തൃക്കരിപ്പൂരിലെത്തി മാഷെ കണ്ടു. കാര്യങ്ങൾ പറഞ്ഞു നോക്കി. അപ്പോൾ മാഷ് എന്നോടു പറഞ്ഞു 'ഇത് നിനക്കെതിരായോ ഡ്രമാറ്റിക്കക്കെതിരായോ ഉള്ള കേസല്ല. ഒരേ നാടകം പേരു മാറ്റി രണ്ടുപേർക്ക് നൽകിയ ഉദയചന്ദ്രനെ തിരെയുള്ള കേസാണ് ഇതിനുള്ള പ്രതിവിധി ഉദയചന്ദ്രൻ കാണണം. നമുക്കു തമ്മിൽ യാതൊരു പ്രശ്നവുമില്ല'. 'എന്റെ നാടകാവതരണമല്ലേ മാഷെ മുടങ്ങുന്നത്? എന്ന ചോദ്യത്തിന് "അത് എന്റെ വിഷയമല്ല" എന്ന മറുപടി കിട്ടി. നാടകം നിർത്തി വെച്ചു. പിന്നെ പയ്യന്നൂർ മുൻസീഫ് കോ ടതിയിൽ വിസ്താരം കഴിഞ്ഞതിന് ശേഷമാണ് നാടകാവതരണത്തിന് അനുമതി കിട്ടിയത്. തനിക്കുതന്ന 'സംഗ്രാഹം' എന്ന നാടകം പേരുമാറ്റി മറ്റൊരു സംഘത്തിന് നൽകി എന്നാണ് മാഷ് വാദിച്ചത് –റേഡിയോവിൽ അവതരിപ്പിച്ച നാടകത്തിന്റെ കോപ്പി, ഒരൊറ്റ അവതരണത്തിന് വേണ്ടി ഖാൻ കാവിൽ മുഖാന്തിരമാണ് കെ കെ മാസ്റ്റർക്ക് കൊടുത്തത് എന്നും അതിനു ശേഷം എപ്പോഴാണ് അവതരണം എന്നൊന്നും മാഷ് തന്നെ അറിയിച്ചിട്ടില്ലെന്നും താൻ ആ നാടകം സ്റ്റേജിൽ അവതരിപ്പിക്കാവുന്ന വിധത്തിൽ മാറ്റം വരുത്തി സംഗീതപ്രാധാന്യമുള്ള ഒരു കഥയായതി

നാൽ സംഗീതസംവിധായകനുമായി സംസാരിച്ച് പുതിയ പേര് തീരുമാനിച്ചു എന്നും ഉദയചന്ദ്രൻ ബോധിപ്പിച്ചു. ഒന്നിൽ കൂടുതൽ തവണ കളിക്കുമെന്നും ഓരോ തവണ കളിക്കുമ്പോഴും ചെറുതെങ്കിലും ഒരു തുക തനിക്ക് എത്തിച്ചുതരുമെന്നും പറഞ്ഞ് 500രൂപ അഡ്വാൻസ് തന്നിട്ടാണ് 'ഡ്രമാറ്റിക്ക'യുടെ ആൾക്കാർ സ്ക്രിപ്റ്റ് കൊണ്ടുപോയതെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. നാടകകൃത്തിന്റെ പ്രസ്താവന കണക്കിലെടുത്ത് നാടകാവതരണത്തിന് അനുമതി കിട്ടി. മാഷോട് കോടതി മുഖാന്തിരം ഉദയൻ സ്ക്രിപ്റ്റ് തിരികെ വാങ്ങി.

പിന്നീട് 'രാഗം ശുഭപന്തുവരാളി'യുടെ ആദ്യാവവതരണം ഏറ്റവും മുൻനിരയിൽ ഇരുന്ന് കെ.കെ. മാഷ് കണ്ടു. അവതരണം കഴിഞ്ഞപ്പോൾ ഞങ്ങളെ ഏറ്റവുമധികം അഭിനന്ദിച്ചതും മാഷായിരുന്നു. അതാണ് കെ.കെ. മാഷ്. ആരൊക്കെ എന്തൊക്കെ പറഞ്ഞാലും തനിക്കു ശരിയെന്നുതോന്നുന്ന കാര്യത്തിൽ ഉറച്ചുനിൽക്കാനും സത്യം ബോദ്ധ്യപ്പെട്ടാൽ അതു തിരുത്താനും അവരെ അഭിനന്ദിക്കാനും യാതൊരു മടിയുമില്ലാത്ത വ്യക്തിത്വം. ആ സംഭവത്തിന് ശേഷം ഞങ്ങളുടെ സ്നേഹബന്ധം ഒന്നുകൂടി അരക്കിട്ടുറപ്പിക്കാനും അതു തുടരാനും ഞങ്ങൾക്ക് കഴിഞ്ഞു.

കലയെന്നും കലാകാരനെന്നും പറയുന്നത് മാഷിന് ജീവവായുവായിരുന്നു. അസുഖബാധിതനായതിനു ശേഷവും പയ്യന്നൂർ ശരവണഭവ പുനരുദ്ധരിക്കണമെന്ന ഉദ്ദേശ്യത്തോടെ വിളിച്ചുചേർത്ത യോഗത്തിൽ പങ്കെടുക്കാൻ മകനുമായി മാഷ് പയ്യന്നൂരിൽ വന്നിരുന്നു. പിന്നീട് അതിന്റെ പ്രധാന പ്രവർത്തകരിൽ ഒരാളായിരുന്ന മൃദംഗിസ്റ്റ് പയ്യന്നൂർ എം പി സുശീൽകുമാറിന്റെ മരണവും കെ കെ മാസ്റ്ററുടെ രോഗത്തിന്റെ ഗുരുതരാവസ്ഥയും കാരണം ആ സംരംഭം മാറ്റിവെക്കുകയാണ് ഉണ്ടായത്.



# കൃഷ്ണനാട്ടങ്ങൾ

എ.കെ.ശ്രീധരൻ മാസ്റ്റർ

വലിച്ചുകെട്ടിയ തുണിയിൽ ചായത്തിൽ മുക്കിയ ബ്രഷ്കൊണ്ട് ഏതോ
പരിപാടിയുടെ ബോർഡെഴുതുകയായിരുന്ന കുഞ്ഞികൃഷ്ണൻ മാസ്റ്റ
രുടെ കലാവിരുത് നേരിൽ കാണുന്നത് ഏതാണ്ട് അരനൂറ്റാണ്ടിനു
മുമ്പാണ്. അറുപതുകളിലെ ഏതോ ഒരവധി ദിവസം അദ്ദേഹത്തിന്റെ
അനുജനും എന്റെ സഹപാഠിയുമായ ഗോവിന്ദന്റെ(ദീപ്തി) തങ്കയം
ആലുംവളപ്പിനു തെക്കുഭാഗത്തുള്ള വീട്ടിൽ എത്തിയപ്പോഴാണ് തുണി
യിൽ നിറമുള്ള അക്ഷരങ്ങൾ പിറന്നുവീഴുന്നത് വലിയ അത്ഭുതത്തോ
ടെയും കൗതുകത്തോടെയും ഏറെനേരം നോക്കിനിന്നത്. കുട്ടിക്കാ
ലത്ത് മനസ്സിൽ പതിഞ്ഞ ആ ദൃശ്യം അദ്ദേഹത്തോടുള്ള ബഹുമാനവും
ആരാധനയുമായി മാറുന്നതിനുള്ള വിത്തുപാകി.

വർഷങ്ങൾ പലതുകടന്നുപോയപ്പോൾ കലാ സാംസ്കാരിക
മേഖലകളിൽ അദ്ദേഹത്തോടൊപ്പം ഒരുമിച്ച് പ്രവർത്തിക്കാനുള്ള നി
രവധി സന്ദർഭങ്ങളുണ്ടായി. അക്കാലത്താണ് അദ്ദേഹത്തിലെ ബഹുമു
ഖപ്രതിഭയെ അടുത്തറിയാനും ആ കഴിവുകളിലെ വൈവിധ്യം തിരിച്ചറി
യാനും കഴിഞ്ഞത്. പ്രതിഭയുടെ ഭിന്നഭാവങ്ങൾ പോലെ വ്യത്യസ്ത പേ
രുകൾ അദ്ദേഹം സ്വയം സ്വീകരിച്ചു. കെ.കെ.മാസ്റ്റർ, അനിലൻ തൃക്കരി
പ്പൂര്, അനിലൻ ചിത്രശാല എന്നിവ മാറിമാറി അദ്ദേഹം പ്രയോഗിച്ചു.

പ്രഗത്ഭനായ അദ്ധ്യാപകൻകൂടിയായിരുന്ന അദ്ദേഹത്തിന് നാ
ടകവും സംഗീതവും ചിത്രകലയും ജീവിതത്തിന്റെ ഭാഗംതന്നെയായി
രുന്നു. അവയിൽ ആധികാരികമായ അറിവുണ്ടായിരുന്നതിനാൽ കല
യിലെ കലർപ്പുകളെ അംഗീകരിക്കാൻ അദ്ദേഹത്തിന് ആകുമായിരു
ന്നില്ല. ഉൾക്കട്ടിയില്ലാത്ത പരിഷ്കരണങ്ങളോടും വ്യതിയാനങ്ങളോടും
അദ്ദേഹം നിരന്തരം കലഹിച്ചുകൊണ്ടിരുന്നു. പുരസ്കാരങ്ങളും ബഹു

മതികളും അംഗീകാരങ്ങളും തേടി അദ്ദേഹം ഒരിടത്തും അപേക്ഷിക്കുകയോ ആരുടെ മുന്നിലും തലകുനിക്കുകയോ ചെയ്തില്ല എന്നതും ആ വ്യക്തിത്വത്തിന്റെ മറ്റൊരു സവിശേഷതയായിരുന്നു.

തൃക്കരിപ്പൂരിലെ മിക്കവാറും എല്ലാ കലാസമിതികളുമായും അടുത്തബന്ധം പുലർത്തിയിരുന്ന മാഷ് അവിടെയെല്ലാം തന്റെ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. തൃക്കരിപ്പൂർ ദേശാഭിമാനി തിയറ്റേഴ്സിന്റെ പ്രവർത്തനങ്ങളിലാണ് ഒരുമിച്ച് കുറേക്കാലം പ്രവർത്തിക്കാൻ അവസരമുണ്ടായത്. തിയറ്റേഴ്സിന്റെ പ്രസിഡണ്ട് സ്ഥാനത്തിരുന്നുകൊണ്ട് അദ്ദേഹം തന്റെ സർഗാത്മകപ്രവർത്തനങ്ങൾ നിർവ്വഹിച്ചത് ഞങ്ങൾക്ക് ഏറെ സഹായകമായിട്ടുണ്ട്. വായനയും എഴുത്തും ഇഷ്ടമായിരുന്ന അദ്ദേഹം, അത് മറ്റുള്ളവർക്കുകൂടി പ്രയോജനപ്പെടണമെന്നും ആഗ്രഹിച്ചിരുന്നു. സ്വന്തം ശേഖരത്തിലെ അക്കാദമി പ്രസിദ്ധീകരണമായ 'കേളി'യുടെ ചില ലക്കങ്ങളും കവിത-നാടകപുസ്തകങ്ങളും ചേർത്ത് തിയറ്റേഴ്സിൽ ഒരു കൊച്ചുലൈബ്രറി അദ്ദേഹം സജ്ജമാക്കി. വടിവൊത്ത അക്ഷരങ്ങളിൽ അദ്ദേഹമെഴുതിയ നാടക കുറിപ്പുകളും ലേഖനങ്ങളും അതിലുണ്ടായിരുന്നു. വൈകുന്നേരങ്ങളിൽ സമിതി പ്രവർത്തകർ ഒത്തുചേരുമ്പോൾ ചെറിയ സാഹിത്യ ചർച്ചകൾക്ക് ലൈബ്രറി സഹായകമായിട്ടുണ്ട്. പലപ്പോഴും തിയറ്റേഴ്സിലെ ഹാർമോണിയത്തിൽ വിരലുകളോടിച്ച് മധുരസംഗീതത്തിന്റെ അന്തരീക്ഷം സൃഷ്ടിക്കുകയായിരിക്കും മാഷ്. ചാർട്ടുപേപ്പറുകളിൽ നാടകസംബന്ധിയായ ഉദ്ധരണികളും നിർവ്വചനങ്ങളും മറ്റും എഴുതി കലാസമിതിയുടെ ചുമരുകളിൽ അദ്ദേഹം പ്രദർശിപ്പിച്ചിരുന്നു. 'അനുഭവമാണ് ഏറ്റവും വലിയ ഗുരുനാഥൻ' എന്നെഴുതിയ പോസ്റ്റർ അവയിലൊന്നായിരുന്നു. അത് അദ്ദേഹത്തിന് ഏറ്റവും ഇഷ്ടപ്പെട്ട വാചകമായിരുന്നു. കയ്പും മധുരവും കലർന്ന തന്റെ കലാജീവിതമായിരിക്കാം അതിനു കാരണമെന്ന് കരുതാം.

എൺപതുകളുടെ ആദ്യം ദേശാഭിമാനി തിയറ്റേഴ്സ് കണ്ണൂർ-കാസർഗോഡ് ജില്ലകളിലെ നിരവധി വേദികളിൽ അവതരിപ്പിച്ച നാടകമായിരുന്നു 'സംഘഗാനം'. ആ നാടകത്തിൽ മുതലാളിത്തത്തിന്റെ പ്രതീകമായ ഒന്നാം ഗൗതമനെന്ന കഥാപാത്രത്തെ അതിന്റെ എല്ലാ മിഴിവോടെയും ശക്തിയോടെയും അവതരിപ്പിച്ചത് കെ കെ മാസ്റ്ററായിരുന്നു. നാടകറിഹേഴ്സൽ കഴിഞ്ഞ്, രാത്രി ഏറെ വൈകി വീടുകളിലേക്ക് ഞങ്ങൾ ഒരുമിച്ചാണ് നടന്നുപോയിരുന്നത്. നാടകത്തിന്റെ ഉള്ളും പുറവും പ്രകാശിപ്പിക്കുന്ന വർത്തമാനത്തിലൂടെയാണ് മാഷിനോടൊപ്പം നടന്നുനീങ്ങിയിരുന്നത്. അരങ്ങിന്റെ സൂക്ഷ്മമായ തലങ്ങളിലേക്കുവരെ എത്തുന്ന അദ്ദേഹത്തിന്റെ നിരീക്ഷണങ്ങൾ ഒരു ക്ലാസിലെന്നപോലെ അറിവ് പകരുന്നതായിരുന്നു.

നാടകം ഉൾപ്പെടെയുള്ള പല മത്സരങ്ങളിലും വിധികർത്താവായി മാഷ് പങ്കെടുത്തിട്ടുണ്ട്. വിധിനിർണ്ണയത്തിനൊടുവിൽ ടീമിന്റെയൊ ഓരോ മത്സരാർത്ഥിയുടെയോ മാർക്കിനോടൊപ്പം പെർഫോമൻസിനെക്കുറിച്ച് വിശദമായ അഭിപ്രായങ്ങൾകൂടി രേഖപ്പെടുത്തി സംഘാടകർക്ക് അദ്ദേഹം നൽകുമായിരുന്നു. അതിൽ അവതരണത്തിലെ മികവും പോരായ്മകളും കൃത്യമായി തുറന്നെഴുതുന്നതായിരുന്നു അദ്ദേഹത്തിന്റെ ശീലം.

തൃക്കരിപ്പൂർ ഫൈനാർട്സ് സൊസൈറ്റിയുടെ പ്രതിമാസ പരിപാടികൾ കാണാൻ ഏറെ താൽപര്യത്തോടെയാണ് മാഷ് വന്നിരുന്നത്. പരിപാടികളുടെ തെരഞ്ഞെടുപ്പിനുള്ള നിർദ്ദേശങ്ങൾ ചില ഘട്ടങ്ങളിൽ തരുമായിരുന്നു. പഴയകാല ചലച്ചിത്രഗാനങ്ങൾ കോർത്ത് അവതരിപ്പിച്ച സ്മൃതിസന്ധ്യ എന്ന സംഗീതപരിപാടി, പ്രശസ്ത സംഗീതജ്ഞൻ കദ്രി ഗോപാൽനാഥിന്റെ സാക്സോഫോൺ കച്ചേരി തുടങ്ങിയവ മാഷിന്റെ കൂടി ഇഷ്ടം കണക്കിലെടുത്ത് കൊണ്ടുവന്നവയാണ്. ഫൈനാർട്സ് സൊസൈറ്റിയുടെ ലോഗോ രൂപകൽപ്പന ചെയ്തതും കെ. കെ. മാസ്റ്ററാണ്.



ഫൈൻ ആർട്സ്
സൊസൈറ്റി
തൃക്കരിപ്പൂർ

ഉദിനൂരിൽവെച്ച് നടന്ന സംഗീതനാടക അക്കാദമിയുടെ സംസ്ഥാന അമേച്വർ നാടകമത്സരത്തിന്റെ ഭാഗമായി സംഘടിപ്പിച്ച നാടക ചരിത്രപ്രദർശനത്തിന്റെ പോസ്റ്ററുകൾ തയ്യാറാക്കുന്നതിന് മാഷോടൊപ്പം ചെലവഴിക്കാൻ കഴിഞ്ഞത് നല്ല അനുഭവമായി ഓർമ്മയിലുണ്ട്. പെൻസിൽകൊണ്ട് വരച്ച സമാന്തരവരകളിൽ കൃത്യമായി മുട്ടുന്നതരത്തിൽ ഒരേ വലുപ്പത്തിൽ ഉരുണ്ട അക്ഷരങ്ങൾ എഴുതി സമയമെടുത്താണ് ഓരോ പോസ്റ്ററും അദ്ദേഹം പൂർത്തിയാക്കിയിരുന്നത്. തന്റെ ജോലിയിൽ മാത്രം ബദ്ധശ്രദ്ധനായി ഏകാഗ്രതയോടെ ബ്രഷ് ചലിപ്പിക്കുന്ന അദ്ദേഹത്തിന്റെ രൂപം മനസ്സിൽ മായാതെ കിടക്കുന്നു. അദ്ദേഹത്തിന്റെ അവസാന പൊതുപരിപാടികളിൽ ഒന്നായിരുന്നു ആ പ്രദർശനവും നാടകമത്സരവും.

തൃക്കരിപ്പൂരിൽ അവതരിപ്പിച്ച 'ഗ്രാമം' എന്ന നാടകത്തിന്റെ സംവിധാനവും അണിയറ പ്രവൃത്തികളിൽ മിക്കതും നിർവ്വഹിച്ചത് കെ കെ മാസ്റ്ററായിരുന്നു. നാടകത്തിലെ ഒരു പിൻകർട്ടൻ ഒരു പ്രകൃതി ദൃശ്യമായിരുന്നു. തൃക്കരിപ്പൂരിലെ ദീപ്തി ആർട്സിന്റെ താഴെ പുറക് വശത്ത് വലിച്ചു കെട്ടിയ വിശാലമായ ക്യാൻവാസിൽ ദിവസങ്ങളെടുത്ത്, ക്ഷമയോടെ, വിശ്രമമില്ലാതെ അദ്ദേഹം വരച്ചുകൊണ്ടിരുന്നത് നോക്കി നിന്നിട്ടുണ്ട്. നാടകത്തിന്റെ അവതരണത്തിനായി ചെലവഴിച്ചത് സ്വയം സമർപ്പിച്ച കുറേ ദിവസങ്ങളായിരുന്നു. ഉദിനൂർ കടപ്പുറം സ്കൂളിൽ ഒരു ശില്പം നിർമ്മിക്കുന്നതിന് മൂന്ന് ദിവസത്തോളം രാപകൽ ഇതേപോലെ വിശ്രമമില്ലാതെ അദ്ധ്വാനിച്ച കാര്യം അദ്ദേഹം ഒരിക്കൽ പറഞ്ഞിരുന്നു.

ഒരു പ്രതിഫലവും സ്വീകരിക്കാതെ, നിസ്വാർത്ഥമായി, അരങ്ങിലും അണിയറയിലും പതിറ്റാണ്ടുകൾ അദ്ദേഹം നിറഞ്ഞാടി. എന്നും ഒഴുക്കിനെതിരെ ഒറ്റയ്ക്ക് തുഴയുന്നതിൽ സന്തോഷം കണ്ടെത്തിയിരുന്ന കലാകാരനായിരുന്നു കെ.കെ.മാസ്റ്റർ. അംഗീകാരങ്ങൾക്കും പ്രശസ്തിക്കും സർവ്വഥാ അർഹനായിരുന്നുവെങ്കിലും അതൊന്നും ആഗ്രഹിക്കാതെ, അതിനായി കാത്തുനിൽക്കാതെ, ആരോടും പരിഭവിക്കാതെ പ്രിയപ്പെട്ട മാഷ് രംഗമൊഴിഞ്ഞു......



# സഫലമായ കലാജീവിതം

കെ എ ശങ്കരൻ നമ്പൂതിരി

അറിവിന്റെ ആദ്യകിരണങ്ങളിൽ തെളിയുന്ന പ്രദേശമാണ് തൃക്കരിപ്പൂർ. കുടുംബപരമായി ചക്രപാണിയും തിരുവമ്പാടിയും ഉദിനൂർ കൂലോമും മനസ്സിൽ കയറിയിരുന്നുവെങ്കിലും ചിത്രങ്ങൾ അനുഭവങ്ങളിലേക്ക് എത്തുന്ന പ്രായം ആയപ്പോഴേക്കും പലതും മായ്ക്കപ്പെടുകയുണ്ടായി. തൃക്കരിപ്പൂരിൽ ആദ്യമായി വന്നത് 1950-കളിൽ ആയിരുന്നു. അന്ന വിടെ ഒരു സിനിമാടാക്കീസ് പ്രവർത്തിച്ചതായി ഓർമ്മയിൽ വരുന്നു. ടാക്കീസിന്റെ പേരോ കണ്ട സിനിമയോ ഒന്നും ഓർമ്മയിലില്ല.

പിന്നീട് 1955 മാർച്ചിൽ ഇ എസ് എൽ സി പരീക്ഷ എഴുതാനാണ് സ്വതന്ത്രസന്ദർശനം നടത്തിയത്. കൂലേരി സ്കൂളിലാണ് അന്ന് പരീക്ഷ എഴുതിയത്. അക്കാലം പതിനൊന്നാംതരം എസ്എസ്എൽസി അടക്കം രണ്ടു പൊതുപരീക്ഷയായിരുന്നു. അന്നൊന്നും ആ പ്രദേശത്തിന്റെ സാംസ്കാരിക മേഖലയുമായി ബന്ധമൊന്നുമില്ല.

1959ൽ കൊടക്കാട് ബാലകൈരളി ഗ്രന്ഥാലയവുമായി സഹക രിച്ചു പ്രവർത്തിച്ചതോടെ വായനശാലകൾ വീടുകളെ അപേക്ഷിച്ച് സ്വന്തമാണെന്ന ഒരു ബോധം വളരുകയും വായനശാലാ പ്രവർത്ത കരുമായി ചങ്ങാത്തം കൂടുന്നതിനു വഴിതെളിക്കുകയും ചെയ്തു. നാട കാസ്വാദനം, ഭക്ഷണപാനീയങ്ങൾ പോലെ അവശ്യവസ്തുവായി ഭവിക്കുകയും ചെയ്തു. നടന്നുചെന്ന് തൃക്കരിപ്പൂരിലും മാണിയാട്ടും എത്തി പല നാടകങ്ങളും കാണുകയും ചെയ്തു. കെ എം കെ യുടെ ചില നാടകങ്ങളും. ജോസഫ് കൈമാപ്പറമ്പന്റെ കഥാപ്രസംഗവും അതിൽ പെടും. അങ്ങനെയൊരു സന്ദർശനസന്ദർഭത്തിൽ കെ കെ എൻ

കുറുപ്പിനെ പരിചയപ്പെടാനും ഭാഗ്യമുണ്ടായി. അന്നദ്ദേഹം തൃക്കരിപ്പൂർ പട്ടേലർ (വില്ലേജ് ഓഫീസർ) ആയിരുന്നു.

കാലം നീങ്ങവേ 1964 ൽ ആണ് ഞാൻ ഒരു ജീവനക്കാരനായി തൃക്കരിപ്പൂരിൽ എത്തുന്നത്. പഞ്ചായത്തിന്റെ കാര്യനിർവഹണ ഉദ്യോഗസ്ഥനെന്ന തസ്തികയിൽ. ഇന്നത്തെപ്പോലെ വാഹനസൗകര്യങ്ങൾ ഒന്നുംതന്നെ ഇല്ലാതിരുന്നതിനാൽ അവിടെ താമസിക്കുക മാത്രമേ കരണീയമായിരുന്നുള്ളൂ. എൻ കെ ബി ടി എന്ന് മലബാറിലെ പ്രസിദ്ധമായ മോട്ടോർ കമ്പനിയുടെ ഒരു ബസ്സ് പെട്ടിക്കുണ്ടു വരെ ഓടിയിരുന്നു. ദിവസത്തിൽ മൂന്നു തവണ. ഇന്നത്തെ ബസ്സിന്റെ രൂപമോ ഭാവമോ വേഗമോ ഇല്ലാത്ത ഒരു അർദ്ധബസ്സ്!

അങ്ങനെ തൃക്കരിപ്പൂരിന്റെ ഭരണ ഉദ്യോഗസ്ഥനായി എത്തിയ സാഹചര്യം ആണ് കെ കെ മാസ്റ്ററെ എന്നിലേക്ക് അടുപ്പിക്കുന്നത്. ചില വൈകുന്നേരങ്ങളിൽ തങ്കയം വായനശാലയിൽ (മുഹമ്മദ് അബ്ദുറഹിമാൻ സ്മാരക വായനശാല) എത്തും. അവിടെ ഒരു സൗഹൃദ വലയം ഉണ്ടായിരിക്കും. പി കോരൻ മാസ്റ്ററാണ് ആ സരസതയുടെ സാരഥിയായി ഇരിക്കുക.

അതേ ആവേശത്തിലാണ് ചില ദിവസങ്ങളിൽ കെ എം കെയിൽ എത്തുന്നത്. ആ സന്ദർശനവേളകളിൽ കെ കെ മാസ്റ്ററുമായി വളരെ വേഗം അടുത്തു. അക്കാലത്തുതന്നെ സംഗീത ഉപകരണങ്ങളാൽ സമ്പന്നമായിരുന്ന കലാസമിതിഹാൾ സംഗീതസാന്ദ്രമാകാൻ വലിയ പ്രയാസമുണ്ടായിരുന്നില്ല. ഹാർമോണിയം നന്നായി വായിക്കാൻ അറിയാതിരുന്നിട്ടും അതുമായി മല്ലയുദ്ധം നടത്തുന്നത് എന്റെ വിനോദമായിരുന്നു. കെ കെ മാസ്റ്റർ അന്ന് മോശമല്ലാത്ത വിധത്തിൽ പാടുമായിരുന്നു. കായലരികത്ത് പല ദിവസങ്ങളിലും വള കിലുങ്ങും. കുയിലുകൾ മേൽപ്പോട്ട് പാറുന്നതും മുളങ്കാടുകളിൽ തെന്നൽ പാടുന്നതും തേന്മലരുകൾ മാരിവില്ലിനൊപ്പം അലിഞ്ഞില്ലാതാകുന്നതും അവിടെ എത്രയോ തവണ ആവർത്തിക്കും. ശ്രോതാക്കളുടെ നല്ലൊരു വലയം എത്തുകയും ചെയ്യുമായിരുന്നു. ചില ദിവസങ്ങളിൽ ചിത്ര കലാശാലയായി ക്ലബ്ബ് ഹാൾ മാറും. രസകരമായ ചർച്ചകളിലേക്ക് എത്തിച്ചേരുകയും ചെയ്യും. രംഗപടം, ചമയം എന്നിവയിൽ നല്ല അറിവ് അദ്ദേഹത്തിനുണ്ട്. നന്നായി അതു പകർന്നുതരാനും മാധ്യമത്തിലേക്ക് പകർത്താനും അദ്ദേഹത്തിനു കഴിവുമുണ്ട്. സത്യം പറഞ്ഞാൽ, കുറേക്കാലത്തിനു ശേഷം ചമയത്തിന്റെ ഭാഷ പഠിക്കുവാനും കൈകാര്യം ചെയ്യുവാനും എനിക്കു സാധിച്ചു. ഇതിന് കെ കെ മാസ്റ്ററോട് തീർച്ചയായും കടപ്പാടുണ്ട്. അവിടെനിന്നും സ്ഥലം മാറുന്നതുവരെ ഞങ്ങളുടെ സ്നേഹബന്ധം തുടരുകയും ചെയ്തു. പിന്നീട് പലപ്പോഴും കലോത്സവപറമ്പുകളിലും നാടക പ്രദർശന വേദികളിലും ഒത്തുകൂടുമായിരുന്നു. സബ്ജില്ലാ വേദികളിൽ വിധികർത്താക്കളായും ഞങ്ങൾ പലതവണ ഒത്തു ചേർന്നിട്ടുണ്ട്. 1979 ലോ മറ്റോ ചീമേനിയിൽ 11 ദിവസം നീണ്ടുനിന്ന ഒരു കലാമേളയും പ്രദർശനവും സംഘടിപ്പിക്കുകയുണ്ടായി. ശ്രീവിഷ്ണുമൂർത്തിയുടെ

വാർഷികകളിയാട്ടത്തോടനുബന്ധിച്ച് ആയിരുന്നു അത്. സ്കൂൾ അടിസ്ഥാനത്തിൽ കലാപരിപാടികളും പ്രദർശനശാലകളും അന്ന് ഒരു ക്കുകയുണ്ടായി. അതിന്റെ സംഘാടക സമിതിയിൽ പ്രഥമസ്ഥാനത്ത് ഇദ്ദേഹം ഉണ്ടായിരുന്നു. തെരഞ്ഞെടുക്കപ്പെട്ട നടന്മാരെ ചേർത്ത് ഒരു നാടകവും അന്ന് അവതരിപ്പിച്ചു. കലാ പ്രകടനത്തിന് പൊതുവ ായി ഒരു പിന്നണി ഒരുക്കിയപ്പോൾ സംശയലേശമെന്യേ അനിലൻ അത് ശങ്കരൻ നമ്പൂതിരിയെ ഏൽപ്പിക്കുകയായിരുന്നു. വ്യക്തിബന്ധങ്ങളുടെ ദൃഢതയിൽ അദ്ദേഹം കാഴ്ചവെക്കുന്ന കളങ്ക രാഹിത്യത്തിന് ഉദാഹര ണമത്രെ ഇത്. നാടകത്തിൽ ഒരു പാട്ടും ഒരു അഭിവാദന ഗാനവും ഒരുക്കി.

1980കളിൽ അദ്ദേഹം ഒരു സഞ്ചരിക്കുന്ന ചമയ ക്ലാസ് നടത്തി യിരുന്നു സ്കൂളുകളിലും ക്ലബ്ബുകളിലും എത്തി ചിത്രരചന, ചമയം എന്നിവയിൽ സോദാഹരണ ക്ലാസുകൾ നടത്തുകയായിരുന്നു. ഒരു ക്ലാസ്സ് പൊള്ളപ്പൊയിൽ കൈരളി ആർട്സ് ക്ലബ്ബിലും വെച്ചു. ഇരുപതോളം കലാകാരന്മാർ അതിൽ സംബന്ധിച്ചു. പ്രവൃത്തിപരിചയത്തിന്റെ ഓർമ്മ പുതുക്കലായി മാറിയ ക്ലാസ്സ് എല്ലാവരും ഓർക്കുന്നു. ഓർമ്മകൾക്കു ഇനിയുമുണ്ട് സുഗന്ധവൈവിധ്യം. എന്നാൽ നീട്ടുന്നില്ല.

അനിലൻ എന്ന വ്യക്തിയുടെ കലാജീവിതത്തിൽ തെളിയുന്ന വൈവിധ്യങ്ങൾ അനുഭവിച്ചവർക്കു മാത്രമേ ഉദാഹരിക്കാനാവൂ. വ്യക്തി ബന്ധങ്ങളിലെ ആർദ്രത, പെരുമാറ്റത്തിലെ കുലീനത, പ്രവൃത്തിയിലെ സൂക്ഷ്മത, കലാപ്രവീണത വിലയിരുത്തൽ, നേതൃപാടവം അങ്ങനെ എത്രയോ തിളക്കമാർന്ന തൂവലുകൾ അനിലനെ ചൂഴ്ന്നിരിക്കുന്നു. ഒരു പ്രതലത്തിൽ ഒരു വരയുണ്ടാക്കുന്ന ഭാവവ്യത്യാസം കാണിച്ചുതരാനും അതിന്റെ ദൈർഘ്യവ്യത്യാസം ഉണ്ടാക്കുന്ന രസഭേദം ഉദാഹരിക്കാ നും നിഴലുകൾ ഉണ്ടാക്കുന്ന ഭാവമാറ്റം ദ്യോതിപ്പിക്കാനും നിഴലുകൾ മാറുന്നതിനനുസരിച്ചുള്ള പ്രായമാറ്റം ഉണ്ടാക്കുവാനും കഴിയുന്ന വ്യക്തിത്വം ഇപ്പോൾ ഓർക്കാൻ സാധിക്കുന്നുണ്ട്.



# ജനകീയാസൂത്രണവും കെ കെ മാസ്റ്ററും

പി പി വേണുഗോപാലൻ

കലാപ്രവർത്തനവും സാമൂഹ്യപ്രവർത്തനവും രണ്ടു വ്യത്യസ്ത ധ്രുവങ്ങളിൽ നിൽക്കുന്നവയാണെന്നു പലപ്പോഴും തോന്നിയിട്ടുണ്ട്. കലാകാരന്മാർ അന്തർമുഖരായിരിക്കുമെന്നു പറയുമ്പോൾത്തന്നെ അവർ സമൂഹത്തിന്റെ വിവിധ പ്രവർത്തനമേഖലകളിൽ വേണ്ടത്ര ആഭിമുഖ്യം കാണിച്ചെന്നു വരില്ല; അപവാദങ്ങളുണ്ടെങ്കിലും. അമ്മാവനായ കെ കെ മാസ്റ്ററെ സംബന്ധിച്ചിടത്തോളം, താൻ വെച്ചുപുലർത്തുന്ന ആശയങ്ങൾക്കുവേണ്ടി അദ്ദേഹം അവസാനം വരെ നിലകൊള്ളും. മറ്റുള്ളവരുമായി സമരസപ്പെട്ടു പോകുന്നതിനോ ഒത്തുതീർപ്പിന്റെ വഴികൾ തേടുന്നതിനോ ഒട്ടും ഒരുക്കമായിരുന്നില്ല. ഈ ഒരു നിലപാട് അദ്ദേഹത്തിന്റെ ജീവിതത്തിലുടനീളം കാണാമായിരുന്നു. അംഗീകരിക്കുന്നവർക്ക് അദ്ദേഹത്തിന്റെ കൂടെ ചേരാം. പറ്റില്ലെങ്കിൽ മാറിനിൽക്കാം. കൂടെ ചേർന്നവരായിരുന്നു കൂടുതലും. കാരണം, അത് ശരിയായ വഴിയായിരുന്നു. ജീവിതത്തിലുടനീളം ഈയൊരവബോധം അദ്ദേഹം അനുവർത്തിച്ചിരുന്നു. സാഹിത്യത്തിലും രാഷ്ട്രീയത്തിലും എന്തിന് ആനുകാലിക സംഭവങ്ങളിലടക്കം ഇതായിരുന്നു അദ്ദേഹത്തിന്റെ സമീപനം. കേവലമായ ശരിതെറ്റുകൾക്കപ്പുറം താൻ കാത്തുവയ്ക്കുന്ന നിലപാടുകളിൽ അങ്ങേയറ്റം ഉറച്ചു നിൽക്കുന്ന രീതി തന്നെയായിരുന്നു അത്.

കലാപ്രവർത്തനങ്ങളിലെന്നപോലെ അദ്ദേഹം ഇടപെട്ട സാമൂഹ്യപ്രവർത്തനങ്ങളിലും ഈ നിലപാടു കാത്തുസൂക്ഷിച്ചിരുന്നു. അതുകൊണ്ടുതന്നെ, ആ രീതിയിൽ നിർവഹിക്കപ്പെട്ട പ്രവർത്തന

ങ്ങളെപ്പറ്റി ചില കാര്യങ്ങൾ രേഖപ്പെടുത്തുകയാണ്. വടക്കൻ കേരളത്തെ സംബന്ധിച്ച്, ആദ്യകാല നാടകപ്രവർത്തനങ്ങളെല്ലാം തന്നെ ഒരു തരത്തിൽ സാമൂഹ്യ പ്രവർത്തനങ്ങളായിരുന്നല്ലോ. ഒരു ക്ലബ്ബ് അല്ലെങ്കിൽ കലാസമിതി നാടകം നടത്താൻ തീരുമാനിക്കുന്നതു മുതൽ അതിന്റെ അവതരണം വരെ സാമൂഹ്യ കൂട്ടായ്മ അതിന്റെ പിന്നിൽ പ്രവർത്തിക്കുന്നുണ്ട്. കെ കെ മാസ്റ്റർ തന്നെ തന്റെ പല ഡയറിക്കുറിപ്പുകളിൽ സൂചിപ്പിക്കുന്നതുപോലെ, നാഴികകൾ നടന്ന് അഭിനേതാക്കളെ തേടിയതും കർട്ടൻ വരയ്ക്കാൻ തുണിയും ചായവും സംഘടിപ്പിക്കാൻ പലയാളുകളെ കണ്ടതും സാമ്പത്തികം സ്വരൂപിക്കാൻ വീടുകൾ കയറിയിറങ്ങിയതും എല്ലാം. ഫലമോ ഒരു നാടകാവതരണം ആ നാട്ടിന്റെ തന്നെ ആഘോഷമായി മാറുന്ന കാഴ്ചയും. ഇത് നാടകവുമായി ബന്ധപ്പെട്ട ഒരു സാമൂഹ്യ തലം.

കുറെക്കൂടി വ്യത്യസ്തമായ ഒരു പ്രവർത്തനതലത്തെക്കുറിച്ചുകൂടി സൂചിപ്പിക്കട്ടെ. കാലം 1996. ജനകീയാസൂത്രണം കേരളത്തിലാരംഭിക്കുന്നത് ഈ വർഷമാണ്. വികേന്ദ്രീകൃതാസൂത്രണ രംഗത്തും പ്രാദേശിക വികസനരംഗത്തും വലിയ മാറ്റങ്ങളുണ്ടാക്കിയ പ്രസ്ഥാനമായിട്ടാണ് ജനകീയാസൂത്രണം വിലയിരുത്തപ്പെടുന്നത്. ഓരോ പ്രദേശത്തും നല്ല രീതിയിൽ ജനകീയ പങ്കാളിത്തം ഉണ്ടാക്കിയെടുക്കാൻ ജനകീയാസൂത്രണത്തിനു കഴിഞ്ഞു. ഗ്രാമസഭകൾ സംഘടിപ്പിക്കാനും പഞ്ചായത്തുതലത്തിൽ പദ്ധതികൾ രൂപീകരിക്കാനും രൂപീകരിച്ച പദ്ധതികൾ നല്ല രീതിയിൽ നടപ്പിലാക്കാനും ഈ ജനകീയ പങ്കാളിത്തത്തിലൂടെ പഞ്ചായത്തുകൾക്ക് കഴിഞ്ഞു.

തൃക്കരിപ്പൂർ ഗ്രാമപഞ്ചായത്തിൽ ജനകീയാസൂത്രണ പ്രസ്ഥാനം ആരംഭിക്കുമ്പോൾ അതിന്റെ മുൻപന്തിയിൽ കെ കെ മാസ്റ്ററുണ്ടായിരുന്നു. അതിനൊരു പ്രധാനകാരണം, ജനകീയാസൂത്രണത്തിന്റെ വികസന രീതിയിലും സമീപനത്തിലും പങ്കാളിത്ത പ്രവർത്തനങ്ങളിലും ആകൃഷ്ടരായി ജോലിയിൽ നിന്നും വിരമിച്ച ഉദ്യോഗസ്ഥർ ധാരാളമായി ഇതിൽ പങ്കുചേർന്നു. അതിൽത്തന്നെ റിട്ടയേർഡ് അധ്യാപകർ കൂടുതലുണ്ടായിരുന്നു. തൃക്കരിപ്പൂരിനെ സംബന്ധിച്ച് ഒളവറയിലെ കെ കുഞ്ഞിക്കണ്ണൻ മാസ്റ്റർ, ഇളമ്പച്ചിയിലെ കെ വി രാഘവൻ മാസ്റ്റർ, കെ കൃഷ്ണൻ മാസ്റ്റർ (കെ എം കെ), പി പി കെ പൊതുവാൾ, പി അമ്പു മാസ്റ്റർ (മധുരങ്കൈ), കെ ലക്ഷ്മി ടീച്ചർ (ലിസ്റ്റ് അപൂർണ്ണം) തുടങ്ങിയവർക്കൊപ്പം കെ കെ മാസ്റ്ററും സജീവമായി ജനകീയാസൂത്രണ പ്രസ്ഥാനത്തിനൊപ്പമുണ്ടായിരുന്നു. വികസനത്തിന്റെ വിവിധ വിഷയമേഖലകളിൽ കലയും സംസ്കാരവും എന്നതിലായിരുന്നു അദ്ദേഹം പ്രവർത്തിച്ചിരുന്നത്. ഒപ്പം അടുത്ത സുഹൃത്തായ കെ കൃഷ്ണൻ മാസ്റ്ററും. (രണ്ടുപേരും അറിയപ്പെടുന്ന കലാകാരന്മാർ)

കലയും സംസ്കാരവും എന്ന മേഖലയുമായി ബന്ധപ്പെട്ട് പുതിയ പദ്ധതികൾ ചർച്ച ചെയ്ത് രൂപീകരിക്കുന്നതിൽ ഇരുവരും പ്രധാനപ്പെട്ട പങ്കുവഹിച്ചു. കേരളോത്സവങ്ങളെ പങ്കാളിത്തപ്രധാനമാക്കുന്നതിലും

പഞ്ചായത്തിന്റെ സംസ്കാരികരേഖ തയ്യാറാക്കുന്നതിലും വിലപ്പെട്ട നിർദ്ദേശങ്ങൾ വെച്ചു. പല ദിവസങ്ങൾ പഞ്ചായത്ത് ഹാളിലിരുന്നു കൊണ്ട് കലാ-സാംസ്കാരിക മേഖലയുമായി ബന്ധപ്പെട്ട പ്രോജക്ടുകൾ എഴുതിത്തയ്യാറാക്കി. (ആദ്യകാലത്ത് വികസനപ്രൊജക്റ്റുകൾ തയ്യാറാക്കുന്നത് സങ്കീർണ്ണമായ ഒരു ജോലിയായിരുന്നു)

പഞ്ചായത്ത് പ്രസിദ്ധീകരിച്ച വികസനരേഖയിൽ കല, സംസ്കാരികം എന്ന അധ്യായം തയ്യാറാക്കുന്നതിൽ നിർണായക പങ്കു വഹിച്ചു. ഇതിനായി പഞ്ചായത്തിലെ എൺപതോളം ക്ലബ്ബുകളുടേയും കലാസമിതികളുടേയും സാംസ്കാരിക സ്ഥാപനങ്ങളുടേയും വിശദാംശങ്ങൾ തയ്യാറാക്കി. ശ്രമകരമായ ഒരു ജോലിയായിരുന്നു അത്.ജനകീയാസൂത്രണത്തിന്റെ ദാർശനികതലത്തെ മുറുകെ പിടിച്ചുകൊണ്ടുള്ള പ്രവർത്തനങ്ങളായിരുന്നു അതെല്ലാം. പഞ്ചായത്ത് ഭരണസമിതിയുടെ ഇടപെടലുകളൊന്നുംതന്നെ അതിനെ അശേഷം ബാധിച്ചില്ല.

ജനകീയാസൂത്രണത്തിന്റെ സവിശേഷതകളിലൊന്നായിരുന്നല്ലോ ജനകീയ പങ്കാളിത്തത്തോടെയുള്ള നിർമ്മാണപ്രവർത്തനങ്ങൾ നിർവഹിക്കുക എന്നത്. കരാർ പ്രവർത്തനങ്ങളുടെ ജനകീയ വിരുദ്ധത അക്കാലത്തെ പ്രധാന ചർച്ചാവിഷയമായിരുന്നുവല്ലോ? റോഡ്, ഡ്രെയിനേജ് തുടങ്ങിയ നിർമ്മാണങ്ങൾക്ക് ജനകീയ കമ്മിറ്റികൾ/ഗുണഭോക്തൃ സമിതികൾ രൂപീകരിക്കുകയും അവയുടെ നേതൃത്വത്തിൽ പ്ലാൻ, നിർമ്മാണ വസ്തുക്കൾ, നിർമ്മാണപ്രവർത്തനങ്ങൾ ഇവയിലെല്ലാം നേരിട്ടിടപെടുകയും ഗുണമൂല്യമുള്ള, ദീർഘകാലം നിലനിൽക്കുന്ന പ്രവർത്തനങ്ങളാക്കി മാറ്റുകയും ചെയ്യുകയാണ് നടന്നുപോന്നിരുന്നത്.

ഇക്കാലത്താണ് തങ്കയം മുക്കിൽനിന്നും കിഴക്കോട്ട് പോകുന്ന 'പാലേരിടവഴി' റോഡാക്കി മാറ്റാൻ തീരുമാനമുണ്ടാകുന്നത്. പഞ്ചായത്തിൽ നിന്ന് ഫണ്ടും തീരുമാനങ്ങളും വന്നതോടെ വാർഡ് മെമ്പറുടെ നേതൃത്വത്തിൽ ജനകീയ കമ്മിറ്റി വിളിച്ചു ചേർക്കാൻ തീരുമാനിച്ചു. കമ്മിറ്റി രൂപീകരിച്ചപ്പോൾ അതിന്റെ കൺവീനറായി തിരഞ്ഞെടുത്തത് കെ കെ മാസ്റ്ററെയായിരുന്നു. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ഏറെ ശ്രമകരമായ ഒരു നിർമാണപ്രവർത്തനം ജനകീയ സഹകരണത്തോടെ വിജയകരമായി പൂർത്തീകരിക്കാൻ കഴിഞ്ഞു. (അനുവദിച്ച തുകയിൽ മിച്ചമുണ്ടാക്കാനും കഴിഞ്ഞു) കൂടുതൽ സാങ്കേതികവൈദഗ്ദ്ധ്യം വേണ്ടിവരുന്ന, മുൻപരിചയമില്ലാത്ത, ഇത്തരം ജോലികളെ ഒരു വെല്ലുവിളിയായി കണ്ട് അതിലിടപെട്ട് വൈദഗ്ധ്യം നേടി ലക്ഷ്യം നേടിയെടുത്തു എന്നത് പ്രധാനമാണ്. (ഈ ജോലിക്ക് സമാന്തരമായിരുന്നു കെ കൃഷ്ണൻ മാസ്റ്റർ കൺവീനറായി തങ്കയംമുക്ക് - തങ്കയം എ എൽ പി സ്കൂൾ ഡ്രെയിനേജ് പൂർത്തിയാക്കിയത്)

ഔദ്യോഗികജീവിതത്തിൽ നിന്നും വിരമിച്ചെങ്കിലും ഒരു പ്രവർത്തനവിരാമം കെ കെ മാസ്റ്ററെ സംബന്ധിച്ചിടത്തോളം ഉണ്ടായിട്ടില്ല. തന്റെ ഇഷ്ട പ്രവർത്തനമേഖലയായ നാടകമടക്കമുള്ള കലാ പ്രവർത്തനങ്ങൾക്കൊപ്പം സാമൂഹ്യ പ്രവർത്തനങ്ങളിലും മാഷ് ഏർപ്പെ

ട്ടിട്ടുണ്ട്. പ്രവർത്തനങ്ങളിലെ സുതാര്യതയും സത്യസന്ധതയുമാണ് അതിനെ മുന്നോട്ടു നയിച്ചിരുന്നത്. അറിവില്ലാത്ത കാര്യങ്ങൾ പഠിക്കാനും പഠിച്ചതിൽ നിന്നും ആർജ്ജിച്ച പുതിയ അറിവുകളെ തന്റെ ദാർശനിക വീക്ഷണങ്ങളുടെ പശ്ചാത്തലത്തിൽ പൊലിപ്പിച്ചു നിർത്താനും പ്രവർത്തനങ്ങൾക്ക് അതിനെ പിൻപറ്റാനും അദ്ദേഹത്തിനു കഴിഞ്ഞു. അതുതന്നെയാണ് തന്റെ ജീവിതവീക്ഷണമായി മാറ്റിയതും. ഇത് കലാപ്രവർത്തനങ്ങളിൽ മാത്രമല്ല അദ്ദേഹം ബന്ധപ്പെട്ട എല്ലാ പ്രവർത്തനങ്ങളിലും തെളിഞ്ഞുകാണാവുന്നതാണ്.



# പ്രിയപ്പെട്ട ഒരാൾ

ഇ.പി.രാജഗോപാലൻ

കെ കെ മാഷെ കെ കെ മാഷായി അറിയുന്നതിന് മുൻപെ തൃക്കരിപ്പൂർ ടൗണിലൂടെ വല്ലപ്പോഴും നടന്നുപോകുന്ന ഒത്ത പൊക്കമുള്ള, ആത്മവിശ്വാസം വെളിവാക്കുന്ന ആൺസൗന്ദര്യമുള്ള ആ ആളെ ശ്രദ്ധിച്ചിരിക്കണം. ചന്തേരയിൽ നിന്ന് തൃക്കരിപ്പൂരിൽ വരുന്ന ഹൈസ്ക്കൂൾ കുട്ടിക്ക് ഈ വ്യക്തിത്വത്തെ ശ്രദ്ധിക്കാതിരിക്കാനായില്ല. ആൾ വ്യത്യസ്തനാണ് എന്നുതോന്നി. പിന്നീടെപ്പോഴോ ആണ് ഇന്നയാളാണ് എന്നറിഞ്ഞത്. നാടകക്കാരൻ എന്ന നിലയിൽ ആ പേര് മുമ്പേ കേട്ടിരിക്കുന്നു. (ആ രൂപം തന്നെ ഒരു തിയേറ്ററാണെന്ന് പിന്നീട് തോന്നിയിട്ടുണ്ട്)ഇളമ്പച്ചി സ്കൂളിലെ മാഷാണ് എന്നും അറിഞ്ഞു. പി പി കെ മാഷിന്റെ ഏട്ടനാണ് എന്നത് ഒരു പിൽക്കാലയറിവാണ്. കലാകാരന്മാരെയും കലാകാരികളെയും ആദരിക്കുന്നത് ശീലമായിക്കഴിഞ്ഞിരുന്നു. ആ ഗാലറിയിൽ കെ കെ മാഷ്ക്കും സ്ഥാനം നൽകി. അന്ന് സ്വാഭാവികമായും മാഷ്ക്ക് എന്നെ അറിയില്ല. ഞാൻ ചെറിയ കുട്ടി.

മാഷെ മൂന്നുതവണ അരങ്ങിൽ കണ്ടു. തൃക്കരിപ്പൂരിൽ രണ്ടു തവണ, ഒരിക്കൽ മാണിയാട്ട്. 'സംഘഗാന'ത്തിലാണ് ആദ്യം കണ്ടത്. അതിലെ ധനാഢ്യനായ ഗൗതമൻ. അതിന് മുൻപുതന്നെ പി എ ബക്കർ, എം സുകുമാരന്റെ നവരാഷ്ട്രീയജാഗ്രതയും വ്യത്യസ്തമായ ആഖ്യാനശൈലിയുമുള്ള ഈ ചെറുകഥ ചലച്ചിത്രമാക്കിയിരുന്നു എന്നാണ് ഓർമ്മ. ശ്രീനിവാസനായിരുന്നു കേന്ദ്രകഥാപാത്രത്തെ അവതരിപ്പിച്ചത്. അതിൽ ധനാഢ്യന്റെ കഥാപാത്രത്തെ അവതരിപ്പിച്ചത് രാമു കാര്യാട്ടാണ്. കാര്യാട്ടിന്റെയെന്ന പോലെ കെ.കെ.മാഷിന്റെയും

രൂപം ഈ കഥാപാത്രത്തിന്റെ ഉള്ളടക്കത്തിന് നന്നേ ഇണങ്ങുന്നതായി കാണുമ്പോൾ തോന്നി. നാടകം ആ ചെറുകഥയുടെ സ്വഭാവം അംഗീകരിച്ച് യഥാതഥ (realistic) വഴിയിൽ നിന്ന് കാര്യമായി മാറി ക്കൊണ്ടുള്ള അവതരണമായിരുന്നു. ആ ശൈലി മാഷ് സഗൗരവം ഉൾക്കൊണ്ടിരുന്നു. താൻ ശീലിച്ച അഭിനയ പദ്ധതിയിൽ നിന്ന് വ്യത്യസ്ത മായ ഒരു വഴക്കത്തോട് അദ്ദേഹം ആയാസമില്ലാതെ ഇണങ്ങി നിന്നു.

1980–ലോ 81–ലോ ചന്തേര മുച്ചിലോട്ടുകാവിലെ പെരുങ്കളിയാട്ട ത്തോടനുബന്ധിച്ച് മാണിയാട്ടുവെച്ച് ഒരു നാടകമത്സരം നടത്തിയിരുന്നു. രണ്ടു ദിവസങ്ങളിലായി ആറു നാടകങ്ങൾ അവതരിപ്പിക്കപ്പെട്ടു. അതിൽ എൻ എൻ പിള്ളയുടെ 'ഗുഡ് നൈറ്റ് ' എന്ന നാടകം വേറിട്ട ഒന്നായിരുന്നു. രണ്ടു കഥാപാത്രങ്ങൾ മാത്രം. താർക്കികയുക്തിയുടെ വൈദ്യുതിയു ള്ള സംഭാഷണങ്ങൾ. ഒരു സെക്കന്റുപോലും വിരസമായിത്തീരാത്ത രംഗക്രമം. രംഗശില്പത്തിന്റെയോ നിറവെളിച്ചത്തിന്റെയോ സഹായം കാര്യമായി ഇല്ലാത്ത അവതരണം.

കെ കെ മാഷാണ് ഒരു കഥാപാത്രമായി വന്നത്. മറ്റേ നടൻ ആരാണെന്ന് ഇപ്പോൾ ഓർത്തെടുക്കാൻ കഴിയുന്നില്ല. ഇരുവരുടെയും ചേർച്ച ശ്രദ്ധേയമായിരുന്നു. വ്യത്യസ്തമായ അവതരണം. മുഴുവൻ സമയവും അരങ്ങിലുള്ള രണ്ടു കഥാപാത്രങ്ങൾ; രണ്ട് അഭിനേതാക്കൾ— ഈ ഘടനയിലൂടെ ചില മൗലികപ്രശ്നങ്ങൾ നാടകീയപ്രത്യക്ഷം നേ ടി. നാടകം സംവിധാനം ചെയ്തതും കെ കെ മാഷ് തന്നെ എന്ന് വിചാരിക്കുന്നു.

മൂന്നാമതായി കണ്ട നാടകം 'ഗ്രാമം'. തൃക്കരിപ്പൂർ ഹൈസ്കൂ ളിലെ സ്റ്റേജിലായിരുന്നു അവതരണം. നാടകത്തിന്റെ പ്രധാന സംഘാ ടകൻ തന്നെ മാഷായിരുന്നു. കാലടി ഗോപിയുടെ നാടകം വിപുലമായ സംഘാടനം ആവശ്യപ്പെടുന്നതാണ്- കുറേയേറെ കഥാപാത്രങ്ങൾ; രംഗസ്ഥലങ്ങൾ; പ്രമേയസൂചകമായ പശ്ചാത്തല സംഗീതത്തിന്റെ പ ല തരത്തിലുള്ള വിന്യാസം. ഇതെല്ലാം ക്രമീകരിക്കുന്നതിൽ കാര്യമായി മാഷ് അദ്ധ്വാനിച്ചു. അത് വലിയ സമർപ്പണം തന്നെയാണെന്ന് നാട കം കാണുമ്പോൾ തോന്നുകയും ചെയ്തു. മാഷ് ഇത്ര വലിയ ഒരു നാടകം ഏതാണ്ട് മുഴുവൻ ഉത്തരവാദിത്തവും ഏറ്റെടുത്തുകൊണ്ട് വേറെ ചെയ്തിരിക്കാൻ ഇടയില്ല.

1991 കാലത്ത് തൃക്കരിപ്പൂർ ഫൈൻ ആർട്സ് സൊസൈറ്റിയുടെ പത്താംവാർഷികം കൊണ്ടാടുന്ന സമയത്താണ് മാഷുമായി നേരിൽ അടുക്കുന്നത്. അതിനുമുൻപ് ഞങ്ങൾ മിണ്ടിയിട്ടുപോലുമില്ല. പത്താം വാർഷിക സന്ദർഭത്തിൽ ഒരു സ്മരണിക പുറത്തിറക്കിയിരുന്നു. അതി ന്റെ കാര്യത്തിനായി പല വൈകുന്നേരങ്ങളിലും തൃക്കരിപ്പൂരിലേക്ക് പോകാറുണ്ട്. അപ്പോഴാണ് മാഷെ കാണാറ്. അദ്ദേഹം എന്നോട് പ്രായച്ചെറുപ്പം നോക്കാതെ സൗഹൃദത്തോടെ പെരുമാറിപ്പോന്നു. ഫൈൻ ആർട്സ് സൊസൈറ്റിയുടെ എംബ്ലം വ്യത്യസ്തമായ ഒന്നാണ്. അത് സ്മരണികയിൽ ചേർക്കേണ്ടിയിരുന്നു. അതേപ്പറ്റി ചർച്ച നടക്കു

മ്പോഴാണ് അത് കെ കെ മാഷിന്റെ രചനയാണ് എന്നറിയുന്നത്. ഇന്ന് കമ്പ്യൂട്ടർ ഗ്രാഫിക്സിന്റെ കാലത്ത് അത്തരമൊരു എംബ്ളമുണ്ടാക്കാൻ എളുപ്പമാണ്. പക്ഷെ അന്നത്തെ നിലയിൽ അത് ഭാവനയുടെയും നിർവ്വഹണത്തിന്റെയും മികച്ച ഉൽപ്പന്നം തന്നെയാണ്. ഫൈൻ ആർട്സ് സൊസൈറ്റി തൃക്കരിപ്പൂരിന്റെ ചുരുക്കമായ fast എന്ന അക്ഷരക്കൂട്ടം വീണമീട്ടലിന്റെ ദൃശ്യശൈലിയിലേക്ക് മാറ്റിക്കൊണ്ട് ഉണ്ടാക്കിയ ഒരു കലാശില്പമാണത്.

ആ കാര്യം മാഷോട് പറയാതിരിക്കുന്നത് തെറ്റാണ് എന്നു തോന്നി. നേരിട്ട് അറിയുന്ന, നാട്ടുകാരായ കഴിവുള്ളവരെ തുറന്ന് അംഗീകരിക്കാതിരിക്കുക എന്നത് പലരുടെയും തകരാറാണ്. അത് ഒരു നിലയിലും ശരിയല്ല. മാഷോട് ആ എംബ്ലത്തെ വിലയിരുത്തി ക്കൊണ്ട് സംസാരിച്ചപ്പോൾ ശ്രദ്ധയോടെ അത് കേട്ടുവെന്നല്ലാതെ ഇങ്ങോട്ടൊന്നും പറഞ്ഞില്ല. ഉള്ളാലെ അദ്ദേഹം സന്തോഷിച്ചിരി ക്കാം. അതാണ് ഞങ്ങളുടെ നേരിട്ടുള്ള അടുപ്പത്തിന്റെ ആരംഭവേള.

ആ സ്മരണികയിൽ മാഷ് അരങ്ങോർമ്മകൾ എഴുതണമാ യിരുന്നു. എനിക്ക് പറ്റിയ വലിയ തെറ്റുകളിൽ ഒന്നാണ് മാഷോട് ലേഖനം ചോദിക്കാതിരുന്നത്. തീർച്ചയായും കരുതിക്കൂട്ടിയല്ല. എങ്കിലും അത് തെറ്റുതന്നെ. മാഷ് അക്കാര്യം മനസ്സിൽ വെച്ചൊന്നുമില്ല. അത് അദ്ദേഹത്തിന്റെ നന്മ.

പിന്നെയും കുറേ കഴിഞ്ഞ് ഒരു വെള്ളിയാഴ്ച രാത്രി മാഷ് ഫോണിൽ വിളിച്ചു: ശനിയാഴ്ച രാവിലെ വീട്ടിൽ ഉണ്ടാവുമോ എന്നറിയാൻ. മാഷ് പറഞ്ഞ സമയത്തു തന്നെ വന്നു. കയ്യിൽ ഒരു പൊതി ഉണ്ടായിരുന്നു. നാടകഗാനങ്ങൾ, ഓർമ്മക്കുറിപ്പുകൾ, ഒരു നാടകം, ലളിതഗാനങ്ങൾ എന്നിവ എഴുതിയ കടലാസുകളും ഡയറികളുമായിരുന്നു പൊതിയിൽ. പല കാലങ്ങളിലായി എഴുതിയവ. നല്ല കൈപ്പട. അത് വായിക്കാൻ അവസരം കിട്ടിയതിൽ സന്തോഷം തോന്നി. മാഷ് കുറച്ചു നേരം ഇരുന്ന് വേറൊരു ദിവസം വരാം എന്ന് പ റഞ്ഞ് മടങ്ങി. അര മണിക്കൂർ ഇരുന്നിട്ടുണ്ടാവണം. ഞാൻ അദ്ദേഹത്തെ ശ്രദ്ധിക്കുകയായിരുന്നു. നല്ല പുഞ്ചിരി; ചെയ്ത കാര്യങ്ങൾ പൊലി പ്പിക്കാതെ പറയാനുള്ള ഭാഷ. ആ വരവ് ഒരു നല്ല ഓർമ്മയാണ്. ഏതാ ണ്ട് ഒരു മാസം കഴിഞ്ഞ് മാഷ് വന്നു. അന്ന് ഞാനാവണം കൂടുതൽ സംസാരിച്ചത്. വായിച്ച കാര്യങ്ങൾ വെച്ച്. അക്കൂട്ടത്തിൽ ഒരു നാടകത്തിന്റെ പ്രൊഡക്ഷൻ സ്ക്രിപ്റ്റ് കൂടി ഉണ്ടായിരുന്നു. ഫോട്ടോ എടുക്കേണ്ട സന്ദർഭം വരെ അതിൽ രേഖപ്പെടുത്തിയതായി കണ്ടു. പശ്ചാത്തല സംഗീതത്തിന്റെ സൂചനകളും.

ആ നാടകം മാഷ് രംഗത്തവതരിപ്പിച്ചുവോ എന്നറിയില്ല. പക്ഷെ അദ്ദേഹത്തിന്റെ മനസ്സരങ്ങിൽ അതിന്റെ അവതരണം മുഴുമിച്ചിരുന്നു. അത്രമേൽ സർഗ്ഗാത്മകവും സൂക്ഷ്മവുമായിരുന്നു അത്. ആ ദിവ സം സംഗീതകാര്യത്തിൽ മാഷ്ക്കുള്ള താല്പര്യവും നിർവ്വഹണ സാമർത്ഥ്യവും കൂടി മനസ്സിലാക്കാൻ കഴിഞ്ഞു. പുതിയ കാലത്തെ

ലളിതഗാനങ്ങളെക്കുറിച്ച് നല്ല തെളിച്ചമുള്ള അഭിപ്രായങ്ങൾ അദ്ദേഹം പങ്കിട്ടു. ശ്രീപാദം ഈശ്വരൻ നമ്പൂതിരിയുടെ ഗാനരചനയെപ്പറ്റി മാഷ്ക്ക് വലിയ അഭിപ്രായമായിരുന്നു. മാഷ് മിതത്വത്തോടെയാണ് അന്ന് നാടകസ്മൃതികൾ പങ്കിട്ടത്. ഒന്നിച്ചഭിനയിച്ചവർ, രംഗപടനിർമ്മാണം, ആലുംവളപ്പിൽ നിന്ന് കളിക്കാരുടെ ശബ്ദം റെക്കോഡ് ചെയ്തെടുത്ത് നാടകത്തിൽ ഉൾപ്പെടുത്തിയത്, ചില നാടകസംഭാഷണങ്ങളുടെ സരസത, തലമൊട്ടയടിക്കാൻ താല്പര്യമില്ലാത്തതുകൊണ്ട് നഷ്ടപ്പെട്ട ഒരു ചലച്ചിത്രാഭിനയ സാധ്യത.... ഇങ്ങനെ പല പല കാര്യങ്ങൾ. വ്യക്തിപരമായിരിക്കവേ തന്നെ നാടകാവതരണചരിത്രത്തിന്റെ ഭാഗമായിത്തീരുന്നവ.

മാഷടക്കമുള്ള പയ്യന്നൂർ, തൃക്കരിപ്പൂർ, മാണിയാട്ട്, ചെറുവത്തൂർ, നീലേശ്വരം, കാഞ്ഞങ്ങാട്, ബേക്കൽ ഭാഗങ്ങളിലൊക്കെയുള്ള അമേച്വർ നാടകപ്രവർത്തകരിൽ മികച്ച കലാകാരന്മാർ ഒരുപാടുണ്ട്. അവരിൽ മിക്കവരും, പക്ഷെ, തെക്കൻനാടുകളിൽ നിന്നുവരുന്ന നാടകശൈലികളെയാണ് മാതൃകയായി സ്വീകരിച്ചു പോന്നത്. വടക്കൻ സംസ്കൃതിയിൽ നാടകീയത കണ്ടെത്താനുള്ള തയ്യാറെടുപ്പ് താരതമ്യേന കുറവായിരുന്നു. ഈ കാര്യം അന്ന് ഞാൻ മാഷോട് പറഞ്ഞിരുന്നു. അതേപ്പറ്റി കാര്യമായി ആലോചിച്ചിട്ടില്ല എന്നോ മറ്റോ മാഷ് മറുപടിയായി പറയുകയും ചെയ്തു. ഞങ്ങൾ തുറന്നു സംസാരിച്ച ദിവസം.ആ ദിവസം ഞാൻ മറന്നിട്ടില്ല.

വേറൊരു ദിവസം തങ്കയത്തെ വീട്ടിലേക്ക് പോകാൻ പറ്റി. അന്ന് മാഷ് പത്രമാസികകളിൽ നിന്ന് ശേഖരിച്ചുസൂക്ഷിച്ച നാടക ഫോട്ടോകൾ കാണിച്ചു തന്നു. നല്ലൊരു ശേഖരമായിരുന്നു. മാഷിന്റെ നാടകങ്ങളുടെ ഫോട്ടോകൾ ഒന്നുംതന്നെ അക്കൂട്ടത്തിൽ കണ്ടില്ല. മാഷ് സിമന്റിൽ ചെയ്ത മാഷ്ടെ തന്നെ അർദ്ധകായശില്പം(bust)അവിടെ കണ്ടു. ഭാവഭംഗിയുള്ള ഒന്ന്.

ഒരിക്കൽ ചട്ടഞ്ചാലിൽ വെച്ച് കുട്ടികളുടെ കലോത്സവം നടന്നു. അവിടെ മാഷെ ഒരു ചമയമുറിയിലാണ് കണ്ടത്. മാഷ് ഹെഡ്മാസ്റ്ററായി തെക്കിൽ വെസ്റ്റ് യു പി സ്കൂളിൽ ചേർന്ന കാലമായിരുന്നു. പ്രച്ഛന്നവേഷമത്സരത്തിൽ പങ്കെടുക്കുന്ന തന്റെ സ്കൂളിലെ കുട്ടിയെ ഒരുക്കുകയായിരുന്നു മാഷ്.അങ്ങനെ മാഷ്ടെ ചമയകലയ്ക്കും ഒരിക്കൽ സാക്ഷിയാവാൻ കഴിഞ്ഞു.

ഉദിനൂരിൽ വെച്ച് കേരള സംഗീത നാടക അക്കാദമിയുടെ സംസ്ഥാനതല അമേച്വർ നാടകോത്സവം അക്കാലത്താണ് നടന്നത്. അതിന്റെ ഭാഗമായി മലയാള നാടകചരിത്രത്തെ ആധാരമാക്കി ഒരു പാനൽഷോ സംഘാടകസമിതിയുടെ ഉത്സാഹത്തിൽ (അക്കാദമിയുടെ താല്പര്യത്തിലല്ല) നടത്താൻ തീരുമാനമുണ്ടായി. അതിന് വേണ്ടിയുള്ള പോസ്റ്ററുകൾ തയ്യാറാക്കാൻ മാഷും സന്നദ്ധനായി. നേരത്തെ പറഞ്ഞ ശേഖരത്തിൽ നിന്ന് നിരവധി ചിത്രങ്ങൾ പാനൽഷോയിൽ ഉപയോഗിക്കാനായി മാഷ് തന്നുസഹായിച്ചു. മാഷ്ടെ കൂടെ ഇങ്ങനെ

യൊരു പ്രവർത്തനത്തിൽ ചേരാൻ കഴിഞ്ഞതിൽ ഇപ്പോൾ സന്തോഷം തോന്നുന്നു. ആ ഷോയിലെ പോസ്റ്ററുകളൊന്നും സൂക്ഷിച്ചു വെക്കാനായില്ല. വലിയൊരു രേഖാസമുച്ചയമാണ് നഷ്ടമായത്.

യഥാർത്ഥ കലാപ്രവർത്തകന്റെ ഉത്സാഹത്തിനൊപ്പം ആത്മ സംഘർഷവും കെ കെ മാഷിൽ നിലനിന്നിരുന്നു. കൂടുതൽ കൂടുതൽ പ്രവർത്തിക്കണം എന്ന മനോഭാവവും അതിന് സാഹചര്യമുണ്ടാവാത്തതിന്റെ സങ്കടവും അദ്ദേഹം പലപ്പോഴും സൂചിപ്പിക്കുമായിരുന്നു. വിനോദ വ്യവസായം ശക്തിപ്പെട്ട ഒരു കാലത്തോടുള്ള പ്രതികരണം തന്നെയാണ് അതെന്ന് ഇപ്പോൾ തോന്നുന്നു.



# സ്നേഹത്തിന്റെ വഴികളിൽ

ഇ ചന്ദ്രൻ

അനിലൻ തൃക്കരിപ്പൂർ, അനിലൻ ചിത്രശാല, കുഞ്ഞികൃഷ്ണൻ മാസ്റ്റർ എന്നീ നാമധേയങ്ങളേക്കാൾ ആളുകൾ കൂടുതലായും ഉപയാഗിച്ചത് കെ കെ മാസ്റ്റർ എന്ന പേരായിരുന്നു. സംഗീതവും നാടകവും പൊതുപ്രവർത്തനവും കൂടിച്ചേർന്ന് രൂപമെടുത്ത അപൂർവ്വ വ്യക്തിത്വം. അധ്യാപക സമൂഹത്തിൽ നിന്നും പൊതുസമൂഹം കണ്ടെടുത്ത പ്രതിഭാധനൻ. മുൻവിധികളില്ലാതെ ആരോടും സ്വതന്ത്രമായി ഇടപെടുന്ന മനുഷ്യസ്നേഹി. കെ കെ മാസ്റ്റർക്ക് വിശേഷണങ്ങളേറെയാണ്. തൃക്കരിപ്പൂർ കെ എം കെ സ്മാരക സമിതിയുടെ മുകൾത്തട്ടിൽ നടക്കുന്ന ഒരു നാടക റിഹേഴ്സലാണ് എന്റെ മനസ്സിലേക്ക് ഓർമയായി കടന്നു വരുന്നത്. സംവിധായകനായും പ്രധാന നടനായും അദ്ദേഹം തന്നെയാണ് നാടകത്തെ നയിക്കുന്നത്. ഒരു മരപ്പണിക്കാരന്റെ വേഷമാണ് അദ്ദേഹം നടനം ചെയ്തത്. എത്ര തൻമയത്തോടെ, എത്ര സ്വാഭാവികമായി, കൃത്രിമത്വം തൊട്ടുതീണ്ടാതെയുള്ള അഭിനയം എത്രയോ വർഷങ്ങൾക്കു ശേഷവും ഇന്നും മനസ്സിൽ നിറഞ്ഞുനിൽക്കുന്നു. സാക്ഷരതാ പ്രസ്ഥാനം ആരംഭിച്ച കാലത്ത് അക്ഷര വെളിച്ചം കടന്നു പോകാത്ത പരശ്ശതം ആളുകളിലേക്ക് അക്ഷരത്തിരി തെളിയിക്കാൻ നിയോഗിക്കപ്പെട്ട സാക്ഷരതാ പ്രവർത്തകർക്ക് കെ കെ മാസ്റ്റർ നൽകിയ പരിശീലന ക്ലാസ്സുകൾ അവിസ്മരണീയമായിരുന്നു. ചിത്രകലയുമായി ബന്ധപ്പെടുത്തി അക്ഷരങ്ങൾ പകർന്നുനൽകുവാൻ അദ്ദേഹം പഠിപ്പിച്ച പാഠങ്ങൾ അന്നത്തെ മിക്കവാറും സാക്ഷരതാ പ്ര



ലോഗോ രൂപകൽപന: കെ.കെ. മാസ്റ്റർ

വർത്തകരുടെ മനസ്സിൽ മങ്ങാതെ നിൽക്കുന്നുണ്ടാകുമെന്ന് ഞാൻ വിചാരിക്കുകയാണ്. കെ എം കെ സ്മാരക കലാസമിതിയുടെ സുവർണ്ണ ജൂബിലിയോടനുബന്ധിച്ചു നടന്ന തെരുവോര ചിത്രരചനയിൽ



അദ്ദേഹം വരച്ച ചിത്രം കെ എം കുഞ്ഞമ്പു എന്ന അതുല്യകലാകാരന്റെ ജീവിതത്തിന്റെ നേർക്കാഴ്ച തന്നെയായിരുന്നു. വസൂരിരോഗം ബാധിച്ചവരെ ചികിത്സിക്കാനോ രോഗം ബാധിച്ചു മരിച്ചവരെ ശ്മശാനത്തിലേക്ക് എത്തിക്കുവാനോ ഭയചകിതരായ സമൂഹം തയ്യാറാകാത്ത സന്ദർഭത്തിൽ കെ എം കെ ശവശരീരവും ചുമന്ന് ദഹിപ്പിക്കുന്നതിനായി കൊണ്ടുപോകുന്ന കാഴ്ച വരയിലൂടെ, മാസ്റ്റർ അവതരിപ്പിച്ചപ്പോൾ കെ എം കെ എന്ന അതുല്യകലാകാരന്റെ ആത്മാവുതന്നെ എത്രമാത്രം സന്തോഷം കൊണ്ടിട്ടുണ്ടാവുമെന്ന് നമുക്ക് സങ്കല്പിക്കാവുന്നതാണ്.

അധ്യാപകവൃത്തി കഴിഞ്ഞുകിട്ടുന്ന എല്ലാ സമയവും അദ്ദേഹം ഉപയോഗിച്ചത് കലാ സാംസ്കാരിക പ്രവർത്തനങ്ങൾക്കു വേണ്ടിത്തന്നെയാണ്. ഭൗതികമായ സമ്പത്ത് ആർജിക്കുവാൻ സമൂഹം പരക്കെ പായുന്ന ഒരു കാലഘട്ടത്തിൽ അത്തരം ചിന്തകളൊന്നുമില്ലാതെ സമൂഹമനസ്സാക്ഷിയെ വിമലീകരിക്കുവാൻ തന്റെ ആയുസ്സും ആരോഗ്യവും ചെലവഴിച്ച മഹാനുഭാവനായിരുന്നു കെ കെ മാസ്റ്റർ. തൃക്കരിപ്പൂരിന്റെ സാംസ്കാരിക ഭൂപടത്തിൽ അദ്ദേഹത്തിനു വലിയ സ്ഥാനമുണ്ട്.



# സംവാദ സ്മരണകൾ

## കരിവെള്ളൂർ നാരായണൻ

ടി എം കെ സ്മാരക കലാസമിതിയിലേക്കുള്ള യാത്രാമദ്ധ്യേ എന്റെ കടയിൽ കയറിയിരുന്നു നാടകത്തെക്കുറിച്ചും കവിതയെക്കുറിച്ചും തൃക്കരിപ്പൂരിന്റെ സംസ്കാരികതനിമയെക്കുറിച്ചും എന്നും സംസാരിക്കാറുള്ള ഒരാളായിരുന്നു കെ കെ മാഷ്. 22 വർഷം മുമ്പ് തൃക്കരിപ്പൂരിൽ എന്റെ സ്ഥാപനത്തിന്റെ ബ്രാഞ്ച് തുടങ്ങിയപ്പോൾ മുതൽ അവിടെ കയറാറുള്ള വ്യക്തിയായിരുന്നു അദ്ദേഹം. ചിലപ്പോൾ ഒരു മണിക്കൂറെങ്കിലും അവിടെ ചെലവഴിക്കും. സംസാരിക്കുന്നതെല്ലാം കലയും സാഹിത്യവുമായി ബന്ധമുള്ള വിഷയമായിരിക്കും. എഴുതിയ കഥകളും കവിതകളും എന്നെ വായിച്ചുകേൾപ്പിക്കും. ഒരിക്കൽ മൂന്നു വലിയ പുസ്തകങ്ങൾ എന്നെ എൽപ്പിച്ചു. വായിച്ചതിനുശേഷം അഭിപ്രായം പറയാൻ പറയും. ഇപ്പോൾ അതൊന്നും വീട്ടിൽ ഇല്ലെന്നാണു മകൻ പറഞ്ഞത്. മാഷിന്റെ രണ്ടു ഗാനങ്ങൾ 'നിന്നെ കാണാൻ' എന്ന മ്യൂസിക് ആൽബത്തിൽ ഉൾപ്പെടുത്തി. മലയാളത്തിന്റെ പ്രിയഗായകരായ ജി. വേണുഗോപാലും മഞ്ജരിയുമാണ് പാടിയത്. അനിലൻ മാഷിന്റെ രണ്ടു പാട്ടുകൾ കലാകേരളം ഏറ്റെടുത്തു. ഇപ്പോഴും കേരളത്തിലെ പല ആകാശവാണി നിലയങ്ങളും അത് പ്രക്ഷേപണം ചെയ്യാറുണ്ട്.

മാഷ് നല്ലൊരു മേക്കപ്പ്മേനാണ് എന്നു തെളിയിക്കാനുള്ള ഒരവസരം ആയിരുന്നു റോട്ടറിക്ലബ്ബുകളുടെ ഫെലോഷിപ്പ് മീറ്റ്. കാഞ്ഞങ്ങാട് ബേക്കൽ ക്ലബ്ബിൽ വെച്ചായിരുന്നു അതുനടന്നത്. അന്ന് തൃക്കരിപ്പൂർ റോട്ടറിയുടെ ബാനറിൽ ഒരു ഗാനചിത്രീകരണത്തിൽ ഞാൻ പാടി അഭിനയിച്ചത് ചിത്രീകരിച്ചിരുന്നു. തൃക്കരിപ്പൂർ റോട്ടറിയിലെ ഏതാനും കലാകാരന്മാരെ പങ്കെടുപ്പിച്ചുകൊണ്ടാണ് ഗാനം ചിട്ടപ്പെടുത്തിയത്.

അതിൽ പങ്കെടുത്ത രണ്ടുപുരുഷന്മാരെ പെൺവേഷം കെട്ടിച്ചു ഏറെ പ്രശംസ ഏറ്റുവാങ്ങിയത് ഇപ്പോഴും ഓർക്കുന്നു. അന്ന് ആ ചിത്രീ കരണത്തിന് തൃക്കരിപ്പൂർ റോട്ടറിക്ക് ഏറ്റവും നല്ല അവതരണത്തിനു ള്ള സ്വർണമെഡൽ ലഭിച്ചു. ജാടകളൊന്നുമില്ലാതെ തൃക്കരിപ്പൂരിന്റെ തെരുവോരത്തിലൂടെ നടക്കുമായിരുന്ന കെ കെ മാഷ് നടന്നുനടന്നു കണ്ണെത്താദൂരത്തേക്ക് മറഞ്ഞിരിക്കുന്നു.



സ്കൂളിനെ വെറും കെട്ടിടമല്ലാതാക്കുന്നത്
കുട്ടികളുടെ സാധ്യതകളറിഞ്ഞുകൊണ്ടുള്ള
ഭാവനാപൂർണ്ണമായ പ്രവർത്തനങ്ങളാണ്.
ഒരു നാടകകലാകാരൻ, ചിത്രകാരൻ
അധ്യാപകനാകുമ്പോൾ
സ്കൂൾ എങ്ങനെ മാറുന്നു?



# അധ്യാപനത്തെ പ്രണയിച്ച കലാകാരൻ

കെ വി രാഘവൻ മാസ്റ്റർ

പി പി കുഞ്ഞിക്കൃഷ്ണൻ മാഷെ, പി പി കെ യെ, അനിലൻ തൃക്കരിപ്പൂരിനെ ഓർക്കുമ്പോൾ ആദ്യമെത്തുന്നത് അദ്ദേഹത്തിന്റെ കുട്ടികളോടുള്ള സമീപനം തന്നെയാണ്. 1981 മുതൽ സൗത്ത് തൃക്കരിപ്പൂര് ഹൈസ്കൂളിൽ ഞങ്ങൾ സഹപ്രവർത്തകരായിരുന്നു. അദ്ദേഹത്തിന് പ്രൊമോഷൻ ലഭിക്കുന്നതുവരെ ഞങ്ങൾ ഒന്നിച്ചു പ്രവർത്തിച്ചു. പ്രൈമറി ക്ലാസുകളിൽ പഠിപ്പിക്കുവാനുള്ള അദ്ദേഹത്തിന്റെ കഴിവിൽ സഹപ്രവർത്തകരൊക്കെ അഭിമാനിച്ചിരുന്നു. ക്ലാസിലെ രസകരമായ അനുഭവങ്ങൾ അദ്ദേഹം പങ്കുവെക്കുമായിരുന്നു. ഒരു സംഭവം അദ്ദേഹം വിവരിച്ചത് ഓർക്കുന്നു. 'രുചി' യുടെ സമാനപദം കുട്ടികളെക്കൊണ്ട് പറയിക്കയായിരുന്നു. സ്വാദ് എന്ന പദം ഒരാൾ പറഞ്ഞു. തുടർന്നുവന്നത് ഒരു ചോദ്യമായിരുന്നു: "ടേസ്റ്റ്' എന്നു പറഞ്ഞുകൂടേ മാഷേ?" എന്നായിരുന്നു ചോദ്യം (ഉത്തരം). മാഷിന് സന്തോഷമായി. ശരിതന്നെയെന്നു പറഞ്ഞ് മാഷ് അവനെ അഭിനന്ദിച്ചു. സമാനപദം മനസ്സിലാക്കിയ അവനെ ഞങ്ങൾക്കു പരിചയപ്പെടുത്തിയത് ഇന്നും ഓർക്കാറുണ്ട്.

ക്ലാസ്മുറികളിൽ നാടകീയമായ അവതരണം നടത്തുന്നത് വിഷയം കുട്ടികളിലെത്തിക്കാൻ, വിനിമയശേഷി വർധിപ്പിക്കാൻ, അതുപകരിക്കുന്നതു കൊണ്ടാണ്. അധ്യാപകൻ എന്ന നിലയിൽ ഇത്തരം കഴിവുകൾ പി പി കെ യെ വളരെ സഹായിച്ചിരുന്നു. അദ്ദേഹം പ്രവർത്തിച്ച ഓരോ സ്കൂളിലും തന്റെ സാന്നിധ്യമറിയിക്കാൻ, തന്റെ അപാരമായ കഴിവുകൾ ചിത്രങ്ങളിലൂടെയും മറ്റും പ്രദർശിപ്പിക്കാൻ, അദ്ദേഹത്തിനു കഴിഞ്ഞു. കൈക്കോട്ടുകടവിലും ഉദിനൂർ കടപ്പുറത്തും സൗത്ത് തൃക്കരിപ്പൂരിലും അദ്ദേഹത്തിന്റെ ചിത്രങ്ങൾ ഇടംപിടിച്ചു. ആകർഷകമായ ക്ലാസുമുറികൾ ഇന്നു പുതുമയല്ല; അതിനുമെത്രയോ മുമ്പ് തന്റെ ക്ലാസുമുറിയും സ്കൂൾപരിസരവും ഭംഗിയാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു.

അധ്യാപകവൃത്തി ആസ്വദിച്ചു കൊണ്ടുപോകാൻ കഴിഞ്ഞു എന്നതാണ് അദ്ദേഹത്തിന്റെ വിജയരഹസ്യം.

കുട്ടികളിലെ 'സാമർത്ഥ്യം' വളർത്താനും മൂല്യബോധം തളർത്താനും ഉപകരിക്കുന്ന വിദ്യാഭ്യാസചിന്തയായിരുന്നില്ല അദ്ദേഹത്തിന്റേത്. സഹജീവി സ്നേഹം വളർത്താനും ഒന്നിച്ചു ജീവിക്കാനും മൂല്യ ബോധമുള്ളവരാക്കാനും തന്റെ അധ്യാപനവൃത്തിയിലൂടെ അദ്ദേഹം ശ്രമിച്ചു. സഹപ്രവർത്തകരും രക്ഷിതാക്കളും കുട്ടികളും അദ്ദേഹത്തെ ഇന്നും ഓർക്കുന്നത് ഈ സവിശേഷതകൾ കൊണ്ടുതന്നെയാണ്.

നേരത്തേ സൂചിപ്പിച്ചതുപോലെ നാടകരംഗത്തെ സംഭാവനകളും ശ്രദ്ധേയമാണ്. കലോത്സവങ്ങളിൽ എല്ലാരംഗത്തും അദ്ദേഹത്തെ കാണാം. അഭിനയം, ഗാനം, പദ്യംചൊല്ലൽ, നൃത്തം തുടങ്ങിയ എല്ലാ രംഗത്തും ശ്രദ്ധപുലർത്തിയിരുന്നു. ചിത്രകലയിൽ പ്രാവീണ്യം നേടിയ നാലുപേർ - കെ നാരായണൻ മാസ്റ്റർ (ശില്പിയും ചിത്രകാരനും), ടി വി ദാമോദരൻ മാസ്റ്റർ (ചിത്രകാരൻ, പശ്ചാത്തല സംഗീതകാരൻ), പി പി കെ , കെ പി കണ്ണൻ മാസ്റ്റർ (ചിത്രകാരൻ, അഭിനേതാവ്) അവിടെ ഒന്നിച്ചുണ്ടായിരുന്നു. കണ്ണൻമാസ്റ്റർ മാത്രമേ ഇന്നു ജീവിച്ചിരിപ്പുള്ളു. കണ്ണൻ മാസ്റ്റർ ആഴ്ചയിൽ രണ്ടു ദിവസം മാത്രമേ സൗത്ത് തൃക്കരിപ്പൂരിൽ വരാറുണ്ടായിരുന്നുള്ളൂ. ആ ദിവസങ്ങളിലും പ്രധാന പരിപാടികൾ നടക്കുമ്പോഴും കണ്ണൻ മാസ്റ്ററുടെ സേവനം ലഭിക്കാറുണ്ടായിരുന്നു. കലോത്സവം ഇവരുടെ നാലു പേരുടേയും മേൽനോട്ടത്തിലാണ് നടന്നു വന്നിരുന്നത്.

സ്കൂളുകളിൽ മാത്രമല്ല അദ്ദേഹം തന്റെ സാന്നിധ്യം അറിയിച്ചത്. കന്നുവീട് കടപ്പുറത്ത് അധ്യാപകനായിരുന്നപ്പോൾ അവിടത്തെ കലാസമിതിയുമായി ബന്ധപ്പെട്ടു പ്രവർത്തിച്ചിരുന്നു. അഭിനയിക്കാനും സംവിധാനം ചെയ്യുന്നതിലും അദ്ദേഹം മുമ്പിലായിരുന്നു. തൃക്കരിപ്പൂരിലെ വിവിധ കലാസമിതികൾക്കു നേതൃത്വം നൽകാനും സമയം കണ്ടെത്തി. സംഗീതവും ചിത്രകലയും പരിശീലിപ്പിക്കുന്നതിനു ഒരു സ്ഥാപനം നടത്തുകയും ചെയ്തുവന്നു. കലോത്സവമത്സരങ്ങളിൽ ചിത്രരചന, സംഗീതം, നാടകം, പ്രസംഗം തുടങ്ങിയവയിൽ ഏറെക്കാലം വിധികർത്താവായി സേവനമനുഷ്ഠിച്ചിരുന്നു. പഞ്ചായത്ത്, ബ്ലോക്ക്, ജില്ലാ കലോത്സവങ്ങളിലെ നിറസാന്നിധ്യമായിരുന്നു പി പി കെ.

അധ്യാപനത്തെ അത്രയേറെ സ്നേഹിച്ചതുകൊണ്ടും അത് സന്തോഷപൂർവ്വം കൈകാര്യം ചെയ്തതുകൊണ്ടും അദ്ദേഹം തന്റെ തൊഴിലിൽ തൃപ്തനായിരുന്നു. അർഹിക്കുന്ന അംഗീകാരം അദ്ദേഹത്തിനു കിട്ടിയോ എന്ന സന്ദേഹം ഞങ്ങൾക്കുണ്ടെങ്കിലും അദ്ദേഹം അതിലൊന്നും ശ്രദ്ധിച്ചിരുന്നില്ല. പഠിക്കലും പഠിപ്പിക്കലും പഠിക്കലും അദ്ദേഹം നിരന്തരം ചെയ്തു. അധ്യാപനത്തെ പ്രണയിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. അദ്ദേഹത്തിന്റെ പിതാവും രണ്ടു സഹോദരങ്ങളും അധ്യാപകരാണ്. അദ്ദേഹത്തിന്റെ രണ്ടു മക്കളും-അനിൽകുമാറും അനിതയും- അധ്യാപകരാണ്. മകൾ സൗത്ത് തൃക്കരിപ്പൂരിലാണ് ഇപ്പോൾ ജോലിചെയ്യുന്നത്. ആത്മാർത്ഥമായി ജോലിചെയ്യാനും സമൂഹത്തിൽ മാതൃകയാകാനും അദ്ദേഹത്തിന് കഴിഞ്ഞു.



# സ്നേഹത്തിന്റെ ബാനർജി

എം എ ഭാസ്കരൻ

കുറേ ദിവസങ്ങളായി പുറത്തെവിടെയും അധികം പോകാറില്ല. എങ്ങനെ പോകും? ലോകത്തിന്റെ ശൗര്യവും പാണ്ഡിത്യഗർവ്വും സമ്പന്നതയും പ്രൗഢിയും ഒക്കെ ഒരു ചെറുവൈറസിന്റെ മുമ്പിൽ അടിയറവ് പറഞ്ഞിരിക്കയല്ലേ? എങ്ങും മാസ്കിൽ മറഞ്ഞ മുഖങ്ങൾ മാത്രം. ആർക്കും ആരെയും അത്ര വിശ്വാസമില്ലാത്ത കാലം. മാസ്ക് വെക്കാത്ത ഹൃദയ നൈർമല്യങ്ങളും അകൃത്രിമമായ സൗഹൃദവും നിഷ്കളങ്കമായ പെരുമാറ്റ വൈശിഷ്ട്യവുമുള്ള എന്റെ അപൂർവ്വം സുഹൃത്തുക്കളെ ഈ റിട്ടയർമെൻറ് കാലത്ത് ഓർക്കുമ്പോൾ മനോമുകുരത്തിൽ ആദ്യം തെളിഞ്ഞുവരുന്നത് പി പി കെ മാസ്റ്ററുടെ രൂപമാണ്. തങ്കയത്തെ പി പി കുഞ്ഞികൃഷ്ണ പൊതുവാൾ എന്ന എന്റെ മുതിർന്ന സുഹൃത്തിനെ അദ്ദേഹം ആരായിരുന്നു എന്നതിനേക്കാൾ അദ്ദേഹം എന്തൊക്കെയായിരുന്നു എന്ന ചോദ്യത്തിനാണ് കൂടുതൽ പ്രസക്തി. ശിശുമനഃശാസ്ത്രമറിയുന്ന ഒരൊന്നാന്തരം പ്രൈമറി അധ്യാപകൻ, കുറിക്കുകൊള്ളുന്ന ചടുലമായ നർമോക്തികൾ ഉതിർക്കുന്ന ഉത്തമസുഹൃത്ത്, ചിത്രകലയുടെ രാജകുമാരൻ, അതുല്യ നടൻ, ഭാവനാസമ്പന്നനായ മേക്കപ്പ്മേൻ, കലയുടെ മർമ്മമറിഞ്ഞ യുഗപ്രഭാവനായ നാടക സംവിധായകൻ, എന്നും സുസ്മേര വദനനായി അക്കാദമിക-അക്കാദമികേതര പ്രവർത്തനങ്ങളിൽ സർവദാ നിരതനായ വിജ്ഞാനകുതുകി, ഞങ്ങളെപ്പോലുള്ള ഇളമുറക്കാർക്ക് അനവരതം പ്രചോദനം തരുന്ന ഊർജ്ജ സ്രോതസ്സ്..... (വിശേഷണങ്ങൾ അധികമായിപ്പോയി എന്നൊരിക്കലും വിചാരിക്കരുത് - ഇതിൽ നിന്നും എത്രയോ ഉയരത്തിലായിരുന്നു അദ്ദേഹം)

ബഷീറിന്റെ ഭാഷയിൽ പറഞ്ഞാൽ ജീവിതം യൗവനതീക്ഷ്ണവും ഹൃദയം പ്രേമസുരഭിലവുമായ ഒരു കാലത്തിലാണ് ഇളമ്പച്ചി സ്കൂളിലേക്ക് എനിക്ക് ട്രാൻസ്ഫർ കിട്ടിയത്. (ഇന്നത്തെ ഗവൺമെൻറ് ഹയർസെക്കൻഡറി സ്കൂൾ, സൗത്ത് തൃക്കരിപ്പൂര്) 1978 ഒക്ടോബറിൽ. അധ്യാപകരധികവും മധ്യവയസ്സു പിന്നിട്ടവരായതുകൊണ്ടുതന്നെ ഗൗരവസമന്വിതമായാണ് കാര്യങ്ങൾ കൈകാര്യം ചെയ്തിരുന്നത്. എന്റെ സ്വന്തം നാട്ടുകാരായിരുന്ന കുഞ്ഞിക്കണ്ണൻ മാഷും കീനേരി കൃഷ്ണൻ മാസ്റ്ററും എന്നെ വാടക വീടെടുക്കാൻ സഹായിച്ച മാധവൻ മാസ്റ്ററും കഴിച്ചാൽ പിന്നെ എനിക്കാശ്രയം യുവസുഹൃത്തുക്കളായ എം പി ഭാസ്കരൻ മാസ്റ്ററും ഹമീദ് മാസ്റ്ററും സർവ്വോപരി പി പി കെ മാസ്റ്ററും ആയിരുന്നു. ഏതാനും കെട്ടിടങ്ങളും ചെറു സൗകര്യങ്ങളും മാത്രമുള്ള സ്കൂളിന്റെ മധ്യഭാഗത്തുള്ള വലിയ ഒരു മാവിന്റെ പിറകിലായിരുന്നു സ്കൂൾ കോ-ഓപ്പറേറ്റീവ് സൊസൈറ്റി. ഹമീദ് മാഷും വ്യാപാര സമഗ്രികളും കഴിഞ്ഞാൽ പിന്നെയുള്ള എൽ പി ക്ലാസുകളിലാണ് പി പി കെ യും തങ്കം ടീച്ചറും സാവിത്രി ടീച്ചറുമൊക്കെ പഠിപ്പിച്ചിരുന്നത്. സ്കൂൾ സമയത്തിനു മുമ്പും പിമ്പും ഇന്റർവെൽ. ഉച്ച സമയങ്ങളിലും എന്റെ അഭയകേന്ദ്രമായ അവിടമായിരുന്നു പി പി കെ മാസ്റ്ററുടെ അസംഖ്യം നർമോക്തികൾ നിരന്തരം മുഴങ്ങിയിരുന്നത്. ആടാനും പാടാനും വരക്കാനും അനായാസം കഴിയുന്ന മാഷ്ക്ക് ചുറ്റും കുട്ടികളുടെ ഒരു കൂട്ടം എന്നും ഉണ്ടായിരുന്നു. മൂന്നാം ക്ലാസിലെ തടിയനായ പഠിക്കാൻ സമർത്ഥനായ ഷഹബാസിനെ നോക്കി 'ഷഹ ഭാസ്കരാ' എന്നു വിളിക്കുമ്പോൾ അറിയാതെ ഞാൻ വിളി കേട്ടിരുന്നു. കുട്ടികൾക്ക് ഓമനപ്പേരിട്ട് ഓമനിക്കുന്നത് മാസ്റ്റർക്ക് ഏറ്റവും ഇഷ്ടപ്പെട്ട വിനോ ദമായിരുന്നു.

ഒരു നീളൻജുബ്ബയും (വെള്ളയല്ല,കളർ) മുണ്ടും ധരിച്ച് അല്പം നീട്ടിയ തലമുടിയും കൃതാവും വെച്ച് മാഷെ കണ്ടാൽ ഒരു 'ബംഗാളി ബുദ്ധിജീവി'യുടെ മട്ടുണ്ടായിരുന്നു. സ്വകാര്യമായി അദ്ദേഹത്തെ വിളിച്ചിരുന്നത് 'ബാനർജി' എന്നായിരുന്നു. ബംഗാളിഛായ മാത്രമായിരുന്നില്ല കാര്യം. 'അനിലൻ' എന്ന തൂലികാനാമത്തിൽ (മകൻ അനിലിനോടുള്ള വാത്സല്യവു മാകാം കാരണം) പരസ്യബോർഡുകളും 'ബാനറു'കളും എഴുതുന്ന ആൾക്ക് യോജിച്ച പേരല്ലേ 'ബാനർജി'? ഞാനങ്ങനെ വിളിക്കുന്നത് മാഷ് അറിഞ്ഞാലും വെറുതെ ഒന്നു ചിരിച്ച് അഭിനന്ദിക്കുകയേ ഉള്ളൂ എന്ന് എനിക്കുറപ്പുണ്ട്. പിൽക്കാലത്ത് ഭാര്യയുടെ അസുഖം കാരണം ഞാൻ വർദ്ധിച്ച മനോദുഃഖത്തിലായിരുന്നപ്പോൾ ആശ്വാസത്തിന്റെ തെളിനീരുറവയായി മാഷുടെ സ്നേഹം ഒഴുകി പ്പരന്നതും എന്റെ തപ്ത ഹൃദയത്തെ സാന്ത്വനിപ്പിച്ചതും ഓർക്കുമ്പോൾ മാഷുടെ വേർപാട് എന്നിലേൽപ്പിച്ച നഷ്ടബോധത്തിന്റെ ആഴം ഒന്നുകൂടി വ്യക്തമാകുന്നു.

പുരോഗമന ചിന്തയും മനുഷ്യസ്നേഹവും മാഷുടെ കൂടപ്പിറപ്പുകളായിരുന്നു. സുജന മര്യാദയോർത്ത് പറയാൻ ഞങ്ങൾ മടിച്ചിരുന്ന കൈപ്പേറിയ ചില സത്യങ്ങൾ സ്കൂൾ സ്റ്റാഫ് മീറ്റിം

ഗുകളിൽ ശാന്തമായി, എന്നാൽ നിർഭയമായി മാഷ് തുറന്നു പറയുമായിരുന്നു. അത് അധികാരികൾക്ക് അപ്രിയമുളവാക്കുന്നതും ഒഴികഴിവുകൾ പറഞ്ഞു രക്ഷപ്പെടാൻ അവർ ശ്രമിക്കുന്നതും കൗതുകകരമായ ഒരു കാഴ്ചയായിരുന്നു. എന്നും കുട്ടികളുടെ പക്ഷത്തായിരുന്നു മാഷ്. പഠിപ്പിക്കുന്ന വിഷയം ഏതായാലും അൽപം സ്നേഹവും നിറഞ്ഞ വാത്സല്യവും നിതാന്തസ്മിതവും മിശ്രണംചെയ്ത് പാഠഭാഗങ്ങൾ പകർന്നു കൊടുക്കുമ്പോൾ കുട്ടികൾക്ക് 'പഠനം പാൽപ്പായസം' ആകുന്നതിൽ തെറ്റുണ്ടോ? ഓരോ കുട്ടിയുടെയും കുടുംബസാഹചര്യങ്ങളും ബന്ധുജനങ്ങളും ഒക്കെ മാഷുടെ സ്മൃതിപഥത്തിൽ സജീവമായിരുന്നു. കലോത്സവങ്ങളിലും മറ്റു പാഠ്യേതര പരിപാടികളിലുമൊക്കെ മാഷ് ആദ്യന്തം സജീവമായിരുന്നു. മറ്റ് അധ്യാപകരൊക്കെ അധ്യയനവേളകളിലും ഇടവേള സമയങ്ങളിലുമൊക്കെ സ്റ്റാഫ് റൂമിൽ വെടിപറഞ്ഞിരിക്കുമ്പോൾ ഞാനും പി പി കെ യും ഹമീദ് മാസ്റ്ററുമടക്കം ഏതാനും പേർ 'സൊസൈറ്റി ബിൽഡിങ്ങി'ലായിരിക്കും. ഞങ്ങളുടെ സൗഹൃദം കൊല്ലങ്ങൾ കഴിയുന്തോറും സുദൃഢമായിക്കൊണ്ടിരുന്നു. വ്യക്തിഗതദുഃഖങ്ങളൊക്കെ മറന്ന് തികച്ചും ആനന്ദിക്കുന്ന ഉത്സാഹവേളകളായിരുന്നു അവ. ഇതിന്റെ കേന്ദ്രബിന്ദുവാകട്ടെ പി പി കെ മാഷും.

മാഷ് ഒരു ഗായകനാണെന്നും കവിയാണെന്നും കൂടി അറിഞ്ഞത് മറ്റുള്ളവരിൽ നിന്നാണ്. നിരവധി നാടകങ്ങൾക്കു വേണ്ടി ഹൃദയഹാരിയും വികാരവത്തുമായ അനേകം ഗാനങ്ങൾ അദ്ദേഹം എഴുതിയിട്ടുത്രേ. മറ്റു പലരെയും പോലെ സ്വന്തം കഴിവുകൾ സ്വയം പൊക്കിപ്പറഞ്ഞു ഖ്യാതി നേടാൻ അദ്ദേഹം ഒരിക്കലും ശ്രമിക്കാറില്ല; പ്രത്യുത അത്തരം 'ബലൂണു'കളുടെ പൊള്ളക്കാറ്റ് നിർമോക്തിയാകുന്ന സൂചികൊണ്ട് കുത്തിക്കളയുകയും ചെയ്തിരുന്നു. ഒരു സംഭവം ഓർമ്മ വരുന്നു. സ്കൂളിലെ ഡ്രോയിങ് മാഷുടെ വര പി പി കെ യുടെ വരയുടെ നാലയലത്തുപോലും വരില്ലായിരുന്നു. ഒരിക്കൽ ഡ്രോയിങ് മാസ്റ്റർ ഗാന്ധിജിയുടെ ഒരു ചിത്രം (പെൻസിൽ കൊണ്ടു വരച്ചത്) സ്കൂളിൽ കൊണ്ടുവന്നു. 'ഞാൻ മൂന്നുദിവസമെടുത്താണ് ഈ ചിത്രം വരച്ച് ഫിനിഷ് ചെയ്തത്', വലിയൊരു കാര്യം ചെയ്ത പോലെ അദ്ദേഹം പറഞ്ഞു. സുജന മര്യാദ പ്രകാരം ഞങ്ങൾ അദ്ദേഹത്തെ ഹൃദയംഗമമായി അനുമോദിച്ചു. അയാൾ പോയ്ക്കഴിഞ്ഞ് പി പി കെ എന്നോടു പറഞ്ഞു: 'നോക്ക് എം ഏ ബീ, ഞാൻ ഗാന്ധിജിയെ ഇപ്പോൾ വരയ്ക്കാം' ചോക്കെടുത്ത് ബ്ലാക്ക് ബോർഡിൽ മൂന്നുനാലു വര. ഏതാനും സെക്കൻഡുകളേ എടുത്തുള്ളൂ. ഗാന്ധിജിയുടെ ഒന്നാന്തരം ചിത്രം. തൊട്ടപ്പുറത്ത് രണ്ടു വര. മറ്റൊരു ഗാന്ധിച്ചിത്രം കൂടി. ആദ്യത്തേത് ഗാന്ധിജിയുടെ മുഖം; രണ്ടാമത്തേത് തിരിഞ്ഞുനടക്കുന്ന ഗാന്ധിജി. ഒരു ഗന്ധർവ്വസ്പർശത്തിന്റെ ചാരുത. അംഗുല വൈദഗ്ധ്യത്തിന്റെ അപൂർവ്വ മാതൃക. മൂന്നു ദിവസം കൊണ്ട് വരച്ച ചിത്രമെവിടെ, നിമിഷാർധത്തിന്റെ ഉദാത്ത സുഭഗത എവിടെ? ഈ അനായാസത മാഷുടെ ഏതു പ്രവർത്തനത്തിലും കാണാമായിരുന്നു.

ഏർപ്പെടുന്ന ഏതു കാര്യത്തിലും പൂർണ്ണതയുടെ കയ്യൊപ്പ് ചാർത്തിയേ അദ്ദേഹം മടങ്ങുമായിരുന്നുള്ളൂ.

അഞ്ചാറുവർഷങ്ങൾ കടന്നു പോയപ്പോൾ എനിക്ക് കുഞ്ഞിമംഗലം സ്കൂളിലേക്ക് ട്രാൻസ്ഫർ കിട്ടി. (അവിഭക്ത കണ്ണൂർ ജില്ലയിലെ പി എസ് സി നിയമനം ആയിരുന്നു എന്റേത്. ) റിക്വസ്റ്റ് ട്രാൻസ്ഫർ ആയിരുന്നു അത്. വിട്ടുപിരിയാൻ വിഷമമായിരുന്നു. നഷ്ടപ്പെടുന്നത് ഒരു നല്ല നാട്, നാട്ടുകാർ, വിദ്യാർത്ഥികൾ എന്നിവ മാത്രമായിരുന്നില്ല. സൊസൈറ്റിയിലെ ചങ്ങാതിക്കൂട്ടത്തെക്കൂടിയായിരുന്നു.

വർഷങ്ങൾ കഴിഞ്ഞു. പി പി കെ യെക്കുറിച്ച് പിന്നെ കേട്ടത് ഏതോ സ്കൂളിൽ ഹെഡ്മാസ്റ്ററായി പ്രൊമോഷൻ ആയിപ്പോയി എന്നതാണ്. ഇടയ്ക്ക് വല്ലപ്പോഴും കാണുമ്പോൾ സ്നേഹപൂർണ്ണമായ നോട്ടം, കുറച്ചു വാക്കുകളിൽ കുശലം, പഴയകാല കഥകൾ അയവിറക്കൽ എന്നിവയൊക്കെ നർമ്മത്തിന്റെ മേമ്പൊടി ചാലിച്ച് ഞങ്ങൾ കൈമാറി. പിന്നീട് ഞാൻ സർവശിക്ഷാ അഭിയാനിൽ ബ്ലോക്ക് പ്രോജക്ട് ഓഫീസറായി മാറിയപ്പോൾ ഇംഗ്ലീഷ് റിസോഴ്സ് പേഴ്സൺ എന്ന ചുമതല പലപ്പോഴും വഹിക്കേണ്ടി വന്നു. അപ്പോഴാണ് പി പി കെ മാസ്റ്ററുടെ മകൻ അനിൽകുമാർ യുവസുഹൃത്തായി മാറുന്നത്. അനിൽ ഗണിതത്തിന്റെ ഒന്നാന്തരം അധ്യാപകനും ട്രെയിനറുമായിരുന്നു. ഓഫീസർ എന്നതിലുപരി പിതൃസുഹൃത്ത് എന്ന ബന്ധംകൂടി ഉള്ളതിനാൽ ഞങ്ങൾ കൂടുതൽ അടുത്തു. അക്കാലത്താണ് പി പി കെ മാസ്റ്റർക്ക് അല്പസ്വല്പം സ്മൃതിനാശം എന്ന അസുഖമുള്ള കാര്യം അറിഞ്ഞത്. മാഷെ കണ്ടിട്ട് ഏറെ വർഷങ്ങൾ കഴിഞ്ഞിരുന്നു. ഞാൻ പ്രാരബ്ധങ്ങളിലും ജോലിത്തിരക്കിലുമൊക്കെയായിരുന്നു.ആലുംവളപ്പിനടുത്തുള്ള മാഷുടെ വീട്ടിൽ ഞാൻ അനിലിന്റെ കൂടെ പോയി. അവിടെയെത്തുന്നതു വരെ മനസ്സ് ആശങ്കാകുലമായിരുന്നു. മാഷ് എന്നെ തിരിച്ചറിയുമോ? ഇല്ലെങ്കിൽ....... ഭാഗ്യം, അനിലിന് എന്നെ പരിചയപ്പെടുത്തുക കൂടി വേണ്ടി വന്നില്ല. മാഷ് എന്റെ അടുത്തേക്കു വന്നു. മെല്ലെ എന്റെ കൈ പിടിച്ചു. ആ ചുണ്ടുകളിൽ ചെറിയൊരു മന്ദസ്മിതം വിരിഞ്ഞു. കണ്ണുകളിൽ ഒരു പരിചിത പ്രകാശം മിന്നി. മറവിയുടെ ആഴങ്ങളിൽ നിന്ന് പരിചയത്തിന്റെ ഒരു തുമ്പ് മുത്തെന്ന പോലെ. പഴയ വാചാലതയൊന്നുമില്ല. അല്ലെങ്കിലും പ്രായമാകുമ്പോൾ ചിലരെങ്കിലും മൗനത്തിന്റെ മുദ്ര അണിയാറുണ്ട്. ഞാൻ ഏതാനും ചില കാര്യങ്ങൾ പറഞ്ഞു. മാഷ് അത് ശ്രദ്ധാപൂർവ്വം കേട്ടിരിക്കുന്നതായി എനിക്കു മനസ്സിലായി. അത്രയെങ്കിലും ആയല്ലോ.... എനിക്കതു മതിയായിരുന്നു. ഞാൻ യാത്ര പറഞ്ഞിറങ്ങുമ്പോൾ മാഷ് ചിന്താമഗ്നനായിരുന്നു. ഒന്നും പറഞ്ഞില്ലെങ്കിലും ആ മനസ്സിൽ തിരയടിക്കുന്ന വികാരങ്ങളെന്താണെന്ന് എനിക്കൂഹിക്കാമായിരുന്നു.



# ആനയും അനിലൻ ചിത്രശാലയും

വി വി രവീന്ദ്രൻ

അവധി ദിവസങ്ങളിൽ അമ്മയോടൊപ്പം അമ്മമ്മയുടെഅമ്മയുടെ വീട്ടിൽ
പോകുന്നത് പതിവായിരുന്നു. അമ്മമ്മയുടെ അമ്മയെ ഞങ്ങൾ 'അച്ചി'
എന്നാണ് വിളിക്കുന്നത്. 'അച്ചിയുടെ വീട്' എന്നാൽ അവരുടെ വീടും.
ഡിസംബർ മാസമായാൽ എല്ലാ അവധി ദിവസങ്ങളും അച്ചിയുടെ
വീട്ടിലായിരിക്കും. കശുമാവുകളാൽ സമൃദ്ധമാണ് അച്ചിയുടെ പറമ്പ്.
കശുവണ്ടി പെറുക്കുന്നത് ഞങ്ങൾ കുട്ടികളാണ്. മൂന്നാംതരത്തിൽ പ
ഠിക്കുന്ന കാലത്തെ ഒരു അവധി ദിവസമാണ് സ്കൂളിലെ നാടക
ത്തെക്കുറിച്ച് 'വില' പറഞ്ഞത്. കണ്ടത്തിലെ കണ്ണേട്ടന്റെ മകളാണ്
വില എന്ന വിലാസിനി. സൗത്ത് തൃക്കരിപ്പൂർ ഹൈസ്കൂളിൽ മൂന്നാം
തരത്തിലായിരുന്നു അവളപ്പോൾ പഠിച്ചത്. അവളുടെ സ്കൂളിലെ മൂന്നാം
തരത്തിലെ മുഴുവൻ കുട്ടികളും അവരുടെ മാഷും ചേർന്നാണത്രേ
നാടകം കളിക്കുന്നത്. ക്രിസ്തുമസ് അവധി കഴിഞ്ഞു തുറന്ന ആദ്യ
വെള്ളിയാഴ്ചയായിരുന്നു നാടകം. അമ്മയോടൊപ്പം ഉത്സവപ്പറമ്പിൽ നി
ന്നും കണ്ട നാടകത്തിന്റെ ഓർമ്മകളാണ് മനസ്സിൽ. സ്കൂളിലും ഒരു
നാടകം! അന്ന് എനിക്കതൊരു അത്ഭുതമായിരുന്നു. ഞാൻ പഠി ച്ചത്
നോർത്ത് തൃക്കരിപ്പൂർ എൽപി സ്കൂളിലാണ്. എങ്കിലും നാടകം കാണ
ണമെന്ന അതിയായ ആഗ്രഹം കാരണം അമ്മയോട് കരഞ്ഞുപറഞ്ഞതി
നാൽ അവധിയെടുത്ത് ഇളമ്പച്ചിയിലെ അച്ചിവീട്ടിലെത്തി. ബസ്സുകൾ
അന്ന് നന്നേ കുറവായിരുന്നു. എടാട്ടുമ്മലിൽ നിന്നും തങ്കയം വഴി ന
ടന്നിട്ടായിരുന്നു അച്ചി വീട്ടിലെത്തിയത്. ഉച്ചയ്ക്കു ഒരു മണിക്കാണത്രെ
നാടകം. നേരത്തേ തന്നെ അമ്മ എന്നെ സൗത്ത് തൃക്കരിപ്പൂര് സ്കൂളി ൽ
കൊണ്ടുവിട്ടു. എന്റെ വിജയൻ മാമൻ പഠിക്കുന്നതും അവിടെയാണ്.

സ്കൂളിനു മുന്നിലെ മുത്തശ്ശി മാവിൻ ചുവട്ടിൽ മാവിനു ചുറ്റു മായി കുട്ടികളിരിക്കുന്നു. എന്റെ ഇരുമിഴികളും ആൾക്കൂട്ടത്തിൽ അല യുകയായിരുന്നു. എവിടെ വിജയൻ മാമൻ?

ഓരോ ക്ലാസിലെ കുട്ടികളും വരിവരിയായി വന്നു മാവിനു ചുറ്റും ഇരിക്കുന്നു. അധ്യാപകർ അവരെ നിയന്ത്രിച്ച് ഇരുത്തുന്നുമുണ്ട്. സ്കൂൾ വരാന്തയുടെ മുകളിൽ നിന്നും മൈക്കിലൂടെ മണിനാദം മുഴങ്ങിയത് പെ ട്ടെന്നായിരുന്നു മണിനാദത്തിന്റെ തുടർച്ചയായ മുഴക്കം കുട്ടികളെ നി ശബ്ദതയിലേക്ക് തള്ളിയിട്ടു. മണിനാദത്തോടൊപ്പം സ്കൂൾ അന്തരീക്ഷം ഒന്നാകെ നിശബ്ദതയിൽ ലയിച്ചുചേർന്നു. നാടകത്തിന്റെ പേരു പ റയുന്നതിനുമുമ്പേ ഉയർന്ന ഒരലർച്ച നിശബ്ദതയെ ഭഞ്ജിച്ചുകൊണ്ട് അന്തരീക്ഷത്തെ ഇളക്കിമറിച്ചു. അതൊരു ചിന്നംവിളിയായിരുന്നു. നി ർത്താതെയുള്ള ചിന്നംവിളിക്കൊപ്പം വലിയൊരു കൊമ്പനാന കുട്ടി കൾക്കിടയിലേക്ക് ചാടിവീണു. പലരും കൂവിവിളിച്ചു. ചിലർ ഭയന്നു കരയുന്നുണ്ടായിരുന്നു. ചിലർ ആർത്തുചിരിച്ചു. മറ്റുചിലർ 'ആർപ്പോ ആർപ്പോ' എന്ന് കയ്യടിച്ചു കൊണ്ട് വിളിച്ചുപറയുന്നുണ്ടായിരുന്നു. ആന കുട്ടികളെ തലോടിയും അവരോടു കുശലം പറഞ്ഞും മാവിൻ ചോട്ടിലേക്ക് നടക്കുകയാണ്.

വലിയ തുമ്പിക്കൈയുള്ള ആന....
വിരലോളം എത്തുന്ന ജുബ്ബയിട്ട ആന.....
ചാക്കു പോലുള്ള തുണികൊണ്ടടിച്ച വലിയ പേന്റിട്ട ആന....
കുപ്പായമിട്ട ആന...! എന്തൊരു ചന്തം...!

ആന കുട്ടികൾക്കിടയിലൂടെ നടക്കുമ്പോൾ അവരോട് എന്തൊക്കെയോ കുശലം പറയുന്നുമുണ്ട്. അതിൽ കൂടുതലും ആനയെക്കുറിച്ചായിരുന്നു. ആനയെക്കുറിച്ചുള്ള കടങ്കഥകൾ.... ആനക്കാര്യങ്ങൾ.... അങ്ങനെ പലതും.... പെട്ടെന്നായിരുന്നു അതു സംഭവിച്ചത്. ആന ഒന്നുചാടി മറിഞ്ഞ് ഒരു കുട്ടിയെ പൊക്കിയെടുത്തു. എന്നിട്ട് കുട്ടിയോട് ഒരു ചോദ്യം:
കറുത്ത പാറയ്ക്ക് വെളുത്ത വേര്.....
എന്താണ്..... എന്താണ് ഉത്തരം..?
അപ്പോഴേക്കും ആരൊക്കെയോ ഉത്തരം വിളിച്ചു പറഞ്ഞു :
'ആന....... ആന......'
ഉത്തരം പറയുന്ന ഭാഗത്തേക്കായി പിന്നീട് ആനയുടെ നോട്ടം. പിന്നെ യൊരു ചാട്ടമാണ്. ഉത്തരം പറഞ്ഞു കുട്ടിക്കൂട്ടങ്ങൾക്കിടയിലേക്ക് ആന ചാടിവീണു. എന്നിട്ട് അടുത്ത ചോദ്യം:

"കാലു തൂണു പോലെ,,,
വാലു ചൂലു പോലെ...
ചെവി മുറം പോലെ....
തടി പാറപോലെ..."

കണ്ണും ചിമ്മി കുട്ടികൾ ആർത്തു വിളിച്ചു 'ആനാ.... ആനാ....'
സ്കൂൾമുറ്റത്തെ മുത്തശ്ശി മാവിൻചോട്ടിൽ ആരവങ്ങളുടെ കടലലകൾ ആർത്തിരമ്പി.

പക്ഷേ ആനയ്ക്ക് എന്തോ സങ്കടം വന്നപോലെ.... അതുവരെ ചാടിയ ആന പിന്നീട് പാത്തും പതുങ്ങിയുമായി നടത്തം. എന്താണ് സംഭവിച്ചത് എന്ന് ആർക്കും മനസ്സിലായില്ല. എങ്കിലും ആനയുടെ ചാട്ടം ഒന്നുനിന്നു. പല കുട്ടികൾക്കും അതൊരു ആശ്വാസമായിരുന്നു.

ആന പതുങ്ങിപ്പതുങ്ങി മാവിൻചോട്ടിലെത്തി. അപ്പോഴതാ പല ഭാഗങ്ങളിൽ നിന്നും ഓരോ മൃഗങ്ങൾ വരുന്നു. ആടും പൂച്ചയും പോത്തും കഴുതയും ഒക്കെയുണ്ട്. അവിടെ ഒരു മത്സരം നടക്കുകയാണ്. കാട്ടിലെ കേമനാരാണ്?

മൃഗങ്ങളുടെ യോഗത്തിന്റെ അധ്യക്ഷനാണ് ആന. ഓരോ മൃഗവും അവരവരുടെ കേമത്തരം പറയുവാൻ തുടങ്ങി. ആനയൊഴികെ മറ്റു മൃഗങ്ങളെല്ലാം കുട്ടികളായിരുന്നു.

'ആനയുടെ പാൻറ് കീറീ......'

ആൾക്കൂട്ടത്തിൽ നിന്നും ഏതോ എട്ടാംതരക്കാരൻ വിളിച്ചുപറഞ്ഞു. അത് ഒരു കൂട്ടച്ചിരിയായി പരിണമിച്ചു.

പക്ഷേ ആനയ്ക്ക് ഒരു കൂസലുമില്ല. ആന ചിന്നംവിളിച്ചുകൊണ്ട് അവനു നേരെ ഒരു ചാട്ടം....

കീറിയ പാന്റിട്ട് അന്ന് ആനയായി അഭിനയിച്ചത്-അഭിനയിക്കുകയായിരുന്നില്ല ആനയായി ജീവിച്ചത്- തൃക്കരിപ്പൂരിന്റെ എക്കാലത്തെയും വലിയ നാടകക്കാരൻ അനിയൻ ചിത്രശാല എന്ന കെ കെ മാഷാണ്.

ഇന്നും ഞാനാ മാവിൻചോട്ടിൽ പോകാറുണ്ട്. ഏതോ മുത്തശ്ശിയുടെ ചുളിവുവീണ ശരീരം പോലെ കൂനിക്കൂടിയ ആ മരത്തടിയിൽ നിറയെ കെ കെ മാഷെന്ന ആ പഴയ ആനയെ കാണാറുണ്ട്.

ആ നാട്ടുമാവിന്റെ തളിരിലും പൂവിലും കായിലും മാഷുണ്ട്.... ആനയുണ്ട്..... ചിന്നം വിളിയുണ്ട്... ആനക്കഥകളും ആനക്കാര്യങ്ങളുമുണ്ട്......

നാടകം നടക്കുന്നത് 1980കളിലാണെന്നോർക്കണം. ഇന്നത്തെ പോലെ ശിശുകേന്ദ്രീകൃതമായിരുന്നില്ല അന്നത്തെ വിദ്യാഭ്യാസരീതി. എന്നിട്ടും തന്റെ കുട്ടികളോടൊപ്പം ആനയായി അഭിനയിച്ച് കാട്ടിലെ എല്ലാ മൃഗങ്ങളും തുല്യരാണെന്നും പ്രകൃതിയിൽ എല്ലാവർക്കും അവരവരുടേതായ ധർമ്മമുണ്ടെന്നും അഭിനയിച്ചുകാണിച്ച ഒരു അധ്യാപകൻ..... അധ്യാപകൻ എന്നതിനപ്പുറം കുട്ടികളുടെ നിലവാരത്തിലേക്ക് ഉയരുവാൻ കഴിയുന്ന ഒരു മനുഷ്യനായിരുന്നു കെ കെ മാഷ്.

കാട്ടിലെ മൃഗങ്ങളെപ്പോലെ നാട്ടിലെ ഇരുകാലിമൃഗങ്ങളായ മനുഷ്യർക്കും അവരവരുടേതായ കടമയുണ്ടെന്നും ഓരോരുത്തരും അവരവരുടെ കടമകൾ നിർവഹിക്കുമ്പോഴാണ് നാടുണരുന്നത് എന്നും നാട്ടിൽ നന്മ വിളയുന്നതെന്നും എത്ര മനോഹരമായി അവതരിപ്പിച്ചു, ആ കലാകാരനായ അധ്യാപകൻ.

മാഷുടെ ക്ലാസിൽ പഠിക്കണമെന്ന് കുഞ്ഞുനാളിലേ ഏറെ ആഗ്രഹിച്ചതാണ്... വൈകുന്നേരങ്ങളിലെ റോഡരികിലൂടെയുള്ള നടത്തം.... സൗമ്യമായുള്ള വർത്തമാനം.... അതിലൊക്കെ നാടകത്തിന്റെ അളുക്കുകൾ കൊളുത്തി വെച്ചിട്ടുണ്ടായിരുന്നു.

1993ൽ ഒരു സന്ധ്യാസമയം. തൃക്കരിപ്പൂര് കെ എം കെ കലാ സമിതിയുടെ വരാന്തയിൽ ഇരിക്കുകയായിരുന്നു കെ കെ മാഷ്. സ്കൂൾ വിശേഷങ്ങൾ ചോദിക്കുന്നതിനിടയിൽ മാഷ് എനിക്കൊരു നാടകം തന്നു. എം.കെ. മനോഹരൻ എഴുതിയ കുട്ടികളുടെ നാടകം.

“രവി ഇതൊന്നു വായിക്കണം. പറ്റുമെങ്കിൽ ഇത് കുട്ടികളെ ക്കൊണ്ട് കളിപ്പിക്കണം...” വീട്ടിൽച്ചെന്ന് ഞാൻ ആ നാടകം വായിച്ചു. ‘ചിത്രപുസ്തകത്തിലെ വെള്ളക്കൊക്ക്’. മുത്തശ്ശനും ചിത്രകഥകളും കുട്ടികളുടെ വായനയും നാട്ടുനന്മയും അന്യംനിന്നുപോകുന്ന ഒരു കാലഘട്ടത്തിൽ നന്മയുടേയും സ്നേഹത്തിന്റേയും മഹത്വം വിളി ച്ചോതുന്നതായിരുന്നു ‘ചിത്രപുസ്തകത്തിലെ വെള്ളക്കൊക്ക്’ എന്ന നാടകം.


പ്രകൃതിദത്ത വർണങ്ങൾ ഉപയോഗിച്ച് സ്കൂൾ ചുവരുകളിൽ കെ.കെ. മാസ്റ്റർ വരച്ച ചിത്രങ്ങൾ

മറക്കാൻ പറ്റാത്ത മറ്റൊരനുഭവം കുറിക്കാതെ വയ്യ. വർഷം കൃത്യമായി ഓർക്കുന്നില്ല. തൃക്കരിപ്പൂർ ഗവൺമെൻറ് ഹൈസ്കൂളി ലെ രജതജൂബിലി സ്റ്റേജിനു താഴെയിരുന്നു നാടകം കാണുകയാണ്. വേദിയിൽ മുഖ്യകഥാപാത്രത്തെ അവതരിപ്പിക്കുന്നത് കെ കെ മാഷ്. ‘പ്രതിമകൾ വിൽക്കാനുണ്ട്’ എന്നതാണ് നാടകം. ഒരു ശില്പിയുടെ വേഷമായിരുന്നു മാഷിന്. ആ വേദിയിലെ മാഷുടെ അഭിനയമല്ല എന്നെ അത്ഭുതപ്പെടുത്തിയത്. വലിയ കരിങ്കൽ പ്രതിമകൾ തയ്യാറാക്കുന്ന ശില്പി തന്റെ കയ്യിലെ ഉളിയിൽ മുട്ടികൊണ്ടടിക്കുമ്പോഴുള്ള മണി നാദം... അതൊരത്ഭുതമായിരുന്നു. പിന്നണിയിൽ നിന്നും മൈക്കിലൂടെ ഉയരുന്ന മണിനാദത്തിന് അനുസരിച്ച് മാഷ് എത്ര കൃത്യതയോടെയാ ണ് ഉളി ചലിപ്പിക്കുന്നത്! അതും ഒന്നോ രണ്ടോ തവണയല്ല. എത്രയോ ആവൃത്തി. ആദ്യമൊക്കെ ഞാൻ കരുതിയത് പ്രതിമയിൽ ഉളി കൊണ്ട് ചെത്തുമ്പോഴുയരുന്ന ശബ്ദമാണതെന്നായിരുന്നു. പക്ഷേ, നാടകം കഴിഞ്ഞാണറിഞ്ഞത് വേദിയിൽ ഉണ്ടായിരുന്നത് പേപ്പർപൾപ്പ് കൊണ്ട് തയ്യാറാക്കിയ പ്രതിമകളാണെന്ന്. അനിലൻ ചിത്രശാലക്ക് നാടകം എന്നാൽ ജീവിതമായിരുന്നു. കൃത്യതയും സൂക്ഷ്മതയും ജീവിതവും കൂട്ടി വിളക്കിയെടുക്കുകയായിരുന്നു തന്റെ ജീവിതത്തിലുടനീളം നാടക ത്തിലൂടെ അനിലൻ ചിത്രശാല.



കലാകാരന്റെ കുടുംബബന്ധങ്ങൾ
പലപ്പോഴും പ്രശ്നവിഷയമാകാറുണ്ട്.
സൗഹൃദത്തിന്റെ മൂല്യമറിഞ്ഞ്,
ഉത്തരവാദിത്വത്തോടെ ജീവിച്ച
ഒരു കലാകാരനെ ഉറ്റവർ
ഓർക്കുന്നതെങ്ങനെയാണ്?



# എന്റെ ജ്യേഷ്ഠൻ

പി പി കെ പൊതുവാൾ

*'സെലിബ്രിറ്റിക്കു പിന്നാലെയുള്ള ഓട്ടത്തിൽ യഥാർത്ഥ കലാകാരന്മാർ പ്രാദേശിക കലാകാരന്മാരായി തരംതാഴ്ത്തപ്പെടുന്ന പ്രവണത ഏറി വരുന്നു'*

പ്രിയപ്പട്ടവരെ, എന്റെ പ്രിയ ജ്യേഷ്ഠൻ പി പി കുഞ്ഞികൃഷ്ണൻ മാസ്റ്ററുടെ പാവനസ്മരണയ്ക്കുമുമ്പിൽ സ്നേഹാദരപൂർവ്വം അർപ്പിക്കുന്ന ബാഷ്പാഞ്ജലിയാണ് ഈ കുറിപ്പ്. ശിഷ്യന്മാരും സുഹൃത്തുക്കളും ആരാധകരും അദ്ദേഹത്തെ സ്നേഹപൂർവ്വം കെ കെ മാസ്റ്റർ എന്നു വിളിച്ചു. കലാസ്നേഹികൾക്കും കലാസ്വാദകർക്കും അദ്ദേഹം അനിലൻ ചിത്രശാലയായിരുന്നു. എഴുതിയതും അഭിനയിച്ചതും ആ പേരിലായിരുന്നു. സ്റ്റേജുനാടകങ്ങൾ, റേഡിയോനാടകങ്ങൾ എന്നിങ്ങനെ വ്യത്യസ്ത മേഖലകളിൽ അഭിനയ മികവ് പ്രകടിപ്പിച്ച് പ്രേക്ഷകരുടേയും ശ്രോതാക്കളുടേയും പ്രശംസ നേടി. ഒട്ടനവധി നാടകങ്ങൾ സംവിധാനം ചെയ്തു. പലതിലും പ്രധാന കഥാപാത്രമായി വേഷമിട്ട് രംഗം കൈയടക്കി. നാടകങ്ങൾക്ക് പാട്ടെഴുതി, അവയുടെ സംഗീതം ചിട്ടപ്പെടുത്തി. പലതിലും പിന്നണിയിലിരുന്ന് ഉപകരണങ്ങൾ വായിച്ചു. കഥാപാത്രങ്ങളെ അവരുടെ സ്വത്വം കൃത്യമായി വെളിപ്പെടുത്തുന്ന രീതിയിൽ മെയ്ക്കപ്പ് ചെയ്ത് വേദിയിൽ എത്തിച്ചു. നാടകം ശ്രദ്ധാപൂർവ്വം വായിച്ച് കഥാപാത്രങ്ങളെ ഉൾക്കൊണ്ടു മാത്രം മെയ്ക്കപ്പിനു തയ്യാറാക്കുക എന്നതായിരുന്നു അദ്ദേഹം സ്ഥിരമായി അവലംബിച്ചിരുന്ന രീതി. അദ്ദേഹം നാടകങ്ങൾക്ക് കർട്ടൻ വരച്ചു. കട്ടൗട്ടുകൾ തയ്യാറാക്കി. അത്യാവശ്യമെങ്കിൽ പിന്നണി ഗായകന്റെ റോളിലും പ്രത്യക്ഷപ്പെട്ടു. യുവജനോത്സവ നാടകങ്ങളുടെ പിന്നണിയിലും വിധി

കർത്താവായി മുന്നണിയിലും ദശാബ്ദങ്ങളോളം അദ്ദേഹം നിറഞ്ഞു നിന്നു. സ്കൂളെന്നോ കോളേജെന്നോ ഭേദമില്ലാതെ സംഘാടകർക്ക് അദ്ദേഹത്തെ ഒഴിവാക്കാനാകില്ലായിരുന്നു. ഈ രീതിയിൽ രംഗവേദി യുടെ അകത്തും പുറത്തും നിറഞ്ഞുനിന്ന വ്യക്തിത്വമായിരുന്നു ജ്യേഷ്ഠ ന്റേത്. അനിലൻ ചിത്രശാല തനിച്ചുവിചാരിച്ചാൽ ഒരു കലാസമിതിക്ക് ഒരു നാടകം അരങ്ങിലെത്തിക്കാൻ കഴിയും എന്ന് പലരും പറയാ റുണ്ടായിരുന്നത് അതിശയോക്തിയായിരുന്നില്ല.

അധ്യാപകൻ എന്ന നിലയിലുള്ള പ്രവർത്തനങ്ങളെക്കുറിച്ചു പറ ഞ്ഞാൽ അതും കലാപ്രവർത്തനത്തിന്റെ അനിവാര്യവും അഭേദ്യവുമായ ഭാഗമായിക്കണ്ട് അധ്യാപനകർമം നിർവ്വഹിച്ച ഒരു വ്യക്തിത്വമായിരുന്നു മാസ്റ്ററുടേത്. ശിഷ്യരും സഹപ്രവർത്തകരും രക്ഷിതാക്കളും ഒരു പോലെ തലകുലുക്കി സമ്മതിക്കുന്ന കാര്യമാണിത്. പൊതുരംഗത്ത് ഇറങ്ങുന്നവർ സ്വന്തം തൊഴിൽ രംഗത്തുനിന്ന് മുറയ്ക്ക് മാസപ്പടി പറ്റാ നുള്ള ഒരുപാധി മാത്രമായേ കാണാറുള്ളൂ എന്ന് പൊതുവെ ആരോപ ണം ഉന്നയിക്കാറുണ്ട്. അദ്ദേഹത്തെക്കുറിച്ച് (അല്ലെങ്കിൽ അദ്ദേഹത്തിന്റെ സഹപ്രവർത്തകനും ഫ്ളൂട്ട് വാദന കലാകാരനുമായിരുന്ന ദാമോദരൻ മാസ്റ്ററെക്കുറിച്ച്) ആരെങ്കിലും അങ്ങനെ പറയുകയില്ല. അധ്യാപനത്തിൽ മഹാമാതൃകകളായിരുന്നു ഈ രണ്ടുപേരും. (ഒന്നിലും രണ്ടിലും പ ഠിപ്പിക്കാനായിരുന്നു രണ്ടുപേർക്കും ഏറെ ഇഷ്ടം). കെ കെ മാസ്റ്റർ ക്ലാസ് മുറിയെത്തന്നെ നാടകവേദിയാക്കി മാറ്റി. പല പാഠഭാഗങ്ങളും നാടകവൽക്കരിച്ച് പഠിപ്പിച്ച് കുട്ടികളുടെ പ്രിയപ്പെട്ട അധ്യാപകനായി മാറി. ഡി പി ഇ പി യും ഇപ്പോഴത്തെ പുതുവിദ്യാഭ്യാസ രീതികളും ആരംഭിക്കുന്നതിന് എത്രയോ മുമ്പുതന്നെ അദ്ദേഹം അതെല്ലാം സ്വന്തം ക്ലാസ്മുറികളിൽ പ്രാവർത്തികമാക്കുകയായിരുന്നു. അദ്ദേഹം വരച്ച അതിമനോഹരങ്ങളായ ചിത്രങ്ങൾ ഇന്നും പല ക്ലാസ് മുറികളുടേയും ചുവരുകളെ അലങ്കരിച്ചു കൊണ്ട് അതിനുള്ള സ്മാരകമായി നിലനി ൽക്കുന്നു.

ജ്യേഷ്ഠന്റെ സാഹിത്യസംഭാവനകളെക്കുറിച്ച് നടേ സൂചിപ്പി ച്ചല്ലോ. ഗാനരചനയ്ക്കു പുറമെ കവിത, നാടകം, തിരക്കഥ എന്നിവയുടെ രചനയിലൂടെയും സർഗ്ഗാത്മകത തെളിയിച്ചിട്ടുണ്ട്. ഒന്നും പക്ഷേ, പ്ര സിദ്ധീകരണത്തിനു നൽകിയിട്ടില്ല. കലാപ്രവർത്തനങ്ങൾക്കിടയിൽ അതിനു സമയം കണ്ടെത്താനായില്ലെന്നതാണ് വാസ്തവം. മിക്കതും പല സമയങ്ങളിലായി നഷ്ടപ്പെട്ടുപോയി. കണ്ടെടുക്കാൻ കഴിഞ്ഞവയിൽ ചിലത് ഈ സ്മരണികയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. മലയാളത്തിലെ മിക്കവാറും എല്ലാ നാടകങ്ങളും നാടകസാഹിത്യവും രംഗവേദിയുമായി ബന്ധപ്പെട്ട പഠനങ്ങളും ഉൾക്കൊള്ളുന്ന സമ്പന്നമായ ഒരു ഗ്രന്ഥശേ ഖരം ജ്യേഷ്ഠന് ഉണ്ടായിരുന്നു. നാടകത്തെക്കുറിച്ച് എവിടെ കണ്ടാലും അതെല്ലാം ശേഖരിച്ചു സൂക്ഷിക്കുമായിരുന്നു. പത്രങ്ങളിൽ വരുന്ന ബ ന്ധപ്പെട്ട ചെറിയ വാർത്ത പോലും വെട്ടിയെടുത്തു സൂക്ഷിക്കുമായിരുന്നു. നോട്ടീസുകൾ പോലും സൂക്ഷിക്കുമായിരുന്നു. ഏതാണ്ട് അമ്പതു

വർഷത്തെ നാടക ചരിത്രത്തിന്റെ കാലികമായ രേഖകൾ ഇവയിലൂടെ ഗ്രഹിക്കാൻ കഴിയുമായിരുന്നു. നാടക ഗ്രന്ഥങ്ങളിൽ നിന്നും ആനുകാലികങ്ങളിൽ നിന്നും ശേഖരിച്ച കുറിപ്പുകൾ ക്വട്ടേഷനുകൾ എന്നിവ എഴുതി വെച്ച എത്രയോ ഡയറികൾ കൂടി സൂക്ഷിച്ചിരുന്നു എന്നു കൂടി സൂചിപ്പിക്കട്ടെ.

ഒരു പതിറ്റാണ്ടു മുമ്പ് ഉദിനൂരിൽ വെച്ചു നടന്ന കേരള സംഗീത നാടക അക്കാദമിയുടെ കലാമേളയെക്കുറിച്ചോർക്കുന്നവരുടെ മനസ്സുകളിൽ അന്ന് അവിടെ അക്കാദമി സംഘടിപ്പിച്ച പ്രദർശനം ഉണ്ടാകും. അന്ന് അതിനായി ഒരുക്കിയ സാമഗ്രികളിൽ ഒരു വലിയ പങ്ക് മാസ്റ്ററുടെ ശേഖരത്തിൽ നിന്നും തെരഞ്ഞെടുത്ത നാടക സംബന്ധിയായ അനർഘ വസ്തുക്കളും വസ്തുതകളുമായിരുന്നു. ഇന്നത്തെ പ്രശസ്ത നടൻ ശ്രീനിവാസന്റെ യൗവനത്തിലെ നാടകകാലത്ത് മാസ്റ്ററുടെ കുടുംബസുഹൃത്തായും സഹനാടകപ്രവർത്തകനായും കുറച്ചു കാലം തൃക്കരിപ്പൂരിൽ കഴിഞ്ഞ ആ നല്ല കാലവും ഓർക്കുന്നു. ഒരു വായനക്കാരനും എഴുത്തുകാരനുമൊക്കെയായി മാറാൻ എനിക്കു ഏറ്റവും വലിയ പ്രചോദനമായി ഭവിച്ചത് കൃഷ്ണേട്ടൻ വിദ്യാർത്ഥി ദിനങ്ങളിൽ എനിക്കു കൊണ്ടുത്തന്ന പുസ്തകങ്ങളായിരുന്നു എന്നു നന്ദിയോടെ സ്മരിക്കുന്നു.

ജീവിതകാലത്ത് അർഹിക്കുന്ന ഔദ്യോഗികമായ അംഗീകാരങ്ങളോ പുരസ്കാരങ്ങളോ ഒന്നും കെ കെ മാഷെ തേടിയെത്താതിരുന്നത് എന്തു കൊണ്ടാണെന്ന് പലരും വ്യാകുലതയോടെ, അല്പം രോഷത്തോടെ, ചോദിക്കുന്നതും കേട്ടിട്ടുണ്ട്. സ്വയം മറന്ന് അർപ്പണ മനോഭാവത്തോടെ പ്രവർത്തിക്കുന്നവരെ ഔപചാരിക സ്ഥാപനങ്ങളോ അതു കൊണ്ടുനടക്കുന്നവരോ കണ്ടാലും ശ്രദ്ധിച്ചില്ലെന്നു വരും. ചിലപ്പോൾ ബോധപൂർവ്വം മാറ്റി നിർത്തിയെന്നും വരും. കലയ്ക്കു വേണ്ടി, സ്വന്തം വിശ്വാസദാർഢ്യങ്ങൾക്കു വേണ്ടി, മുഖം നോക്കാതെ കലഹിക്കുന്നവർ അംഗീകാരങ്ങൾക്കു പിന്നാലെ പോകാൻ മിനക്കെടാറുമില്ല. ആ കൂട്ടത്തിൽ പെട്ട ഒരപൂർവ്വ ജനുസ്സായിരുന്നു എന്റെ ജ്യേഷ്ഠൻ.

ഈ കുറിപ്പിന്റെ ആരംഭത്തിൽ ഉദ്ധരിച്ച വാക്കുകൾ 2019 ഫെബ്രുവരി 3 ന് തൃക്കരിപ്പൂരിൽ വെച്ചു നടന്ന യുവകലാ സാഹിതിയുടെ കെ കെ മാസ്റ്റർ സ്മൃതിസദസ്സ് ഉദ്ഘാടനം ചെയ്തുകൊണ്ട് ഗായകനും സാംസ്കാരിക പ്രവർത്തകനുമായ വി ടി മുരളി നടത്തിയ പ്രസംഗത്തിൽ നിന്നാണ്. നേരാണ്, സെലിബ്രിറ്റിക്കു പിന്നാലെയുള്ള നെട്ടോട്ടത്തിൽ യഥാർത്ഥ കലാകാരന്മാർ വിസ്മരിക്കപ്പെടുന്നു. പ്രാദേശിക കലാകാരന്മാർ എന്ന കള്ളിയിൽ ഒതുക്കി അവരെ മുഖ്യധാരയിൽ നിന്ന് മാറ്റിനിർത്തി നിസ്സാരവൽക്കരിക്കുന്നു. എങ്കിലും എന്റെ നാട്ടുകാരും ഇവിടത്തെ കലാസമിതികളും കലയുമായി ബന്ധപ്പെട്ട മറ്റു സംഘടനകളും അവയുടെ പ്രവർത്തകരും വിദ്യാലയങ്ങളും ജ്യേഷ്ഠനെ വലിയ കലാകാരനായിത്തന്നെ കൊണ്ടാടുകയും അനുസ്മരിക്കുകയും ചെയ്യുന്നു എന്നത് അത്യന്തം ചാരിതാർത്ഥ്യജനകമാണ്.



# ജ്യേഷ്ഠൻ, ഗുരു, സുഹൃത്ത്

പി പി ഗോവിന്ദൻ

അകന്നു പോയിട്ട് അഞ്ചു വർഷം. അതിൽ കൂടുതൽ വർഷം രോഗശയ്യയിൽ. നാലുവർഷം സംസാരിക്കാനോ പ്രതികരിക്കാനോ ആവാത്ത അവസ്ഥ. 2016 ജനുവരി 8ന് നടൻ ശ്രീനിവാസൻ ഏട്ടനെ കാണാൻ വീട്ടിൽ വന്നിരുന്നു. ഒന്നു പ്രതികരിക്കാൻകൂടി കഴിഞ്ഞില്ല. ഒരു മിനിറ്റ് മുഖത്തേക്ക് മാത്രം നോക്കി. കൂടെയുള്ളവരെയൊക്കെ കണ്ണീരിലാഴ്ത്തിയ ഒരു രംഗമായിരുന്നു അത്. കണ്ണൂരിൽ നിന്നും ധാരധാരയായി കണ്ണീർ വീണത് എല്ലാവരെയും കരയിപ്പിച്ചു.

കൃത്യനിഷ്ഠ പാലിക്കുന്നതിൽ ഏട്ടൻ കണിശക്കാരനായിരുന്നു. ആരുടെ മുമ്പിലും തനിക്ക് ശരിയാണെന്ന് തോന്നിയത് മുഖത്തുനോക്കി പറയും. അത് ചിലപ്പോൾ മറ്റുള്ളവരുടെ അപ്രീതിക്ക് കാരണമായേക്കാം. എന്തുതന്നെയായാലും ആരോടെങ്കിലും ദേഷ്യമോ വിരോധമോ ഉണ്ടായിരുന്നില്ല. ആ പറഞ്ഞത് അവിടെ തീർന്നു.

1973ലാണ് ഏട്ടന്റെ കൂടെ ആദ്യമായി മെയ്ക്കപ്പിന് പോകുന്നത്. എനിക്കന്ന് മെയ്ക്കപ്പിനെക്കുറിച്ച് കാര്യമായ ഒരു അറിവും ഉണ്ടായിരുന്നില്ല. ആ കാലത്ത് ഉദിനൂർ എ യു പി സ്കൂളിൽ വാർഷികാഘോഷം പരിപാടികൾക്ക് ഏട്ടനെയാണ് വിളിക്കുക. അന്ന് മെയ്ക്കപ്പ് ചെയ്യാൻ ഈ പ്രദേശത്ത് ഏട്ടനും തമ്പാനും (അപ്സര ആർട്സ്) മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഏട്ടൻ സംവിധാനം ചെയ്ത നാടകത്തിന് എന്നെയും കൂട്ടിയാണ് പോകാറുള്ളത്. ചീമേനി, കയ്യൂർ, കൊടക്കാട്, ഇടയിലെക്കാട്, ഉദിനൂർ ഇവിടങ്ങളിലൊക്കെ നാടകത്തിന് പോയ ഓർമ്മകൾ ഇന്നും മായാതെ മനസ്സിലുണ്ട്. നാടകത്തിന്റെ നോട്ടീസ് കിട്ടിയാൽ ഏട്ടൻ എന്റെയടുത്ത് വരും. നാടകത്തിലെ കഥാപാത്രങ്ങളെയൊക്കെ എനിക്കു

മനസ്സിലാക്കിത്തരും. മെയ്ക്കപ്പ് എങ്ങനെയൊക്കെ വേണമെന്നൊക്കെ പറഞ്ഞുതരും. വേണ്ടുന്ന സാധനങ്ങളൊക്കെ ഞാൻ വാങ്ങും. "എട്ടുമണിക്കാണ് നാടകം, മൂന്നുമണിക്കൂർ മെയ്ക്കപ്പിനു വേണം. അതു കൊണ്ട് അഞ്ചുമണിക്ക് അവിടെ എത്തണം" നോട്ടീസ് നോക്കി ഏട്ടൻ പറയും.

"എട്ടുമണിക്ക് എന്നുപറഞ്ഞാൽ ആ സമയത്ത് തന്നെ തുടങ്ങുമോ?" എന്റെ സംശയം ഏട്ടനോട് പറഞ്ഞു. "നമുക്ക് അതൊന്നും അറിയേണ്ട, പറഞ്ഞ സമയത്ത് നമുക്ക് അവിടെ എത്തണം" അഞ്ചു മണിക്ക് അവിടെ എത്തിയപ്പോൾ ആരുമില്ല, ഒഴിഞ്ഞ സ്റ്റേജ് മാത്രം. ഇന്നത്തെ പോലെ ഇരിക്കാൻ കസേരകളൊന്നും അന്നുണ്ടായിരുന്നില്ല. ആരോടെങ്കിലും വിവരം ചോദിക്കാമെന്നു വിചാരിച്ചാൽ ഒരാളെയും കാണുന്നില്ല. ക്ലബ്ബിന്റെ പുറത്തെ വരാന്തയിൽ ഇരുന്നു. ആറു മണിയായി, ഏഴു മണിയായി. ഏഴു മണിക്കു ശേഷം കുറച്ചു പേർ വന്നു.

"മാഷ് നേരത്തെ വന്നോ?"- ഒരു ഭാരവാഹി.

"ഞങ്ങൾ അഞ്ചു മണിക്ക് എത്തി."

"നാടകം എട്ടുമണിക്കൊന്നും കളിക്കാൻ പറ്റൂല. പൊതുസമ്മേളനം എട്ടുമണിക്കാണ് ആരംഭിക്കാൻ വിചാരിക്കുന്നത്. പിന്നെ കുട്ടികളുടെ ഡാൻസ്, സിനിമാറ്റിക് ഡാൻസ്. നാടകം പത്തുമണിക്ക് എങ്കിലും തുടങ്ങാമെന്ന് വിചാരിക്കുന്നു" ഇതും പറഞ്ഞ് ഭാരവാഹി പോയി.

ഏതായാലും 12 മണിക്ക് നാടകം തുടങ്ങി. തീർന്നപ്പോൾ മൂന്നു മണിയായി. നല്ല തണുപ്പ്. ഓലകൊണ്ടു മറച്ച മെയ്ക്കപ്പ് റൂമിലാണ് വിശ്രമിക്കേണ്ടത്. ഏട്ടൻ ബെഞ്ചിന്റെ മേലെ കിടന്നു. ഞാൻ താഴെ ഓല വിരിച്ചും. അതിനിടയിൽ നേരത്തെ കണ്ട ഭാരവാഹി ഏട്ടന് ഒരു കവർ കൊടുത്തു. മെയ്ക്കപ്പിന്റെ ചാർജ് ഏട്ടൻ പറയുകയില്ല. തന്നത് വാങ്ങും. ആ കവറിൽ നിന്നും പത്തോ ഇരുപതോ എടുത്തു ബാക്കി എനിക്കു തരും. എവിടെ നാടകത്തിനു പോയാലും ഇതുപോലെതന്നെ.

മറ്റുള്ളവർ ദുഃഖിക്കുന്നതോ വിഷമിക്കുന്നതോ ഏട്ടന് കാണാൻ പറ്റുകയില്ല. നാലാളറിയാതെ അവരെ സമാധാനിപ്പിക്കുകയും സഹായി ക്കുകയും ചെയ്യും.

1977ലാണ് നടൻ ശ്രീനിവാസൻ തൃക്കരിപ്പൂരിലേക്ക് വരുന്നത്. അക്കാലത്ത് തൃക്കരിപ്പൂർ ദേശീയ കലാവേദിയുടെ നാടകങ്ങൾ (അധികവും മത്സരനാടകങ്ങൾ) സംവിധാനം ചെയ്തിരുന്നത്, ഞങ്ങൾ അന്നും ഇന്നും സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്ന തലശ്ശേരിയിലെ എം രവീന്ദ്രനാഥ് ആയിരുന്നു. തലശ്ശേരിയിൽനിന്നും അദ്ദേഹം തൃക്കരിപ്പൂരിലേക്ക് വരുന്നത് സ്വന്തം ബുള്ളറ്റ് മോട്ടോർ സൈക്കിളിലാണ്. കുറച്ചുദിവസം ഇവിടെ തങ്ങും. അന്ന് രവിയേട്ടനും അന്തരിച്ച അഡ്വക്കേറ്റ് ജീവാനന്ദും എത്രയോ ദിവസങ്ങളിൽ വീട്ടിൽ താമസിച്ചിരുന്നു. രവിയേട്ടൻ ഒരു പൈസ പോലും ഞങ്ങളോട് പ്രതിഫലം വാങ്ങിയിരുന്നില്ല. വേണമെങ്കിൽ ഞങ്ങളെ സഹായിക്കും. ആവശ്യം നോക്കി സ്വന്തം നാടകസമിതിയിലെ നടന്മാരെ വരെ അദ്ദേഹം കൊണ്ടുവന്നു നാടകത്തിൽ അഭിനയിപ്പിക്കാനും തയ്യാറായിരുന്നു.

ആ കാലത്താണ് ഒരു പ്രൊഫഷണൽ നാടകട്രൂപ്പ് ഉണ്ടാക്കി ക്കൂടെ എന്ന ആശയം ഏട്ടൻ പറഞ്ഞത്. എല്ലാവർക്കും അത് സ്വീകാര്യ മായി. ട്രൂപ്പിന് പേരുണ്ടാക്കാൻ ഏട്ടനെ തന്നെ ഏൽപ്പിച്ചു. 'ഘനശ്യാമ' എന്ന പേര് എല്ലാവർക്കും ഇഷ്ടമായി. ഇനി വേണ്ടത് ഒരു സ്ക്രിപ്റ്റ്. സ്ക്രിപ്റ്റിന്റെ കാര്യം പറഞ്ഞപ്പോൾ രവിയേട്ടൻ പറഞ്ഞു: "നാട്ടിൽ എന്റെ ഒരു സുഹൃത്തുണ്ട് ഫിലിം ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് ബിരുദം നേ ടിയ ശ്രീനിവാസൻ. ഞാനയാളെ പറഞ്ഞ് ഏർപ്പാടാക്കാം." രവിയേട്ടൻ പറഞ്ഞത് എല്ലാവർക്കും സ്വീകാര്യമായി. രണ്ടുദിവസം കഴിഞ്ഞ് ശ്രീനി വാസൻ തൃക്കരിപ്പൂരിൽ എത്തി -1977ൽ. താമസവും റിഹേഴ്സൽക്യാമ്പും ഇപ്പോൾ മുറാദ് സ്റ്റുഡിയോ സ്ഥിതിചെയ്യുന്ന ബിൽഡിങ്ങിൽ. സ്ക്രിപ്റ്റി ന്റെ പണി ആരംഭിച്ചു. അതിനിടയിൽ മത്സരനാടകങ്ങൾക്ക് പയ്യന്നൂരി ലും കരിവെള്ളൂരിലും ഒക്കെ പോകാറുണ്ടായിരുന്നു. രചന യ്ക്കിടയിൽ തന്നെ നാടകത്തിന് പേരും കൊടുത്തു- 'ആരുടെ സാമ്രാജ്യം'. സ്ക്രിപ്റ്റ് പൂർത്തിയാക്കുന്നതിനു മുമ്പെ ശ്രീനി വാസന് ഒരു ടെലഗ്രാം വന്നു. ഉടനെ മദ്രാസിലെത്തണം എന്ന് പറ ഞ്ഞ്. ആദ്യം അദ്ദേഹം പോകാൻ കൂട്ടാക്കിയില്ല. 'നാടകത്തിന്റെ പ ണി തുടങ്ങിയതല്ലേ, അത് പൂർത്തിയാക്കാതെ എങ്ങനെ പോകും?' 'ഒരു നല്ല കാര്യമല്ലേ, ശ്രീനിവാസൻ പോവുക തന്നെ വേണ'മെന്ന് ഏട്ടൻ പറഞ്ഞപ്പോൾ അദ്ദേഹത്തിന് അത് തള്ളിക്കളയാൻ പറ്റിയില്ല. അന്നത്തെ ആ പോക്കിലാണ് ശ്രീനിവാസൻ എന്ന് ചലച്ചിത്രപ്രതിഭ ഉദയം കൊണ്ടത്. ഞങ്ങൾക്കും, പ്രത്യേകിച്ച് രവീന്ദ്രനാഥിനും അതിൽ അഭിമാനിക്കാം.

നാടക റിഹേഴ്സൽ രാത്രി ഒമ്പതുമണിക്കാണ് തുടങ്ങാറുള്ളത്. ഭക്ഷണമൊക്കെ അവിടുന്നുതന്നെ ഉണ്ടാക്കും. അധികവും കപ്പയും മത്തിയും ആണ്. ചിലപ്പോൾ മൂന്നുമണിയൊക്കെ കഴിയും റിഹേഴ്സൽ തീരാൻ. ഞങ്ങളുടെ ക്യാമ്പിന്റെ അടുത്തുതന്നെയാണ് ബിൽഡിംഗ് ഉടമ ആമിന ഉമ്മയുടെ വീട്. (1984ൽ ആമിന ഉമ്മ കൊല്ലപ്പെട്ടു, ആഭരണ കവർച്ചയ്ക്ക് ഇടയിലായിരുന്നു മരണം) ആമിന ഉമ്മയെ കണ്ടാൽ ആരുമൊന്നു നോക്കിപ്പോകും. അന്ന് 60-65 വയസ്സുകാണും. കാതിൽ നിറയെ അലിക്കത്തും കഴുത്തിൽ നിറയെ മാലയും ഉമ്മയുടെ സൗന്ദര്യം ഒന്നുകൂടി വർദ്ധിപ്പിച്ചു. എപ്പോഴും പ്രസന്നവദനയായിരുന്നു. നന്നായി മുറുക്കണം. വെള്ളവസ്ത്രം മാത്രമേ ധരിക്കൂ. ചുണ്ടുകൾ എപ്പോഴും ചുകന്നിരിക്കും. പഴയ മുസ്ലിം സിനിമകളിലെ അംബികയുടെ കഥാപാത്രം പോലെ. രവീന്ദ്രനാഥിനും നന്നായി മുറുക്കണം. റിഹേഴ്സൽ തുടങ്ങും മുമ്പേ ഉമ്മ ചെല്ലപ്പെട്ടിയുമായി വന്നിരിക്കും. രണ്ടുപേരും 'ബിശ്യം' പ റഞ്ഞ് മുറുക്കും. രവിയേട്ടൻ വരാൻ വൈകിയാൽ ഉമ്മ ചോദിക്കും: 'ആ തമാസക്കാരൻ വന്നില്ലേ?' എന്ന്. റിഹേഴ്സൽ തീരുന്നതുവരെ ഉമ്മ ഉറങ്ങാതെ കാത്തിരിക്കും. അത്രയ്ക്ക് ഇഷ്ടമായിരുന്നു ഞങ്ങളെയും ഞങ്ങൾക്കവരേയും. ഈ അവസരത്തിൽ അവർക്ക് പ്രണാമം അർപ്പി ക്കുന്നു. റിഹേഴ്സൽ തീരുന്നതുവരെ ഏട്ടനും ഞങ്ങളുടെ കൂടെ ഉണ്ടാവും.

1978 ൽ നടന്ന കരിവെള്ളൂർ മുച്ചിലോട്ട് പെരുങ്കളിയാട്ടത്തോടനുബന്ധിച്ചുള്ള നാടകമത്സരത്തിൽ ഞങ്ങളും പങ്കെടുത്തിരുന്നു. രവീന്ദ്രനാഥിന്റെ സംവിധാനത്തിൽ 'അവസ്കന്ധം' എന്ന നാടകം. അതിലെ കഥാപാത്രങ്ങളായിരുന്നു ഉത്തമനും അധമനും. ഉത്തമൻ രവീന്ദ്രനാഥ്, അധമൻ ശ്രീനിവാസൻ. ഇതിന്റെ റിഹേഴ്സലിന് ഒരു ദിവസം മാത്രമേ ശ്രീനി ഉണ്ടായിരുന്നുള്ളൂ. സിനിമയുടെ ആവശ്യത്തിനായി മദിരാശിയിലേക്ക് പോകേണ്ടിവന്നു. തിരിച്ചുവരുന്നത് മത്സരത്തിന്റെ തലേദിവസം. പ്രോസൊന്നും ഹൃദിസ്ഥമാക്കിയിരുന്നില്ല. വെള്ളമുടി, വെള്ളത്താടി, വെള്ള മുണ്ടും പുതപ്പും. ഏട്ടനായിരുന്നു ശ്രീനിയെ മെയ്ക്കപ്പ് ചെയ്തിരുന്നത്. എനിക്ക് ചമയം കൂടാതെ പ്രോംപ്റ്ററുടെ റോൾ കൂടിയുണ്ട്. സ്റ്റേജ് സൗകര്യം കുറഞ്ഞതുകാരണം ഞാൻ നിന്നത് സൗണ്ട്സിസ്റ്റം വെച്ച ഭാഗത്തായിരുന്നു. അഭിനയിച്ചുകൊണ്ടിരിക്കുമ്പോൾ ശ്രീനിക്ക് പ്രോസ് ഓർമ്മയില്ല. എനിക്കാണെങ്കിൽ ഉച്ചത്തിൽ പറഞ്ഞു കൊടുക്കാനും സാധിക്കില്ല. ഞാൻ ആംഗ്യഭാഷയിൽ കാണിച്ചാൽ എന്നെ നോക്കിയാലല്ലേ പ്രോസ് മനസ്സിലാകൂ..... കുറച്ചു സെക്കൻഡുകളുടെ നിശബ്ദത. ശ്രീനിക്കൊരു കുലുക്കവുമില്ല. രവിയേട്ടൻ സമയോചിതമായി ഇടപെട്ടു. ''എന്താ അധമാ ഒന്നും മിണ്ടാത്തത്. എന്തെങ്കിലും പറയൂ...'' ശ്രീനി ഞെട്ടി എന്റെ മുഖത്ത് നോക്കിപ്പോയി. ആ സമയം ഞാൻ ആംഗ്യഭാഷയിൽ പ്രോസ് പറഞ്ഞപ്പോൾ ശ്രീനി അഭിനയം തുടർന്നു. നാടകത്തിന് സമ്മാനങ്ങൾ ഒന്നും കിട്ടിയില്ല.

ഏതെങ്കിലും ഒരു ജോലി ഏട്ടനെ ഏൽപ്പിച്ചാൽ അതൊരു തപസ്യ പോലെയാണ്. അത് പൂർത്തീകരിച്ചേ വിശ്രമമുള്ളൂ. എല്ലാ കലകളേയും തപസ്യപോലെ കൊണ്ടുനടന്ന ഏട്ടന് രോഗലക്ഷണം ആരംഭിക്കുന്നതും കലയുടെ വേദിയിൽ നിന്നുതന്നെ. പയ്യന്നൂർ കോളേജ് കലോത്സവത്തിൽ ജഡ്ജ്മെന്റിനു പോയപ്പോൾ കുഴഞ്ഞുവീഴുകയായിരുന്നു.



# കൃഷ്ണേട്ടൻ

ഗിരിജ ഏ കെ പി

എന്റെ ഏറ്റവും പ്രിയപ്പെട്ട ഏട്ടനായിരുന്നു. സ്വന്തം അനുജത്തിയെപ്പോലെയാണ് അനുജന്മാരുടെ ഭാര്യമാർ. ഏതുകാര്യവും പറയാൻ പറ്റുന്ന ഒരാളായിരുന്നു ഏട്ടൻ. ചുരുക്കിപ്പറഞ്ഞാൽ ഒരു അടുത്ത സുഹൃത്ത് എന്നുതന്നെ പറയാം. അങ്ങനെയുള്ള ഒരു അടുപ്പമായിരുന്നു. പക്ഷേ, വിധി അങ്ങനെയാണല്ലോ... ഇത്രയും നല്ല മനസ്സുള്ള ഒരാൾക്ക് അവസാന കാലം ഇങ്ങനെ ഒരു ദുർവിധി വന്നല്ലോ എന്നോർക്കുമ്പോഴാണ് നടുങ്ങിപ്പോകുന്നത്. കാണുമ്പോൾ തിരിച്ച് ഞങ്ങളോട് പ്രതികരിക്കാൻ പറ്റാത്തവിധം എട്ടുവർഷം നീണ്ട കിടപ്പ്.

ഏട്ടന് കുട്ടികൾ എന്നുവെച്ചാൽ ജീവനാണ്. എന്റെ രണ്ടു മക്കളും മുക്കാൽഭാഗവും ഏട്ടന്റെ വീട്ടിൽ തന്നെയാണ്. നന്നേ ചെറിയ കുട്ടികളായിരിക്കുമ്പോൾത്തന്നെ അവരെ ഏട്ടൻ എടുത്തുകൊണ്ടു പോകും. കുട്ടികൾ ദേഹത്ത് മൂത്രമൊഴിച്ചാൽ ഏട്ടൻ പറയുക 'ഉണ്ണി മൂത്രം പുണ്യാഹം' എന്നാണ്. ഇന്ന് എന്റെ മകൾക്ക് എന്തെങ്കിലും കലാവാസനയുണ്ടെങ്കിൽ അത് ഏട്ടനാണ് ഉയർത്തിക്കൊണ്ടുവന്നത്. രണ്ടാംക്ലാസിൽ പഠിക്കുന്ന സമയത്തുതന്നെ അവൾ മത്സരങ്ങളിൽ എല്ലാം പങ്കെടുക്കും. ആ സമയത്ത് സന്ധ്യക്ക് ഏട്ടന്റെ വീട്ടിലേക്ക് ഒരു പോക്കുണ്ട്. തിരിച്ചുവരുമ്പോൾ പത്തരമണിയൊക്കെയാകും. ഞങ്ങൾ അവിടെ എത്തുമ്പോൾ ഏട്ടൻ കാത്തിരിപ്പുണ്ടാകും, പാട്ടിന്റെ റിഹേഴ്സലിനു വേണ്ടി. വലിയ ക്ലാസിൽ എത്തുമ്പോഴേക്കും ഒരു മൈക്ക് സംഘടിപ്പിച്ച് അതിൽ കൂടിയാണ് പാടിക്കുക. അതു പാടിപ്പാടിച്ച് ഒരു നിലവാരം ഉറപ്പാക്കിയിട്ടേ ഏട്ടൻ നിർത്തുകയുള്ളൂ. ഒടുവിൽ പറയും-'വളരെ മെച്ചമുണ്ട്' എന്ന്. അങ്ങനെ പഴയ കാല ഓർമ്മകൾ പറഞ്ഞാൽ ഒരുപാടുണ്ട്.

എന്റെ മനസ്സിൽ തറച്ചുനിൽക്കുന്ന ഒരു സംഭവമുണ്ട്. ഒരു ദിവസം വീട്ടിൽ വന്ന് എന്നോട് പറഞ്ഞു. 'എംബ്രോയ്ഡറി മത്സരത്തിന് ഒരു ജഡ്ജായി പോകാനുണ്ട്, നീ കൂടി വരണം' എന്ന്. സ്ഥലം പയ്യന്നൂർ കോളേജ്. ഞാനൊന്നു ഞെട്ടി. 'അയ്യോ, ഞാനാ...?' ഇതുവരെ ഒരു ജഡ്ജ്മെന്റിനും പോകാത്ത ഞാൻ, അതും പയ്യന്നൂർ കോളേജിൽ.... അപ്പോൾ എന്നോടുപറഞ്ഞ വാക്ക് ഇപ്പോഴും കാതിൽ മുഴങ്ങുന്നു: 'നീ എന്റെ കൂടെയല്ലേ വരുന്നത്, നല്ലത് നോക്കി തരുന്ന പേപ്പറിൽ മാർക്ക് ഇട്ടാൽ മതി' എന്ന്. ബാക്കി ഞാൻ പറഞ്ഞുതരാം എന്നും. എന്നാലും അത് ഉൾക്കൊള്ളാൻ എനിക്കു കഴിഞ്ഞില്ല. ഞാൻ അതിൽ നിന്നും പിന്മാറി. പക്ഷേ ഇപ്പോൾ അതോർക്കുമ്പോൾ കൂടുതൽ വേദനയാണ്. അന്നു ഞാൻ ഒന്നിച്ചുപോയിരുന്നെങ്കിൽ..... ആ ദിവസമാണ് ഏട്ടൻ ക്ഷീണമായി അവിടെ വീണ് ആശുപത്രിയിൽ കൊണ്ടുപോയത്. ഇന്നും മനസ്സിന് അതൊരു കുറ്റബോധമായി തോന്നാറുണ്ട്. അത് രോഗത്തിന്റെ ഒരു തുടക്കമായിരുന്നു.

ഇന്ന് നമ്മുടെ സമൂഹത്തിൽ പലപ്പോഴും ഒരു വ്യക്തി ജീവിച്ചിരിക്കുമ്പോൾ വേണ്ട ആദരവ് കിട്ടുന്നില്ല. ഈ വിഷമം ഏട്ടൻ തന്നെ പലതവണ പറഞ്ഞുകേട്ടിട്ടുണ്ട്. അവസാന സമയത്ത് ഏട്ടനു തന്നെ എന്തോ ഒരു മനോവിഷമം പോലെ ഉണ്ടായിട്ടുണ്ട്. എഴുതിവെച്ചിരുന്ന കുറെ കഥകളും കവിതകളും വാശി പോലെ കീറിക്കളയുകയായിരുന്നു.

പിന്നെ ഏട്ടനുള്ള ഒരു സ്വഭാവം, ഏതുകാര്യവും തുറന്നടിച്ച് പറയുമെന്നതാണ്. അത് എല്ലാവർക്കും ഇഷ്ടപ്പെടണമെന്നില്ല. തെറ്റ് തെറ്റായും അത് മുന്നിൽ വച്ച് തന്നെ പറയുന്നതുമാണ്. ആരുടെ വിഷമവും ഏട്ടന് സഹിക്കില്ല. അവർക്ക് എന്തെങ്കിലും ചെയ്യുന്നെങ്കിൽ അത് ആരെയും അറിയിച്ചല്ല ചെയ്യുക. അത്ര നല്ല ഒരു മനസ്സായിരുന്നു.

മുമ്പ് കലാസമിതികളായ ഫൈൻ ആർട്സ്, കെ എം കെ, സൗഹൃദ തുടങ്ങിയ ക്ലബ്ബുകളുടെ പ്രതിമാസ പരിപാടിയായി നാടകം ഉണ്ടാകാറുണ്ട്. അതിന് ഞങ്ങൾ കുടുംബസമേതമാണ് പോകാറ്. നാടകം കഴിഞ്ഞ് എല്ലാവരും കൂടി ആ തിരിച്ചുള്ള നടത്തവും.... നാടകത്തെക്കുറിച്ചുള്ള അഭിപ്രായങ്ങൾ വിലയിരുത്തിക്കൊണ്ടുള്ള ആ വരവും ഓർമയിലൂടെ കടന്നുപോവുകയാണ്. കുട്ടികളോട് എപ്പോഴും പറയുന്ന ഒരു രസകരമായ ചൊല്ലുണ്ട്.

'തെങ്ങിന്റെ മേലെ എന്താണ് ?...... തേങ്ങ
മാവിന്റെ മേലെ എന്താണ് ?........ മാങ്ങ
എന്നാൽ പ്ലാവിന്റെ മേലെയോ....? എന്താ പ്ലാങ്ങ അല്ലാത്തെ....?'

ഏട്ടനെപ്പറ്റി എഴുതിയാലും പറഞ്ഞാലും തീരില്ല. ആ ഓർമ്മകൾ അയവിറക്കിക്കൊണ്ട് സ്വന്തം അനുജത്തി.



# അമ്മാമൻ

ബാലാമണി

അമ്മാമൻ ഞങ്ങളെ വിട്ടുപിരിഞ്ഞിട്ട് വർഷങ്ങളായെങ്കിലും ഇന്നും കണ്ണ് നിറയാതെ, നെഞ്ചിലൊരു വിങ്ങലോടെയല്ലാതെ എന്റെ അമ്മാമനെക്കുറിച്ച് ഓർക്കാൻ ഇന്ന് എനിക്ക് കഴിയില്ല. കുഞ്ഞുനാളുകളിൽ ഞങ്ങൾക്ക് തന്ന സ്നേഹവും കരുതലും മറക്കാനും കഴിയില്ല.

സംഗീതത്തിലായാലും കലയിലായാലും ചിത്രരചനയിലായാലും എല്ലാവരുടെയും കഴിവുകൾ കണ്ടെത്തി പ്രോത്സാഹിപ്പിക്കാൻ എന്നും താല്പര്യം കാട്ടിയിരുന്നു അമ്മാമൻ. ഒരു നോട്ടുബുക്ക് നിറയെ നാടക ഗാനങ്ങളും സിനിമാഗാനങ്ങളും എഴുതി എന്റെ അമ്മയ്ക്കു നൽകിയിരുന്നു. 'ചെപ്പു കിലുക്കണ ചങ്ങാതി.....', 'അറബിക്കടലൊരു മണവാളൻ......' തുടങ്ങിയ പാട്ടുകൾ അമ്മ പണ്ടു പാടിത്തന്നതിന്റെ പൊരുൾ അതായിരുന്നു എന്നത് അടുത്തകാലത്താണ് എനിക്കു മനസ്സിലായത്. ഏറ്റെടുത്ത ജോലി അങ്ങേയറ്റം ആത്മാർത്ഥതയോടുകൂടിയും സത്യസന്ധമായും പ്രതിബദ്ധതയോടെയും ചെയ്യുകയെന്നത് അമ്മാമന്റെ നിർബന്ധമായിരുന്നു. ഞാൻ ചെറിയ ക്ലാസിൽ പഠിക്കുന്ന സമയത്ത് എനിക്ക് ഇഷ്ടമില്ലാതിരുന്നിട്ടും ഡാൻസ് ക്ലാസിൽ ചേർത്തു പഠിപ്പിച്ചു. അന്നും ഇന്നും ഫാഷൻ ഇഷ്ടപ്പെടാത്ത എനിക്ക് 'അന്നത്തെ ലേറ്റസ്റ്റ് ഫാഷനിലുള്ള' ഉടുപ്പ് വാങ്ങിത്തന്നു. ഇടാൻ നിർബന്ധിച്ചു. കുറേക്കാലം ഞാൻ അതിടാതെ മാറ്റിവെച്ചു. അമ്മാമന്റെ സ്നേഹപൂർവ്വമായ നിർബന്ധത്തിനു വഴങ്ങി ഞാൻ അതു ധരിച്ച് ഡാൻസ് ക്ലാസിൽ ചെന്നപ്പോൾ എല്ലാവരും അതിനെപ്പറ്റി നല്ല അഭിപ്രായം പറഞ്ഞപ്പോഴാണ് എനിക്കും അതിന്റെ ഭംഗി മനസ്സിലായത്.

കെ എം കെ കലാസമിതിയുടെ കെട്ടിടത്തിന്റെ ഉദ്ഘാടനത്തിന് കെ പി ഉമ്മർ (സിനിമാനടൻ) ആണ് വന്നിരുന്നത്. എന്റെ ഡാൻസ് അരങ്ങേറ്റം അതോടനുബന്ധിച്ച് ഉണ്ടായിരുന്നു. ഡാൻസ് കഴിഞ്ഞപ്പോൾ അമ്മാമൻ എന്നെ അഭിനന്ദിച്ചത് ഇന്നും മറക്കാത്ത ഓർമ്മയാണ്.

ഒരുപാട് നൃത്തനാടകങ്ങളിൽ (ശരവണഭവ) അമ്മാമൻ എന്നെയും കൊണ്ടുപോയിട്ടുണ്ട്. മെയ്ക്കപ്പ് അമ്മാമനാണു ചെയ്യുന്നത്. ഒരിക്കൽ നറുക്കിലക്കാട് നൃത്തനാടകവുമായി ബന്ധപ്പെട്ട പോകുമ്പോൾ വഴിയിൽ ഞങ്ങളുടെ വണ്ടി നിർത്തി കണ്ണൻ മാഷ് (സീരിയൽ, സിനിമ ആർട്ടിസ്റ്റ്) അവിടെ സ്റ്റോപ്പിൽ ഉണ്ടായിരുന്നു. അമ്മാമൻ എന്നോട് പറഞ്ഞു: 'നമ്മുടെ നാരദനാണിത്. ഇയാൾക്ക് മെയ്ക്കപ്പ് വേണ്ട'. ഞാൻ മാഷുടെ മുഖത്തേക്ക് സൂക്ഷിച്ചു നോക്കി. ശരിക്കും മെയ്ക്കപ്പു ചെയ്തതുപോലെ !

ടേപ്പ്റെക്കോർഡർ ആദ്യമായി വീട്ടിൽ കൊണ്ടുവന്ന ദിവസം. അമ്മാമൻ ഒരേ ഇരിപ്പായിരുന്നു. 'കൃഷ്ണപക്ഷ കിളി ചിലച്ചു...' എന്ന ഗാനം ഞാനും അമ്മാമനും ചേർന്നു പാടി. ആദ്യമായി ടേപ്പ് റിക്കാർഡറിൽ എന്റെ ശബ്ദം കേട്ട ദിവസം....

കടപ്പുറം സ്കൂളിൽ അമ്മാമൻ ജോലി ചെയ്തിരുന്ന സമയത്ത് ഇടയ്ക്ക് എന്നെയും സ്കൂളിൽ കൊണ്ടുപോകുമായിരുന്നു. കടൽ എനിക്ക് അന്നും ഇന്നും ഒരത്ഭുതമാണ്. ഇൻറർവെൽ സമയത്ത് ഇളനീരും മറ്റും കുടിച്ചതും മറ്റ് അധ്യാപകർക്ക് പരിചയപ്പെടുത്തിയതും ഇന്നും കുളിർമ നൽകുന്ന ഓർമ്മകൾ മാത്രമായി അവശേഷിക്കുന്നു.

അംഗീകാരങ്ങൾ ഒന്നും ആഗ്രഹിച്ചിട്ടില്ലെങ്കിലും അംഗീകാരങ്ങൾ ഇഷ്ടപ്പെടുന്ന പ്രകൃതമാണ് അമ്മാമന്റേത് എന്നാണ് എനിക്ക് തോന്നിയിട്ടുള്ളത്. ഗാന്ധിജിയെപ്പറ്റിയൊക്കെ നമ്മൾ പറയാറില്ലേ, അതുപോലെ എന്റെ മനസ്സിൽ അമ്മാമൻ ഇന്നും ജീവിക്കുന്നു.

അസുഖം വന്ന് കിടപ്പിലായ നാളുകൾ.... അതിനെക്കുറിച്ച് ഓർക്കാൻ ഇന്നെനിക്ക് ശക്തിയില്ല.



# എന്റെ ക്ട്ടമ്മാൻ

ഹരി

എന്റെ അമ്മയുടെ ഇളയ ജ്യേഷ്ഠനാണ് ഞങ്ങൾ മരുമക്കൾ 'ക്ട്ടമ്മാൻ' എന്നു വിളിക്കുന്ന കെ കെ മാസ്റ്റർ. എന്റെ ഓർമ്മവെച്ച നാളുകളിൽ ഞാൻ ക്ട്ടമ്മാനെ കണ്ടിരുന്നത് പല്ലില്ലാത്ത മോണ കാട്ടി ചിരിക്കുകയും വ്യക്തമല്ലാത്ത അക്ഷരങ്ങളിൽ സംസാരിച്ച് ഞങ്ങളെ രസിപ്പിക്കുകയും ചെയ്തിരുന്ന ഒരു അമ്മാവൻ ആയിട്ടായിരുന്നു. വളരെ ചെറുപ്പത്തിൽ തന്നെ പല്ലിനും മോണയ്ക്കും അസുഖം ബാധിച്ചു. അന്ന് തലശ്ശേരിയിൽ പോയിട്ടായിരുന്നു പല്ലു മുഴുവൻ പറിച്ചെടുത്തിരുന്നത്. ശേഷം സെറ്റ്പല്ല് വെക്കുവാൻ കാത്തുനിൽക്കുന്ന കാലമായിരുന്നു അത്.

ക്ട്ടമ്മാനെക്കുറിച്ച് ഓർക്കുമ്പോൾ ആദ്യം ഓർമ്മയിൽ എത്തുന്നത് ഒരു കറുത്തപാന്റാണ്. ഒന്നാം ക്ലാസിൽ എന്നെ ചേർത്ത സമയം. എന്നെയുംകൂട്ടി തൃക്കരിപ്പൂർ ബസാറിൽ എത്തി. അകൃത്ത് രാഘവേട്ടൻ തയ്ക്കുന്ന കടയിൽ നിന്ന് ഒരു ദിവസം സന്ധ്യയോടടുത്ത സമയത്ത് രാഘവേട്ടൻ എന്റെ കുഞ്ഞുകാലിന് പാകത്തിലുള്ള ഒരു കറുത്ത പാന്റിന് അളവെടുത്ത ഓർമ്മ..... അമ്മാവനോടൊപ്പം ഹോട്ടലിൽനിന്ന് ചായകുടിച്ച് വീട്ടിലേക്ക് മടങ്ങുമ്പോൾ കാറമേലെ ചന്ദ്രമതി ടീച്ചർ പഠിപ്പിക്കുന്ന ഒന്നാം ക്ലാസിൽ വള്ളി ട്രൗസർ ഇട്ട് കൂട്ടുകാർക്കിടയിൽ കറുത്ത വള്ളി പാൻറ് ധരിച്ച ഞാൻ ഗമയോടെ സ്ലേറ്റിൽ എഴുതിക്കൊണ്ടിരിക്കുന്ന രംഗമായിരുന്നു മനസ്സുനിറയെ.

പിന്നീട് ഞാൻ വളർന്നുവരുമ്പോഴായിരുന്നു ഒരു അധ്യാപകനായി ജോലി ചെയ്തുകൊണ്ടിരുന്ന അമ്മാമന്റെ കഴിവുകളെ അടുത്തറിയാൻ കഴിഞ്ഞത്. ചെറുപ്പക്കാരനായ കാലം തൊട്ടുതന്നെ സംഗീതം, പാട്ട്,

നാടകം, വര എന്നീ മേഖലകളിൽ തന്റെ കയ്യൊപ്പ് പതിച്ച ബഹുമുഖ പ്രതിഭയായിരുന്നു അമ്മാമൻ...... അന്ന് ഞങ്ങളുടെ തറവാട് വീട്ടിലെ കുടുസ്സായ പൂമുഖം ആയിരുന്നു ക്ട്ടമ്മാന്റെ മുറി..... മൂന്നു വശത്തും മരത്തിന്റെ ബോർഡടിച്ച ഒരു വലിയ 'മർഫി' റേഡിയോയും ശബ്ദം വ്യക്തമാവാനായി അതിന്റെ നീണ്ട ഏരിയലിൽ ചെറിയ വല ചുറ്റിക്കെട്ടി ജനലിനു പുറത്ത് ബന്ധിച്ച് കോഴിക്കോട്, തിരുവനന്തപുരം, സിലോൺ തുടങ്ങിയ ആകാശവാണി നിലയങ്ങളിൽ നിന്നും പ്രക്ഷേപണം ചെയ്തിരുന്ന ഇമ്പമായ ചലച്ചിത്രഗാനങ്ങളും വാർത്തകളും വീട്ടിലാകെ നിറഞ്ഞുനിന്നിരുന്ന ഒരു കാലം ഓർമ്മ വരികയാണ്..... സംഗീത ആസ്വാദനവും അതോടൊപ്പം ഗാനാലാപനവും അമ്മാമന് ജീവവായു പോലെയായിരുന്നു എന്ന് തിരിച്ചറിഞ്ഞ കാലമായിരുന്നു അത്....

സംഗീതത്തോടുള്ള അടങ്ങാത്ത അഭിനിവേശം കൊണ്ടു തന്നെ അമ്മാമൻ വീട്ടിലേക്ക് ആദ്യമായി ഒരു സ്പൂൾ ടേപ്പ് റിക്കോർഡർ കൊണ്ടുവന്നത് ഇന്നും ഒരു തെളിഞ്ഞ ഓർമ്മയായി മനസ്സിൽ വരികയാണ്. വീട്ടിലൊരു ഉത്സവപ്രതീതി ആയിരുന്നു അന്ന്. കാസറ്റ് ടേപ്പ് പ്രചരിക്കുന്നതിനു മുമ്പുള്ള കാലമായിരുന്നു അത്. ടേപ്പ് തുറന്ന ഉടനെ അതിൽനിന്നും ഒഴുകിയെത്തിയ യേശുദാസും മാധുരിയും ചേർന്നാലപിച്ച, 'കൃഷ്ണപക്ഷ കിളി ചിലച്ചു... കുളിച്ചു വാ പെൺപക്ഷി.....' എന്ന ഗാനം രാവിലെ മുതൽ വീട്ടിൽ അലയടിച്ചത് ഇന്നും കാതിൽ നിറയുന്നു..... രാത്രി ഏറെ വൈകിട്ടും ഞങ്ങൾ കുട്ടികൾ പാടിയ പല പാട്ടുകളും ടേപ്പ് ചെയ്യുകയും കേൾപ്പിച്ചതിനുശേഷം മായ്ച്ചു കളയുകയും അതുപോലെ അമ്മമ്മയും വല്യമ്മയും മത്സരിച്ചു പാടിയ വടക്കൻ പാട്ടുകളും റിക്കാർഡ് ചെയ്തു വൈകിയ രാവിലും കേൾപ്പിച്ചിരുന്നതും മായാത്ത ഓർമ്മയായവശേഷിക്കുന്നു.

ആ കലാഹൃദയത്തെ തൊട്ടറിഞ്ഞ നിരവധി അപൂർവ്വ സംഭവങ്ങൾക്കും സാക്ഷിയാകാനായത് എന്റെ ചെറുപ്പത്തിലെ ഭാഗ്യമായി കരുതുന്നു. ഇളയ അമ്മാമന്റെ വീട്ടിലെ ഹാളിൽ ഒരു ദിവസം ഞാൻ കാണുന്നത് പുൽപ്പായയും ഷീറ്റും ഹാൾ നിറയെ വിരിച്ചിരിക്കുന്നു. സംഗീത ഉപകരണങ്ങളായ തബല, വയലിൻ, ഗിറ്റാർ, ഫ്ളൂട്ട്, കീബോർഡ് എന്നിവ ഹാളിൽ ക്രമമായി ഒരുക്കിയിരിക്കുന്നു.... റെക്കോർഡിങ്ങിനുള്ള വലിയ സൗണ്ട്സിസ്റ്റങ്ങളും മറ്റു ഉപകരണങ്ങളും നിരത്തിവെച്ചവയുടെ ഇടയിൽ കൂടെ ഹാളിൽ ഇരിക്കുന്ന, തന്റെ അസിസ്റ്റന്റിന് നിർദ്ദേശം കൊടുത്തുകൊണ്ടിരിക്കുന്ന, കട്ടികൂടിയ കണ്ണട ധരിച്ച പാന്റ്സ് ധാരിയായ, അപരിചിതനായ വ്യക്തിയെ ഞാൻ പ്രത്യേകം ശ്രദ്ധിച്ചു...... കനപ്പെട്ട ശബ്ദത്തിനുടമയായ ആ വ്യക്തി കോഴിക്കോട് ആകാശവാണി നിലയത്തിലെ പ്രൊഡക്ഷൻ എക്സിക്യൂട്ടീവ് ആയ യശഃശരീരനായ ഖാൻ കാവിൽ ആയിരുന്നു. ആകാശവാണിയിലെ ഒരു ഉദ്യോഗസ്ഥൻ വീട്ടിൽ വരിക, അടുത്തു കാണുക എന്നൊക്കെ പറയുന്നത് ഇന്ന് ഒരു സിനിമാ താരം വീട്ടിലെത്തിയ പ്രൗഢി പോലെ ആയിരുന്നു. ഹാളിനകത്തെ തബലയിൽ താളം പിടിച്ചു കൊണ്ടിരിക്കുന്ന തങ്കയത്തിലെ ചന്ദ്രൻ

പണിക്കർ, വയലിനിൽ ശ്രുതിമീട്ടുന്ന, ഇന്നു നമ്മോടൊപ്പം ഇല്ലാത്ത, തെക്കുമ്പാട് ദാമോദരൻ മാസ്റ്റർ, ഹാർമോണിയത്തിനു മുകളിൽ വിരൽ കൊണ്ട് സംഗീതം ചൊരിയുന്ന തങ്കയത്തിലെ രാമകൃഷ്ണേട്ടൻ.... ഉപ കരണങ്ങൾ കൈകാര്യം ചെയ്യുന്നവർക്ക് നിർദേശങ്ങൾ നൽകുന്ന സംഗീത സംവിധായകൻ കക്കുന്നത്ത് രാഘവേട്ടൻ....... സംഭവം കുട്ടമ്മാൻ എഴുതി യ രണ്ടു ഗാനങ്ങൾ രാഘവേട്ടൻ ചിട്ടപ്പെടുത്തി കോഴിക്കോട് ആകാശവാ ണിയുടെ യുവവാണി പരിപാടിയിൽ പ്രക്ഷേപണം ചെയ്യുന്നതിനായുള്ള റെക്കോർഡിങ് ആയിരുന്നു. റേഡിയോ പ്രക്ഷേപണത്തിനായി അമ്മാമൻ രചന നിർവഹിച്ച പാട്ടുകൾ റിക്കാർഡ് ചെയ്യുന്നതിന് ഞങ്ങളുടെ വീട്ടിലെ ഹാൾ സാക്ഷിയാകുന്നത് അറിഞ്ഞ ആനന്ദം കൊണ്ടും ഉൽക്കണ്ഠ കൊണ്ടും ഞാൻ വീർപ്പുമുട്ടിയത് ഇപ്പോഴും അനുഭവിക്കുന്നതു പോലെ... സജ്ജീകരണങ്ങളൊക്കെ പൂർത്തിയായപ്പോൾ ഖാൻ കാവിൽ സാർ തുടങ്ങാൻ നിർദ്ദേശം നൽകുന്നു.... അമ്മാമൻ ഹൃദയം തൊട്ട് എഴുതിയ വരികൾ രാഘവേട്ടന്റെ ആത്മാവിൽ നിന്നും സന്നിവേശിച്ച ഈണവു മായി ഇഴുകിച്ചേർത്ത് മാണിയാട്ടെ പ്രസന്നയുടെ (പിൽക്കാലത്ത് പ്ര സന്നട്ടീച്ചർ) ശ്രുതിശുദ്ധമായ ആലാപനം വലിയ സൗണ്ട്സിസ്റ്റങ്ങളിൽ നിന്നും താളവാദ്യങ്ങളുടെ അകമ്പടിയോടെ ഒഴുകി തുടങ്ങിയപ്പോൾ ഹാൾ ആ നാദധരയിൽ അലിഞ്ഞുചേർന്ന പോലെ.....

*'ചിറകറ്റു പിടയുന്ന സ്വപ്നങ്ങളേ...*
*ചിതയിൽ എരിയുന്ന മോഹങ്ങളേ.....*
*ഒരിക്കലും പൂക്കാത്ത തേന്മാവിലെന്തിനു*
*വിരുന്നു വന്നെത്തി പൂങ്കുയിലേ..... (ചിറകറ്റു...)*
*കണ്ണീരിലെഴുതിയ കവിതയുണ്ടോ നിന്റെ*
*കണ്ണാടിമാളികച്ചുമരുകളിൽ*
*എണ്ണ വറ്റിയ പടുതിരിയുണ്ടോ നിൻ*
*വെണ്ണക്കല്ലിൻ വിളക്കുകളിൽ.....'*

റിക്കോർഡിങ് പൂർത്തിയായപ്പോൾ ഹാളിൽ നിശബ്ദത നിറഞ്ഞു. പാടി പൂർത്തിയാക്കിയ അവസാന വരിയുടെ അന്ത്യത്തിൽ പ്രസന്നയുടെ കണ്ഠത്തിൽ നിന്ന് ഒരു വിതുമ്പൽ ഉയർന്നത് ഞാൻ തിരിച്ചറിഞ്ഞു.... ആത്മസങ്കടങ്ങളിൽ നിന്നും ഉതിർന്നുവീണ ആ ഗാനം ഹാളിൽ എല്ലാവ രിലും മനസ്സുനിറഞ്ഞ ഒരു നെടുവീർപ്പായി രൂപപ്പെട്ടു. റിക്കോർഡിങ് പൂർത്തിയായപ്പോൾ ഗൗരവക്കാരനായ ഖാൻ കാവിൽ ഒരു ചെറുചിരി യോടെ കൈ ഉയർത്തി 'ഓക്കേ' എന്നു പറഞ്ഞത് ഇന്നും കാതിൽ മുഴങ്ങുന്നതു പോലെ....

നാടകങ്ങളെപ്പറ്റി സ്വാധ്യായം ചെയ്തും പല നാടക പഠന ക്യാമ്പുകളിൽ പങ്കെടുത്തും അമ്മാമൻ സംവിധാനം ചെയ്ത രണ്ടു നാടകങ്ങളുടെ ഓർമ്മ മനസ്സിൽ എത്തുകയാണ്. തൃക്കരിപ്പൂർ ഗവൺമെൻറ് ഹൈസ്കൂൾസ്റ്റേജിൽ അരങ്ങേറിയ, കാലടിഗോപി രചിച്ച, 'ഗ്രാമം' എന്ന നാടകമായിരുന്നു ആദ്യത്തേത്...... കിടയറ്റ നർമ്മ മുഹൂർത്തങ്ങളും വികാരതീവ്രമായ രംഗങ്ങളും സന്നിവേശിച്ച ആ നാ ടകത്തിന് ദൃക്സാക്ഷികളായി നാടകപ്രേമികളെക്കൊണ്ട് ഓഡിറ്റോ

റിയം നിറഞ്ഞിരുന്നു. ഈ നാടകത്തിൽ മത്സരിച്ചഭിനയിച്ച നടന്മാരായ സിവിക് കൊടക്കാട്, കുഞ്ഞിരാമൻ കോട്ടയൻ, ഉദിനൂർ ബാലഗോപാലൻ, വനജ എന്നിവരുടെ പല അഭിനയമുഹൂർത്തങ്ങളും കാണികളെ ഏറെ ആകർഷിച്ചിരുന്നു..... നാടകത്തിലെ ആനക്കാരനായ കഥാപാത്രത്തിന്റെ തമാശ നിറഞ്ഞ പല സംഭാഷണങ്ങളും കേട്ടു മതിമറന്ന് ചിരിച്ച ഓർമ്മയും ഇന്ന് മനസ്സിൽ നിലനിൽക്കുകയാണ്...... ഇരുത്തംവന്ന ഒരു സംവിധായക പ്രതിഭയുടെ സ്പർശം ആ നാടകത്തിൽ ഉടനീളം നിറഞ്ഞുനിന്നിരുന്നു...... കഠിനാധ്വാനത്തോടെ, ചിട്ടയോടെ ആ മനോഹര നാടകത്തിന്റെ ഹൃദയം തൊട്ടറിഞ്ഞ് നടൻമാർ, സാങ്കേതിക സഹായികൾ എന്നിവരുടെ കഴിവുകൾ പൂർണ്ണമായി ഒപ്പിയെടുത്ത് ജനങ്ങൾക്കുമുമ്പിൽ അവതരിപ്പിക്കാനായതിന്റെ സന്തോഷവും സംതൃപ്തിയും അമ്മാമന്റെ മുഖത്ത് തുടർന്നുള്ള ദിവസങ്ങളിൽ എനിക്ക് കാണാൻ കഴിഞ്ഞു.....

മറ്റൊരു നാടകം എന്റെ ഹൃദയത്തെ വിങ്ങിപ്പിച്ച കഥാതന്തു ഉള്ള ഒന്നായിരുന്നു..... നാടകം കെ എം കെ അവതരിപ്പിച്ച 'സമാവർത്തനം' ആണെന്നാണ് ഓർമ്മ. ഇതും ഹൈസ്കൂൾ ഓഡിറ്റോറിയത്തിലായിരുന്നു അവതരിപ്പിച്ചത്. ആ നാടകത്തിന്റെ സംവിധാനത്തിനു പുറമേ കേന്ദ്രകഥാപാത്രമായ ദരിദ്രനും ശാന്തിക്കാരനുമായ ഒരു വയസ്സൻ നമ്പൂതിരിയായി അഭിനയിച്ചത് അമ്മാമനായിരുന്നു. പ്രായമേറെ ആയിട്ടും ബുദ്ധിവളർച്ച എത്താത്ത, നമ്പൂതിരിയുടെ മകനായി ഈ നാടകത്തിൽ വേഷമിട്ടത് ഇന്നു നമ്മോടൊപ്പം ഇല്ലാത്ത, ഒരു വാഹനാപകടത്തിൽ ആകസ്മിക നിര്യാണം സംഭവിച്ച, നീരിടിലെ ഗംഗാധരേട്ടൻ ആയിരുന്നു.... ജന്മാന്തരമായി തന്നിൽ വന്നുചേർന്ന, സാമാന്യബുദ്ധിക്ക് വൈകല്യം സംഭവിച്ച, പുത്രജന്മത്തെ ഓർത്തു വിങ്ങുന്ന വൃദ്ധപിതാവിന്റെ ഹൃദയ വേദനയും പിതൃ പുത്ര ബന്ധത്തിലെ സംഘർഷങ്ങളും ഏറെ പണിപ്പെട്ട് ഒപ്പിയെടുത്തു അരങ്ങിൽ ജീവിച്ച ഈ രണ്ടുപേരുടെയും പ്രകടനം കണ്ടുനിന്നിരുന്ന കാണികളുടെ ഹൃദയത്തിൽ വിങ്ങലായി മാറുന്നത് ഓഡിറ്റോറിയത്തിലെ കടുത്ത നിശബ്ദതയിലൂടെ തിരിച്ചറിയാമായിരുന്നു......

പിലിക്കോട് ഗവൺമെൻറ് യു പി സ്കൂളിൽ നിന്ന് പ്രധാനാധ്യാപകനായി വിരമിച്ചതിനുശേഷം പാട്ടുകളോടുള്ള അടങ്ങാത്ത അഭിനിവേശം കാരണം ഒരു കേസറ്റ് റെക്കോർഡിങ് കട തൃക്കരിപ്പൂരിൽ അമ്മാമൻ തുടങ്ങിയിരുന്നു.... ഒരുപക്ഷേ ആധുനിക കച്ചവടസാങ്കേതികതയുടെ മുഖ്യധാരയിൽ ചേരാൻ ആവാത്തത് കൊണ്ടാകാം അത് അത്ര മെച്ചമായി പ്രവർത്തിപ്പിക്കാൻ കഴിഞ്ഞില്ല....... തുടർന്നങ്ങോട്ടുള്ള വിശ്രമജീവിതത്തിനിടയിലായിരുന്നു വളരെ മുമ്പെ ചെറുതായി തലപൊക്കിയ ഹൃദ്രോഗവും തുടർച്ചയായുള്ള നാഡീസംബന്ധ അസുഖങ്ങളും ആ ചേതന നിർവീര്യമാക്കാൻ ആരംഭിച്ചത്. അവസാനകാലം മറവിരോഗത്തിന്റെ കൂടി അടിമ ആകേണ്ടി വന്നു. ബഹുമുഖങ്ങളായ കഴിവുകളിൽ നിഷ്ണാതരായ പ്രതിഭകളുടെ മസ്തിഷ്കം മറവിരോഗത്തിന് വിധേയമാകാമെന്ന ഇന്നു വെളിച്ചത്തു വന്നുകൊണ്ടിരിക്കുന്ന ആധുനിക പഠനം ഏറെക്കുറെ സാർത്ഥകമാകുന്നത് ഞങ്ങൾ നേരിൽ അനുഭവിച്ചു.......

രോഗഗ്രസ്തമായ ജീവിതത്തിലെ ഓരോ ഘട്ടത്തിലും കൈത്താങ്ങായി മാറിയ അമ്മായിയുടെ പരിചരണം അത്ഭുതത്തോടെ മാത്രമേ ഞങ്ങൾക്ക് നോക്കിക്കാണാൻ കഴിഞ്ഞുള്ളൂ...... തീരെ കിടപ്പിലായപ്പോൾ സൗകര്യം കുറവായ ഒരു മുറിയിൽ ഒരു കൊച്ചു കുഞ്ഞിനെ കൈകാര്യം ചെയ്യുന്നതുപോലെ കട്ടിലിനു താഴെ നിലത്തു കിടന്ന് ഓർമശേഷി കുറഞ്ഞ് കുറഞ്ഞ് കൊച്ചുകുഞ്ഞുങ്ങളുടെ ചേഷ്ടിതങ്ങളും അതേസമയം രോഗത്തിന്റെ തീവ്രവേദനയും അനുഭവിച്ചുകൊണ്ടിരുന്ന അമ്മാമനെ തുടർച്ചയായ നിരവധി രാവുകൾ പകലാക്കി, ശരിയായി ഭക്ഷണംപോലും കഴിക്കാനാകാതെ ശുശ്രൂഷിച്ച ആ പത്നീധർമ്മത്തിനുമുന്നിൽ ഞാനിന്നും തൊഴുകയ്യുമായി നിൽക്കുകയാണ്.....

ഏറ്റവും അവസാനം തീരാവേദന സഹിച്ച്, ശാന്തമായ മരണത്തിന് കീഴടങ്ങി, ക്ഷീണിച്ചു വിളറിയ ആ ഭൗതികദേഹം ഒരു നോക്കു മാത്രമേ ഞാൻ നോക്കിയുള്ളൂ...... ആ രൂപം മനസ്സിൽ നിന്നും ഞാൻ മായ്ച്ചുകളഞ്ഞു.... പകരം മുടിചീകി മിനുക്കി, പൗഡറും വാസലൈനും പുരട്ടി അമ്മായി അലക്കി തേച്ചുകൊടുത്ത ജുബ്ബയും അൺബ്ലീച്ച് മുണ്ടുമുടുത്ത്, മുണ്ടിന്റെ കര ഉയർത്തി ഇടത്തെ കയ്യിൽ ഒരു ടർക്കി ടവ്വലോടൊപ്പം പിടിച്ച്, നീല വള്ളി റബ്ബർ ചെരുപ്പുമിട്ട, മുഖത്ത് കണ്ണട വെച്ച് തങ്കയം റോഡിലൂടെ തല ഉയർത്തി നടന്നുപോകുന്ന എന്റെ അമ്മാമന്റെ രൂപം തന്നെയാണ് ഇന്നും എന്റെ മനസ്സിൽ നിറഞ്ഞുനിൽക്കുന്നത്.



# അച്ഛന്റെ അംശം

അനിൽ

'കെ കെ മാഷുടെ മകൻ' ഇതാണ് എന്റെ മേൽവിലാസം. ഈ വിലാസത്തിൽ നിരവധി പേരെ ഞാൻ പരിചയപ്പെട്ടിട്ടുണ്ട്; കുറേപേർ എന്നെയും. 'അനിലൻ മാഷിന്റെ മകനാണോ?!' എന്ന് അതിശയത്തോടെ തിരിച്ചു ചോദിച്ചവരുമുണ്ട് കൂട്ടത്തിൽ.

അച്ഛന്റെ കൂടെ ധാരാളം യാത്രകൾ നടത്താൻ കഴിഞ്ഞിട്ടുണ്ട്. ദൂരസ്ഥലങ്ങളിലേക്കല്ല, നാടകങ്ങളും സംഗീത പരിപാടികളുമുള്ള പരിസര പ്രദേശങ്ങളിലേക്ക്. പരിപാടികൾ മിക്കതും രാത്രികളിലായതിനാൽ തിരിച്ചുവരുന്നത് മിക്കവാറും നടന്നിട്ടായിരിക്കും. അപ്പോൾ ഒരു കൂട്ടിനു വേണ്ടിയായിരിക്കാം എന്നെയും കൂട്ടിയിരുന്നത്. യേശുദാസിനെ നേരിട്ടു കണ്ടത് അങ്ങനെയുള്ള ഒരു യാത്രയിലൂടെയാണ് കണ്ണൂരിൽ വെച്ച്. സ്ഥലം കൃത്യമായി ഓർമ്മ വരുന്നില്ല. നാടകഗായകരായ സി ഒ ആന്റൊ, കമുകറ പുരുഷോത്തമൻ എന്നിവർ നയിച്ച ഗാനമേള കാണാൻ ബേക്കൽ കോട്ടയിൽ പോയതും ഓർമവരുന്നു. ഉദിനൂർ, നടക്കാവ്, ഇളമ്പച്ചി, മാണിയാട്ട് തുടങ്ങിയ സമീപസ്ഥലങ്ങളിലേക്ക് നടന്നുചെല്ലും, മടക്കവും അങ്ങനെതന്നെ. ഒരു ടോർച്ച് പേപ്പറിൽ പൊതിഞ്ഞ് കയ്യിൽ വെക്കും. മുണ്ടിന്റെ ഒരു തല കയ്യിൽ പിടിച്ച് ഒരു ടർക്കി ടവ്വലുമായി റബ്ബർ ചെരിപ്പുമിട്ടുള്ള അച്ഛന്റെ നടത്തത്തിനൊപ്പംകൂടാൻ വലിയ ഇഷ്ടമായിരുന്നു. യാത്രയ്ക്കുമുമ്പ് ചെരുപ്പുകൾ ചകിരിയും സോപ്പും ഉപയോഗിച്ചു കഴുകി വെളുപ്പിച്ചുവെക്കുന്നതും ഞാനായിരുന്നു. അങ്ങനെ അന്നേ പകർന്നുകിട്ടിയ ആ 'നല്ലനടപ്പുശിക്ഷ' ഇന്നും തുടരുന്നതിൽ എനിക്കൊട്ടും വിഷമം തോന്നുന്നില്ല.('ശിക്ഷ' എന്നതിന് വിദ്യാഭ്യാസം എന്നും

അർഥം കൽപ്പിക്കാമല്ലോ). നടന്നുപോകാവുന്ന സ്ഥലങ്ങളിലൊക്കെ പരമാവധി വാഹനങ്ങൾ ഒഴിവാക്കിക്കൊണ്ടാണ് ഇന്നും യാത്ര തുടരുന്നത്. നടത്തത്തെക്കുറിച്ചു പറയുമ്പോൾ അച്ഛൻ മുമ്പു പറഞ്ഞ ഒരു നർമോക്തി കൂടി ഓർമ വരുന്നു 'ഓട്ടോറിക്ഷയില്ലെങ്കിൽ ഓട്ടേ രക്ഷ !!'

പാട്ടുകൾ അച്ഛന്റെ ദൗർബല്യമായിരുന്നു... അല്ല, ശക്തിയായിരുന്നു. ഒരു പാട്ടെങ്കിലും റേഡിയോയിലോ ടേപ്പ്റിക്കാർഡറിലോ വെക്കാത്ത ദിവസമുണ്ടാകാറില്ല. ആദ്യകാലത്ത് സിലോൺ പ്രക്ഷേപണങ്ങളിലൂടെ ഒളിഞ്ഞും തെളിഞ്ഞും കേൾക്കുന്ന പഴയ സിനിമാഗാനങ്ങൾ മുതൽ പിന്നീടു എഫ് എം നിലയങ്ങളിലെ കൂടുതൽ വ്യക്തമായ ഗാനങ്ങൾ വരെ. അതുകൊണ്ടുതന്നെ സംഗീതത്തോട് ചെറുപ്പം തൊട്ടുതന്നെ മനസ്സിൽ ഒരടുപ്പമുണ്ടായി. എന്നാൽ, ഞങ്ങൾ മക്കളെ സംഗീതം പഠിപ്പിക്കാൻ അച്ഛൻ ശ്രമിച്ചിട്ടില്ല.

ഇളയച്ഛന്റെ (ഞങ്ങൾ ഗോവിന്ദപ്പൻ എന്നു വിളിക്കുന്നു) മകളായ ദീപ്തി ചെറുപ്പം തൊട്ടുതന്നെ ഗാനപരിപാടികളിലും മോണോആക്ട്, പ്രച്ഛന്നവേഷം, ചാക്യാർകൂത്ത് തുടങ്ങിയ കലാപരിപാടികളിലും പങ്കെടുക്കുമായിരുന്നു. സംഗീതപരിപാടികൾക്ക് മുമ്പുള്ള പരിശീലനം എന്നും വീട്ടിൽ വെച്ചുതന്നെ. സ്വരസ്ഥാനങ്ങളിലേയും ആലാപനത്തിലേയും തെറ്റുകൾ പറഞ്ഞുകൊടുത്ത്, പാടിക്കൊടുത്ത്, തിരുത്തിക്കും. കൂടെ ഉണ്ടായിരുന്ന ഹാർമോണിയത്തിൽ ശ്രുതിയിട്ടു കൊടുക്കും. അതുപോലെ സുഹൃത്തുക്കളായ രാമകൃഷ്ണേട്ടനും മറ്റും ചില ദിവസങ്ങളിൽ വീട്ടിൽ ഒന്നിച്ചിരുന്നു പാടുമായിരുന്നു. അന്നത്തെ പുതിയ പാട്ടുകളിൽ 'പത്തുവെളുപ്പിന് മുറ്റത്തുനിക്കണെ.....' എന്ന ഗാനവും 'ചന്ദനമണിവാതിൽ പാതി ചാരി......' എന്നതും അച്ഛന് വളരെ ഇഷ്ടപ്പെട്ടവയായിരുന്നു. മിക്ക ദിവസങ്ങളിലും പഴയ ഗാനങ്ങളുടെ കൂടെ ഇവകൂടി ഇടക്കിടെ ടേപ്പ് റിക്കാർഡറിൽ കൂടിയോ അച്ഛൻ നേരിട്ടോ പാടുന്നത് കേൾക്കാമായിരുന്നു. ഇളയച്ഛൻ ഗൾഫിലായിരുന്നപ്പോൾ അച്ഛനു പ്രത്യേകമായി നൽകിയിരുന്നത് പാട്ടുകളുടെ കേസറ്റുകളും പിന്നെ തലയിൽ പുരട്ടാനുള്ള ബ്രിൽക്രീമുമായിരുന്നു. മുഹമ്മദ്റാഫി, ലതാമങ്കേഷ്കർ, മുകേഷ്, യേശുദാസ്, ജയചന്ദ്രൻ, പി ഉണ്ണികൃഷ്ണൻ, ചിത്ര, വേണുഗോപാൽ... ഇങ്ങനെ ഹിന്ദിയിലും മലയാളത്തിലുള്ള ഒരു നല്ല ഗാനശേഖരം വീട്ടിലുണ്ടായിരുന്നു. പിന്നീട് ഞങ്ങളുടെ ശ്രദ്ധക്കുറവുമൂലം അവയിൽ ഭൂരിഭാഗവും നഷ്ടപ്പെട്ടു. സിഡിയും പെൻഡ്രൈവും നാട്ടിൽ അന്ന് പ്രചാരത്തിൽ വന്നിരുന്നില്ലല്ലോ. ഇഷ്ടപ്പെട്ട ഗാനങ്ങളുടെ കരോക്കെ തലശ്ശേരിയിലും എറണാകുളത്തുമൊക്കെ ചെന്ന് അച്ഛൻ റിക്കോർഡ് ചെയ്ത് കൊണ്ടുവന്നിരുന്നു.

തൃക്കരിപ്പൂരിൽ ഫൈൻ ആർട്സ് സൊസൈറ്റി പ്രതിമാസപരിപാടികളായി നാടകങ്ങൾ അവതരിപ്പിച്ചുവന്ന കാലത്ത് വീട്ടിൽനിന്ന് ഞങ്ങൾ ഒരു 'പട' ആയിട്ടാണ് അവ കാണാൻ പോയിരുന്നത്. അമ്മ, ഇളയച്ഛന്മാർ, ഇളയമ്മമാർ, മരുമക്കൾ, കുട്ടികൾ എന്നിവരടങ്ങിയ ആ സംഘത്തിന്റെ 'നായക'നായി അച്ഛൻ മുന്നിലുണ്ടാവും. നാടകം നടക്കുന്ന 'കൂടാര'ത്തി

നകത്ത് കയറിയാൽ അച്ഛൻ നേരെ മുൻപോട്ടുനടക്കുന്നതു കാണാം. സുഹൃത്തുക്കൾ മിക്കവാറും വത്സേട്ടനോ തമ്പാനേട്ടനോ മുൻകൂട്ടി കരുതിവെച്ച ഇരിപ്പിടത്തിലേക്ക്. പരിപാടി കഴിഞ്ഞ് തിരിച്ചുവരുന്നതും കൂട്ടമായിത്തന്നെ. ഈ നടത്തത്തിനിടയിൽ നാടകത്തെ കുറിച്ചുള്ള ചർച്ചകളും നടക്കും.

എന്നെ ഗണിതം പഠിപ്പിക്കാൻ കഴിഞ്ഞതിലുള്ള സന്തോഷം പലരോടും പങ്കുവെക്കുന്നത് കേട്ടിരുന്നു. 'എനിക്ക് സ്കൂളിൽ കണക്കിന് ഒറ്റ മാർക്കുകളാണ് കിട്ടിയിരുന്നത്' എന്ന് ഇടയ്ക്കിടെ പറയാറുണ്ടായിരുന്നു. അതുപോലെ സ്കൂളിൽ ഹിന്ദി പ്രബന്ധമായി പഠിച്ച ഒരു ഖണ്ഡിക 'വെള്ളം പോലെ' ഓർത്തു പറയും: 'ജിസ് ദേശ് മേ ഗംഗാ ബഹ്ത്തീഹെ....' എന്നു തുടങ്ങി.

അസുഖം ബാധിച്ചതുമുതൽ പയ്യന്നൂർ, തളിപ്പറമ്പ്, മംഗലാപുരം എന്നിവിടങ്ങളിലെ ചികിത്സകൾക്കായി അമ്മയും മിക്കവാറും ദിവസങ്ങളിൽ അനിയത്തിയും(അനിത) കൂടെയുണ്ടാവും. അമ്മയുടെ സഹനശക്തിയും നിതാന്ത ശുശ്രൂഷയുമാണ് വലിയ ബുദ്ധിമുട്ടില്ലാതെ ചികിത്സാസ്ഥലങ്ങളിലും വീട്ടിലായാലും അച്ഛന് വളരെ സഹായകരമായത്. ഞങ്ങൾക്കും അതൊരു ബലമായിരുന്നു.

അച്ഛൻ ഡയറിക്കുറിപ്പുകളിൽ സൂചിപ്പിച്ചതുപോലെ സ്വയം ഉരുകിക്കൊണ്ട്, മറ്റുള്ളവർക്ക് വെളിച്ചം പകർന്ന്, തിളക്കത്തോടെ ജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരു മെഴുകുതിരി പോലെയായിരുന്നു അച്ഛന്റെ ജീവിതം. എന്നാൽ അവസാനകാലത്ത് തിരി ക്രമേണ വേർപെട്ട അവസ്ഥയിലായി. പിന്നെ ഉരുകിത്തീരാനല്ലേ പറ്റൂ. അവസാനകാലത്തെ ശുഷ്കിച്ച ശരീരത്തോടും ഒട്ടിയ കവിളുകളോടെയുമുള്ള അച്ഛന്റെ രൂപമല്ല; മറിച്ച്, പിന്നിൽ നീട്ടിയ മുടിയും മുന്നിൽ ബ്രിൽക്രീമിന്റെ സഹായത്തോടെ പ്രത്യേകരീതിയിൽ ഉയർത്തി ഒതുക്കിവെച്ച (ഞങ്ങൾ 'പക്ഷിക്കൂട്' എന്നു വിളിക്കുന്ന) മുടിയുമായി മുഴുകയ്യൻ ജുബ്ബയും കൈയിൽ ഒരു ടർക്കി ടവ്വലുമായി മുണ്ടിന്റെ ഒരുതല കൈയിലാക്കി തലയുയർത്തിപ്പിടിച്ചു നടക്കുന്ന അച്ഛന്റെ രൂപമാണ് ഇപ്പോഴും മനസ്സിൽ കൊണ്ടുനടക്കുന്നത്. വിലാസം ഇപ്പോഴും മാറിയിട്ടില്ല– കെ കെ മാഷുടെ മകൻ.....അനിലന്റെ അംശം.



# ഓർമ്മകൾ

അനിത

അച്ഛൻ...... ഓരോ നിമിഷാർദ്ധത്തിലും ഓർമ്മകളിൽ നിറഞ്ഞു നിൽക്കുന്ന ലോകത്തിലെ ഏതു സൗഭാഗ്യത്തിനും നികത്താനാവാത്ത തീരാനഷ്ടം. വാക്കുകൾക്ക് അതീതമാണ് എന്റെ അച്ഛനോർമ്മകൾ. എഴുതാനിരുന്നപ്പോൾ മനസ്സിനനുഭവപ്പെടുന്ന ഭാരം, വിങ്ങൽ..... കണ്ണുകൾ നിറഞ്ഞ് അക്ഷരങ്ങൾ അവ്യക്തമാകുന്നു. അച്ഛന്റെ വേർപാട് മനസ്സിലുണ്ടാക്കിയ വേദനയുടെ ആഴം..... അത്രയേറെയാണ്.

അച്ഛൻ ഓർമ്മയായതിനു ശേഷമുള്ള വിവിധ അനുസ്മരണ പരിപാടികളിൽ അച്ഛനോട് ഏറെ അടുപ്പമുള്ള, വിവിധ മേഖലകളിൽ ഒന്നിച്ചു പ്രവർത്തിച്ചവരുടെ വാക്കുകളിൽനിന്നും ഞാൻ നേരിട്ട് മനസ്സിലാക്കിയതിന്റെ പതിന്മടങ്ങു സർഗ്ഗധനനായിരുന്നു അച്ഛൻ എന്ന് ഞാൻ മനസ്സിലാക്കി. 'കല തന്നെ ജീവിതം' എന്ന വാക്കുകൾ തികച്ചും അന്വർത്ഥമാക്കിയ ഒരു അപൂർവ്വ വ്യക്തിത്വം തന്നെയായിരുന്നു അദ്ദേഹത്തിന്റേത്. പേരിനോ പ്രശസ്തിക്കോ സ്ഥാനമാനങ്ങൾക്കോ ഒരിക്കലും ആഗ്രഹിക്കാതെ, ഒട്ടും പ്രതിഫലേച്ഛയില്ലാതെ, ഏറ്റെടുത്ത് ഏതു പ്രവർത്തനവും അതിന്റെ പൂർണ്ണതയിൽ എത്തിക്കാൻ ആത്മാർത്ഥ പരിശ്രമം നടത്തിയ, സ്വയം സമർപ്പിച്ച ഒരു കലാസ്നേഹി അതായിരുന്നു എന്റെ അച്ഛൻ. നെറികേടിനെതിരെ മുഖം നോക്കാതെ പ്രതികരിച്ചിരുന്ന, നേരിനും, നന്മയ്ക്കും വേണ്ടി പ്രയത്നിച്ച, നിസ്വാർത്ഥനായ മുഖംമൂടിയില്ലാത്ത ഒരു മനുഷ്യസ്നേഹി കൂടിയായിരുന്നു അദ്ദേഹം.

സമയനിഷ്ഠ എന്നത് അച്ഛന്റെ മുഖമുദ്ര തന്നെ ആയിരുന്നു. എവിടെയും ഏതു കാര്യത്തിനായാലും പറഞ്ഞ സമയത്തിനു മുമ്പേ

എത്തിയിരിക്കും. സരസമായ ആ സംഭാഷണവും നർമ്മബോധവും ഒരിക്കൽ പരിചയപ്പെട്ടവർ അദ്ദേഹത്തെ ഒരിക്കലും മറക്കില്ല. ഏതു പ്രായക്കാരോട് സംസാരിക്കുമ്പോഴും അച്ഛന് വിഷയദാരിദ്ര്യം അനുഭവപ്പെടാറില്ലായിരുന്നു. അധ്യാപനവും ഒരു കല പോലെ കൊണ്ടു നടന്ന, മിക്കവാറും ക്ലാസ് മുറികൾക്ക് പുറത്തു് മരച്ചുവട്ടിൽ പഠന പ്രവർത്തനങ്ങൾ നടത്തിയിരുന്ന വ്യത്യസ്തനായ അധ്യാപകനായിരുന്നു അദ്ദേഹം. പഠിപ്പിച്ചിരുന്ന കുട്ടികളുടെ ഹൃദയത്തിൽ ചിരപ്രതിഷ്ഠ നേടാൻ അദ്ദേഹത്തിനു സാധിച്ചു.

നാടകരചന, സംവിധാനം, അഭിനയം, രംഗപടം, ചമയം, ഗാനരചന തുടങ്ങിയ മേഖലകളിലെല്ലാം അദ്ദേഹം കഴിവു തെളിയിച്ചിരുന്നു. ജീവസ്സുറ്റ ചിത്രങ്ങളും അദ്ദേഹം വരച്ചു. ഇളമ്പച്ചി സ്കൂളിലും ഉദിനൂർ കടപ്പുറം സ്കൂളിലുമൊക്കെ അദ്ദേഹത്തിന്റെ ചിത്രങ്ങൾ വർഷങ്ങളോളം ഒളിമങ്ങാതെ നിലനിന്നിരുന്നു. അച്ഛൻ ഏറ്റവും കൂടുതൽ വർഷങ്ങൾ ജോലി ചെയ്ത സൗത്ത് തൃക്കരിപ്പൂർ ഹയർസെക്കൻഡറി സ്കൂളിൽ ജോലി ചെയ്യാനായത് എന്റെ ഒരു ഭാഗ്യമായി ഞാൻ കരുതുന്നു. ഇവിടത്തെ ഓരോ മൺതരിയിലും അച്ഛന്റെ സാമിപ്യം ഞാനറിയുന്നു. ഇതേ സ്കൂളിൽ യുപി ക്ലാസുകളിൽ പഠിച്ചിരുന്ന കാലത്ത് അച്ഛന്റെ കൂടെയുള്ള യാത്ര..... തങ്കയം മുതൽ ഇളമ്പച്ചി വരെയുള്ള നടത്തത്തിന്റെ ബുദ്ധിമുട്ട് ഞങ്ങൾ ഒരിക്കലും അറിയാറില്ലായിരുന്നു.

സാധാരണക്കാർക്ക് സംഗീത പഠനത്തിന് അവസരങ്ങൾ തീരെ കുറവായിരുന്ന ഒരു കാലഘട്ടത്തിലാണ് അച്ഛൻ കർണാടക സംഗീതത്തിലും ഹിന്ദുസ്ഥാനി സംഗീതത്തിലും ശാസ്ത്രീയമായ അഭ്യസനം നടത്തിയിരുന്നത്. റിട്ടയർമെൻറിനു ശേഷം പാട്ടുകൾ കേൾക്കാനും പാടാനും തന്നെയായിരുന്നു അച്ഛൻ കൂടുതൽ സമയവും ഇഷ്ടപ്പെട്ടിരുന്നത്. ഓർമ്മകൾ നഷ്ടപ്പെട്ടു കൊണ്ടിരുന്ന നാളുകളിലും പഴയ മലയാളം സിനിമാഗാനങ്ങൾ ഒരു വരിപോലും തെറ്റാതെ, താളഭംഗമില്ലാതെ, പാടിയിരുന്നു എന്നത് ഇന്നും മനസ്സിൽ നൊമ്പരമുണ്ടാക്കുന്ന ഓർമ്മകളാണ്. ഒട്ടേറെ പ്രതിഭകളെ വാർത്തിറക്കിയ രാജേഷ് തൃക്കരിപ്പൂരിന്റെ നേതൃത്വത്തിലുള്ള 'രാഗാഞ്ജലി കലാക്ഷേത്ര'യുടെ രക്ഷാധികാരി ആയിരുന്നു അദ്ദേഹം.

തബല, ഹാർമോണിയം തുടങ്ങിയ സംഗീതോപകരണങ്ങൾ കൈകാര്യം ചെയ്യുന്നതിലും അച്ഛന് പ്രാവീണ്യമുണ്ടായിരുന്നു. അതുപോലെ ശിൽപ്പകലയിലും താൽപര്യമുണ്ടായിരുന്നു. ഒരുകാലത്ത് ആകാശവാണി റേഡിയോ പരിപാടികളിൽ സജീവമായിരുന്നു അദ്ദേഹം. ഒട്ടേറെ നാടകങ്ങളിൽ അച്ഛന്റെ ശബ്ദം കഥാപാത്രങ്ങൾക്ക് ജീവൻ നൽകി.

ഞാൻ നീലേശ്വരം എസ് എൻ ടി ടി ഐ യിൽ ടി ടി സി ക്ക് പഠിച്ചുകൊണ്ടിരുന്ന സമയത്ത് വാർഷിക ക്യാമ്പിൽ പ്രവൃത്തി പരിചയ ശില്പശാല നടത്താൻ അച്ഛനെ ക്ഷണിച്ചിരുന്നു. പേപ്പർ ക്രാഫ്റ്റ് രംഗത്ത് അദ്ദേഹത്തിനുണ്ടായിരുന്ന അസാമാന്യകഴിവ് അന്നാണ് ഞാൻ ശരിക്കും മനസ്സിലാക്കിയത്. പലപല നിറങ്ങളിലുള്ള കടലാസുകൾ നിമിഷനേരം കൊണ്ടു മനോഹരങ്ങളായ പൂക്കളായും മറ്റു രൂപങ്ങളായും

മാറുന്നത് ഞങ്ങൾ അത്ഭുതത്തോടെ നോക്കിനിന്നു. അതുപോലെ പാഴ്വസ്തുക്കൾ ഉപയോഗിച്ച് ഒരു മാന്ത്രികന്റെ ചാതുര്യത്തോടെ വളരെ കൗതുകകരങ്ങളായ വിവിധ ഉൽപ്പന്നങ്ങൾ ഉണ്ടാക്കുന്നതും ഒരിക്കലും മറക്കാൻ പറ്റാത്ത അനുഭവങ്ങളാണ്.

പ്രശസ്ത സിനിമാ നടൻ ശ്രീ ശ്രീനിവാസനുമായി അച്ഛന് വളരെ മുമ്പുതന്നെ നല്ല അടുപ്പമുണ്ടായിരുന്നു. ഞാൻ പയ്യന്നൂർ കോളേജിൽ പ്രീഡിഗ്രി പഠിക്കുമ്പോൾ ആ വർഷത്തെ 'കോളേജ് ഡേ' ഉദ്ഘാടനം ചെയ്തത് ശ്രീനിവാസനായിരുന്നു. ഉദ്ഘാടന പ്രസംഗസമയത്ത് അദ്ദേഹം 'എനിക്ക് പയ്യന്നൂരും തൃക്കരിപ്പൂരും കുറേ സുഹൃത്തുക്കളുണ്ട്' എന്ന് പറഞ്ഞത് വീട്ടിലെത്തി ചൂടോടെ അറിയിച്ചപ്പോഴാണ് 'ശ്രീനി ഇപ്പോൾ ഇവിടെ നിന്ന് പോയതേ ഉള്ളൂ' എന്ന് അച്ഛൻ പറഞ്ഞത്. പിന്നീട് അദ്ദേഹം വീട്ടിൽ വന്നത് 2016 ജനുവരിയിൽ അച്ഛന്റെ അവസാന നാളുകളിലായിരുന്നു. അന്നത്തെ അവസ്ഥയിലും തന്റെ സുഹൃത്തിനെ അച്ചൻ തിരിച്ചറിഞ്ഞുവെന്ന് ആ കണ്ണുകളിലെ തിളക്കത്തിൽ നിന്ന് ഞങ്ങൾക്ക് മനസ്സിലായിരുന്നു.

കേരള യൂണിവേഴ്സിറ്റിയുടെ കീഴിലുള്ള അടൂർ ബി എഡ് സെൻററിൽ പഠിച്ചിരുന്ന കാലത്ത് അച്ഛൻ അയച്ചിരുന്ന കത്തുകൾ വീട്ടിലെയും നാട്ടിലെയും പ്രധാന സംഭവങ്ങളുടെ ഒരു നേർകാഴ്ച തന്നെയായിരുന്നു. കൊച്ചുമകളുടെ കുസൃതികൾ ഏറെ ആസ്വദിച്ചിരുന്ന അദ്ദേഹം അവയെല്ലാം കത്തുകളിൽ വിവരിക്കുമായിരുന്നു. ആ കാലയളവിലാണ് ദൂരദർശനിൽ മധുമോഹൻ സംവിധാനം ചെയ്ത ഒരു സീരിയലിൽ അഭിനയിക്കാൻ അച്ഛന് അവസരം ലഭിച്ചത്. ഹോസ്റ്റലിൽ വെച്ച് അച്ഛൻ അഭിനയിച്ചിരുന്ന എപ്പിസോഡുകൾ കൂട്ടുകാരികളുടെ കൂടെ അഭിമാനപൂർവ്വം കണ്ടത് ഇന്നും ഒളിമങ്ങാത്ത ഓർമ്മകളാണ്. ടി ടി സി ക്കും ബി എഡിനും പഠിക്കുമ്പോൾ അച്ഛന്റെ സഹായത്തോടെ തയ്യാറാക്കിയ പല റെക്കോർഡുകളും ആൽബങ്ങളും മികച്ച നിലവാരമുള്ളവയായിരുന്നു. 'ഒരു അധ്യാപകൻ താൻ പഠിപ്പിക്കുന്ന ഓരോ കുട്ടിയുടേയും ജീവിത സാഹചര്യങ്ങൾ മനസ്സിലാക്കാൻ ശ്രമിക്കണം' എന്ന് അച്ഛൻ പറയാറുണ്ടായിരുന്നു. ഇന്ന് ഉന്നത നിലയിൽ ജീവിക്കുന്ന കുറേപേർ പഠിച്ചിരുന്ന കാലത്ത് അച്ഛന്റെ സഹായത്തോടെ വിശപ്പടക്കിയതും അച്ഛൻ വാങ്ങിക്കൊടുത്ത പെൻസിലും പേനയും നോട്ടുപുസ്തകവുമൊക്കെ ഉപയോഗിച്ച് പഠിച്ചതുമൊക്കെ പറയുന്നത് പലപ്പോഴായി അവരിൽ നിന്നു തന്നെ ഞാൻ കേട്ടിട്ടുണ്ട്. പക്ഷേ താൻ ചെയ്ത സഹായങ്ങൾ അച്ഛൻ ഒരിക്കലും മറ്റുള്ളവരോട് പറഞ്ഞിരുന്നില്ല.



ബാല്യകാലത്ത് അച്ഛന്റെ കൂടെ പോയി വിവിധ കലാസാംസ്കാരിക പരിപാടികൾ കാണാൻ ഞങ്ങൾക്കും അവ സരങ്ങൾ ലഭിച്ചിരുന്നു. സ്കൂൾ കലോത്സവങ്ങളിലും ക്ലബ്ബ് വാർഷികങ്ങളിലുമൊക്കെ ചെറിയ നൃത്തപരിപാടികളിൽ പലപ്പോഴും അച്ഛന്റെ കൈകൊണ്ട് മെയ്ക്കപ്പ് അണിയാൻ കഴിഞ്ഞു എന്നത് എന്റെ ഭാഗ്യമായി ഞാൻ കരുതുന്നു. പല നാടക റിഹേഴ്സലിനും ഞാൻ കൂടെ പോയിട്ടുണ്ട്. അതിൽ ഇന്നും മനസ്സിൽ നിറഞ്ഞു നിൽക്കുന്ന ഒന്നാണ് പ്രശസ്തമായ 'ഗ്രാമം' എന്ന നാടകം. അതിലെ ചില സംഭാഷണ ശകലങ്ങൾ ഇന്നും എനിക്കു ഹൃദിസ്ഥമാണ്.

ഇരുപതാമത്തെ വയസ്സിൽ ഞങ്ങളുടേതിൽ നിന്നും തികച്ചും വ്യത്യസ്തമായ ഒരു വലിയ കുടുംബത്തിലേക്ക് എന്നെ വിവാഹം കഴിപ്പിച്ചയക്കുമ്പോൾ 'എല്ലാ സാഹചര്യങ്ങളുമായും പരമാവധി അഡ്ജസ്റ്റ് ചെയ്ത് ജീവിക്കണം' എന്നായിരുന്നു അച്ഛന്റെ വാക്കുകൾ. എന്റെ ഇന്നുവരെയുള്ള ജീവിതത്തിൽ ഈ ഉപദേശംപരമാവധി പാലിക്കാൻ ഞാൻ ശ്രമിച്ചിട്ടുണ്ട്.

ഒട്ടേറെ വർഷങ്ങൾ വിവിധ കലാമത്സരങ്ങൾക്ക് വിധികർത്താവായി ജോലി ചെയ്ത അച്ഛന് അദ്ദേഹത്തിന്റെ ജീവിതം തന്നെ മാറ്റിമറിച്ച സ്ട്രോക്ക് സംഭവിക്കുന്നതും അങ്ങനെയൊരു അവസരത്തിലായിരുന്നു. പയ്യന്നൂർ കോളേജിൽ വെച്ച് ഇൻറർസോൺ കലോത്സവത്തിന്റെ വിധി നിർണയത്തിന് പോയപ്പോഴായിരുന്നു അത്. പിന്നീടങ്ങോട്ട് ഞങ്ങൾ അനുഭവിച്ച വേദനകൾ കുറച്ചൊന്നുമായിരുന്നില്ല. അതൊക്കെ ദുഃസ്വപ്നങ്ങൾ പോലെ മറക്കാനാണ് ആഗ്രഹം. 'ഞാൻ ചികിത്സിച്ച രോഗികളിൽ എന്റെ മനസ്സിനെ വല്ലാതെ വേദനിപ്പിച്ച അവസ്ഥയാണ് മാഷുടേത്, but I am helpless' എന്ന് അച്ഛനെ ചികിത്സിച്ച മംഗലാപുരം കെ എം സി യിലെ പ്രശസ്ത ന്യൂറോളജിസ്റ്റ് പറഞ്ഞതു കേട്ടപ്പോൾ എന്റെ മനസ്സിൽ ഒരുതരം മരവിപ്പാണ് അനുഭവപ്പെട്ടത്. എന്നിട്ടും പ്രതീക്ഷകൾ കൈവിടാതെ ചികിത്സകൾ തുടർന്നു. അച്ഛന്റെ കുടുംബാംഗങ്ങളുടെ സ്നേഹസാമീപ്യം പല തളർന്ന ഘട്ടങ്ങളിലും ഞങ്ങൾക്ക് താങ്ങായി. ക്ഷമയുടെ പര്യായമായി സർവ്വംസഹയായി, ഒരു നിഴലായി, അമ്മ അച്ഛനെ പരിചരിച്ചു; കൂടെ ഞങ്ങളും. പക്ഷേ, ഓർമ്മകൾ ചതിച്ച ലോകത്തുനിന്നും ഓർമ്മകളില്ലാത്ത ലോകത്തേക്ക് 2016 ഫെബ്രുവരി 3ന് അദ്ദേഹം യാത്രയായി.

*പലപ്പോഴായി എഴുതിയ തന്റെ*
*നാടകഗാനങ്ങൾ (കവിതകളും) പുസ്തക*
*രൂപത്തിൽ സമാഹരിക്കണമെന്ന ഉദ്ദേശ്യം*
*കെ.കെ.മാസ്റ്റർക്ക് ഉണ്ടായിരുന്നു.*
*ആ രചനകൾ ഒരു ആമുഖത്തോടെ*
*ക്രമപ്പെടുത്തി വീട്ടിൽ സൂക്ഷിച്ചിരുന്നു.*
*അത് ഇവിടെ ചേർക്കുന്നു.*
*ഒപ്പം നാല് പഠനങ്ങളും.*



# ഗാനങ്ങൾ, കവിതകൾ

ആമുഖം

## എന്നെപ്പറ്റി-എന്റെ അക്ഷരത്തൊഴിലിനെപ്പറ്റി

ഞാൻ ഒരു കവിയെന്നോ നാടകകൃത്തെന്നോ പൊതുവെ, സാഹിത്യകാരൻ എന്നോ അറിയോനോ പറയാനോ ഒരിക്കലും അർഹനല്ല.

പക്ഷെ എന്നിൽ ഒരു കവി ഹൃദയമുണ്ടെന്ന്, ഒരു സാഹിത്യകുതുകിയുണ്ടെന്ന് സഹൃദയർക്ക് ആർക്കെങ്കിലും തോന്നിയാൽ നീറുന്ന എന്റെ മനസ്സിനും വേദനിക്കുന്ന എന്റെ ആത്മാവിനും (ആത്മാവ് എന്നു ഞാൻ വിവക്ഷിക്കുന്നത് എനിക്കു ശേഷം എന്റെ പ്രവൃത്തികളിൽ കൂടി എന്നെ ഓർക്കാൻ ഒരവസരം) അല്പമെങ്കിലും ആശ്വാസം പകരാൻ അതുപകരിക്കുമെന്ന് വിനയാന്വിതനായി ഞാൻ വിശ്വസിക്കുന്നു.

കലാ കോവിദന്മാരും സാഹിത്യ ചക്രവർത്തിമാരും അക്കാദമിക് പണ്ഡിതന്മാരും സ്വയം പട്ടം കെട്ടിയും മറ്റുള്ളവരെക്കൊണ്ടു കെട്ടിച്ചും കിരീടമണിഞ്ഞും വിലസുന്ന ഈ സാഹിത്യ രാജകൊട്ടാരത്തിൽ-അത്തരക്കാർക്ക് എന്നും മൗനമായും മാന്യമായും-പ്രത്യക്ഷമായും പരോക്ഷമായും അംഗീകാരത്തിന്റെ അ(ന)ർഹതയുടെ തൂവൽ മൗലിയിൽ അലങ്കരിക്കാൻ  കൂട്ടു കൂടുന്നവർ 'ഒരാത്മാവിന്റെ' തേങ്ങൽ ഈ രാജധാനിയുടെ പുറം തളത്തിൽ നിന്നും കേൾക്കുകയാണെങ്കിൽ അതിന്റെ പിന്നിലെ ചേതോവികാരം അറിയാനെങ്കിലും ശ്രമിക്കണമെന്ന് ഒരപേക്ഷയുണ്ട്.

ഒരു കവിയെന്നു പറയോനോ സാഹിത്യകാരനോ നാടകക്കാരനോ എന്നു പറയാനോ ഞാനൊരു വിഡ്ഢിയല്ല; എന്നിലും മീതെയുള്ള വിശാലമായ ലോകത്തെ ഞാൻ അറിയുന്നു, ബഹുമാനിക്കുന്നു; എന്നതുകൊണ്ടുതന്നെ എന്നിൽ താഴെക്കിടയിലും ഒരു ലോകമുണ്ടല്ലോ എന്ന കൗതുകവും സത്യവും ഞാൻ അറിയുന്നു, സമാധാനിക്കുന്നു.

അറിവു കൊണ്ടുമാത്രമേ അറിവിനെ അളക്കാൻ പറ്റൂ എന്ന സത്യം പലരും വിസ്മരിക്കുന്നു. ഇന്ന് അറിവില്ലാത്തവരുടെ ഭൂരിപക്ഷമാണ് അംഗീകരിക്കപ്പെടുന്നത് - തനിത്തങ്കവും പൂച്ചുപണ്ടവും വേർതിരിച്ചറിയുന്നവർ ഇവിടെയെത്ര?

'ഈ കപടലോകത്തിൽ ആത്മാർത്ഥമായൊരു ഹൃദയമുണ്ടായതാണെൻ പരാജയം' -ചങ്ങമ്പുഴയുടെ എന്നുമെന്നും അർത്ഥവത്തായ വരികൾ-എന്നെ സംബന്ധിച്ച് ഇന്നും എന്നും ഒരു സത്യമാണ്.

1966 മുതൽ ഞാൻ എഴുതിയ വരികളിൽ ചിലവ മാത്രം പലേടത്തു നിന്നും കണ്ടെടുത്തതാണ് ഈ സമാഹാരത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത്.

അനിലൻ തൃക്കരിപ്പൂര്

# കുഞ്ഞിന് ഒരു താരാട്ട്

അമ്പലക്കാവിൽ അന്തി മയങ്ങും
അമ്പിളി മാമാ വാവാവോ
അമ്മിഞ്ഞപ്പാലുണ്ട് കുഞ്ഞിക്കൈ വിരലുണ്ണും
കുഞ്ഞിനെ താരാട്ടാൻ വാവാവോ...
വാവാവോ...ഓ.....വാവാവോ... (അമ്പല...)

കാർത്തിക രാവിൽ കൽക്കണ്ട മാവിൽ
കാറ്റിന്റെ കൈകളിൽ ചാഞ്ചാടീ
ഊത്തു കുഴലുമായ് ഊഞ്ഞാലാടും
ഉത്രാടക്കിളികളുറക്കമായീ
വാവാവോ...ഓ.....വാവാവോ... (അമ്പല...)

ഇന്നലെ രാത്രിയിൽ ഈ വഴി പോയൊരു
കുഞ്ഞിളം കിളിയേ പൈങ്കിളിയേ,
ഇന്നും വരുമൊ നിൻ പാത്രത്തിൽ നിന്നും
കുഞ്ഞിനു പൈമ്പാൽ തരുമോ - എൻ
കുഞ്ഞിനു പൈമ്പാൽ തരുമോ
വാവാവോ...ഓ.....വാവാവോ... (അമ്പല...)

*രചന:1978 ൽ- പത്തിൽപരം നാടകങ്ങളിൽ താരാട്ടുപാട്ടായി ഉപയോഗിച്ചു.*
*(അനുയോജ്യമായ രീതിയിൽ).21-5-84ൽ കോഴിക്കോട് ആകാശവാണിയിൽ ബാലലോകം പരിപാടിയിൽ പ്രക്ഷേപണം ചെയ്തു.*
*(മധ്യമാവതി രാഗത്തിൽ രൂപക താളത്തിൽ ചിട്ടപ്പെടുത്തി)*
*(സംഗീതം - സ്വയം)*

# ചിറകറ്റു പിടയുന്ന സ്വപ്നങ്ങളേ....

ചിറകറ്റു പിടയുന്ന സ്വപ്നങ്ങളേ
ചിതയിൽ എരിയുന്ന മോഹങ്ങളേ
ഒരിക്കലും പൂക്കാത്ത തേന്മാവിലെന്തിന്
വിരുന്നു വന്നെത്തീ പൂങ്കുയിലേ (ചിറകറ്റു...)

കണ്ണീരിലെഴുതിയ കവിതയുണ്ടോ – നിന്റെ
കണ്ണാടി മാളിക ചുമ(വ)രുകളിൽ
എണ്ണ വറ്റിയ പടുതിരിയുണ്ടോ നിൻ
വെണ്ണക്കല്ലിൻ വിളക്കുകളിൽ (ചിറകറ്റു...)

കരിഞ്ഞും പുകഞ്ഞും കൊണ്ടമ്പലക്കൊട്ടിലിൽ
എരിഞ്ഞടങ്ങുന്നൊരു നെയ്ത്തിരി ഞാൻ
ഒരിക്കലും മോഹത്തിൻ മായാ വിമാനത്തിൽ
പറക്കാൻ കൊതിക്കാത്ത തപസ്വിനി ഞാൻ (ചിറകറ്റു...)

*രചന: 1978 ആത്മാവിഷ്കാരം തന്നെയാണ് പ്രമേയസത്ത. ശുഭാപന്തുവരാളി രാഗത്തിലും ശിവരഞ്ജിനിയിലും ചിട്ടപ്പെടുത്തി. ശിവരഞ്ജിനിയിൽ ചെയ്തത് കമ്പനത്ത് രാഘവൻ ഭാഗവതരോ പാപ്പിനിശ്ശേരി മൊയ്തുവാണോ എന്നു നിശ്ചയമില്ല ചെറുകുന്ന് സി. ഗോപാലകൃഷ്ണനാണ് എന്റെ നിർദ്ദേശപ്രകാരം ശുഭാപന്തുവരാളിയിൽ തന്നെ ഇതി ന്റെ ആത്മാവു നഷ്ടപ്പെടുത്താതെ ഭംഗിയായി സംഗീതം പകർന്നത്. ഒട്ടേറെ നാടകങ്ങൾക്ക് (ശോകരംഗം) ഉപയോഗിച്ചു.*
*1988 ജൂലൈ 7ന് തൃക്കരിപ്പൂര് ഉദയ ചൊവ്വേരിയുടെ യുവവാണി പരിപാടിയിൽ ആകാശവാണി കോഴിക്കോട് ഇതുൾപ്പെടെ മൂന്നു ഗാനങ്ങൾ പ്രക്ഷേപണം ചെയ്തു.*
*ഗാനം ആലപിച്ചത് എം. പ്രസന്ന, ഉദിനൂർ*
*1978ൽ കമ്പനത്തു രാഘവൻ , 1988 ൽ സി ഗോപാലകൃഷ്ണൻ എന്നിവർ സംഗീതം നൽകി.*

## പ്രണയിനി

ഏഴിലം പാലച്ചുവട്ടിൽ
ഏകാന്ത നിശീഥിനിയിൽ
ഏകയായിന്നും വന്നു ഞാൻ....വന്നൂ ഞാൻ....വന്നൂ ഞാൻ....

പരിഭവം കാട്ടുന്ന പാതിര രാവിൽ
പനിനീർ കാറ്റൂതും കൂരിരുളിൽ
പ്രാണനാഥനെ തേടിയലയും
പ്രണയിനി ഞാനൊരു വിരഹിണി
പുണരൂ എന്നെ പുണരൂ
പുളക മുന്തിരി പകരൂ
എന്റെ ദാഹം എന്റെ മോഹം – ശമിപ്പിക്കു
ശ...മി...പ്പി...ക്കൂ...

ഇന്നലെ ഞാനൊരു രാഗമായി
ഇന്നത്തെ രാവിന്റെ ഗാനമായി
നിന്നിലെയുന്മാദ ഗംഗയിൽ നീരാടാൻ
ഇന്നും വന്നൂ ഞാൻ....വന്നൂ ഞാൻ....വന്നൂ ഞാൻ....
പ്രാണനാഥാ – നുകരൂ
എന്നിലെ മാദക ലഹരികൾ നുകരൂ.

*രചന : 1974. 1975 ൽ പയ്യന്നൂർ 'ശരവണഭവ' നാട്യസദനം അവതരിപ്പിച്ച യുവവാണി പരിപാടിയിൽ കൂടി പ്രക്ഷേപണം ചെയ്തു. (കോഴിക്കോട് നിലയം). 'മൃത്യുശില' എന്ന നാടകവും ഉണ്ടായിരുന്നു. 1975 ൽ കോഴിക്കോട് നിലയം ലളിതഗാനമായി പ്രക്ഷേപണം ചെയ്തു. ഒരിക്കൽ മാത്രം നാടകഗാനമായി ഉപയോഗിച്ചു.*
*ഈ ആശയത്തിനു ഉചിതമായ ഇതിവൃത്തമായിരുന്നു പ്രസ്തുത നാടകത്തിന്. ആദ്യം എഴുതിയത് ആ നാടകത്തിന് വേണ്ടിയായിരുന്നു. പിന്നീടാണ് മറ്റു തലത്തിൽ ഉപയോഗിച്ചത്-*
*യുവവാണി പരിപാടിക്കു വേണ്ടി സംഗീതം നൽകിയത് പാലാ ഭാസ്കരൻ ഭാഗവതർ.*

# നിലാവിലെ പൂങ്കാറ്റ്

കുങ്കുമച്ചെപ്പുമായ് കന്നി നിലാവിൻ
കടവിലെത്തിയ പൂങ്കാറ്റേ - നിന്റെ
കാലിൽ കെട്ടിയ കിങ്ങിണിയിൽ
കിലുകിലാരവം ഉയരുന്നു —— (കുങ്കുമ...)

അന്തി വെയിലൊ നിന്നയൽക്കാരൻ
അമ്പലക്കാവോ നിൻ കളിത്തോഴൻ
സന്ധ്യതൻ സിന്ദൂരപ്പൊട്ടോ നിൻ മാറത്തു
ചന്തം വളർത്തുന്നു —— (കുങ്കുമ...)

ഓർമ്മകൾ മൊട്ടിട്ട നാളുകളിൽ
ഓശാന പാടിയ നാളുകളിൽ
ഓടി വന്നെത്തി നീ പൂങ്കാവിൽ
ഓരോ മധുര സ്വപ്നവുമായ് —— (കുങ്കുമ...)

*രചന : 1974. ഒരു നാടകത്തിനു വേണ്ടി എഴുതിയത്. പിന്നീട് 1975ൽ 'ശരവണഭവ'യുടെ യുവവാണിയിൽക്കൂടി പ്രക്ഷേപണം ചെയ്തു. സംഗീതം: പാലാ ഭാസ്കരൻ ഭാഗവതർ-ഞാൻ തന്നെയാണ് ഈ ഗാനം ആലപിച്ചത്. മോഹനരാഗത്തിൽ ചിട്ടപ്പെടുത്തിയ ഈ ഗാനം പിന്നീട് പല നാടകങ്ങൾക്കും അനുയോജ്യമായ അവസരത്തിൽ ഉൾപ്പെടുത്തി. 10-11-75 നാണ് കോഴിക്കോട് നിലയം പ്രക്ഷേപണം ചെയ്തത്.*

## ജീവിതം ഒരു നാടകം

ജീവിതം ഒരു നാടകം
ഈ പ്രപഞ്ചം - നാടകശാല (വിരുത്തം )

ജീവിതം ഒരു നാടകം
ഈ പ്രപഞ്ചം നാടകശാല
ഈ അരങ്ങിൽ ആടിത്തകർക്കുന്നു - പലരും
കഥയറിയാതെ - ആട്ടമറിയാതെ

വിളിച്ചാൽ കേൾക്കുന്ന ദൈവങ്ങളില്ലാ
തളരുമ്പോൾ താങ്ങായ്(തഴുകാൻ) ബന്ധങ്ങളില്ലാ
മനുഷ്യാ - നീ വെറും നിഴൽ - കരിനിഴൽ
നിന്റെ നിഴലിനെ നീ തന്നെ ചവിട്ടും - കരിനിഴൽ
കരിനിഴൽ....കരിനിഴൽ....കരിനിഴൽ

ദു:ഖം തളം കെട്ടും ഈ രണഭൂവിൽ
പൊയ്മുഖം, നൃത്തം ചവിട്ടും ഈ ശവഭൂവിൽ
മറ്റുള്ള ബന്ധത്തിൻ കെട്ടുകൾ പൊറുക്കും
ചുമടു താങ്ങിയോ - നീ ചുമടു താങ്ങിയോ

*രചന: 1981 നാടകത്തിന് പശ്ചാത്തല (അശരീരി) ഗാനത്തിന്ന് എഴുതിയത്. കണ്ണൂർ വത്സരാജാണ് ഈ ഗാനത്തിന് ആദ്യം സംഗീതം പകർന്നത്. പിന്നീട് മറ്റൊരു നാടകാവതരണത്തിന് കാഞ്ഞങ്ങാട് രാമചന്ദ്രൻ, ഒളവറ ആനിബസന്റ് മെമ്മോറിയൽ ആർട്സ് ക്ലബ്ബിന്നു വേണ്ടി, ഈണം കൊടുത്തു. (പക്ഷെ പിന്നീട് ധർമ്മൻ ഏഴോം രംഗത്തു വന്നു)*
*ഈ ക്ലബ്ബിന്നു വേണ്ടി അഞ്ചു നാടകങ്ങൾ സംവിധാനം ചെയ്തു.*

# പുള്ളിമാൻ കുഞ്ഞിന്റെ വിധി

കല്ലും കല്ലും കഥപറഞ്ഞുറങ്ങും
കണ്ണാടിപ്പുഴയുടെ തീരത്ത്
പണ്ടൊരിക്കൽ വിരുന്നു വന്നൊരു (വന്നു)
പുള്ളിയുടുപ്പിട്ട മാൻകുട്ടീ
പുള്ളിയുടുപ്പിട്ട മാൻകുട്ടീ

കറുകപ്പുല്ലും കടിച്ചും കൊണ്ടവൻ
കളഭക്കാറ്റിലുറങ്ങുമ്പോൾ
വിളിച്ചുണർത്തീ വെളുത്ത വാവിൽ
വെള്ളാരം കുന്നിലെ പൂങ്കുരുവി ( കല്ലും...)

അമ്മയില്ലാത്തൊരു പുള്ളിമാൻ കുഞ്ഞിനു
സമ്മാനം നൽകീ അവൾ
മഞ്ഞണി രാവിൽ പൊൻമുളം തണ്ടാൽ
കിങ്ങിണി കെട്ടിയൊരോടക്കുഴൽ

കരളിലൊരായിരം കനവുകൾ താരിട്ടു
കദനം മറന്നവൾ പാടുമ്പോൾ
ഒരു വനവേടന്റെ ശരമുനയാൽ പാവം
അരുവിക്കരയിൽ പിടഞ്ഞു വീണു.

*രചന : 1978 'വിഷക്കാറ്റ്' എന്ന നാടകത്തിൽ കേന്ദ്ര കഥാപാത്രം കുഞ്ഞിന് കഥ പറഞ്ഞു കൊടുക്കുന്ന സന്ദർഭത്തിനൊത്ത് എഴുതിയത് (നാടകത്തിൽ ഇത് ദ്വന്ദ്വാർത്ഥതലത്തിലും ഉപയോഗിച്ചു) ഇതേ നാടകത്തിൽ പന്ത്രണ്ടോളം സ്ഥലങ്ങളിൽ അവതരിപ്പിച്ചു.*
*ബീഡിതെറുപ്പ് തൊഴിലാളിയാണ് കഥാപാത്രം-പാട്ടിന്റെ താളം തുടങ്ങുന്നത് കത്രികയിൽ നിന്നാണ്.*
*താളം: രൂപകം (സംഗീതം- സ്വയം)*

## യേശുദേവന്

വിണ്ണിലെ പൊൻതാരമേ
മണ്ണിന്റെ സൗഭാഗ്യമേ
പാപത്തിൻ പറുദീസ്സയേന്തിയ ദേവാ
പാപിതൻ മുൾമുടി ചൂടിയോനേ

തപ്ത ജനങ്ങൾക്കു രക്ഷ ചെയ്തീടുവാൻ
പുൽക്കുടിലിങ്കൽ ജനിച്ചവനേ
പാപത്തിൻ കയ്പുനീർ മോന്തിക്കുടിച്ചു ഞാൻ
താപത്തിൻ നീർക്കുഴി തേടുകയായ്
മുന്നിൽ കാണും മെഴുകുതിരി പോലെ
മന്നിലുരുകുന്നു ദേവാ ——

കണ്ണുനീർ മാത്രം കാഴ്ചയൊരുക്കാം
നിൻ തിരു സന്നിധിയിൽ
വിങ്ങും കരളിന്റെ നൊമ്പരം തീർക്കൂ
വിണ്ണിലെ പൊൻതാരമേ
ശ്രീ യേശു നാമ ദേവാ ——

*രചന : 1969 'വേദനയുടെ താഴ്വരയിൽ' എന്ന നാടകത്തിനു വേണ്ടി എഴുതിയത്. പിന്നീട് ഇത്തരം ഒന്നോ രണ്ടോ സന്ദർഭത്തിൽ നാടകത്തിൽ ഉപയോഗിച്ചു.*
*സംഗീതം: കമ്മനത്ത് രാഘവൻ ഭാഗവതർ, കണ്ണൂർ.*

# പൂങ്കാറ്റിന്റെ സംഗീതം

ആടിപ്പാടി വരുന്നൊരു കാറ്റേ
ആതിര രാവിലെ കാറ്റേ
'ആരിരാരോ' പാടിയുറക്കാൻ
ഓടിവരും കാറ്റേ പൂങ്കാറ്റേ

ഏഴാം കടലിന്നക്കരെയാണോ നിന്റെ നാട്
ഏഴിലം പാല പന്തലിലാണോ നിന്റെ വീട്
നിന്നോടൊന്നു പറഞ്ഞോട്ടെ
നിന്നേ , ഞാനൊന്നു വന്നോട്ടെ
കന്നി നിലാവിൻ കൈലേസ്സു കൊണ്ടൊരു
സമ്മാനം ഞാൻ തന്നോട്ടെ

ആകാശപ്പന്തലിലായിരം മുല്ലപ്പൂ
ആരു വിരിയിച്ചു പൂങ്കാറ്റേ
അമ്പിളി മാമന്റെ കുമ്പിളിലിത്രയും
തുമ്പപ്പൂവുകളാരു വച്ചൂ

കന്നി നിലാവാണോ കല്യാണപ്പെണ്ണാണോ
അമ്പലക്കുന്നിലെ തമ്പ്രാട്ടിപ്പെണ്ണിന്റെ
ചുണ്ടത്തെ പുഞ്ചിരിയാണോ

*രചന : 1966 (വെറുതെ എഴുതി)*
*നാടകത്തിനൊന്നും ഉപയോഗിച്ചില്ല.*
*ആ രീതിയിൽ അല്ലാത്തതു കൊണ്ടുതന്നെ.*

# സ്മൃതി

പശ്ചിമാംബരത്തിലെ പട്ടു കുപ്പായം മാറ്റി
നിശ്ചലം നിരുന്മേഷ ഗാത്രിയായ് സന്ധ്യാംഗന
പശ്ചിമാംബുധി തന്നിലക്ഷണം പകർന്നവൾ
സ്വച്ഛമാം താൻ നിർമ്മിച്ച സ്വർണ്ണത്തിൻ വർണ്ണപ്പാത്രം

വിന്ധ്യനും സഹ്യൻ താനുമന്ധരായ് നോക്കീടുന്നു
സിന്ധുവിൽ നിഴലിക്കും സന്ധ്യതൻ ചേലത്തുണ്ടം
അന്തമാം സായംകാല സിന്ദൂരപ്പകിട്ടിനു
ബന്ധുവായ് തിങ്കൾ വന്നു ചമഞ്ഞു പൂർവ്വാംബരെ

വെളിച്ചം പകർന്നുടനൊളിച്ചു കളിക്കുന്ന വിളക്കാൽ
വിശാലമാം വിണ്ണിലെ വെൺകാറുകൾ
കണ്ണിമയ്ക്കാതെ തന്നെ ഒന്നൊന്നായ് നോക്കീടുന്നു
വിണ്ണിലെ താരാഗണം മണ്ണിലെ മൺകൂരകൾ

മങ്ങിയ വെളിച്ചത്താ മൺകൂര ചമയ്ക്കുന്ന
വിങ്ങുന്ന കരളിന്റെ കഥകൾ കേൾക്കാനായി
തിങ്ങിയ വനാന്തര വീചിയിലെങ്ങോ നോക്കി
മൂങ്ങകൾ നിന്നീടുന്നു രാവിന്റെ മാർത്തട്ടിങ്കൽ

പൂർവ്വരാശിയും താണ്ടി 'പാൽ ചുരത്തിയിട്ടൊരു?
മേഘനന്ദിനി'* കുന്നോടടുത്തു കൂടീടുന്നു
മാറിയും മറിഞ്ഞും പോം ഋതുക്കൾ താരാട്ടിയ
പാരിടത്തിൻ മനം പരക്കെ കണ്ടീടുവാൻ

ഃ ഃ ഃ

അകലത്തെങ്ങോ കേട്ട 'മാനിഷാദ'യിൽ സ്വയം
അകതാർ കാളിപ്പോയ രാപ്പാടിപ്പരിഷകൾ
ദുഃഖ ഗാനത്തിന്റെ തന്ത്രികൾ മീട്ടിപ്പാടി
യക്കഥ, അഷ്ടദിക്കുകൾ കേൾക്കെത്തന്നെ

ആദി കാവ്യം തീർക്കാനാ വനവേടൻ തീർത്ത
മൂർത്തമാം ദുരന്തത്തിന്നുറ്റ സാക്ഷിയായ് നിന്ന
വന്ദ്യനാം മഹാമുനേ, കാലമിന്നും കണ്ടീടുന്നു
വിങ്ങുന്ന കരളിങ്കൽ നൊമ്പരം തീർക്കും കാവ്യം

കണ്ടിട്ടോ കാണാത്തപോൽ നടിക്കയാണിന്നത്തെ
പണ്ഡിതരെന്നു തന്നത്താൻ പറയും(ചില)കവിജനം
ഈയുഗത്തിലിവർക്കെഴുതാൻ മദ്യ ലഹരിയും
ഈറൻ മാറുന്ന പതിനേഴിൻ വർണ്ണനയും
ആർത്തവ രക്തത്തിന്റെ ചൂടും(ചൂരും)സ്വയം തീർത്ത
പോപ്പുലാരിറ്റിയുമാണിന്നിന്റെ വിഷയങ്ങൾ
ഹേ! മഹാമുനേ, ഭവാൻ തീർത്ത കാവ്യ സൗധത്തിന്റെ
ഭാവവും രൂപവും തീർത്ത ശില്പചാതുരിയെങ്ങോ പോയി
ഹൃദയം തകർന്നെന്നും വിലപിക്കുമാത്മാവുകൾ
ഉദയം മുതലെന്നും വിളിച്ചു കേണീടുന്നു

രണ്ടിണക്കിളികളിലൊന്നിന്റെ വിലാപത്തെ
കണ്ടുകണ്ടെഴുതിയ ആ ഗാനം വീണ്ടും പാടാൻ
മാനിഷാദയെന്ന ദിവ്യാക്ഷരം കൊണ്ടീ പ്രപഞ്ചത്തിന്റെ
മാറിൽ മായാത്ത മുദ്രകൾ തീർത്ത മഹാമുനേ

ഭാവുകം നേരുന്നു ഞാൻ അങ്ങതന്നാത്മാവിന്നീ
ഭൂവിലെ ദു:ഖാർത്തരാമാത്മാവുകൾക്കായി
വേദനയുടെ ആഴം ആദ്യമായ് കണ്ടെത്തിയ മഹാമുനെ
ഭവാനെന്നും ധന്യരിൽ ധന്യൻ തന്നെ

** മുമ്പെങ്ങോ വായിച്ച കവിതാവരി അറിയാതെ വന്നു പോയി. ഇത് എന്റെ പ്രയോഗമല്ല, ഇടശ്ശേരിയുടെ 'കറുത്ത ചെട്ടിച്ചികളി'ലാണ് ഈ പ്രയോഗം.*
*രചന : 1979–80 ചെറുവത്തൂർ ഉപജില്ലാ അക്കാദമിക്ക് കൗൺസിൽ അധ്യാപക ദിനത്തോടനുബന്ധിച്ചു നടത്തി യ കവിതാരചന മത്സരത്തിൽ ഒന്നാം സ്ഥാനത്തിന് അർഹമായ വരികൾ. ആരാധ്യരായ എ.കെ. കൃഷ്ണൻ മാസ്റ്റർ , ഒ. കെ. മുൻഷി തുടങ്ങിയവരായിരുന്നു വിധികർത്താക്കൾ എന്നു പിന്നീട് അറിയാൻ കഴിഞ്ഞു.*

# പാടുന്ന വള്ളിക്കുടിൽ

കാത്തിരിക്കും വള്ളിക്കുടിലേ
നിനക്കു പാടാൻ കരളില്ലേ ?
പൂനിലാവിൻ പുഞ്ചിരി കണ്ടാൽ
പുതിയൊരു ഗാനം വിടരില്ലേ ?

വള്ളിക്കുടിലിൽ പുള്ളിപ്പിടമാൻ
തുള്ളിത്തുള്ളി നടക്കുമ്പോൾ
കരളിന്നുള്ളിൽ കാവ്യ കുമാരികൾ
കനകത്തേരിൽ വരുകില്ലെ ?

നിഴലുകൾ മൂടിയ വനവീചികളിൽ
കുഴലൂതലുകൾ കേൾക്കുമ്പോൾ
പുതിയൊരു രാവിൻ പിറവിയിലെന്തേ
പാട്ടുകൾ പാടാൻ തരമില്ലെ – കരളിൽ
പാട്ടിനു നൽകാൻ തേനില്ലെ ?

*രചന : 1965. എസ്.എൽ പുരത്തിന്റെ 'വില കുറഞ്ഞ മനുഷ്യൻ' എന്ന നാടകത്തിനു വേണ്ടി എഴുതിയത്. നാലു സ്ത്രീ കഥാപാത്രങ്ങളുള്ള നാടകം ഒരു അമെച്വർ സംഘടന സ്റ്റേജുചെയ്തത് ഒരു സംഭവം തന്നെയായിരുന്നു.*
*സംഗീതം : മൊയ്തു പാപ്പിനിശ്ശേരി.*
*നല്ല അഭിപ്രായം നേടിയ അവതരണമായിരുന്നു.*
*നാലു സ്ത്രീകഥാപാത്രങ്ങൾ*
*നാടകസംവിധാനവും ചമയവും ഗാനരചനയും നിർവ്വഹിച്ചു.*
*(നാടകം തൃക്കരിപ്പൂര് വെച്ച് (മെട്ടമ്മൽ) ബി എസ് എസ് ബ്ലോക്ക് സെമിനാറുമായി ബന്ധപ്പെട്ടു അവതരിപ്പിച്ചു)*

# സൗന്ദര്യ നർത്തകി

രാഗപരാഗത്തിൻ മാധുരീ
സ്വർഗ്ഗീയ സൗന്ദര്യ നർത്തകീ (രൂപിണീ)
സകല കലാരസത്തിൽ വാണരുളും തായേ
സംഗീത രസധാര പകർന്നു തരൂ മാതേ.

ഝിലു ഝിലു താളമൂട്ടി
മണി വീണാ മേളമൂട്ടി
പണിയുന്നു ഞാൻ നിന്നെ
പാണിദ്വയങ്ങൾ കൂപ്പി
പകരുക തായെ കൈക്കുമ്പിൾ നിറയെ
സംഗീതാമൃതത്തിൻ മധുരരസം

താളമൂട്ടും കൈ ചിലങ്കയിൽ
കാവ്യ നർത്തകീ വന്നിരിക്കൂ
സാന്ദ്രമാമൊരു സംഗീത ധോരണി
മോന്തിയെടുക്കാനിങ്ങു വരു - ദേവീ
( രാഗ...)

*രചന : 1966. 1967ൽ തിരുവനന്തപുരത്ത് വിക്രമൻ നായർ ട്രോഫി നാടകമത്സരത്തിന് ചന്തേര (മാണിയാട്ട്) ഫ്രന്റ്സ് ആർട്സ് ബ്യൂറോ എന്ന നാടകസംഘത്തിന്റെ 'തീപ്പൊരി' എന്ന നാടകത്തിനു വേണ്ടി എഴുതിയത്. (ഇതിലെ ഒരു ഗാനം ശ്രീ. സിവിക് കൊടക്കാടിന്റെതായിരുന്നു. ) ഞാൻ ഉൾപ്പെട്ട നാടകസംഘമായിരുന്നു. ചമയം ഞാൻ നിർവ്വഹിച്ചു.*
*ഹിന്ദോളരാഗത്തിൽ (ചിട്ടാസ്വരത്തോടെ) മൊയ്തു പാപ്പിനിശ്ശേരി സംഗീതസംവിധാനം ചെയ്തു. നാടകത്തിലെ കേന്ദ്രകഥാപാത്രവുമായിബന്ധപ്പെടുന്ന നൃത്തരംഗത്തിന് വേണ്ടിയായിരുന്നു ഗാനം. കണ്ണൂർ സുജാതയായിരുന്നു യുവ നടി.*
*നാടകരചന - പി. കുമാരൻ മാസ്റ്റർ, തടിയൻ കൊവ്വൽ.*

# ഓർമ്മയുടെ ദുഃഖഗാനം

കളിമൺ വിളക്കുകൾ എരിഞ്ഞു തീർന്നു
കരളിലെ മോഹത്തിൻ ചിറകൊടിഞ്ഞു
കദനത്തിൻ കടലിലെ തിരമാലകളെ
കരയുന്നതെന്തിനാണോ ?
കരയുന്നതെന്തിനാണോ ?

തീരങ്ങൾ തേടുന്ന തിരമാലകളെ
ഈറനണിഞ്ഞ ജലകന്യകളെ
മോഹങ്ങളുണ്ടോ - ദാഹങ്ങളുണ്ടോ
ഈ രാവിന്നിവിടെ മരണമുണ്ടോ ?

പോയ ജന്മങ്ങൾ തൻ ശവക്കല്ലറയിലെ
ശോകഗാനത്തിന്നീരടികൾ
എന്നന്തരാത്മാവിൻ തന്ത്രികൾ മീട്ടുന്നു
എന്നെന്നും ഓർമ്മതൻ ദു:ഖ ഗാനം

*രചന:1986 നാടക ഗാനമായും യുവവാണി പരിപാടിയിൽ ഉൾപ്പെടുത്തിയ ഗാനമായും കോഴിക്കോട് നിലയത്തിൽക്കൂടി ലളിതഗാനമായും പുറത്തു വന്നു.*

*യുവവാണി പരിപാടിക്കുവേണ്ടി സംഗീതം പകർന്നത് സി. വേണുഗോപാലൻ, ചെറുകുന്ന്.*

# കാർമുകിൽ വർണ്ണന്

കാർമുകിൽ വർണ്ണാ കനകാംബരാ നിന്റെ
കാലിണ ശരണം ഭഗവാനേ
ഗുരുവായുപുരം വാഴും ഗോപകുമാരാ – നിന്റെ
കരുണാ കടാക്ഷം ചൊരിയേണമേ.

കാളിയ മർദ്ദക കംസാന്തകനേ
കരുണാ വാരിധിയായവനേ
നീയേ ശരണം നീയേ ശരണം
നിന്നുടൽ മാത്രം ശരണം

മദഗജ നാശന ഭഗവാനെ – നിൻ
മയിൽപ്പീലി മൗലി ഞാൻ പണിയുന്നു
കരുണാമയനെ മായാ രൂപനെ
ദുരിതം മാറ്റുക ഭുവനേശാ.

പുല്ലിലും പുഴുവിലും പൂജാ മുറിയിലും
കല്ലിലും മുള്ളിലും നീയല്ലെ
പാർത്ഥനു സാരഥിയായവനെ
എന്നും ആർത്തർക്കു രക്ഷകനായവനെ
ഭഗവാനെ കൃഷ്ണാ പാപാന്തകാ – നിന്റെ
നിറവേണു നാദം കേട്ടിടുവാൻ
ഒരു നറു മാല്യവും കളഭക്കൂട്ടും
തിരുമെയ്യിൽ ചാർത്താം ഭഗവാനെ
ശരണം നീയെ കരുണാകരാ.

*1970ൽ എഴുതിയത്. ഇത്തരം വരികൾ എഴുതുന്നതിനോട് തീരെ യോജിപ്പില്ല. പക്ഷെ, ഒരു നാടകസംഘത്തിന്റെ ആവശ്യത്തിനു വേണ്ടി എഴുതിക്കൊടുത്തതാണ്.*
*ഇത്തരം വരികൾ രണ്ട് അവസരങ്ങളിൽ മാത്രം എഴുതേണ്ടി വന്നു-ഒന്ന് 'അയ്യപ്പ ഭക്തിഗാനം' ഒരു കേസറ്റിലേക്ക് എം.പി. രാഘവന്റെ നിർബന്ധപ്രകാരം- രണ്ടാമത്തേത് ഇതും. തീരെ താല്പര്യമില്ലാത്ത ഒരു ഘടകമാണ്; എന്നെ സംബന്ധിച്ച് –*

# സാമർത്ഥ്യക്കാരി പെണ്ണുങ്ങൾ

കടമിഴിക്കോൺ കൊണ്ടു കിന്നാരം
കാണാത്ത ഭാവത്തിൽ പൊന്നാരം
പുരികക്കൊടി കൊണ്ടു സമ്മതം കാട്ടുന്ന
സാമർത്ഥ്യക്കാരാണീ പെണ്ണുങ്ങൾ

കരിവള വേണം കൺമഷി വേണം
കമ്മലും കൈലേസ്സും വേണം
ഊണില്ലെങ്കിലും ഊരില്ലെങ്കിലും
പണ്ടം കിട്ടിയാലുല്ലാസം
സ്വർണ്ണത്തിൻ പണ്ടം കിട്ടിയാലുല്ലാസം

പെണ്ണിനു വലുതാണ് സ്വർണ്ണം
അതു പണിയാനെന്തൊരു ദണ്ഡം
ഉള്ളൊരു സംഗതി ഞാൻ പറഞ്ഞപ്പം
പെണ്ണിൻ കവിളൊരു വണ്ണം – ഈ
പെണ്ണിൻ കവിളൊരു വണ്ണം

*രചന : 1965 'വേദനയുടെ താഴ്‌വരയിൽ', 'എടുക്കാത്ത നോട്ട്' എന്നീ നാടകങ്ങളിൽ ഹാസ്യഗാനമായി ഉപയോഗിച്ചു. 'വേദനയുടെ താഴ്‌വരയിൽ' എന്ന നാടകത്തിൽ ചില വാക്കുകളും വരികളും മാറ്റിയെഴുതി.*
*സംഗീതം : കമ്മനത്തു രാഘവൻ ഭാഗവതർ, കണ്ണൂര്.*
*നാടക സംവിധാനം : സ്വയം*

# പ്രാർത്ഥന

വേദന മാറ്റാൻ ഖേദമകറ്റാൻ
കാത്തരുളീടുക തായേ - എന്നെ
കാത്തരുളീടുക 'തായെ'

വേറില്ലൊരാശ, വേറില്ലൊരാശ്രയം
വേർപെട്ടു പോയൊരു തായെ
(നാടകത്തിൽ രണ്ടു സൂചന)
ഞെങ്ങി ഞെരുങ്ങിക്കഴിയും പ്രപഞ്ചത്തിൽ
വിങ്ങലിൽ പെട്ടു ഞാനന്ധനായി
കാപട്യമേതെന്നറിയാതിളം തളിർ
വാടിത്തളരുന്നു തായെ

വേദന തിന്നു ഞാൻ പട്ടിണിയാലീ
താഴ്‌വര തന്നിൽ അലയുന്നു
കണ്ണുകളില്ലാത്തീ പാപിയെയെന്തിനു
മണ്ണിൽ ജനിപ്പിച്ചു തായെ

*രചന:1965.'വേദനയുടെ താഴ്‌വരയിൽ' എന്ന നാടകത്തിൽ അന്ധനായ ബാലകഥാപാത്രത്തിനു വേണ്ടി എഴുതി ചിട്ടപ്പെടുത്തി.*
*സംഗീതം : കമ്പനത്തു രാഘവൻ ഭാഗവതർ, കണ്ണൂര്.*
*പല സ്ഥലത്തും ഈ നാടകം ചെയ്യുമ്പോൾ ഈ ഗാനം ഉൾപ്പെടുത്തി.*
*സംവിധാനം - സ്വയം*

## പടച്ചോന്

അ ഊസു ബില്ലാഹി മിനുഷ് ഷയ്ത്താനിർ റജീം
ബിസ്മില്ലാഹിർ-റഹ്മാനിർ റഹിം
ലാ - ഇലാഹ് ഇല്ലല്ലാഹ് - - -

നല്ല നല്ല പ്രബൃത്തികൾ ശെയ്തിടുന്ന മനുശ്യർക്ക്
കൊണ്ടുക്കൂട്ടി ബെച്ചതാണീ അഹറ്
പടച്ചോൻ - പടപ്പിച്ച് ബെച്ചതാണീ അഹറ്

കാറ്റ് തട്ടിയണയാത്ത കൽബ് മാത്രമറിയുന്ന
കരളിനുള്ളിലെ തിരിയാണ് മൊഹബ്ബത്ത്
സലാത്തൂല് നടത്താതെ - പടച്ചോനെ നിനക്കാതെ
ഹലാക്കിന്റെ ബിത്ത് പാകീ നടക്കല്ലെ - നിങ്ങള്
പടച്ചോനെ പയി ശൊല്ലി നടക്കല്ലെ

ഃ ഃ ഃ ഃ

പച്ച നോട്ടിന്റെ കെട്ടു കാണുമ്പം
മട്ടു മാറ്ണ കൂട്ടര്
പച്ചപ്പാവമാണീ ദുനിയാവിൽ
ഖിബറ് കാട്ട്ണ കൂട്ടര്.

പുഞ്ചക്കണ്ടത്തിലഞ്ചു നൂറ് നെല്ല് കിട്ടിക്കാണുമ്പം
നെഞ്ചിലാകെ നഞ്ച് ബന്ന് കലി തുള്ള്ന്ന് - റബ്ബെ
അഹറിന്റെ ബാത്ക്കല് കടത്തല്ലെ - സുബർക്കം
ഇവർക്കായ് തുറന്നിട്ടു കൊടുക്കല്ലെ.

*1966ൽ എഴുതി. കാനം ഇ. ജെ എഴുതിയ 'കലയും ചങ്ങലയും' എന്ന നാടകത്തിൽ ഒരു മുസ്ലിം കഥാപാത്രത്തിനു വേണ്ടി എഴുതിയത്.*
*തൃക്കരിപ്പൂര് മുഹമ്മദ് അബ്ദുറഹിമാൻ വായനശാല വാർഷികം*
*സംഗീതം : കന്മനത്തു രാഘവൻ ഭാഗവതർ, കണ്ണൂര്*
*സംവിധാനം - സ്വയം*

# പെണ്ണിന്റെ വിധി

കരിങ്കല്ലിൻ ചില്ലിയല്ല പെണ്ണ്
കാരിരുമ്പിൻ തരിയല്ല പെണ്ണ്
വിലയില്ലാ മനുഷ്യനെ വിലപേശാനിരിക്കുന്ന
വിധി പോറ്റി വളർത്തുന്ന മാടാണ്

കെട്ടിയോനും കെട്ടിയോൾക്കും
ഒട്ടു നേരം കഷ്ടകാലം
വട്ടമിട്ടു വരുത്തുന്നു പെണ്ണ്
താലി കെട്ടു നടത്തുമ്പം കാശു തീർത്തു കൊടുക്കാതെ
നാള് നീട്ടി നാക്കു മാറ്റി പറയ്ന്ന് - പൊന്നെ
നടു റോട്ടിലുരുട്ടാതെ വട്ടക്കാലിൽ നിറുത്താതെ
കെട്ടിയോന്റെ കഷ്ടകാലം തീർക്കേണേ - കണ്ണേ
കാശ് തീർത്തു കെട്ടിയോനെ - തുണക്കേണോ

*രചന : 1966. 'വില കുറഞ്ഞ മനുഷ്യൻ' എന്ന നാടക ത്തിന് ഒരു ഹാസ്യകഥാപാത്രത്തിന്*
*സംഗീതം : കമ്പനത്തു രാഘവൻ ഭാഗവതർ, കണ്ണൂര്*

*'എടുക്കാത്ത നോട്ട്' എന്ന നാടകത്തിൽ മൊയ്തു പാപ്പിനിശ്ശേരി മറ്റൊരു ഈണം നൽകി.*
*സംവിധാനം - സ്വയം*

## എന്തേ പോരാഞ്ഞു

മാനം തട്ടിയുണർത്തുമ്പോൾ
മാമല മാടി വിളിക്കുമ്പോൾ
മാനസ വീണക്കമ്പി മുറുക്കാൻ
'മാധുരി'യെന്തേ പോരാഞ്ഞു ?

നീലിമ പകരും വാനത്തിൽ
നീളെ നിലാവു പരക്കുമ്പോൾ
നീണ്ടു നിവർന്നൊരു നീളൻ മിഴിയിലെ
നീരുറവെന്തെ വറ്റാത്തു?

പാരം വിങ്ങിയ പാതിരവിൽ
പാലൊളി വിരിയും ചന്ദ്രികയിൽ
പണ്ടു പഠിച്ചൊരു ഗാനവുമായീ
പൂങ്കുയിലെന്തേ പോരാഞ്ഞു?

കാറ്റു കയർക്കും കാരിരുളിൽ
കാളിപ്പായും മിന്നൊളിയിൽ
കണ്ടു, നിറന്നൊരു കാര്യം പറയാൻ
കണ്മണിയെന്തേ പോരാഞ്ഞു?

കൈയിൽ തരിവള നിരയിട്ടും
മെയ്യിൽ മിനുത്തൊരു കസവിട്ടും
പാരം ചുരുകിയ നീളൻ മുടിയിഴ
പാതി പകുത്തു നിവർത്തിട്ടും
താമര വിരിയും പവിഴച്ചുണ്ടിൽ
താനേ പുഞ്ചിരി തൂകീട്ടും

'മന്ദാകിനി' നീ മണിയറ പൂകാൻ
മന്ദം മന്ദമടുക്കുമ്പോൾ
കാമിതമായൊരു കാമുക ഹൃദയം
കാൽക്കൽ നിനക്കൊരു കുളിരേകും.

*1968ൽ ഒരു പ്രത്യേക സാഹചര്യത്തിൽ എഴുതിയത്. ആദ്യാക്ഷരം കൊണ്ടൊരു കുസൃതി കളിക്കാൻ തോന്നി.*

## നർമ്മ സല്ലാപം

ആൺ : കരളിനെ കാർന്നു തിന്നാൻ
കരവാളും കൈയിലേന്തി
കൺ നിറയെ കാണാനെത്തിയ
കളിത്തോഴിയല്ലെ നീ

പെൺ : കടക്കണ്ണു നീട്ടിയെന്നെ
കദനത്തിൻ കര കേറ്റീടാൻ
കനകമതിൽ കടന്നു വന്ന
കളിത്തോഴനല്ലെ നീ

ആൺ : കളിവഞ്ചിയിൽ കാൽവിരലൂന്നി
കളിവാക്കുകൾ കരളിലൊതുക്കി
കരവലയം കാറ്റിലാട്ടി
കാത്തിരുന്നു-നിന്നെ-കാത്തിരുന്നു
കാണാൻ കൊതിച്ചിരുന്നു

പെൺ : കടലലയുടെ കാതിൽ തീർക്കാൻ
കനകമണിക്കട്ടകൾ വാരാൻ
കടലാസ്സു കപ്പലുമായി
കടന്നുപോയ് ഞാൻ-പറയാൻ മറന്നുപോയ് ഞാൻ

ആൺ : കുളിരലയിൽ കോൾമയിർ കൂട്ടും
കടലിലെ കല്ലോലങ്ങൾ
കളിവഞ്ചിയിലോടും നമ്മെ
കാറ്റിലാട്ടും-കരളിൽ ഇക്കിളി കൂട്ടും

പെൺ : കിനാവിനാൽ കാവ്യം തീർത്തും
കിളി മൊഴിയാൽ രാഗം തീർത്തും
കരളിനെ കിക്കിളിയാക്കും
കരയ്ക്കു പോകാം-
കാറ്റിൽ തുഴഞ്ഞു പോകാം

*1969ൽ ഒരു അനുഭൂതിയിൽ എഴുതിയത്. ആദ്യാക്ഷരവും അനുപ്രാസവും കൊണ്ടൊരു 'കളി'*

പഠനം ഒന്ന്



# ഉണർത്തുപാട്ടിന്റെ അനുസ്യൂതി

പ്രൊഫ: എ എം ശ്രീധരൻ

വികലയുക്തികൾ കൊണ്ടും അപക്വമായ സൗന്ദര്യാവബോധം കൊണ്ടും തീർക്കപ്പെടുന്ന വർത്തമാനകാല ജീവിതത്തിൽ നിലനിൽപ്പു സാധ്യമാക്കുന്നത് കരുത്തുറ്റ ഓർമകളാണ്. വ്യക്തികളായും സംഭവങ്ങളായും വൈവിധ്യമാർന്ന ഓർമകൾ എന്നും നമ്മളോടൊപ്പമുണ്ട്.. ഓർമകൾ ഇല്ലാതാകുമ്പോൾ ജീവിതം അനാഥത്വത്തിന്റെ പടുകുഴികളിൽപ്പെടുന്നതായാണ് എക്കാലത്തേയും അനുഭവം. പല കാലങ്ങളിലൂടെയും പല ഘട്ടങ്ങളിലൂടെയും പരിണമിച്ചെത്തുന്ന മനുഷ്യജീവിതത്തിൽ നിലനിൽപ്പിനെക്കുറിച്ചും നാളെയെക്കുറിച്ചുമുള്ള സ്വപ്നങ്ങൾ നെയ്തെടുക്കാൻ സാധിക്കുന്നത് ഓർമകളുടെ കൂടി പിൻബലത്തോടെയാണ്.. എനിക്കുമുണ്ട് ഇങ്ങനെ പങ്കുവെയ്ക്കുവാനുള്ള ഒരുപാട് ഓർമകൾ. സന്മാർഗ്ഗത്തെയും അസാന്മാർഗ്ഗികതയെയും സ്പർശിക്കുന്നവയുണ്ട് അക്കൂട്ടത്തിൽ. പിന്തിരിഞ്ഞ് നോക്കുമ്പോൾ രണ്ടാമത് പറഞ്ഞ വിഭാഗത്തിൽ പെടുന്നവയാണ് എനിക്ക് ജീവിതോർജ്ജം നൽകിയത്. നല്ല മനുഷ്യനായിത്തീരേണ്ടുന്നതിനെക്കുറിച്ച് എന്നെ വീണ്ടും വീണ്ടും അവ ബോധ്യപ്പെടുത്തിക്കൊണ്ടേയിരുന്നു. സന്മാർഗ്ഗത്തിന്റെ വഴികളിൽ നിഴലായി പിന്തുടരുന്ന വലിയ വ്യക്തിത്വങ്ങൾ കുറവാണ് എന്നു തന്നെ പറയാം. അനിലനെന്ന തൂലികാനാമത്തിൽ പ്രശസ്തനായ കെ കെ മാഷ് അങ്ങനെ ഒരാളാണ്. കലാബോധത്തിന്റെയും അതുമായി ഇണചേർന്നുനിൽക്കുന്ന ദുർവൃത്തികളെന്ന് ലോകം കൊണ്ടാടിയ ശീലങ്ങളുടെയും കാഴ്ചപ്പാടുകളുടെയും തലത്തിലേക്ക് ഞാൻ മാറിയത് കെ കെ മാഷുടെ നിരന്തരസാമീപ്യത്തിലൂടെയായിരുന്നു. പരുപരുത്ത ജീവിതയാഥാർത്ഥ്യങ്ങളിലേക്ക് എന്റെ കൈപിടിച്ചു നടത്തിയത് അദ്ദേഹമായിരുന്നു. ജീവിതത്തിന്റെ ആഴക്കടലിലേക്കിറങ്ങാനുള്ള ആത്മധൈര്യം പകർന്നത് കൈത്തഴക്കം വന്ന ആ കപ്പിത്താനായിരുന്നു.

എന്റെ മുഖം എത്രയോ മിനുക്കിയ കൈകളാണ് അനിലന്റേത്. എരിഞ്ഞു തീരാത്ത സിഗരറ്റിന്റെ മണം കലയോടൊപ്പം ഞാൻ നുകർന്നത് ആ സാന്നിധ്യത്തിലൂടെയായിരുന്നു. സർവ്വകലാ വല്ലഭത്വത്തിന്റെ ഒടുങ്ങാത്ത ആവനാഴിയിൽ നിന്ന് അസ്ത്രങ്ങൾ ഓരോന്ന് പുറത്തെടുക്കാൻ ആവശ്യമായിരുന്നു അങ്ങനെ ഒരു ദഹനപ്രക്രിയ. സാർവ്വജനീനവും സാർവ്വലൗകികവുമായ ചിന്തകൾ കൊണ്ട് മാത്രമേ മനുഷ്യനായി വളരാനും മനുഷ്യനെ വളർത്താനും സാധിക്കുകയുള്ളു എന്ന അടിസ്ഥാനബോധം അതിന്റെ അങ്കുരാവസ്ഥയിൽ നിന്ന് വളർന്നത് ആ സാമീപ്യത്തിലൂടെയായിരുന്നു. ചുറ്റും കണ്ണോടിക്കുവാനും വർണ്ണങ്ങളും വേഷങ്ങളും നാദങ്ങളും കാഴ്ചപ്പാടുകളും സ്വാംശീകരിക്കുവാനും എന്നെ പ്രാപ്തനാക്കിയതദ്ദേഹമായിരുന്നു. പലമയിലെ തനിമയേയും ഒരുമയേയും കാണാനുള്ള കണ്ണ് കലാകാരന് നൈസർഗ്ഗികമാണെന്ന് കെ കെ മാഷ് ബഹുശാഖിയായ തന്റെ പ്രവർത്തനങ്ങളിലൂടെ തെളിയിച്ചുവെന്നു മാത്രമല്ല എന്നെപ്പോലുള്ള പലരേയും ആ വഴിയിലൂടെ നടക്കാൻ പ്രേരിപ്പിക്കുകയും ചെയ്തു.

നാടകനടൻ, സംവിധായകൻ സംഗീത വിദഗ്ധൻ, ചമയക്കാരൻ, കവി, പൊതുപ്രവർത്തകൻ എന്നീ നിലകളിലെല്ലാം ശ്രദ്ധേയനായിരുന്നു കെ കെ മാഷ്. വിശാലമായ പൊതുജീവിതത്തോടൊപ്പം ഏകാന്തമായ ഒരു ആന്തരികജീവിതവും അദ്ദേഹത്തിനുണ്ടായിരുന്നു. ആന്തരിക ജീവിതത്തിന്റെ ധ്യാനാവസ്ഥയിലുണ്ടായ ഉൾവിളികളാണ് കലയുടെ ബഹുവർണ്ണാഞ്ചിതമായ ലോകം കെ കെ മാഷ്ക്ക് തുറന്നുകൊടുത്തത്. ഒന്നടുത്തുനിന്നാൽ മതി ആ വർണ്ണപൊലിമ നമ്മിലേക്ക് സംഗമിക്കുവാൻ. കളിയായും കാര്യമായും അത് നമ്മെ പിന്തുടർന്നുകൊണ്ടേയിരിക്കും. ഒരു മന്ദമാരുതനായി അനിലനായി അത് നമ്മെ തഴുകിക്കൊണ്ടേയിരിക്കും. ഉണർവിന്റെ ഉർവ്വരതയിലേക്ക് നയിച്ചുകൊണ്ടേയിരിക്കും. എനിക്കു മാത്രമല്ല അടുത്തിടപഴകിയ എല്ലാവർക്കും കാണും ഇത്തരം അനുഭവങ്ങൾ പങ്കുവെയ്ക്കാൻ.

കെ കെ മാഷുടെ ജന്മസിദ്ധമായ കാവ്യാവബോധവും ജീവിത നിരീക്ഷണപാടവവും ലോകവീക്ഷണവും വിളിച്ചോതുന്നവയാണ് അദ്ദേഹം എഴുതിയ ഗാനങ്ങൾ. ലളിതഗാനങ്ങളുടെ ഗണത്തിലാണ് അവയെ വർഗ്ഗീകരിച്ച് ചേർക്കുവാൻ സാധിക്കുകയെങ്കിലും വിശാലമായ അർത്ഥത്തിൽ അവ മനുഷ്യജീവിത കഥാനുഗായിയായ കവിതകൾ തന്നെയാണ്. കുട്ടികളും പൂക്കളും വൃക്ഷങ്ങളും നാൽക്കാലികളും എന്നുവേണ്ട മനുഷ്യനെ മനുഷ്യനായി നിലനിർത്തുന്നവയെല്ലാം കെ കെ മാഷുടെ കവിതകൾക്ക് വിഷയമായിട്ടുണ്ട്. ചെറിയ ജീവിത പരിസരത്തിലെ മനുഷ്യരുടേയും സംഭവങ്ങളുടേയും ആഖ്യാനങ്ങളാണവയെങ്കിലും വിശാലമായ പരിപ്രേക്ഷ്യമുണ്ടവയ്ക്ക്. അതുകൊണ്ടാണ് അദ്ദേഹം ഒരിടത്ത് ഇങ്ങനെ പറഞ്ഞത്: “ഞാൻ ഒരു കവിയെന്നു പറയാനോ സാഹിത്യകാരനോ നാടകകാരനോ ആണെന്നു പറയാനോ ഒരു വിഡ്ഢിയല്ല. എന്നിലും മീതെയുള്ള വിശാലമായ ലോകത്തെ ഞാൻ അറിയുന്നു,

ബഹുമാനിക്കുന്നു എന്നതുകൊണ്ടുതന്നെ എന്നിൽ താഴെയ്ക്കിടയിലും ഒരു ലോകം ഉണ്ടല്ലോ എന്ന കൗതുകവും സത്യവും ഞാൻ അറിയുന്നു, സമാധാനിക്കുന്നു. അറിവുകൊണ്ടുമാത്രമേ അറിവിനെ അളക്കാൻ പ റ്റൂ എന്ന സത്യം പലരും വിസ്മരിക്കുന്നു. ഇന്ന് അറിവില്ലാത്തവരുടെ ഭൂരിപക്ഷമാണ് അംഗീകരിക്കപ്പെടുന്നത്. തനി തങ്കവും മുക്കുപണ്ടവും തിരിച്ചറിയുന്നവർ ഇന്ന് വളരെക്കുറവാണ്". അനിലൻ തൃക്കരിപ്പൂർ അല്ല മറ്റാരെങ്കിലുമാണ് ഇതെഴുതിയതെങ്കിൽ നാം അവരെ ഉദാത്തമായ ലോക ദർശനത്തിന്റെ വക്താക്കൾ എന്നു പറഞ്ഞ് നെഞ്ചിലേറ്റുമായിരുന്നു. ഇതിനപ്പുറം എന്തു 'മഹാഭാരതസത്യ'മാണ് നമുക്കിടയിലുള്ളതെന്ന് ഒന്ന് ആലോചിച്ചുനോക്കുന്നത് നന്നായിരിക്കും. ഒരു സാധാരണഗ്രാമമായ തൃക്കരിപ്പുരിലിരുന്നുകൊണ്ട് ജീവിതത്തിന്റെ വിശാലമായ ആകാശ ത്തെ കെ കെ മാഷ് സാക്ഷാത്കരിച്ചതിന്റെ അടയാളമായി ഞാൻ ഇതിനെ പരിഗണിക്കുന്നു. മാത്രമല്ല സങ്കീർണ്ണമായിക്കൊണ്ടിരിക്കുന്ന വർത്തമാനകാലജീവിതത്തിലും ഈ നിരീക്ഷണങ്ങൾക്ക് ഏറെ പ്ര സക്തിയുണ്ട്. അഥവാ, ജീവിതം എന്നും എവിടെയും ഇങ്ങനെ യൊക്കെയായിരുന്നവെന്നും മുക്കു പണ്ടങ്ങളെ തിരിച്ചറിയുവാനുള്ള കർമ്മശേഷിയാണ് അഭികാമ്യമായിട്ടുള്ളതെന്നും ദാർശനികസ്വഭാവ ത്തോടുകൂടി അനിലൻ പറഞ്ഞുവെക്കുന്നു. സ്വയം പട്ടം കെട്ടിയാടുന്ന അക്കാദമിക്ക് പണ്ഡിതന്മാരെയും കലാകോവിദന്മാരെയും കലയുടെയും സാഹിത്യത്തിന്റെയും രാജകൊട്ടാരത്തിൽ നിന്ന് പുറന്തള്ളണമെന്ന് ഈ കലാകാരൻ പറഞ്ഞതിന്റെ അർത്ഥം അന്നു നമുക്ക് മനസ്സിലായി ല്ലെങ്കിലും ഇന്ന് ഏതാണ്ട് ഉൾക്കൊണ്ടു വരുന്നുണ്ട്. അനിലന്റെ സാക്ഷരതാപ്രവർത്തനം അക്ഷരത്തൊട്ടിലായി മാറുന്നത് ഇത്തരം അനു ഭവങ്ങൾ പങ്കുവെയ്ക്കുകയും ആന്തരിക വെളിച്ചമായിമാറുകയും ചെയ്യു മ്പോഴാണ്.

"ദുഃഖം തളം കെട്ടും ഈ രണഭൂവിൽ
പൊയ്!മുഖം നൃത്തം ചവിട്ടും ഈ ശവ ഭൂവിൽ
മറ്റുള്ള ബന്ധത്തിൻ കെട്ടുകൾ പൊറുക്കും
ചുമടു താങ്ങിയൊ നീ ചുമടു താങ്ങിയൊ"

എന്ന വരികളും പരോക്ഷമായി അവതരിപ്പിക്കുന്നത് മേൽപറഞ്ഞ ജീവിതചിന്ത തന്നെയാണ്. ജീവിതം ഒരു നാടകമാണെന്നും പ്രപഞ്ചം നാടകശാലയാണെന്നും നമ്മളൊക്കെ കഥയറിയാതെ അരങ്ങിൽ ആടി ത്തകർക്കുന്നവരാണെന്നും അനിലൻ തൃക്കരിപ്പൂർ തന്റെ ജീവിതാനു ഭവങ്ങളുടെ പശ്ചാത്തലത്തിൽ അവതരിപ്പിക്കുമ്പോൾ അതിനു പുതുമ കൈവരുന്നു. നമ്മുടെ ജീവിതപരിസരത്തിലെ നിസ്സഹായതയും നി രാലംബതയുമാണ് അനിലന്റെ കാവ്യവിഷയം. പോയ ജന്മങ്ങൾ തൻ ശവക്കല്ലറയിലെ ശോക ഗാനത്തിൻ ഈരടികൾ തന്ത്രികൾ മീട്ടുമ്പോൾ പുറപ്പെടുന്ന ഓർമ്മതൻ ദുഃഖഗാനങ്ങളായി ഈ രചനകളെ നമുക്ക് പരിഗണിക്കാം.

"ഞെങ്ങി ഞെങ്ങിക്കഴിയും പ്രപഞ്ചത്തിൻ
വിങ്ങലിൽ പെട്ടു ഞാനന്ധനായി
കാപട്യമേതെന്നറിയാതിളം തളിർ
വാടിത്തളരുന്നു തായെ

വേദന തിന്നു ഞാൻ പട്ടിണിയാലീ
താഴ്!വര തന്നിൽ അലയുന്നു
കണ്ണുകളില്ലാത്തീ പാപിയെയെന്തിനു
മണ്ണിൽ ജനിപ്പിച്ചു തായെ"

എന്ന് ആർത്തനാദം കേൾപ്പിക്കുമ്പോഴും പൊന്നോണത്തെക്കുറിച്ചുള്ള സ്വപ്നങ്ങൾ ഈ കവിതകൾ പങ്കുവെയ്ക്കുന്നുണ്ട്. പൂവുകൾ തോറും പാറിനടന്ന് പൂന്തേൻ ഉണ്ണുന്ന പൂമ്പാറ്റയും വാർമഴവില്ലും ചെല്ലപ്പൈങ്കിളിയും മുരളീഗാനവും മകരസംക്രമരാവും നുണക്കുഴിയും പങ്കുവെക്കുന്ന ജീവിതോല്ലാസത്തിന്റെ നേർക്കാഴ്ചകളാകുന്നുണ്ട് പലപ്പോഴും ഈ കവിതകളെല്ലാം. രാധയായും അഴകായും മോഹിത സ്വപ്നമായും മധുര വികാരങ്ങൾ പങ്കുവെയ്ക്കുന്നുണ്ട് അനിലന്റെ കവിതകൾ.

പാരിസ്ഥിതികമായ അനേകം ഓർമ്മപ്പെടുത്തലുകളുള്ള ഓണമാണ് എടുത്തുപറയേണ്ടുന്ന മറ്റൊന്ന്. വനങ്ങളില്ലാതാകുന്നതും മഴ വിരളമാകുന്നതും ഋതുക്കൾ നിശ്ചലമാകുന്നതും ഒരു മനുഷ്യസ്നേഹിയുടെ മനസ്സിലുണ്ടാക്കുന്ന ഉത്കണ്ഠകളാണ് ഇവ പങ്കുവെയ്ക്കുന്നത്. 1986ൽ കോഴിക്കോട് ആകാശവാണിയിൽ ബാലലോകം പരിപാടിയിൽ സംഘഗാനമായി പ്രക്ഷേപണം ചെയ്ത ഗാനത്തിന് പ്രവചനസ്വഭാവം ഉണ്ട്.

"നമ്മുടെ വായു ദുഷിച്ചീടും
നമ്മുടെ പുഴകൾ വറ്റീടും
വിദ്യുച്ഛക്തി ക്ഷയിക്കും നാട്ടിൽ
നിത്യം കഷ്ടതയേറീടും..."

എന്ന വരികളിലെ ഉപദർശനം ഇതിന് സാക്ഷിയാണ്. മഴുവെറിഞ്ഞു നേടിയ നാട്ടിൽ അതേ മഴു കൊണ്ട് കാടിനെ കശാപ്പു ചെയ്യുന്നവരായി നാം മാറുമ്പോൾ മൈനകളും മയിലുകളും കുയിലുകലും വാനമ്പാടികളും കൊമ്പനും കാട്ടിയും കടുവയും കൃഷ്ണമൃഗങ്ങളും പമ്പ കടന്നേക്കുമെന്ന് പാടിയ അനിലന്റെ ദീർഘദർശനം ദുരന്തയാഥാർത്ഥ്യമായി നമ്മുടെ മുന്നിലുണ്ട്. എങ്കിലും തേങ്ങുന്ന ജീവിതവനിയിൽ തളരുന്ന ദേഹവും വളരുന്ന മോഹവുമായി അനിലൻ തൃക്കരിപ്പൂർ നമ്മളോടൊപ്പം സഞ്ചരിച്ചു. മഴവില്ലിന്റെ നാട്ടിലെ മുത്തായും അഴകിന്റെ വീട്ടിലെ വിത്തായും നമ്മോടൊപ്പം അദ്ദേഹം എന്നുമുണ്ട്. ഈ സാന്നിധ്യമാണ് നമ്മുടെ മാനസത്തോപ്പിലെ സങ്കൽപ്പ സൂനങ്ങൾ വിരിയിക്കുന്നതും മോഹങ്ങൾ തളിർത്ത് ആശതൻ കായ്കൾ വിരിയിക്കുന്നതും.

അനിലന്റെ രചനകൾ വായനക്കാരുടെ മുന്നിൽ അവതരിപ്പിക്കുമ്പോൾ എന്റെ പ്രാർത്ഥനയിതുമാത്രമാണ്:

ഭാവുകം നേരുന്നു ഞാൻ അങ്ങതൻ ആത്മാവിന്നീ
ഭൂവിലെ ദുഃഖാർത്തരാമാത്മാവുകൾക്കായി
വേദനയുടെ ആഴം ആദ്യമായ് കണ്ടെത്തിയ മഹാമുനേ
ഭവാനെന്നും ധന്യരിൽ ധന്യൻ തന്നെ!!!

തീർത്തും പച്ചയായി ജീവിച്ച ജീവിതമായിരുന്നു അനിലന്റേത്. അനിലനിൽ നിന്ന് കെ കെ മാഷിലേക്കുള്ള ദൂരം വളരെക്കുറവാണ്. അധ്യാപകൻ സാങ്കേതികമായി വേറിട്ടുനിൽക്കുന്ന വ്യക്തിത്വമാണ്. മാഷിന് കുറേക്കൂടി ജീവിതബന്ധം കൂടും. സാമൂഹ്യജീവി എന്ന വിശേഷണം നന്നേ ഇണങ്ങുക മാഷിനാണ്. കെ കെ മാഷിലെ 'മാഷും' അദ്ദേഹത്തിലെ സർഗാത്മകവ്യക്തിത്വവും പ്രത്യേക പാകത്തിലിണങ്ങുമ്പോഴാണ് അനിലനുണ്ടായത്. ആ ആർദ്രവ്യക്തിത്വം പല പാകത്തിൽ പല രൂപത്തിൽ പല ഭാവത്തിൽ നമ്മെ ഉണർത്തിക്കൊണ്ടേയിരിക്കുന്നു. കാലങ്ങളിലൂടെ തുടരുന്ന അനുസ്യൂതിയായി. അനിലൻ അതുകൊണ്ടുതന്നെ ദേശ സംസ്കൃതിയുടെ അടയാളം കൂടിയായി പരിണമിക്കുന്നു. അരനൂറ്റാണ്ടിലേറെക്കാലത്തെ തൃക്കരിപ്പൂരിന്റെ അഭിനയപൂർണമായ സാംസ്കാരിക ചരിത്രം അനിലന്റേത് കൂടിയാണെന്ന് ഞാൻ കരുതുന്നു. ജീവിതം സാംസ്കാരികപ്രവർത്തനമാണെന്ന്, സാർത്ഥകമായ വിദ്യാഭ്യാസം സാംസ്ക്കാരിക പ്രവർത്തനമാണെന്ന് അനിലൻ തൃക്കരിപ്പൂർ ആണയിട്ടുകൊണ്ടേയിരിക്കുന്നു. സർഗാത്മകമായ ആലോചനകളുടെയും പ്രതിജ്ഞാബദ്ധമായ ആശയരൂപീകരണങ്ങളുടേയും സൗഹൃദവേദിയായി വ്യക്തിജീവിതം പരിണമിക്കുമ്പോൾ മാത്രമേ വ്യക്തിചരിത്രത്തിന്റെ ഭാഗവും വർത്തമാനകാലജീവിതത്തിന്റെ ഊർജ്ജവുമാവുകയുള്ളൂ എന്നതാണ് അനിലൻ നൽകുന്ന ജീവിതപാഠം.





# കാല്പനികഭാവങ്ങൾ

പി യം ഉണ്ണിക്കൃഷ്ണൻ അടിയോടി

“നഷ്ടപ്പെട്ട വെളിച്ചത്തിൻ
നിഴൽ മോന്തി ചരാചരം
എന്തോ ചിന്തിച്ചു മുകളിൽ
വീണാനാദം പൊങ്ങി ഗംഗാ
യമുനാ സംഗമങ്ങളിൽ
തേൻ കണം തൂകി വാസന്ത
പുഷ്പ നർത്തകിയെങ്ങുമേ”

അവിടെ ആകാശത്തിന്റെ നീലിമയിൽ ഒരു ജുബ്ബാക്കാരനുണ്ട്, പുഞ്ചിരി തൂകി നിഷ്കളങ്കമായി ചിരിക്കുന്ന ഒരാൾ. അയാൾക്ക് സ്നേഹിക്കാനേ അറിയുമായിരുന്നുള്ളൂ, ആ സ്നേഹം പൂനിലാവായി എമ്പാടും വിതറി ജീവിതം ഒരു തമാശയാക്കി, ഉല്ലാസമാക്കി അദ്ദേഹം ജീവിച്ചു. പറയാനുള്ളത് വെട്ടിത്തുറന്ന് പറഞ്ഞും പൂർണ്ണമായും സമൂഹനന്മക്കായി യത്നിച്ചും സ്വന്തം ശരീരവും മനസ്സും തനിക്കുമാത്രമുള്ളതല്ലെന്ന് തെളിയിച്ചും ജീവിച്ച ഒരാൾ. അടുപ്പമുള്ളവർ കെ കെ മാസ്റ്റർ എന്നുവിളിക്കാറുള്ള കുഞ്ഞിക്കൃഷ്ണൻ എന്ന വ്യക്തി. ഗ്രാമാന്തരീക്ഷത്തിൽ, ഗ്രാമ്യതയുടെ നിഷ്ക്കളങ്കതയിൽ പൂർണ്ണജീവിതം നയിച്ച ഒരാൾ.

“ഞാൻ ഒരു കവിയെന്നോ നാടകകൃത്തെന്നോ, സാഹിത്യകാരനെന്നോ അറിയപ്പെടാൻ അർഹനല്ല” എന്ന് അദ്ദേഹം എഴുതി വച്ചു. (“എന്നെപ്പറ്റി- എന്റെ അക്ഷരത്തൊഴിലിനെപ്പറ്റി”). തന്നിൽ ഒരു കവിഹൃദയമുണ്ടെന്ന് അദ്ദേഹം സമ്മതിക്കുന്നുണ്ട്. “കലാകോവിദന്മാരും സാഹിത്യചക്രവർത്തിമാരും അക്കാദമിക്ക് പണ്ഡിതന്മാരും സ്വയം പട്ടം കെട്ടിയും മറ്റുള്ളവരെക്കൊണ്ട് കെട്ടിച്ചും കിരീടമണിഞ്ഞും വിലസുന്ന ഈ സാഹിത്യകൊട്ടാരത്തിൽ പുറംതളത്തിൽ മേവാനാണ്” അദ്ദേഹം ആഗ്രഹിച്ചത്. താൻ ഒരു കവിയല്ലെന്നും അദ്ദേഹം പ്രഖ്യാപിച്ചു. “അറിവു കൊണ്ടു മാത്രമേ അറിവിനെ അളക്കാൻ കഴിയൂ” എന്നും അദ്ദേഹം രേഖപ്പെടുത്തി.

അനുവാചകർ ഇതൊന്നും സമ്മതിക്കുമെന്നു തോന്നുന്നില്ല. അദ്ദേഹം എഴുതിയ ഒരു താരാട്ട് പാട്ട് ഇങ്ങനെ തുടങ്ങുന്നു

"അമ്പലക്കാവിൽ അന്തിമയങ്ങും
അമ്പിളിമാമാ വാ വാ വോ
അമ്മിഞ്ഞപ്പാലുണ്ട് കുഞ്ഞിക്കൈവിരലുണ്ണും
കുഞ്ഞിനെത്താരാട്ടാൻ വാ വാ വോ
വാ വാ വോ ....ഓ...വാ വാ വോ"

ഈ താരാട്ടുപാട്ട് പത്തിൽ പരം നാടകങ്ങളിൽ ഉപയോഗിച്ചതായി കുഞ്ഞിക്കൃഷ്ണൻ രേഖപ്പെടുത്തിയിട്ടുണ്ട്, 21.05.84ന് കോഴിക്കോട് ആകാശവാണി ബാലലോകം പരിപാടിയിൽ പ്രക്ഷേപണം ചെയ്ത ഗാനം കൂടിയാണിത്. ഹൃദയത്തിൽ സംഗീതമുള്ളയാൾക്കേ നല്ല ഗാനമെഴുതാൻ കഴിയൂ.

The man that hath no music in himself ,
Nor is not moved with concord of sweet sounds
Is fit fort reasons, stratagems and spoils.
Let no such man bet rusted.

ഇങ്ങനെ പാടിയത് ഷേക്സ്പിയറാണ്. The Merchant of Venice ൽ. മധുരസംഗീതം കേൾക്കുമ്പോൾ ഉല്ലാസഭാവമുണ്ടാകുമോ? I am never merry when I hear sweet music എന്നും അതേ നാടകത്തിലുണ്ട്.

ഇവിടെ അജ്ഞാതമായ ദു:ഖം മനസ്സിന്റെ ഉള്ളറയിൽ സൂക്ഷിച്ച കലാകാരനായിരുന്നു കുഞ്ഞിക്കൃഷ്ണൻ എന്നു സ്പഷ്ടമാണ്.

"കരിഞ്ഞും പുകഞ്ഞും കൊണ്ടമ്പലക്കൊട്ടിലിൽ
എരിഞ്ഞടങ്ങുന്നൊരു നെയ്ത്തിരി ഞാൻ
ഒരിക്കലും മോഹത്തിൻ മായാവിമാനത്തിൽ
പറക്കാൻ കൊതിക്കാത്ത തപസ്വിനി ഞാൻ"

എന്നിങ്ങനെയുള്ള വരികളെഴുതിയ കവിദു:ഖം കൂടെക്കൊണ്ടു നടന്നു എന്ന കാര്യത്തിൽ ഒട്ടും സംശയമില്ല. ശുഭപന്തുവരാളി, ശിവരഞ്ജിനി എന്നീ രാഗങ്ങൾ അദ്ദേഹത്തിന് പഥ്യമായിരുന്നു.

കോഴിക്കോട് റേഡിയോനിലയത്തിൽ അദ്ദേഹത്തിന്റെ കുറേ ഗാനങ്ങൾ അവതരിപ്പിക്കപ്പെട്ടിട്ടുണ്ട്. പാല ഭാസ്ക്കരൻ ഭാഗവതർ സംഗീതം നല്കി 1975 ൽ യുവവാണിയിൽ അവതരിപ്പിച്ച അദ്ദേഹമെഴുതിയ ഒരു ഗാനത്തിന്റെ ചില വരികൾ ഇതാ

"ഇന്നലെ ഞാനൊരു രാഗമായി
ഇന്നത്തെ രാവിന്റെ ഗാനമായി
നിന്നിലെയുന്മാദ ഗംഗയിൽ നീരാടാൻ
ഇന്നും വന്നൂ ഞാൻ...വന്നൂ ഞാൻ...വന്നൂ ഞാൻ
പ്രാണനാഥാ നുകരൂ
എന്നിലെ മാദക ലഹരി നുകരൂ"

""Oh, 'tis love, 'tis love that makes the world go round" എന്ന് Alice Adventures in Wonderlandൽ എഴുതിയത് ഓർക്കുമല്ലോ. "സ്നേഹമാണഖിലസാരമൂഴിയിൽ" എന്നതാണ് സന്ദേശം. സ്നേഹം സംസാരിക്കുമ്പോൾ ദൈവങ്ങളുടെ ശബ്ദം സ്വർഗ്ഗത്തെ മയക്കുന്നു. ദൈവത്തിന്റെ വരദാനമാണ് ശരിയായ സ്നേഹം. മനുഷ്യർക്കു മാത്രം കനിഞ്ഞരുളിയ വരദാനം.

നാടകഗാനങ്ങളാകുമ്പോൾ സന്ദർഭാനുസരണമുള്ള സൃഷ്ടിയായിരിക്കണമല്ലോ. 'ജീവിതം ഒരു നാടകം' എന്ന ശീർഷകത്തിൽ അദ്ദേഹം എഴുതിയ വരികൾ ശ്രദ്ധിക്കുക.

വിളിച്ചാൽ കേൾക്കുന്ന ദൈവങ്ങളില്ലാ
തളരുമ്പോൾ താങ്ങായി ബന്ധങ്ങളില്ലാ
മനുഷ്യാ- നീ വെറും നിഴൽ -കരിനിഴൽ
നിന്റെ നിഴലിനെ നീ തന്നെ ചവിട്ടും-കരിനിഴൽ
കരിനിഴൽ... കരിനിഴൽ...കരിനിഴൽ

അർത്ഥ കല്പനയിൽ ഏറെ ശ്രദ്ധയുള്ള ആളാണ് ഈ കവി. അതാണ് കാല്പനികമായ അവതരണം.

"It is the excitement of emotion for the purpose of immediate pleasure through the medium of beatuy" എന്നു പറഞ്ഞത് ഓർക്കുമല്ലോ. സൗന്ദര്യം തികഞ്ഞ പദാവലികൾ ഇണക്കിച്ചേർത്ത് ഉള്ളിൽ തട്ടുംവിധം എഴുതാനുള്ള കഴിവാണ് കുഞ്ഞിക്കൃഷ്ണനെ മികച്ച ഗാനരചയിതാവാക്കുന്നത്. വയലാറിന്റെ വരികൾക്കു മാത്രം സിദ്ധമായ ചിലത് ഇദ്ദേഹത്തിന്റെ കവിതകളും ഉൾക്കൊള്ളുന്നു. ദു:ഖമാണ് പ്രധാന വികാരമെങ്കിലും അവിടെ ദാർശനികഭാവം കൂടി ഉൾപ്പെടുത്താൻ കവിക്ക് സാധിക്കുന്നു.

ജന്മനാ ഉള്ളതാണ് പ്രതിഭ. വിജ്ഞാനവും അഭ്യാസവും കൊണ്ട് കാവ്യരചന മേന്മ ഉൾക്കൊള്ളുന്നു. പെട്ടെന്നു പെട്ടെന്ന് പുതിയ ആശയങ്ങൾ മനസ്സിലേക്ക് തികട്ടി വരുന്ന സിദ്ധിയാണ് നല്ല കവികൾക്കുണ്ടാവുക. നൈപുണ്യം സൃഷ്ടിച്ചെടുക്കുന്നതാണ്, ടാലന്റ് യാന്ത്രികമായി ഉണ്ടാകുന്നു. പ്രതിഭയാകട്ടെ ജന്മസിദ്ധമാണ്.

ആകാശപ്പന്തലിൽ ആയിരം മുല്ലപ്പൂ
ആരു വിരിയിച്ചൂ പൂങ്കാറ്റേ
അമ്പിളിമാമന്റെ കുമ്പിളിലിത്രയും
തുമ്പപ്പൂക്കളാരുവെച്ചൂ?
കന്നിനിലാവാണോ, കല്ല്യാണപ്പെണ്ണാണോ
അമ്പലക്കുന്നിലെ തമ്പ്രാട്ടിപ്പെണ്ണിന്റെ
ചുണ്ടത്തെ പുഞ്ചിരിയാണോ

1966ൽ കുഞ്ഞിക്കൃഷ്ണൻ എഴുതിയ വരികളാണ് ഇവ. കാല്പനിക ഭാവത്തിന്റെ പാരമ്യമാണ് ഈ വരികൾ. സംവേദനപ്രപഞ്ചത്തിലേക്ക് ഭാവന എത്തിച്ചേർന്നിരിക്കുന്നു. രൂപവും ഭാവവും ഭദ്രമായ കവിത.

ഒന്നൂ നീ കിഴക്കോട്ടു നോക്കുക, ദൂരെക്കാണൂ
കുന്നിന്റെ പിന്നിൽ ശോണഛായകൾ പൊടിച്ചല്ലോ

എന്നു രമണൻ പാടിയതുമായി ഒത്തുനോക്കാവുന്ന വരികളാണിവ.

ആ വെള്ളിനക്ഷത്രമിന്നിമേലെൻ
ജീവിതത്തിന്നോടടുക്കയില്ല

രമണൻ പാടുന്ന വരികൾ കാല്പനികതയുടെ ഇടയഗാനമാണ്. അതേ രീതിയിൽ രചിക്കാൻ കുഞ്ഞിക്കഷ്ണന് കഴിയുന്നു.

തുമ്പപ്പൂവേ പൂത്തിരളേ
നാളേക്കൊരുവട്ടി പൂ തരുമോ

എന്നൊക്കെയുള്ള പാട്ടുകൾ പോലെയാണ് അദ്ദേഹവും എഴുതിയത്.

“അകലത്തെങ്ങോ കേട്ട ‘മാനിഷാദാ’യിൽ സ്വയം
അകതാർ കാളിപ്പോയ രാപ്പാടിപ്പരിഷകൾ
ദു:ഖഗാനത്തിന്റെ തന്ത്രികൾ മീട്ടിപ്പാടി-
യക്കഥ അഷ്ടദിക്കുകൾ കേൾക്കെത്തന്നെ”

ഈ വരികൾ ഇരുത്തംവന്ന ഒരു കവിയുടെതാണെന്ന് ആരും പറയും. കുഞ്ഞിക്കൃഷ്ണന്റെ തൂലികയിൽ നിന്നാണ് അവ ജനിച്ചത്. (‘സ്മൃതി’ എന്ന കവിത) ചിലപ്പോൾ വള്ളത്തോളിന്റെയും മറ്റും വരികളാണെന്നു പോലും തെറ്റിദ്ധരിക്കാവുന്ന മനോഹരമായ കവിതകൾ കുഞ്ഞിക്കൃഷ്ണൻ എഴുതിയിട്ടുണ്ട്.

ആദികാവ്യം തീർക്കാനാ വനവേടൻ തീർത്ത
മൂർത്തമാം ദുരന്തത്തിന്നുറ്റ സാക്ഷിയായ് നിന്ന
വന്ദ്യനാം മഹാമുനേ, കാലമിന്നും കണ്ടീടുന്നു
വിങ്ങുന്ന കരളിങ്കൽ നൊമ്പരം തീർക്കും കാവ്യം

സാമാന്യം നീണ്ട കവിതയാണ് ‘സ്മൃതി’. വൃത്തഭംഗി, അലങ്കാര ശബളിമ, ദ്വിതീയാക്ഷര പ്രാസം എന്നിവയെല്ലാം ദീക്ഷിച്ച് എഴുതിയ കവിതയാണിത്. 1979–80 കാലത്ത് കവിതാരചനാമത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ കവിതയാണിത്. ചെറുവത്തൂർക്കാർക്ക് ഇന്നും ഈ വരികൾ ഓർമ്മിക്കാനാകും.

വർണ്ണാത്മകമായ ഭാവഗീതങ്ങൾ രചിക്കാൻ അസാധാരണമായ വൈഭവം വേണം. ഒരു വിഷയം ഒരു വികാരം, ഒരു ആശയം എന്നതിൽ നിലകൊണ്ട് ഉള്ളിൽതട്ടുന്ന വരികളുടെ രചന ആരെയും ആകർഷിക്കും. 1965ൽ എസ് എൽ പുരത്തിന്റെ ‘വിലകുറഞ്ഞ മനുഷ്യൻ’ എന്ന നാടകത്തിന്നു വേണ്ടി കുഞ്ഞിക്കൃഷ്ണൻ തയ്യാറാക്കിയ ഗാനം ജനശ്രദ്ധ പിടിച്ചുപറ്റി.

“നിഴലുകൾ മൂടിയ വനവീചികളിൽ
കുഴലൂതലുകൾ കേൾക്കുമ്പോൾ
പുതിയൊരു രാവിൻ പിറവിയിലെന്തേ
പാട്ടുകൾ പാടാൻ തരമില്ലേ-
കരളിൽ പാട്ടിനു നൽകാൻ തേനില്ലേ?”

മൊയ്തു പാപ്പിനിശ്ശേരിയാണ് ഈ ഗാനത്തിന് സംഗീതം കൊടുത്തത്. “കരളിനുള്ളിൽ കാവ്യകുമാരിക കനകത്തേരിൽ വരുകില്ലേ?” എന്നതൊരു അസാധാരണ കല്പനയാണ്. ഈ നാടകത്തിന്റെ സംവിധാനം, ചമയം, ഗാനരചന ഇവയെല്ലാം നിർവ്വഹിച്ചത് കുഞ്ഞിക്കൃഷ്ണനാണ്. ഇതെല്ലാം തനിച്ചു നിർവ്വഹിക്കാൻ കഴിയുന്ന എത്ര കലാകാരന്മാരുണ്ട് നമ്മുടെ നാട്ടിൽ? ഒരു പക്ഷേ സത്യജിത്ത്റായിക്ക് സാധിച്ചിരുന്നിരിക്കാം. തൃക്കരിപ്പൂരിൽ മെട്ടമ്മൽ വച്ചാണ് ഈ നാടകം ആദ്യം അവതരിപ്പിച്ചത്.

എത്രയോ മികച്ച നാടകങ്ങൾക്ക് ചമയം നിർവ്വഹിച്ചത്

കുഞ്ഞിക്കൃഷ്ണനായിരുന്നു. ഗാനരചന ഒരു സവ്യസാചിയെപ്പോലെ നിർവ്വഹിച്ചു. ശാസ്ത്രീയമായ അറിവ് അദ്ദേഹത്തെ പല രാഗങ്ങളും പരീക്ഷിക്കാൻ സഹായിച്ചു.

ഝിലു ഝിലു താളമൂട്ടി
മണിവീണാ മേളമൂട്ടി
പണിയുന്നു ഞാൻ നിന്നെ
പാണിദ്വയങ്ങൾ കൂപ്പി
പകരുക തായെ കൈക്കുമ്പിൾ നിറയെ
സംഗീതാമൃതത്തിൻ മധുരരസം

പലപ്പോഴും ചങ്ങമ്പുഴയുടെ ശൈലിയിലുള്ള പദഘടന അനാ യാസം സാധിക്കുന്നുവെന്നതാണ് ഇദ്ദേഹത്തിന്റെ ജന്മസിദ്ധി. ഭാഷാപാടവം, വിവിധ രാഗങ്ങളിലുള്ള അറിവ്, കാല്പനികമായ മനസ്സ് ഇതെല്ലാം ഒത്തുചേരുമ്പോൾ ഹൃദയഹാരിയായ വരികൾ ജനിക്കാതിരിക്കുന്നതെങ്ങനെ? ഹിന്ദോളരാഗം അദ്ദേഹത്തിന് പഥ്യമായിരുന്നു. നൃത്തകലയോടുള്ള അഭിവാഞ്ഛ ആ രംഗത്തും അദ്ദേഹത്തിന് മികവുണ്ടാക്കി. നാടകങ്ങളിലുള്ള നൃത്താവിഷ്ക്കാരത്തിന് എന്നും കൈത്താങ്ങായി കുഞ്ഞിക്കൃഷ്ണൻ നിലകൊണ്ടു.

1986ൽ യുവവാണിയിൽ ഉൾപ്പെടുത്തിയ അദ്ദേഹത്തിന്റെ ഗാനം അറംപറ്റിയതു പോലെയായോ?

കളിമൺ വിളക്കുകൾ എരിഞ്ഞു തീർന്നു
കരളിലെ മോഹങ്ങൾ ചിറകൊടിഞ്ഞു
കദനത്തിൻ കടലിലെ തിരമാലകളെ
കരയുന്നതെന്തിനാണോ?

സി. വേണുഗോപാലൻ സംഗീതം പകർന്ന ഈ ഗാനം കണ്ണീരോടെ മാത്രമേ കേട്ടിരിക്കാൻ കഴിയൂ. മനീഷികൾക്ക് മുന്നറിവ് (premonition) എന്ന സിദ്ധിയുണ്ടാകുമെന്ന് കേട്ടിട്ടുണ്ട്. ഒരുവേള പിൽക്കാലജീവിതത്തിലെ ദുരന്തം മുൻകൂട്ടി കണ്ടെത്തുവാൻ അദ്ദേഹത്തിന്നു കഴിഞ്ഞിരിക്കാം.

വേറില്ലൊരാശ, വേറില്ലൊരാശ്രയം
വേർപെട്ടു പോയൊരു തായേ
ഞെങ്ങിഞെരുങ്ങിക്കഴിയും പ്രപഞ്ചത്തിൽ
വിങ്ങലിൽ പെട്ടു ഞാനന്ധനായി

എന്നൊക്കെ വളരെ മുമ്പുതന്നെ എഴുതി. നാടകക്കാർ അദ്ദേഹത്തിന്റെ ഗാനങ്ങൾ പല നാടകങ്ങൾക്കും ഉപയോഗിക്കാറുണ്ട്.

പൊതുവേ വേദനയുടെ ബഹുസ്ഫുരണമാണ് അദ്ദേഹം എഴുതിയ ഗാനങ്ങളെങ്കിലും സന്ദർഭം ആവശ്യപ്പെടുമ്പോൾ മറ്റു തരത്തിലും എഴുതുമായിരുന്നു-

പച്ചനോട്ടിന്റെ കെട്ടു കാണുമ്പം
മട്ട് മാറ്ണ കൂട്ടര്
പച്ചപ്പാവമാണീ ദുനിയാവിൽ
ഖിബറു കാട്ടണ കൂട്ടര്

എന്നിങ്ങനെ ദാർശനിക ഭാവത്തോടെ സാമൂഹ്യവിമർശനം നടത്തിയ വരികളും കുറേയേറെയുണ്ട്.

ഏതൊക്കെ വിഷയങ്ങളിൽ പ്രവീണനായിരുന്നു അദ്ദേഹം എന്നു ചോദിക്കുന്നതിനേക്കാൾ ഏതൊക്കെ കാര്യങ്ങൾ അറിയില്ല എന്നു നോക്കുന്നതായിരിക്കും എളുപ്പം.സദാ തുറന്നു വച്ച മനസ്സ് ഉൾക്കൊള്ളാൻ തയ്യാറായി എന്നും നിലകൊണ്ടു. വൃത്തം, താളം, ഗാനശില്പം, നാടകാവതരണം, മെയ്ക്കപ്പ്, ഭാഷാജ്ഞാനം. നൃത്തത്തിലുള്ള അവഗാഹം, വാദ്യമേളങ്ങളിലുള്ള പ്രായോഗിക ജ്ഞാനം, പ്രതിമാകരണം, ചിത്രരചന, ശാസ്ത്രാഭിവാഞ്ചൂ, രാഷ്ട്രീയത്തിൽ കൃത്യമായ അവബോധം എന്നിങ്ങനെ എത്രയോ മേഖലകളിൽ അസാമാന്യമായ ജ്ഞാനം നേടിയ ഒരാൾ വേണ്ടത്ര അംഗീകാരം ലഭിക്കാതെ പോയതിന്റെ പ്രത്യക്ഷ ഉദാഹരണമാണ് കുഞ്ഞിക്കൃഷ്ണൻ.

നാടകത്തിന്റെ നാനാവശങ്ങളെക്കുറിച്ചു പഠിച്ച്, സ്കെച്ചോടു കൂടി തയ്യാറാക്കിയ ഒരു നാനൂറു പേജുള്ള പുസ്തകം അദ്ദേഹം തയ്യാറാക്കിയത് എന്നെ കാണിച്ചിരുന്നു. എന്നാൽ അത് എവിടെയോ നഷ്ടപ്പെട്ടു പോയതായിട്ടാണ് അറിയാൻ കഴിഞ്ഞത്.

കൈവെക്കാത്ത മേഖലകളില്ല, കൈവച്ച സമസ്ത മേഖലകളിലും വ്യക്തിമുദ്ര പതിപ്പിക്കാനും കഴിഞ്ഞു. വിശ്രമരഹിതമായി പ്രവർത്തിച്ച്, നിഷ്ക്കളങ്കമായി ജീവിച്ച ഒരസാധാരണ പ്രതിഭയായിരുന്നു പി.പി.കുഞ്ഞിക്കൃഷ്ണൻ. ആ സ്മരണ എന്നും ദീപ്തമാണ്, ഞങ്ങളുടെ മനസ്സിൽ.

പഠനം മൂന്ന്



# സത്യപ്രകാശം

## വാസു ചോറോട്

കെ കെ മാഷുമായി അടുത്തിടപെടുന്നത് എന്റെ 'മെഫിസ്റ്റോഫിലസ്' എന്ന നാടകവുമായി ബന്ധപ്പെട്ടാണ്. ആ നാടകത്തിന്റെ മെയ്ക്കപ്പിന് ആണ് മാഷേ ക്ഷണിച്ചത്. പക്ഷേ കൃത്യസമയത്ത് എത്തി മെയ്ക്കപ്പ് നടത്തി തിരിച്ചു പോകുന്നതായിരുന്നില്ല അദ്ദേഹത്തിന്റെ രീതി. റിഹേഴ്സൽ ക്യാമ്പിൽ പങ്കെടുക്കുകയും ആവശ്യമായ ഉപദേശ നിർദേശങ്ങൾ നൽകാനും മാഷ് ശ്രദ്ധിച്ചിരുന്നു. നാടകത്തിന്റെ സംവിധായകൻ വില്യാപ്പള്ളി രാജൻ മാഷായിരുന്നു. കെ കെ മാഷ് ഒരു ചിത്രകാരൻ മാത്രമല്ല കലയുടെ വിവിധ മണ്ഡലങ്ങളിൽ അറിവും അനുഭവവും ഉള്ള ആളാണെന്നും അതുവഴി മനസ്സിലാക്കാൻ കഴിഞ്ഞു. ചിത്രകാരൻ, നാടക സംവിധായകൻ, മേക്കപ്പ്മാൻ, കവി, കഥാകൃത്ത്, ടെലിഫിലിം എഴുത്തുകാരൻ ഈ രംഗങ്ങളിൽ എല്ലാം തന്റേതായ വ്യക്തിമുദ്ര പതിപ്പിക്കാൻ മാഷിന് കഴിഞ്ഞിരുന്നു. തന്റെ കഴിവുകൾ വൈവിധ്യമാർന്ന കലാമണ്ഡലങ്ങളിൽ അവതരിപ്പിക്കാൻ മാഷ് ഒരു കലാകാരന്റെ സമർപ്പണം മനസ്സോടെ ശ്രമിച്ചിരുന്നു. പക്ഷേ അതെല്ലാം ഉച്ചത്തിൽ വിളിച്ചുപറഞ്ഞ് ഇതാ ഒരു കലാകാരൻ എന്ന് സ്വയം അഭിനയിക്കാൻ അദ്ദേഹം തയ്യാറായിരുന്നില്ല. 'എന്നെപ്പറ്റി – എന്റെ തൊഴിലിനെ പറ്റി' എന്ന കുറിപ്പിൽ മാഷ് തന്റെ ആത്മാംശം വ്യക്തമാക്കുന്നുണ്ട്. 'ഞാനൊരു സാഹിത്യകാരൻ എന്നോ കവി ആണെന്നോ നാടക കൃത്താണ് എന്നോ അറിയാനോ പറയാനോ ഒരിക്കലും അർഹനല്ല. പക്ഷേ എന്നിൽ ഒരു കവിഹൃദയം ഉണ്ടെന്ന് ഒരു സാഹിത്യകുതുകി ഉണ്ടെന്ന് സഹൃദയരിൽ ആർക്കെങ്കിലും തോന്നിയാൽ നീറുന്ന എന്റെ മനസ്സിനും വേദനിക്കുന്ന എന്റെ ആത്മാവിനും എനിക്ക് ശേഷം എന്റെ പ്രവൃത്തികളിൽ അൽപ്പമെങ്കിലും ആശ്വാസം പകരാൻ അത് ഉപകരിക്കുമെന്നും ഞാൻ വിശ്വസിക്കുന്നു– 'ഒരു കലാകാരന്റെ വിനയാന്വിതമായ ഏറ്റുപറച്ചിൽ ആണിത്. തന്റെ കഴിവുകളെ പെരുപ്പിച്ച് കാണിച്ച് പെരുമ്പറ കൊട്ടിയടിക്കാൻ അദ്ദേഹം ഒരിക്കലും തയ്യാറായിരുന്നില്ല. ഒരു സന്ദർഭത്തിൽ അദ്ദേഹം ചങ്ങമ്പുഴയുടെ പ്രസിദ്ധമായ 'കപടലോകത്തിലാത്മാർത്ഥമായൊരു ഹൃദയമുണ്ടായതാണെൻ പരാജയം' എന്ന കവിത ഉദ്ധരിക്കുന്നുണ്ട്. ലോകത്തിലെ സത്യസന്ധരായ കലാകാരന്മാരെല്ലാം

പാടിയതുപോലെ തന്നെ മനസ്സിലാക്കാൻ കഴിയാത്ത ലോകത്തോടുള്ള പ്രതിഷേധത്തിൽ നിന്നാണ് ഈ വരികൾ രൂപംകൊണ്ടത്. അതുകൊണ്ട് ഈ നാട് നശിച്ചു പോകട്ടെ എന്നായിരുന്നില്ല അദ്ദേഹത്തിന്റെ ചിന്ത. സമൂഹത്തിലെ മനുഷ്യൻ അനുഭവിക്കുന്ന ഒറ്റപ്പെടലും വേദനയും അവഗണനയും അനീതിയും അദ്ദേഹത്തെ വല്ലാതെ വേദനിപ്പിച്ചിരുന്നു. ഈ വികാരവിചാരങ്ങൾ ആണ് തന്റെ കവിതകളിലൂടെ, നാടകങ്ങളിലൂടെ ആവിഷ്കരിക്കാൻ ശ്രമിച്ചത്. കവി പാടിയതുപോലെ 'വേദന തിങ്ങും സമൂഹത്തിൽ നിന്നു ഞാൻ വേരോടെ ചീന്തിയെടുത്തതാണ് ഈ കഥ' എന്നതായിരുന്നു അദ്ദേഹത്തിന്റെ രചനയ്ക്കു പിന്നിലെ സത്യപ്രകാശം.

അദ്ദേഹത്തിന്റെ നാടകഗാനങ്ങൾ ഒരർത്ഥത്തിൽ അർത്ഥമുള്ള കവിതകളായിരുന്നു. 'ചിറകറ്റു പിടയുന്ന സ്വപ്നങ്ങൾ' എന്ന ഗാനത്തിൽ അദ്ദേഹം ചോദിക്കുന്നുണ്ട്– 'കണ്ണീരിലെഴുതിയ കവിതയുണ്ടോ നിന്റെ കണ്ണാടി മാളിക ചുമരുകളിൽ, എണ്ണ വറ്റിയ പടുതിരിയുണ്ടോ നിൻ വെണ്ണക്കല്ലിൻ വിളക്കുകളിൽ, ഒരിക്കലും മോഹത്തിൻ മായാ വിമാനത്തിൽ പറക്കാൻ കൊതിക്കാത്ത തപസ്വിനി ഞാൻ'. കാല്പനിക കാവ്യഭംഗി നിറഞ്ഞുനിൽക്കുന്നു എന്നത് കെ കെ മാഷുടെ കവിതകളുടെയും ഗാനങ്ങളുടെയും പ്രത്യേകതയാണ്. ജീവിതത്തെപ്പറ്റിയും അദ്ദേഹത്തിന് വലിയ കാഴ്ചപ്പാടുണ്ടായിരുന്നു. 'ജീവിതം ഒരു നാടകം, ഈ പ്രപഞ്ചം ഒരു നാടകശാല, ഈ അരങ്ങിൽ ആടിത്തിമിർക്കുന്നു പലരും കഥയറിയാതെ, ആട്ടമറിയാതെ....' എന്നെഴുതുന്നത് വിപുലമായ ലോകാവബോധത്തിൽ നിന്നാണ്. മാഷുടെ നാടകഗാനങ്ങൾ ഓരോന്നും പ്രത്യേകം പഠനമാക്കേണ്ടതാണ്. ഈ കുറിപ്പിൽ അതിനു ശ്രമിക്കുന്നില്ല.

'മൗനനൊമ്പരങ്ങൾ' എന്ന കഥ ഈ സമൂഹത്തിൽ ഒറ്റ പ്പെടുന്ന മനുഷ്യന്റെ തീവ്രവേദനയുടെ കഥയാണ്– മക്കളും വേണ്ടപ്പെട്ടവരുമെല്ലാം ഉണ്ടായിട്ടും ആശുപത്രി കട്ടിലിൽ അനാഥത്വം പേറി കഴിയേണ്ടി വരുന്ന മനുഷ്യരുടെ കഥ. ഇതൊരു പുതുമയല്ല. പഴയകാലത്ത് ഈ ദൃശ്യം അപൂർവ്വമായിരുന്നു. അപ്പോഴും അദ്ദേഹത്തിന്റെ മനസ്സ് പിടഞ്ഞുകൊണ്ടിരുന്നത് ഒറ്റപ്പെട്ട് അനാഥനായി കഴിയുന്ന മനുഷ്യന്റെ തീരാവേദനയോർത്തായിരുന്നു. നാലു മക്കളുള്ള നാരായണന്റെ അന്ത്യകാല വേദന വളരെ തീവ്രമായി ആവിഷ്കരിക്കുന്നുണ്ട് ഈ കഥയിൽ. ഒരു കഥാകൃത്തിന്റെ കൈയൊതുക്കവും വിഷയത്തിന്റെ തീവ്രതയും ഈ കഥയെ ലക്ഷണമൊത്ത ചെറുകഥയാക്കി മാറ്റുന്നുണ്ട്. 'കാത്തിരിപ്പ്' എന്ന ടെലിഫിലിമിലും മക്കളാൽ പീഡിപ്പിക്കപ്പെടുന്ന അച്ഛനും അമ്മയും അവരുടെ സാർത്ഥ ചിന്തകളും നിറഞ്ഞുനിൽക്കുന്നു. കേരളത്തിന്റെ ഗ്രാമീണ ഭംഗിയുടെ പശ്ചാത്തലത്തിൽ അവതരിപ്പിക്കപ്പെടുന്ന ആ ടെലിഫിലിം കെ കെ മാഷുടെ രചനയുടെയും സാമൂഹ്യാവബോധത്തിന്റേയും ഉത്തമ നിദർശനമാണ്.

പഠനം നാല്



# കവിതയിൽ നിന്നും കവിയിലേക്ക്

എ.വി.സദാനന്ദൻ

കവി അലക്സാണ്ടർ പോപ്പിനെ പോലെ എന്നും പ്രശസ്തിക്ക് പുറംതിരിഞ്ഞു നിന്ന കാവ്യലോക ശിഖരങ്ങൾക്കിടയിൽ മറഞ്ഞിരുന്നു പഞ്ചമം പാടിയ കവിയെ തിരിച്ചറിയാൻ കഴിയാതെ പോയതിലുള്ള പശ്ചാത്താപമാകട്ടെ ഈ ഉപചാരം. 'ഹായ് തന്നിൽ ഒരു കവിഹൃദയമുണ്ടെന്ന്, ഒരു സാഹിത്യ കുതുകിയുണ്ടെന്ന് സഹൃദയർക്ക് ആർക്കെങ്കിലും തോന്നിയാൽ നീറുന്ന എന്റെ മനസ്സിനും വേദനി ക്കുന്ന എന്റെ ആത്മാവിനും അൽപ്പമെങ്കിലും ആശ്വാസം പകരാൻ അതുപകരിക്കുമെന്ന് വിനയാന്വിതനായി ഞാൻ വിശ്വസിക്കുന്നു' എന്ന തുറന്നുപറച്ചിലിൽ മുൻചൊന്നതിനെ വലിയൊരളവോളം സാധൂകരിക്കുന്നുണ്ട്.

"കപടലോകത്തിലാത്മാർത്ഥമായൊരു
ഹൃദയമുണ്ടായതാണെൻ പരാജയം"

എന്ന വരികൾ കവിയെ സംബന്ധിച്ചും ഏറെ ശരിയാണ് എന്ന വെളിപ്പെടുത്തലിലും നിർമ്മമമായ ഒരു കവി ഹൃദയം പ്രതിഫലിക്കുന്നുണ്ട്. ആത്മാവിഷ്കാരം പ്രമേയമായി രചിച്ചതെന്ന് കവി സൂചിപ്പിച്ച 'ചിറകറ്റു പിടയുന്നു സ്വപ്നങ്ങളേ...' എന്ന ഗാനത്തിൽ 'കരിഞ്ഞും പുകഞ്ഞും....... തപസ്വിനി ഞാൻ' എന്ന വഴികളും കവി ശിരസ്സിൽ എളിമയുടെ കോഹിനൂർ ശോഭയണിയിക്കുന്നുണ്ട്.

തനിയെ സംസാരിച്ചുകൊണ്ട് നടക്കുന്ന ഒരാൾക്ക് ആരോടാണ് സംസാരിക്കുന്നത്? എന്നതിന് വിശദീകരണം കൊടുത്ത് തന്റെ ബുദ്ധി സ്ഥിരത തെളിയിക്കേണ്ടുന്ന ബാധ്യതയുണ്ട്. എന്നാൽ തനിയെ പാടി നടക്കുന്നയാൾക്ക് ആരോട്? ആർക്കുവേണ്ടി ? എന്നീ ചോദ്യങ്ങളോട് പ്രതിരോധിക്കേണ്ടുന്ന ബാധ്യതയില്ല. കാരണം വ്യക്തം. അതു തീർത്തും ആത്മഗതമാണ്, ആത്മഭാഷണമാണ്.തികച്ചും സ്വകീയമായ അത്തരം ഭാഷണങ്ങളെ വായിച്ചെടുക്കുവാനുള്ള എളിയ ശ്രമമാണെന്റേത്.

വീണ വായിക്കുന്നതുപോലെയോ പുല്ലാങ്കുഴൽ വായന പോലെയോ കവിതയെ വായിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ എന്നു ഞാനും കൊതിച്ചിട്ടുണ്ട്. വായനക്കാരനും സംഗീതോപകരണവും തമ്മിലുള്ള പാരസ്പര്യത്തിൽ ഈ ദ്വന്ദ്വങ്ങൾ തമ്മിലുള്ള ചിര പരിചിതത്വത്തിൽ നിന്നേ ഇമ്പമുള്ള സ്വരമാധുര്യമുണരൂ. കവിയുടെ സവിശേഷതയാർന്ന വ്യക്തിത്വവും ജീവിത വഴികളും അറിഞ്ഞു വേണം 'കവി ഉദ്ദേശിച്ചത്' അറിഞ്ഞാസ്വദിക്കുവാൻ സമാന ഹൃദയനു മാത്രം ഉൾക്കൊള്ളാവുന്ന ഹൃദയ തന്ത്രികളുടെ മന്ദ്രമുഗ്ദ്ധ രാഗങ്ങളെ, കവിയുടെ സവിശേഷമായ ജീവിതദർശനത്തിന് കാലം നൽകുന്ന പ്രകീർണനം വിരിയിക്കുന്ന സപ്തവർണ്ണരശ്മികളെ അനുഭവിക്കുമെന്നല്ലാതെ വിവരിക്കുക വിഷമ കരം തന്നെ.

വായന കവിക്ക്, കവിതയ്ക്കു കൈമുതലാകുമോ എന്നതിന് പല പക്ഷങ്ങളുമുളണ്ടാകാം. വിശാലമായ കാവ്യ വനസ്ഥലികളിലൂടെ വിഹരിച്ച് വടവൃക്ഷങ്ങളെയും പൂമരങ്ങളേയും വള്ളിക്കുടിലുകളേയും കണ്ടു വിസ്മയിച്ച്
'കുനിഞ്ഞു തന്നെ നടക്കേണം
തല മുട്ടാതിരിക്കാൻ' എന്നു പറഞ്ഞതുപോലെ എളിമയോടെ തല താഴ്ത്തിയ ഋഷിഭാവം തന്നെ അമൂല്യമായ പുരസ്കാരമാവുന്നു. 'എന്നിലും മീതെയുള്ള വിശാലലോകത്തെ ഞാനറിയുന്നു, ബഹുമാനി ക്കുന്നു. എനിക്കു താഴെയും ലോകമുണ്ടല്ലോ എന്ന കൗതുകവും സത്യവും ഞാനറിയുന്നു സമാധാനിക്കുന്നു എന്ന തിരിച്ചറിവിന് ആഴ വും പരപ്പും വൈവിധ്യമാർന്ന വായന സഹായകരമായിട്ടുണ്ടാവാം. ഈ യാഥാർഥ്യബോധം കൊണ്ടു നെയ്തെടുത്ത ജീവിതവീക്ഷണം തന്നെയാവണം പ്രകൃതിക്കും പുരസ്കാരങ്ങൾക്കും പുറം തിരിഞ്ഞു നി ൽക്കാൻ കവിയെ കെൽപ്പുള്ളവനാക്കിയത്. പൂർവ്വ സൂരികളുടെ കവിത കളെ പഠിച്ചുവെന്നല്ല കവിതയിൽ നിന്നും പഠിച്ചെടുത്ത നിസ്തുലമായ വിവേകം വരികൾക്കിടയിൽ വജ്രലേപനമായി കവിതകൾക്കു വേറിട്ട ഭദ്രത നൽകുന്നുമുണ്ട്.

കാലങ്ങളിൽ വസന്തമായ് ജനാധിപത്യയുഗത്തിന്റെ ആദി സങ്കല്പങ്ങൾ പങ്കുവെച്ച ഗ്രീക്ക് ദാർശനികൻ പ്ലേറ്റോയുടെ റിപ്പബ്ലിക് എന്ന കൃതി ഇന്നും പ്രസക്തമാണെങ്കിലും കൃതിയിൽ പരാമർശിക്കപ്പെട്ട ആദർശ ലോകത്ത് കവികൾക്കു ഇടം നൽകിയിരുന്നില്ല പോലും! ജീവിതത്തിന്റെ പരിചിത വഴികളിൽ നിന്നും മാറി സ്വപ്ന സഞ്ചാരം ന ടത്തുന്നവരാണല്ലോ എന്നും കവികൾ. എന്നാൽ ശിഖരങ്ങൾ സ്വർഗ്ഗ സ്പർശിയായിരിക്കുമ്പോഴും വേരുകളെ മണ്ണിലുറപ്പിച്ചു തന്നെ നി ർത്തിയിരുന്ന അനിലൻ എന്ന കെ കെ മാസ്റ്റർ. അതുകൊണ്ടാവ ണം ചിന്തകളുടെ അടിവേരുകൾ പച്ചമണ്ണിൽനിന്നും നേടിയ ജൈവപോഷണത്തിന്റെ ഊർജ്ജസ്വലത അനിലൻ കവിതകൾക്കു അലങ്കാരമാവുന്നത്. മറ്റൊന്നുകൂടിയുണ്ട് പറയുവാൻ.... ജനിതക വ്യതിയാനങ്ങൾ വേണ്ടുവോളമുണ്ടായിട്ടും 'സുവർണ്ണ ഭൂതകാലഭ്രമം'

ഇന്നും കവിതകളിൽ നിറഞ്ഞാടുന്നത് പതിവുകാഴ്ച തന്നെയാണ്. വർത്തമാനകാല മനുഷ്യജീവിതത്തെ പ്രതിക്കൂട്ടിൽ വിസ്തരിച്ച് സ്വത്വ പ്രതിസന്ധിയുടെ കരിമ്പുക ഉയർത്തി മനുഷ്യകുലത്തെ തീരാ ശാപത്തിലാഴ്ത്തുന്നുണ്ട് ഈ വികല കൽപ്പന. എന്നാൽ കറുപ്പ്, വെളുപ്പ് വിപരീത ദ്വന്ദ്വങ്ങളെ സമചിത്തതയോടെ സമന്വയിപ്പിച്ചാണ് അനിലൻ കവിതകൾ സമുദ്ര പ്രയാണം നടത്തുന്നത്.

പച്ച നോട്ടിന്റെ കെട്ടു കാണുമ്പം
'മട്ടു മാറുന്ന കൂട്ടര്
പച്ചപ്പാവമാണീ ദുനിയാവിൽ
ഖിബറ് കാട്ട്ണ കൂട്ടര് ..'

ശരീരമെന്ന പോലെ ചിന്തകൊണ്ടും കാലത്തിന്റെ സൃഷ്ടി തന്നെയായ മനുഷ്യജീവിതത്തെ കുറ്റം പറയാത്ത വിവേകപൂർണിമ മേൽവരികളിൽ തെളിയുമ്പോൾ ഇത്തരം സമ ചിത്തതയാർന്ന വീക്ഷണം കവിതകളിൽ അപൂർവ്വമാണെന്നു കൂടി പറയേണ്ടതുണ്ട്. ജീവിത യാതനകളിൽ നിന്നും ആശ്വാസം തേടുന്ന ആധുനിക ലോകത്തിന് ഒരു വേദനാസംഹാരി ഈ വരികളിൽ ഒളിപ്പിച്ചു വച്ചിട്ടുണ്ട്.

ജീവിതത്തിൽ കണ്ടതും കാണാൻ കൊതിച്ചതും തമ്മിലുള്ള പ്രത്യക്ഷ വൈരുദ്ധ്യങ്ങൾ ഉൾത്താരുകളിൽ തീർത്ത നെരിപ്പോടുകളെ സഹിക്കാൻ വിധിക്കപ്പെട്ട സമകാലീന മനുഷ്യന്റെ നേർ ബിംബങ്ങൾ പ്രകൃതി വർണ്ണങ്ങളാലെ കോറിയിട്ടിട്ടുണ്ട് ചില വരികളിൽ

'ഏഴിലം പാലച്ചുവട്ടിൽ
ഏകാന്ത നിശീഥിനിയിൽ'

'കണ്ണുനീർ മാത്രം കാഴ്ച്ചയൊരുക്കാം
നിൻതിരു സന്നിധിയിൽ,,'

'കളി മൺവിളക്കുകൾ എരിഞ്ഞു തീർന്നു
കരളിലെ മോഹത്തിൻ ചിറകൊടിഞ്ഞു...'

'പോയ ജന്മങ്ങൾ തൻ ശവക്കല്ലറയിലെ
ശോകഗാനത്തിന്നീരടികൾ..'

ഏകാന്തതയും കണ്ണുനീരും തീരാ മോഹങ്ങളും ശോക സാന്ദ്ര ഗാനങ്ങളും ആസ്വാദകരിലേക്ക് പടർത്തുന്നത് ഘനീഭവിച്ച ശോകഭാവം തന്നെ.
'ആയിരം വാക്കുകൾക്ക് പകരമാണ് ഒരു ചിത്രം' എന്ന പഴമൊഴിക്കപ്പുറം വാക്കുകൾക്കതീതമായ കാവ്യബിംബങ്ങൾ അലങ്കാര വിളക്കുകൾ പോലെ പ്രഭ ചൊരിയുകയും വാചാലമാവുകയും ചെയ്യുന്നുണ്ട് കവിത കളിൽ. ജീവിതം മുഖം നോക്കിയ സമതല ദർപ്പണ ദൃശ്യങ്ങളാകുന്ന കവിതകളിൽ പൂങ്കാവ്, പൊൻതാരം, കണ്ണാടിപ്പുഴ, പുള്ളിമാൻ തുട ങ്ങിയ അഴകടയാളങ്ങളെയും ആതിരക്കാറ്റ്, ഏഴിലം പാല, മുല്ലപ്പൂവ്, ഇണക്കിളികൾ, രാഗപരാഗം തുടങ്ങിയ രാഗാർദ്ര ബിംബങ്ങളെയും

സന്ധ്യ, മുൾമുടി, രാപ്പാടി, മെഴുകുതിരി തുടങ്ങിയ വേദനാ ചിത്ര ങ്ങളേയും എഴുത്തിലെ മിതവും സാരവത്തുമായ 'വാഗ്മിതയായി വിന്യ സിച്ചിരിക്കുന്നതും കാണാതെ കടന്നുപോവുക വയ്യ.

ആസ്വാദനം മറ്റൊരു വലിയ കലയാണ്. പ്രത്യേകിച്ചും കാ വ്യാ സ്വാദനം. ഭാഷാ പരിചയത്തിന്റേയും ജീവിതാനുഭവങ്ങളുടെയും സർഗാത്മകതയുടേയും സമ്മേളനത്തിൽ നിന്നു വേണം ഒരാസ്വാദകൻ ഉയിർക്കൊള്ളാൻ. ആസ്വാദകൻ എന്നും കവിക്ക് കീഴെയാണെന്ന് ഞാനീ യവസരത്തിൽ ഓർത്തു കൊള്ളട്ടെ.

അഗാധമായ എളിമ മൂലം താണ ശിലകളിൽ കൂടൊരുക്കുകയും പതിയെയെങ്കിലും രമ്യമായി ചിലക്കുകയും പറക്കാതിരിക്കുകയും ചെയ്യുന്ന ചെറുകിളി ജീവിതങ്ങളെപ്പോലെ ലളിതങ്ങളാണെന്നതാണ് അനിലൻ കവിതകളുടെ ചാരുതാരഹസ്യം.



നാടകപ്രവർത്തനത്തിന്റെ
ദീർഘകാലാനുഭവങ്ങൾ നൽകിയ
ഊർജ്ജത്തിൽ നിന്നാണ് കെ കെ മാസ്റ്റർ
ടെലിഫിലിം സ്ക്രിപ്റ്റിംഗിലേക്ക് വന്നത്.
സുഘടിതമായ ഒരു കഥയുടെ
നാടകീയശോഭയുള്ള ആവിഷ്ക്കാരമായി
'കാത്തിരിപ്പ്' എന്ന
ഈ രചനയെ (2004) വിലയിരുത്താം

# കാത്തിരിപ്പ്

ടെലി ഫിലിം

സമയം : 23 – 25 മിനുട്ട്
പ്രാരംഭം

LOCATION കേരളത്തിന്റെ പരിഛേദമാകുന്ന പശ്ചാത്തലം–പുഴകളും മലകളും. പുഴയിൽ തോണിക്കാരൻ തുഴഞ്ഞു നീങ്ങുന്നതും– കല്ലിൽ തട്ടിത്തകർന്ന് വെള്ളി പാദസരത്തിന്റെ കുനുസ്സുകൾ നാലുപാടും തെറിക്കുന്ന ചിതറിയൊഴുകുന്ന കാട്ടു ചോലകളും– മേഞ്ഞു നടക്കുന്ന കാലിക്കൂട്ടങ്ങളും ഇളം കാറ്റിൽ ആടിക്കളിക്കുന്ന ഓണക്കോടിയണിഞ്ഞ നെൽപ്പാടങ്ങളും–ശുഭ്രമായ നീലാകാശവും –അങ്ങിങ്ങായി പൂത്തുല്ലസിച്ച ചെടികളും ഒക്കെ ക്യാമറക്കണ്ണിൽ (വായന) കൂടി കാണിക്കുന്നു–

ക്യാമറ, ഒടുവിൽ–തെങ്ങുകളും അത്യാവശ്യ മരങ്ങളുമൊക്കെ യുള്ള പുരയിടത്തിലെ സാമാന്യം മെച്ചപ്പെട്ട ഒരു വീട്ടിലേക്ക് പ്രേക്ഷകനെ കൊണ്ടു പോകുന്നു.

ക്യാമറ വീടിനെ മൊത്തം ഒന്ന് വായിച്ചെടുത്ത്–കോലായും (വരാന്ത) കഴിഞ്ഞ് വീടിന്റെ ഒരു മുറിയിലേക്ക്–മുറി, സാമാന്യം വെളിച്ചം മാത്രം–സമയം–പകൽ–സന്ധ്യയോടടുക്കുന്നു

ഒരു ദിവസത്തിന്റെ സായംസന്ധ്യ തന്നെ. പ്രായം കൂടിയ പകൽ രാത്രിക്കു വഴി മാറാൻ തയ്യാറായ പോലെ.

SET PROPERTIES

1. പൂമുഖവും വരാന്തയും അര ഭിത്തിയുമൊക്കെയുള്ള സാമാന്യം പഴക്കമുള്ള വീട്. (ഇരുനില)
2. കട്ടിൽ, കിടക്ക, തലയണ, പുതിയതല്ലാത്ത വിരിപ്പ്, ബാറ്ററി ടോർച്ച്, വിശറി, തൂക്കു വിളക്ക്, ഗുരുവായൂരപ്പന്റെ ചില്ലിട്ട ചിത്രം -ചന്ദനത്തിരി, ചങ്ങലവട്ട, വിളക്കുതിരികൾ, വെളിച്ചെണ്ണ മണ്ണെണ്ണ വിളക്ക്, തളിക, വെള്ളോട്ടു കിണ്ടി. ഭസ്മക്കൊട്ട പഴയൊരു ചാരു കസേര, കിണ്ടി - (കുറച്ചു പഴയത്) രണ്ടു മൂന്ന് ഫൈബർ കസേരകൾ - മരസ്റ്റൂൾ, നിലവിളക്ക്, ചെറിയ മേശവിരി
* ഷീറ്റു കലണ്ടർ - (നാലു കൊല്ലം മുമ്പത്തേതും ശേഷവും)
* വ്യത്യസ്ത സ്ഥാപനങ്ങളുടേത് - — പൂക്കളം ഒരുക്കാനുള്ള പൂവ് . മൂന്നു നാലു സ്റ്റൂൾ , ഊണു മേശ, അടുക്കളയ്ക്കാവശ്യമായ പാത്രങ്ങൾ, വാഴയിലകൾ-(കൊടിയില) പുൽപായ, പത്രം, ചില മാസികൾ - പപ്പടം, പഴങ്ങൾ- (സദ്യയൊരുക്കം)

HAND PROPERTIES

1. തോർത്ത്
2. കണ്ണട(കറുത്ത ഫ്രെയിം അല്ല)
3. അയയിലുള്ള കുറച്ചു തുണിയിൽ കുളിച്ച ശേഷം മാറ്റാൻ പറ്റുന്ന ഒരു മുണ്ടും (അലക്കിയതു തന്നെ )
4. ഒരു പനമ്പു കൊട്ട പഴുത്ത നേന്ത്രക്കുല കുറെ നല്ലയിനം പഴുത്ത മാങ്ങകൾ, പച്ച മത്തൻ, മ,ിപ്പേന രണ്ടു ഓട്ടു ടംബ്ലർ, ഗ്ലാസ് ടംബ്ലർ, സർബ്ബത്ത്, തീപ്പെട്ടി, മടക്കിയ കോടി കസവു വസ്ത്രം-10 രൂപ നോട്ട്-തളികയിൽ അരി

തെയ്യത്തിന്റെ ആടയാഭരണങ്ങൾ-
രണ്ടു ചെണ്ട ഒരു മണി-
വർണ്ണക്കടലാസുകൾ-പശ, നൂൽ,
കത്രിക (ഈർക്കിൽ-പച്ച)
പ്ലാസ്റ്റിക്ക് സഞ്ചി-
-രണ്ടു വലിയ പ്ലാസ്റ്റിക്ക് സഞ്ചി-
അതിൽ കുറെ തുണികൾ-
സ്യൂട്ട് കെയ്സ്- അതിൽ തുണി-

*ഏതെങ്കിലും സ്ഥാപനത്തിന്റെയോ പ്രസ്ഥാനത്തിന്റെയോ പേരുള്ള കലണ്ടർ (sponsor) ആയും - sponsor ന്റെ അല്ലെങ്കിൽ നിലവിൽ ഇല്ലാത്ത സ്ഥാപനത്തിന്റെ പേരോ (സങ്കല്പം) ആകാം

*ഏതെങ്കിലും sponsor തുണിക്കച്ചവടക്കാരുടെ സഞ്ചിയാകാം

കേന്ദ്ര കഥാപാത്രങ്ങൾ

1. ശങ്കരൻ നായർ- പ്രായം ഏതാണ്ട് 70
2. ഭാരതിയമ്മ- പ്രായം ഏതാണ്ട് 62
3. രാധാകൃഷ്ണൻ- പ്രായം 40 കഴിഞ്ഞു.
4. സരസ്വതി - ഏതാണ്ട് 35 (32 35)
5. കുമാരൻ- 50 വയസ്സു കഴിഞ്ഞു.
6. കല്യാണി- ഏതാണ്ട് 45
7. രേവതിമോൾ- 4 വയസ്സ്
8. ഷിജു മോൻ- 8 9 വയസ്സ്

മറ്റു പ്രധാന കഥാപാത്രങ്ങൾ
കുഞ്ഞിത്തെയ്യത്തിന്റെ വേഷക്കാരൻ
രണ്ടു ചെണ്ടക്കാർ + 1 ആൾ
* 5 വയസ്സിനും 10 വയസ്സിനും ഇടയിലുള്ള ഏതാനും കുട്ടികൾ- ഡ്രസ്സുള്ളവരും ഇല്ലാത്തവരും- (ആൺ—പെൺ)
* കാർ ഡ്രൈവർ - അമ്പാസിഡർ കാർ
* ഗ്രന്ഥഭാഷ (അച്ചടി) പരമാവധി ഒഴിവാക്കി, കഥാപാത്രങ്ങൾക്ക് അവരുടേതായ സംസാരഭാഷയിലാണ് സംഭാഷണം ചിട്ടപ്പെടുത്തിയത്. ശൈലിയേക്കാൾ പ്രയോഗത്തിന്നാണ് പ്രാധാന്യം

# കാത്തിരിപ്പ്

തുടക്കം

സമയം-പകൽ-സന്ധ്യയോടടുത്ത സമയം- ശങ്കരൻ നായരുടെ സാമാന്യം മെച്ചപ്പെട്ട വീട്-വരാന്ത, അരച്ചുമര്-വരാന്തയിൽ നിന്ന് അകത്തേക്കുള്ള രണ്ടു വാതിൽ- ഉചിതമായ ജനൽ-വലതു വശ ത്തെ (പ്രേക്ഷകന്റെ ഇടത്) ശങ്കരൻ നായരുടെ കിടപ്പുമുറിയാണ്-ശങ്കരൻനായരുടെ പ്രായം ഏതാണ്ട് 70 വയസ്സ്. ഒത്ത ഉയരം, സാമാന്യം കഷണ്ടി ബാധിച്ച നര കയറിയ തല കാഴ്ചയിൽ സൗമ്യ പ്രകൃതൻ, മുഴുവൻ ക്ഷൗരംചെയ്ത മുഖം, കണ്ണടയുണ്ട് കറുത്ത ഫ്രെയിം അല്ല. വലത്തെ മുറിയുടെ വാതിൽ തുറന്നതു തന്നെ-മുറിയുടെ ഒരു ഭാഗത്ത് ജനൽ പകുതി തുറന്നിട്ടുണ്ട് -അകത്ത് വെളിച്ചത്തിന്റെ സീമ മുറിയിൽ ശങ്കരൻ നായർ ഏതാണ്ട് 3/4 ചരിവിൽ പ്രേക്ഷകന് അഭിമുഖമല്ലാതെ നിന്ന് വലതുഭാഗത്തെ അയയിൽ നിന്ന് ഒരു മുണ്ട് (കറുത്ത നേരിയ കര, അല്ലെങ്കിൽ നീല) എത്തിയെടുത്ത് അരയിലുള്ള നനഞ്ഞ തോർത്ത് മാറുകയാണ് - മുണ്ടുടുത്തു കഴിഞ്ഞപ്പോൾ കൈയിലുള്ള തോർത്തു കൊണ്ട് തലയൊന്നുകൂടി തുവർത്തുകയും ചെവിയുടെ ഉൾഭാഗം ചുരുട്ടിയ തോർത്ത് തുമ്പുകൊണ്ട് തുടയ്ക്കുകയും ചെയ്യുന്നു -രണ്ടു കക്ഷവും ഒന്നു കൂടി ഉരച്ചുതോർത്തിക്കൊണ്ട് ശങ്കരൻ നായർ വരാന്തയിലേക്കക കടക്കുന്നു-മറു കൈയിൽ കണ്ണട പുരത്തേക്കക വരുമ്പോൾത്തന്നെ സംഭാഷണം (ഒരേ സമയം)

ശങ്കരൻ നായർ : സരസ്വതീം കുട്ടികളും ഉത്രാടത്തിന്നു തന്നെ എത്തുമെന്നല്ലേ പറഞ്ഞത് ?

ദൃശ്യം-പടിഞ്ഞാറ്റ മുറി-(ഒരു ഹിന്ദുവിശ്വാസിയുടെ) തൂക്കുവിളക്ക്-ചുവരിൽ ഗുരുവായൂരപ്പന്റെ ചില്ലിട്ട ചിത്രം (ചിത്രത്തിന്റെ ഫ്രെയിമിൽ അങ്ങിങ്ങായി കുറി തൊട്ടപോലെ കാണാം) തറയിൽ പലക മേലൊ മറ്റോ വെച്ച തളികയും മറ്റും വെള്ളോട്ടു കിണ്ടി/ഓട്ടു കിണ്ടി നിർബന്ധം -ഭാരതിയമ്മ 60 വയസ്സു കഴിഞ്ഞ പ്രായം- വൈള്ള തോന്നിക്കുന്ന ഒന്നരയും ബ്ലൗസും- സാമാന്യം തടിച്ച ശരീരം-അനുയോജ്യമായ ഒരു സ്വർണ്ണമാല കഴുത്തിൽ-നെറ്റിയിൽ ഭസ്മക്കുറി-കൈയിൽ ഓരോ സ്വർണ്ണ വളകൾ ആകാം- തറവാടിത്തം തുളുമ്പുന്ന മുഖം-നരച്ച മുടി നാരുകൾ മുഖത്തിന് പ്രത്യേകത പ്രായാധിക്യം കാണിക്കുന്നില്ല മുറിയിൽ സാധാരണ വെളിച്ചം. ഭാരതിയമ്മ ചങ്ങലവട്ടയിലെ വെളിച്ചത്തിൽ നിന്ന് തൂക്കുവിളക്കിലേക്കു വെളിച്ചം പകരുന്നു - തിരികൾ കൂടുതൽ തെളിയിക്കുന്നു-ചങ്ങലവട്ടയിലെ തിരിവിരലുകൾ കൊണ്ടു തല്ലിക്കെടുത്തി കൈതലയിൽ ഉരക്കുന്നു- ചങ്ങലവട്ട തറയിൽ സ്ഥാനത്തു വെക്കുന്നു -(ഈ ക്രിയാംശങ്ങളുടെ തുടർച്ചയാണ് സംഭാഷണം) മുറിയിലെ വൈദ്യുതി വിളക്കിന്റെ സ്വിച്ച് ഓൺ ചെയ്യുന്നു. മുറിയിൽ പ്രകാശം വർധിക്കുന്നു-ഭാരതിയമ്മ വരാന്തയിലേക്കു കടക്കുന്നതോടെ സംഭാഷണത്തിന്റെ ആരംഭം -

ഭാരതിയമ്മ : എന്താ ഇപ്പോ ഇങ്ങനെ ചോദിക്കാൻ ?

ഭാരതിയമ്മയുടെ ഈ ചോദ്യത്തിന്നിടയിൽത്തന്നെ ശങ്കരൻ നായർ വരാന്തയിലെത്തി സന്ധ്യാദീപം തൊഴുന്നു-(ഭാരതിയമ്മ പുറത്തെ സ്വിച്ച് ഇടുന്നു) തോർത്ത് പകുതി മടക്കി തട്ടിക്കുടഞ്ഞു കൊണ്ട് സംഭാഷണം തുടരുന്നു...

ശങ്കരൻ നായർ : ഇപ്പൊ മാത്രല്ലല്ലോ. പലവട്ടം ചോദിച്ചതല്ലെ ?

തോർത്ത് ഭാരതിയമ്മയുടെ കൈകളിലേക്കിട്ടു-ഭസ്മക്കൊട്ടയിൽ നിന്നും ഭസ്മം തൊട്ടു കുറി വരയ്ക്കുന്നു. ദൈവ നാമവും ഉരുവിടുന്നു- (കൃഷ്ണാ, ഗുരുവായൂരപ്പാ...) അരച്ചുവരിൽ വെച്ച കിണ്ടിയിൽ നിന്നും (വാൽഭാഗം കൊണ്ട് കൈയിൽ വെള്ളമൊഴിച്ച്) , കിണ്ടിയുടെ വായഭാഗത്തൂടെ കവിൾ വെള്ളം വായിലാക്കി കുലുക്കുഴിഞ്ഞ് തുപ്പിക്കൊണ്ട് ഭാരതിയമ്മയുടെ കൈത്തണ്ടയിലെ തോർത്ത് എത്തിയെടുത്ത് കൈ തോർത്തി തോർത്ത് ഭാരതിയമ്മയ്ക്കു തന്നെ എറിഞ്ഞു കൊടുക്കുന്നു. തുടർന്ന് സംഭാഷണം.

ശങ്കരൻ നായർ : പാടത്തും പറമ്പത്തും പോണ്ടാന്ന് വിചാരിച്ചതാ.
എന്നാലും മനസ്സ് സമ്മതിക്കുന്നില്ല. കഴിഞ്ഞ തവണ
എട്ടാളുടെ പണിയെടുത്ത സ്ഥലത്ത് പത്താള്
കെളച്ചിട്ടും പണി തീർന്നില്ലാത്രെ – പാടത്തിന്റേം
പറമ്പിന്റേം വിസ്താരം കൂടുന്നില്ലല്ലോ.

(സംഭാഷണംപൂർത്തിയാക്കുന്നതോടൊപ്പം വരാന്തയിലെ ചാരു കസേര തട്ടിക്കുടഞ്ഞ് ഇരിക്കുന്നു)

എന്തു പറഞ്ഞാലും പണിക്കാർക്ക് അവരുടെ
ന്യായം ഇങ്ങോട്ടും പറയാനുണ്ടാവും – (ആത്മഗതം)
– അതുകൊണ്ട് പണിയെടുപ്പിക്കാതിരിക്കാനും
പറ്റില്ലല്ലോ

ഭാരതിയമ്മ തോർത്തും കൊണ്ട് അകത്തേക്കു പോകുന്നു.
(അതേസമയം തന്നെ കുമാരൻ പുറമെ നിന്നുവരുന്നു )

കുമാരൻ – പ്രായം 50 വയസ്സു കഴിഞ്ഞു. ലുങ്കിയും (അരണ്ട നീല നിറം തോന്നിക്കുന്ന കള്ളിക്കള്ളി ലുങ്കി-പുതിയതാകരുത്) കൈയുള്ള ബനിയനും (അലക്കിയ പ്രകൃതമാകരുത്) വേഷം . ക്ഷൗരം ചെയ്യാത്ത മുഖം – പനമ്പു കൊട്ടയിൽ സാമാന്യം പഴുത്ത നേന്ത്രക്കുല കുറച്ചു നല്ല ഇനം പഴുത്ത മാങ്ങ (പുറന്തോൽ മഞ്ഞ നിറമാർന്നത് ഉചിതം) പച്ച മത്തൻ കുമാരൻ വീട്ടിലേക്കു വരുന്നത് ശങ്കരൻ നായർ കാണുന്നു – കുമാരൻ നടന്നടുത്തു – കൊട്ടയും സാധനങ്ങളും ഇരുത്തിയുടെ വലതുവശം ചേർത്തു വെക്കുന്നു – (അരച്ചുവര്)

ശങ്കരൻ നായർ കൊട്ടയും സാധനങ്ങളും കാണുന്നു–
തുടർന്ന് കുമാരനെയും

ശങ്കരൻ നായർ : പതിവൊന്നും മറക്കാൻ തയ്യാറല്ല, അല്ലേ കുമാരാ?
കുമാരൻ : (ശങ്കരൻനായർക്ക് ശരിക്കും കാണത്തക്ക വണ്ണം) അങ്ങനെ മറക്കാൻ കുമാരന് കഴിയോ ? (ഭവ്യത)
ശങ്കരൻ നായർ : ഞാൻ മറ്റൊന്നും ഉദ്ദേശിച്ചല്ല പറഞ്ഞത്. കുമാരന്റെ കുടുംബസ്ഥിതി അറിയാത്തോനല്ലല്ലോ ഞാൻ. നാലഞ്ചു വയറുകൾ നിന്റെ വെയർപ്പു കൊണ്ടെന്നെ നെറയണ്ടെ ?
കുമാരൻ : ഈ വീട്ടില് അന്യനല്ലല്ലോ ഞാൻ

കുമാരന്റെ സംഭാഷണം കേട്ടുകൊണ്ട് തന്നെ ഭരതിയമ്മ അകത്തുനിന്നും വരുന്നു-കൊട്ടയും സാധനങ്ങളും കാണുന്നില്ല-(ഇപ്പോൾ ശങ്കരൻ നായർ ഇരിക്കുന്ന ഭാഗത്തിന്റെ അടുത്താണ് കുമാരന്റെ സ്ഥാനം-കൊട്ടയും സാധനങ്ങളും എതിർ ദിശയിലും
ശങ്കരൻ നായർ : (സാധനം വെച്ച ഭാഗത്തെ ലക്ഷ്യം വെച്ച നോട്ടം) ഭാരതീ, നീ ആ സാധനങ്ങളെടുത്ത് അകത്ത് വെക്ക്
(ഭാരതിയമ്മ കൊട്ടയും സാധനങ്ങളും കാണുന്നു)
ഭാരതിയമ്മ : ഇതെല്ലാം കൊണ്ട് അവിടെത്തന്നെ ആവശ്യമുള്ളതല്ലേ കുമാരാ ? പോരെങ്കിൽ ഇവിടെ ഇപ്പോ കുട്ട്യളും ഇല്ലല്ലോ .

ശങ്കരൻ നായർ : ഞാനിപ്പോ കുമാരനോടു പറഞ്ഞ് നാവെടുത്തിട്ടേ ഉള്ളു

കുമാരൻ : ഇവിടെ ഇപ്പോ കുട്ടികളൊന്നൂല്ലെങ്കിലും ഞങ്ങൾക്ക് നിങ്ങളെയൊക്കെ മറക്കാൻ പറ്റൊ ?

ശങ്കരൻ നായർ : ഭാരതീ, ഓ നീ അതെടുത്ത് അകത്തു വെക്ക്. കുമാരന്റെ മനസ്സ് വെഷമിപ്പിക്കേണ്ട. (ഭാരതിയമ്മ സാധനങ്ങളെടുത്ത് അകത്തേക്കു പോകുന്നു)
ശങ്കരൻ നായർ : കുമാരനിങ്ങോട്ടു കയറിയിരിക്ക്.
കുമാരൻ : വേണ്ട, ഞാനിവിടെ നിന്നോളാം.
(ശങ്കരൻ നായരുടെ സ്ഥാനത്തേക്ക് കുറച്ചു കൂടിഅടുക്കുന്നു)-സംഭാഷണം തുടരുന്നു-

സരസ്വതിക്കുഞ്ഞും മക്കളും എന്തായാലും ഈ ഓണത്തിന്ന് വരുന്ന് കുമാരന്റെ മനസ്സു പറയുന്നു കുട്ട്യളെത്തുമ്പൊഴെക്കും പഴം നല്ല പാകാവും.നാടൻപഴത്തിന്റെ രുചി അവരൊക്കെ മറന്നു കാണും. (കുറച്ച് സാവകാശം)

പോയിട്ട് അത്യാവശ്യുണ്ട്. എട്ടുമണിക്കെത്തെ ബസ്സിന് രണ്ടാള് വരാന്ണ്ട്. ചൊവ്വേരി മുക്കു വരെ പോണം.

16,384

ശങ്കരൻ നായർ : ഏതായാലും ഈ ഓണസ്സദ്യക്ക് കുമാരനും കല്ല്യാണീം ശാരദമോളും മറ്റും ഞങ്ങളെ കൂടീണ്ടാവണം .... സരസ്വതീം രാധാകൃഷ്ണനും മക്കളൊക്കെ ബോംബീന്ന് വരുന്ന് ഒറപ്പിച്ചു പറഞ്ഞിട്ടുണ്ട്.

(കുമാരന്റെ മുഖത്തു സന്തോഷം വിടരുന്നു)

കുമാരൻ : അവരെയെല്ലാം കണ്ണു നിറയെ കാണാൻ കൊതിയാവുന്നു. സരസ്വതിക്കുഞ്ഞിന്റെം മക്കളേം കാര്യം പറയുമ്പം കല്യാണിക്ക് ആയിരം നാവാ. (കുമാരന് കൂടുതൽ ഉല്ലാസം) കഴിഞ്ഞ തവണ വന്നപ്പോ സരസ്വതിക്കുഞ്ഞിന്റെ രണ്ടാമത്തെ മോള് കുമാരന്റൊപ്പം തന്ന്യാ. മൂത്തോന് ഊഞ്ഞാല് കെട്ടിക്കൊടുക്കലാ കല്യാണീന്റെ പണി. രേവതിക്കുഞ്ഞിന് അന്ന് നാലു വയസ്സാവുന്നതല്ലേയുള്ളു. അയലത്തെ കുട്ടികളും ശാരദയും ഒക്കെക്കൂടി പൂപറിക്കാൻ രേവതിക്കെന്തുഷാറാ —

//(ഇതു പറയുമ്പോൾ Long shotൽ കുട്ടികൾ പൂപറിക്കുന്ന ചില നിമിഷങ്ങൾ ) തുടർന്ന് ക്യാമറ കുമാരനിൽ //

ശങ്കരൻ നായർ : കുമാരൻ ഇതൊക്കെ പറയുമ്പോ എന്റെ കുഞ്ഞു മക്കളെ വാരിക്കോരിയെടുത്ത് ഉമ്മ വെക്കാൻ ആർത്തി തോന്നിപ്പോവുന്നു. (ആത്മഗതം) ങാ, ഉത്രാടം നാളിൽ വരുന്ന് പ്രതീക്ഷിക്കാം. നമുക്കതല്ലേ പറ്റൂ.

കുമാരൻ : എന്നാൽ ഞാനിങ്ങോട്ട് എറങ്ങ്വാ. (ശങ്കരൻ നായർ നോട്ടം കൊണ്ടും ആംഗ്യം കൊണ്ടും പ്രതികരിക്കുന്നു.-കുമാരൻ കുറച്ചു നടന്നു — ഉടനെ തിരിഞ്ഞു വന്ന് ) പാടത്തും പറമ്പിലും ഇന്ന് കെളച്ചു കഴിഞ്ഞിട്ടുണ്ടാവും ...

ശങ്കരൻ നായർ : ഞാൻ ആ കഥീം പറഞ്ഞ് പകുതിയായപ്പഴാ കുമാരന്റെ വരവ്. കഴിഞ്ഞ കൊല്ലം എട്ടാള് പണിയെടുത്ത സ്ഥലത്ത് ഇപ്പൊത്തന്നെ

പത്താളുടെ പണി പറ്റി. എനീം രണ്ടാളുടെ പണീം കൂടിയായാലേ തീരൂന്ന് !

കുമാരൻ : നെലം ഒണക്കം കൂടിപ്പോയെന്നാ നാരായണനും ബാലനും പറഞ്ഞത്. പറമ്പിലാണെങ്കില് കറപ്പുല്ലും തെങ്ങിന്റെ ചെടങ്ങീം കൊത്തിയെളക്കാൻ കൊറേ മെനക്കേട്ടൂന്നാ അവര് പറഞ്ഞത്.

ശങ്കരൻ നായർ : ങാ, അവർക്ക് അവരുടേതായ ന്യായം .

കുമാരൻ : എന്നാ ഞാൻ പോവ്വാ. നേരം ഒരു പാടായി .

ശങ്കരൻ നായർ : (പ്രതികരിക്കുന്നു)-(കുമാരൻ നടന്നുമറയുന്നു)

* * * *

ശങ്കരൻ നായർ : (ഭാരതിയെ വിളിക്കുന്നു) ഭാരതീ... എന്താ ഇന്ന് പതിവ് തെറ്റിയോ.. ?

ശങ്കരൻ നായർ അകത്തേക്കു പോയി-മഷിപ്പേനയെടുത്ത് അതിന്റെ ടോപ്പ് ഊരി അതിന്റെ അടിഭാഗത്തു ചേർത്തു കൊണ്ട് വരുന്നു - കലണ്ടറിന്റെ പേജിലെ ചില കോളങ്ങളിൽ എന്തോ കുത്തിക്കുറിക്കുന്നു ...

* * * *

//ദൃശ്യം — അടുക്കള മുറി - ഭരതിയമ്മ ചായയെടുക്കുന്നു //

ഭാരതിയമ്മ : ദാ , ഞാനിപ്പൊ വന്നു.

ചായ കൂട്ടി (ഓടോ - സ്റ്റീലോ ടംബ്ലർ) ഗ്ലാസിന്റെ പുറംഭാഗം മറ്റെ കൈ കൊണ്ട് തുടച്ചുവൃത്തിയാക്കിക്കൊണ്ട് പുറത്തേക്കു വരുന്നു. ചായ ശങ്കരൻ നായർക്കു കൊടുക്കുന്നു. ശങ്കരൻ നായർ നിന്ന ഇടത്തിന്നു തന്നെ ചായ വാങ്ങി ഒരിറക്ക് കുടിക്കുന്നു. ചായയും കൊണ്ട് ചാരു കസേരയുടെ അരികിലെത്തി കസേര , ഇരുത്തിയുടെ ഭിത്തിയിൽ കാൽ നീട്ടിവെക്കാൻ പാകത്തിലാക്കി അതിൽ ഇരിക്കുന്നു. ഇതിനിടയിൽ ഭാരതിയമ്മ സംഭാഷണം തുടരുന്നു.

ഭാരതിയമ്മ : കുമാരന്റെ നിങ്ങളേം വർത്താനം കേട്ടോണ്ട് ചായ കൂട്ട്യപ്പൊ അറിയാതെ പഞ്ചസാര ഇട്ടു പോയി. ഇത് രണ്ടാമത് കൂട്ടിയതാ.

ശങ്കരൻ നായർ : (ചായ കുടിച്ചു കൊണ്ടിരിക്കുന്നു) കഴിഞ്ഞ രണ്ടോണത്തിനും രാധാകൃഷ്ണന് തെരക്കോട് തെരക്ക് തന്നെ. കഴിഞ്ഞ തവണ വരുമെന്ന് ഒറപ്പിച്ചതാ.
ഇത്തവണ എന്തായാലും ഉത്രാടത്തിന്നു തന്നെ വരുമെന്ന് രണ്ടോ മൂന്നോ തവണ വിളിച്ചു പറഞ്ഞതല്ലെ ? മാത്രല്ല, എന്തു തിരക്കായാലും വന്നിട്ട് അത്യാവശ്യ കാര്യുണ്ട്ന്ന് സരസ്വതീം പറഞ്ഞില്ലെ - (നായർ പെട്ടെന്ന് ഭൂതകാല ത്തിലേക്കു തെന്നി മാറി) എന്റെ രേവതി

മോളുടെ കളീം ചിരീം വർത്താനോം ... കുമാരൻ കുട്ട്യോളുടെ കാര്യം പറഞ്ഞപ്പോഴാ മന:പ്രയാസം എരട്ടിച്ചത്.

ഭാരതിയമ്മ : എനി അതു മതി . രണ്ടു ദെവസം കൂടിയല്ലെ യുള്ളു . കൊച്ചു മക്കളുമായി ആനേം അമ്പാരീം ഒക്കെ കളിക്കാലോ.

- ശങ്കരൻ നായർ പാത്രം ഭാരതിക്ക് കൊടുക്കുന്നു. ഭാരതി പാത്രം വലം കൈ കൊണ്ടു വാങ്ങി ഇടം കൈവെള്ളയിൽ വെച്ച് വലം കൈകൊണ്ട് പാത്രത്തിന്റെ വായ പൊത്തിപ്പിടിച്ചു നിൽക്കുന്നു. -

ശങ്കരൻ നായർ : (ചൂടിന്റെ അസഹ്യത പ്രകടിപ്പിക്കുന്നു) ചൂടു ചായ അകത്തെത്തിയപ്പൊ വെയർപ്പുംപൊട്ടി. (ഭാരതിയോട്) നീ ആ തോർത്തിങ്ങെടുത്തേ.

// ഭാരതിയമ്മ അകത്തേക്കു ചെന്ന് തോർത്തെടുത്ത് കൊണ്ടു വന്ന് കൊടുക്കുന്നു.- ശങ്കരൻ നായർ കഴുത്തിന്റെ പിൻഭാഗവും മുഖവും കക്ഷവുമെല്ലാം തുടയ്ക്കുന്നു.- തോർത്തു കൊണ്ടു വ ീ ശ ി ക്കൊ ണ്ട് സംഭാഷണം തുടരുന്നു...

പണ്ടൊക്കെ ഒരോണമുണ്ട് കൈ കഴുകിയാൽ അടുത്ത ഓണത്തെക്കുറിച്ചുള്ള ചിന്തയായി ... അന്നൊക്കെ നിത്യവൃത്തിക്കു പോലും വകയില്ലാത്ത അവസ്ഥയാ. ഒന്ന് വയറ് നിറയെ ആഹാരം കഴിക്കണെങ്കില് വിഷുവൊ ഓണമൊ പൂരമൊ പുത്തരിയൊ അത്വല്ലെങ്കില് കാർണോൻമാരുടെ ശ്രാദ്ധോ വരണം. ഇന്ന് എന്ത് ഓണം എന്തു വിഷു!പലർക്കും എപ്പഴും ഓണം തന്നെയല്ലെ //

ഭാരതിയമ്മ കിണ്ടിയിലെ വെള്ളം കൊണ്ട് കൈകഴുകി കിണ്ടി യവിടെ വെച്ചു - ശങ്കരൻ നായരിൽ നിന്നും തോർത്ത് വാങ്ങി കൈ തുടയ്ക്കുന്നു.

നാട്ടിലൊക്കെ ഓണം എന്നാൽ ഉത്സവം തന്ന്യാ. ഇന്ന് അതൊക്കെ മങ്ങി മങ്ങിപ്പോയില്ലെ - ആത്മ നിശ്വാസം // കറന്റ് പോയി

ശങ്കരൻ നായർ : എന്തൊരു സമയ നിഷ്ഠ !

അകത്തെ നിലവിളക്കിന്റെ പ്രകാശം കൂടുതൽ ദൃശ്യം - ഭാരതിയമ്മ അകത്തേക്കു പോയി - കത്തിച്ച ഒരു വിളക്കുമായി വന്ന് അത് കോലായയുടെ അര ഭിത്തിയിൽ ശങ്കരൻ നായർ ഇരിക്കുന്ന ഭാഗത്തു വെക്കുന്നു. (പ്രകാശ ക്രമീകരണത്തിൽ ശ്രദ്ധിക്കണം )

(ഇപ്പൊഴും ഓർമ്മകളുടെ സ്വർണ്ണനൂലുകൾ കൊണ്ട് ഊടും പാവും ചേർക്കുകയാണ് ശങ്കരൻ നായർ) -

ഭാരതിയമ്മ : നിങ്ങൾ അതുമിതും ഓർമ്മിച്ച് മനസ്സ് വെഷമി

പ്പിക്കാതിരിക്ക് .ഞാൻ അടുക്കളേലേക്ക് പോട്ടെ .
ആ കറുത്തപൂച്ച തഞ്ചംനോക്കി
നിൽക്കുന്നുണ്ടാവും
- അകത്തേക്കു പോകുന്നു . //

* * * *

ശങ്കരൻ നായർ അകത്തേക്കു ചെല്ലുന്നു. ഒരു കാർഡ് ബോർഡ്/ പ്ലാസ്റ്റിക്ക് വിശറിയുമായി- (വീശിക്കൊണ്ട്)കസേരയിൽ ചായുന്നു.- ശങ്കരൻ നായരുടെ മനസ്സിനെ പിന്നോട്ടു വലിക്കുന്ന ദ്രുതമായ സംഗീതം- ഹംസാനന്ദിരാഗം (ഉചിതം) മൃദംഗ താളം-ഇവയുടെ സമന്വയം-ദ്രുതകാലം - നേരിയ താഴ്ന്ന ശബ്ദം - വീശി വീശി കൈ അയഞ്ഞു - വിശറി നെഞ്ചിൽ വിശ്രമിക്കുന്നു - (ശങ്കരൻ നായർ മയക്കത്തിൽ)

* * * *

ശങ്കരൻ നായർ ഓർമയുടെ ഓരത്തുകൂടി സഞ്ചാരം തുടങ്ങി
വിദൂരദൃശ്യം-പശ്ചാത്തലം -
വിവിധ സ്ഥലദൃശ്യങ്ങൾ-സമയം പകൽ- ചെറിയ ആണും പെണ്ണുമായ കുട്ടികൾ പൂവട്ടികളിൽ പൂ ശേഖരിക്കുന്നു- അകന്ന ദൃശ്യങ്ങളും മധ്യ ദൃശ്യങ്ങളും - "പൂവേ പൊലി പൂവേ പൊലി പൂവേ പൊലി പൂവേ" (എന്നോ മറ്റുമുള്ള സംഘവിളിപ്പാടോടെ)

* * * *

വിദൂരദൃശ്യം-പശ്ചാത്തലം-പട്ടം പറപ്പിക്കുന്ന കുട്ടികൾ (ഇതിൽ ട്രൗസർ മാത്രം ധരിച്ച കുട്ടികളും വേണം)

* * * *

പുഴയിൽ ചാടി - നീന്തിക്കളിക്കുന്ന കുട്ടികൾ

* * * *

തുമ്പക്കഴുത്തിട്ട് അത് തല്ലി വെള്ളത്തിൽ പൊങ്ങി വരുമ്പോൾ (നാട്ടുമ്പുറത്തെ കുളത്തിൽ) തുമ്പക്കഴുത്ത് ആദ്യം കിട്ടിയ കുട്ടി മറ്റു കുട്ടികളുടെ തലയിൽ തൊടാൻ തുനിയവെ വെള്ളത്തിൽ മുങ്ങുന്ന കുട്ടികൾ

* * * *

ഓണത്തെയ്യത്തിന്റെ സഞ്ചാരം - ഒരു വീട്ടു മുറ്റത്ത് ആടിക്കളിക്കുന്ന തെയ്യത്തിന്റെ (വിദൂരദൃശ്യം) പിന്നാലെ കുട്ടികളും

* * * *

ശങ്കരൻ നായരുടെ വീട്-സമീപദൃശ്യം-ശങ്കരൻ നായർ വീട്ടു വരാന്തയിൽ ഇരിക്കുന്നു-ആദ്യം ഇരുന്ന ഭാഗമല്ല ചാരുകസേരയ്ക്കു പകരം മറ്റൊരു കസേര (പകൽ മെയ്ക്കപ്പിൽ മാറ്റം വേണം-4 വർഷം മുമ്പത്തെ ചെറിയ മാറ്റം സമയം) ഡ്രസ്സിലും-ചുവരിലുള്ള കലണ്ടർ 4 വർഷം മുമ്പത്തേതായിരിക്കണം- വീടിന്റെ - പുരയിടത്തിൽ സാധാരണ കേൾക്കാറുള്ള പക്ഷികളുടെ, അണ്ണാന്റെ ശബ്ദം - വീടിന്റെ വരാന്ത യിൽ മധ്യ ഭാഗത്ത് വിരിയിട്ട സ്റ്റൂളിൽ കത്തിച്ചു വെച്ച ഏഴു തിരി നിലവിളക്ക് - അരികെ തളികയിൽ മടക്കി വെച്ച കസവു മുണ്ട് - വെള്ളോട്ടു കിണ്ടിയിൽ

വെള്ളവും-ശങ്കരൻ നായരുടെ സമീപസ്ഥലങ്ങളിൽ (പ്രത്യേക സ്ഥാനം അതിന്റെ സമയത്ത് യുക്തംപോലെ ചെയ്യാം) സരസ്വതി, രാധാകൃഷ്ണൻ ഷിജുമോൻ, രേവതി മോൾ ഭാരതിയമ്മ എന്നിവരൊക്കെയുണ്ട്- ശങ്കരൻ നായരിലും ഭാരതിയമ്മയിലും-വേഷത്തിൽ-പ്രായത്തിൽ മാറ്റം- ഭാരതിയമ്മയ്ക്ക് ലൈറ്റ് നിറമുള്ള ഓണക്കോടി വസ്ത്രം- കുട്ടികളുടെ വേഷ വും ഓണക്കോടികൾ തന്നെ-പെൺകുട്ടിയുടെ വേഷം ഓണക്കോടി മുണ്ടും ഉചിതമായ ആഭരണങ്ങളുമായാൽ കൂടുതൽ ഉചി തം - കലണ്ടർ മറ്റേതെങ്കിലും സ്ഥാപനത്തിന്റേതായിരിക്കണം (സ്ഥാന ത്തിന്റെ പേര് സാങ്കല്പികമാകാം)

ചുവരിൽ ശ്രദ്ധേയമാവുന്ന പേജുകൾ ആഗസ്ത്-സപ്തംബർ /സപ്തംബർ-ഒക്ടോബർ ഷീറ്റായിരിക്കണം- കോലായിൽ ഇവരുടെ കൂടെ കുമാരനുമുണ്ട് - കുമാരന്റെ സ്ഥാനം മധ്യത്തിൽ നിന്നും മാറി പ്രേക്ഷകന്റെ ഇടതുവശം ആയിരിക്കണം മുമ്പത്തെ അരഭിത്തിയോടു സാമീപ്യം// (കോലായിൽ ചില മാറ്റം ആവാം)

* * * *

ദൃശ്യം : ഓണത്തെയ്യം വീട്ടിലേക്കു വരുന്നു-ഒപ്പം കുറച്ചു കുട്ടികളും- (വൈവിധ്യം) തെയ്യത്തിനൊപ്പം രണ്ടു ചെണ്ടക്കാർ (ഒന്ന് വീക്കു ചെണ്ട) അരി വാങ്ങിയിടാനുള്ള ഒരു തോൾ ഭാണ്ഡവു(തുണി കൊണ്ട് കെട്ടിയുണ്ടാക്കിയത്)മായി ഒരു ചെറുപ്പക്കാരനും. തെയ്യം മുറ്റത്തെത്തുന്നതോടെ ഒന്നിച്ചുള്ള കുട്ടികൾ മുമ്പോട്ടു വന്ന് വീടിന്റെ അര മതിലിൽ ചാരിയും മറ്റും നിന്ന് തെയ്യാട്ടം കാണുന്നു - തെയ്യം പൂക്കളത്തിൽ ചവിട്ടി ആട്ടം തുടങ്ങി- തെയ്യത്തിന്റെ കൈയിൽ മണിയു ണ്ട്. മണി കിലുക്കിയാണ് തെയ്യം ആടുന്നത്. - ഇടയ്ക്ക് ഒന്നോ രണ്ടോ കുട്ടികൾ ആവേശം കൊണ്ടെന്ന പോലെ അര ഭിത്തിയിലും കയറി ഇരിക്കുന്നു - തെയ്യം ആടിത്തുടങ്ങുമ്പോൾത്തന്നെഭാരതിയമ്മ അക ത്തേക്കു പോയി- തളികയിൽ അരിയുമായി വരുന്നു-കുട്ടിത്തെയ്യം ആടിക്കഴിഞ്ഞപ്പോൾ ഭാരതിയമ്മ അരി കൊടുക്കുന്നു - സഞ്ചിക്കാരൻ അരി വാങ്ങി സഞ്ചിയിലിട്ടു-ഒരു നുള്ള് അരി തളികയിൽ ഇടുന്നു-ഒപ്പം തെയ്യം തന്റെ കിരീടത്തിൽ നിന്ന് ഒരു പൂവെടുത്ത് തളികയിൽ ഇട്ടു കൊടുക്കുന്നു-ശങ്കരൻ നായർ കോലായിൽ നിന്ന് എഴുനേറ്റു വന്ന് ഒരു ഓണമുണ്ടും 10 രൂപയും തെയ്യത്തിന് കൊടുക്കുന്നു -രൂപ തെയ്യക്കാരൻ ചെണ്ടക്കാരനു കൊടുക്കുന്നു-ഒരു ചെണ്ടക്കാരൻ അവന്റെ തോളത്തെ രണ്ടാംമുണ്ടുകൊണ്ട് തെയ്യത്തിന്റെ മുഖത്തെ വിയർപ്പ് ഒപ്പുന്നു- തെയ്യം മുറ്റം വിടുന്നു- കുട്ടികളോടൊപ്പം ഷിജുമോനും കുറച്ചു ദൂരം നടക്കുന്നു - മറ്റു കുട്ടികൾ അകന്നു - തെയ്യവും കണ്ണിൽ നിന്നു മറയുന്നതു വരെ ഷിജുമോൻ നോക്കി നിൽക്കുന്നു -//

വരാന്തമധ്യത്തിലെ വിളക്കുംതളികയുമെടുത്ത് ഭാരതിയമ്മ അകത്തേക്കു പോകുന്നു - ഉടനെ തിരിച്ചു വന്ന് സ്റ്റൂളിൻമേലുള്ള തുണിയെടുത്ത് തോളത്തിട്ട് സ്റ്റൂൾ അകത്തേക്കുള്ള വാതിലിന്റെ ഇടതു (പ്രേക്ഷകന്റെ വലതു) വശം ചുവരോടു ചേർത്തു വെക്കുന്നതിനിടയിൽ സംഭാഷണം/

ഭാരതിയമ്മ : സരസ്വതീ, എനി എലവെക്കാൻ നോക്ക് .
നിന്റെ അച്ഛന് ഊണിന്റെ കാലായി. രാവിലെ
ഗുളിക കഴിച്ചതല്ലെ ? രാധാകൃഷ്ണനും
കുട്ടികളും നീയും ഒന്നിച്ചു തന്നെ ഇരുന്നോ
(കുമാരനെ ശ്രദ്ധിച്ച്)
നീയും അവരൊന്നിച്ചു തന്നെ ഇരിക്ക്

കുമാരൻ : ഞാൻ പിന്നെ കഴിച്ചോളാം ...

ശങ്കരൻ നായർ : കുമാരാ, കൈ കഴുകി അടുക്കളയിലേക്ക് വാ
ഇന്ന് നമുക്ക് ഒന്നിച്ചു തന്നെ ഊണു കഴിക്കാം
(ശങ്കരൻ നായർ അകത്തേക്കു പോകുന്നു)

* * * *

ദൃശ്യം-അടുക്കള-വിഭവങ്ങൾ പല പാത്രത്തിലാക്കി വെച്ചിട്ടുണ്ട്- പഴം ഉൾപ്പെടെ. സരസ്വതി ഇല തുടയ്ക്കുന്നു. കല്യാണി പപ്പടം കാച്ചി മറ്റൊരു പാത്രത്തിലിടുന്നു. ഭാരതിയമ്മ ചോറു കോരി പാത്രത്തിലാക്കി വിളമ്പാനുള്ള ഉപകരണവും അതിൽ കുത്തിവെക്കുന്നു -

ഭാരതിയമ്മ : രാധാകൃഷ്ണാ, (സരസ്വതിയോട്)
രാധാകൃഷ്ണനെ വിളിക്ക് //

* * * *

ഊണു കഴിക്കുന്ന മുറി (തറയിൽ പലക വെച്ച് ഇരുന്നോ ഊണുമേശ ഉപയോഗിച്ചോ ഉചിതംപോലെ ഊണു കഴിക്കാം)-രാധാകൃഷ്ണൻ പാന്റ്സ് മാറ്റിയിട്ടുണ്ട്. തവിട്ടുനിറത്തിലുള്ള പ്രിന്റഡ് ലുങ്കിയും ഒരു ടീ ഷർട്ടുമാണ് വേഷം - ശങ്കരൻ നായർ, കുമാരൻ, ഷിജു, രേവതിമോൾ എല്ലാവരും- രേവതിമോളുടെ അടുത്ത് ഒരു സ്റ്റൂൾ ഒഴിച്ചു വച്ചിരിക്കുന്നു -സരസ്വതി ഒഴികെ (ദൃശ്യം തുടങ്ങുമ്പോൾ) ഊണുകഴിക്കുന്നു. സരസ്വതി കഴുകിയ കൈ സാരിയിൽ തുടച്ചുകൊണ്ടുവന്ന് രേവതിയുടെ അടുത്ത് ഒഴിച്ചു വെച്ച സ്റ്റൂളിൽ ഇരിക്കുന്നു. സരസ്വതിക്ക് വെച്ച ഇലയിലും വിഭവങ്ങളെല്ലാം വിളമ്പിയിട്ടുണ്ട് —

(ഊണു കഴിക്കാൻ ആരംഭിക്കുന്നു ) (മേശമേൽ നിരത്തിയ ഇലകളിൽ ഭാരതിയമ്മയെക്കൊണ്ടും കല്യാണിയെക്കൊണ്ടും സരസ്വതിയുടെ ചെറിയ പങ്കാളിത്തം കൊണ്ടും വിഭവങ്ങൾ വിളമ്പിക്കാം) //

കൈ കഴുകുന്ന ദൃശ്യം - അകത്തെ ബെയ്സിനിൽ നിന്ന് ശങ്കരൻ നായർ - കുമാരൻ പുറത്തേക്കു നീങ്ങുന്നു -

* * * *

ശങ്കരൻ നായരും രാധാകൃഷ്ണനും കുമാരനും വരാന്തയിൽ- കുമാരൻ അര ഭിത്തിയുടെ ഒരു വശത്ത് ചെന്നിരുന്നു (ഈ സ്ഥാനത്ത് ചുമരിൽ തലയും പുറം ഭാഗവും കൊള്ളുന്ന ഭാഗം കുറച്ച് അഴുക്കും മെഴുക്കും തോന്നിക്കണം) നിമിഷങ്ങൾക്കു ശേഷം ശങ്കരൻ നായർ അകത്തേക്കു പോയി ഒരു പുൽപായയും തലയണയുമായി കോലായിലേക്കു വരുന്നു.

കോലായിൽ ഇടുന്നു. തല ചായ്ക്കാനുള്ള ഒരുക്കം )

ശങ്കരൻ നായർ : സദ്യ എത്ര കഴിച്ചാലും ഓണസ്സദ്യയ്ക്കൊരു വിശേഷം തന്ന്യാ. പൂരം എത്രീണ്ടെങ്കിലും തൃശൂർ പൂരാവില്ലല്ലോ

(രാധാകൃഷ്ണൻ കോലായിൽ മറ്റൊരു ഭാഗത്ത് കസേര മാറ്റിയിട്ടു (അരഭിത്തിയുമായി ബന്ധപ്പെട്ട്) അവിടെ കണ്ട പത്രമൊ മാസികയൊ മറിച്ചു നോക്കുന്നു-നിമിഷങ്ങൾക്കു ശേഷം അലക്ഷ്യമായി മാസിക അവിടെയിട്ടു അകത്തേക്കു പോകുന്നു -//

കുമാരൻ : ഞാനിങ്ങോട്ടെറങ്ങട്ടെ . കുട്ട്യളെ വേഗം ഇങ്ങോട്ടയക്കാം
(കുമാരൻ പോകുന്നു ) //

* * * *

ശങ്കരൻ നായർ പുൽപായിൽ ചെരിഞ്ഞു കിടക്കുന്നു-ഷിജുമോനും രേവതിമോളും മുറ്റത്തേക്കുവന്ന് മുറ്റത്തെ ചിതറിയ പൂക്കളിൽ നിന്നും അവർക്കിഷ്ടപ്പെട്ട പൂക്കൾ തെരഞ്ഞെടുത്ത് സന്തോഷിക്കുന്നു

ശങ്കരൻ നായർ : മക്കളെന്താ ചെയ്യുന്നെ? രണ്ടാളും ഇങ്ങോട്ടു വാ അച്ചാച്ചൻ മക്കളെ കണ്ണു നെറച്ചും ഒന്നു കാണട്ടെ. //

(കുട്ടികൾ വരാന്തയിലേക്കു വരുന്നു-രേവതിമോൾ ശങ്കരൻ നായരുടെ അടുത്തിരുന്നു. സ്നേഹപൂർവ്വം നായരുടെ ദേഹത്തിലേക്കു ചായുന്നു. ഷിജു മുറ്റത്തു നിന്നുമെടുത്ത പൂക്കൾ ശ്രദ്ധിച്ചു കൊണ്ടിരിക്കയാണ് -

ശങ്കരൻ നായർ : (രേവതിയോട്)
മോൾക്ക് കുഞ്ഞിത്തെയ്യത്തെ ഇഷ്ടപ്പെട്ടോ ?

രേവതി : (സന്തോഷം കലർന്ന അനുഭൂതി)
നല്ല തെയ്യം അല്ലെ അച്ചാച്ചാ !

(രാധാകൃഷ്ണൻ പുറത്തേക്കു വരുന്നു)

ഷിജു : ആ തെയ്യം മുറ്റത്തെ പൂക്കളമെല്ലാം ചവുട്ടിക്കളഞ്ഞു. എത്ര നല്ല പൂക്കളമായിരുന്നു

ശങ്കരൻ നായർ : മോനെ, പൂക്കളം മാവേലി ത്തമ്പുരാനെ വരവേൽക്കാൻ വേണ്ടി ഉണ്ടാക്കി വെക്കുന്നതല്ലെ. തമ്പുരാന്റെ സങ്കല്പമാണ് ഈ തെയ്യം. കഥ ഞാൻ മുമ്പ് കുട്ടന് വിസ്തരിച്ച് പറഞ്ഞു തന്നതല്ലെ ഇത്തരം പുരാവൃത്തങ്ങളുടേയും പുരാണങ്ങളുടേയും ഉള്ളിൽ ഒട്ടേറെ അറിവു കളും ഗുണപാഠങ്ങളും നിറച്ചു വെച്ചിട്ടുണ്ട്

(രാധാകൃഷ്ണൻ ഇതു ശ്രദ്ധിച്ചു)

രാധാകൃഷ്ണൻ : ഇളം തലമുറകൾക്ക് ഇതെല്ലാം ഇന്ന് സ്കൂൾ മുറിക്കകത്ത് അന്യമായിക്കഴിഞ്ഞില്ലെ

ശങ്കരൻ നായർ : അത് പഠിപ്പിക്കുന്നവരുടെ കുറ്റമല്ലെ?

ഈസോപ്പു കഥകളും പഞ്ചതന്ത്ര കഥകളും കുട്ടികളെ വളരെ സ്വാധീനം ചെലുത്തുന്ന കഥകളല്ലെ? ഇളം മനസ്സുകളിൽ നന്മയ്ക്കു മാത്രമെ ഇടം കൊടുക്കാവൂ

(സരസ്വതി ഒരു കുട്ടിക്കുപ്പായത്തിൽ ഒരു കുടുക്ക് തുന്നിക്കൊണ്ട് വരാന്തയിലേക്കു വരുന്നു)

രാധാകൃഷ്ണൻ : അച്ഛൻ പറഞ്ഞത് ശരി തന്നെ . പക്ഷെ നഴ്സറി സ്കൂളിൽ പോലും കാണാപ്പാഠം പഠിപ്പിക്കുകയും ചോദ്യോത്തരങ്ങളുടെ കസർത്തു കളിയുമല്ലെ ? വീട്ടിലെത്തിയാലെങ്കിലും കുട്ടികൾക്ക് ഒന്ന് റിലാക്സ് ചെയ്യാൻ പറ്റുമോ ? അവിടെയും ഹോം വർക്കു ചെയ്യാനുള്ള നിർബന്ധമല്ലെ ?

(അവസാനം പറഞ്ഞ ഈ വാചകം സരസ്വതിയെ ചൊടിപ്പിച്ചു)

സരസ്വതി : ഇത് എന്നെക്കൊള്ളിച്ച് പറഞ്ഞതല്ലെ .

(ഭാരതിയമ്മ രണ്ടു ഗ്ലാസ്സിൽ പായസവുമായി കടന്നു വരുന്നു)

ഭാരതിയമ്മ : മക്കള് പായസം കുടിച്ചില്ലല്ലൊ

(രണ്ടു കുട്ടികൾക്കും പായസം കൊടുക്കുന്നു) ചെറിയ കുട്ടി ഒന്നു രണ്ടിറക്ക് കഴിച്ചു-പാത്രം ഭാരതിയമ്മയ്ക്കു കൊടുക്കുന്നു.- ഷിജു മോൻ പായസം മുഴുവൻ കുടിക്കുന്നു

സരസ്വതി : കുട്ടികളുടെ പഠനത്തിൽ ഞാൻ ശ്രദ്ധിക്കുന്നതാണോ കുറ്റം ?
(ഭാരതിയമ്മ ശ്രദ്ധിക്കുന്നു )

ഭാരതിയമ്മ : എനി ഇതിന്റെ പേരിൽ നിങ്ങൾ തർക്കിക്കെണ്ട

ശങ്കരൻ നായർ : രാധാകൃഷ്ണൻ പറയുന്നത് അപ്പടി തള്ളിക്കളയാൻ പറ്റ്വോ ? കുരുന്നു പ്രായത്തിൽ തുമ്പികളെക്കൊണ്ട് കല്ലെടുപ്പിക്കുന്നതും കടന്ന് പാറക്കല്ല് എടുപ്പിക്കുന്നിടം വരെ എത്തിയല്ലെ . മാതൃഭാഷയ്ക്ക് ഒരു രണ്ടാനമ്മയുടെ സ്ഥാനം പോലും കല്പിക്കാത്തതല്ലെ ഇവിടത്തെ പുത്തൻ വിദ്യാഭ്യാസം.

സരസ്വതി : കാലത്തിനൊത്ത് നമുക്ക് മാറാതിരിക്കാൻ പറ്റുമൊ. അച്ഛനും അമ്മയും പഠിച്ച കാലത്തെ വിദ്യാഭ്യാസമാണോ അച്ഛാ ഇപ്പോൾ ? ഇത് കമ്പ്യൂട്ടർയുഗമല്ലെ ഐ ടി കാലഘട്ടമല്ലെ?

ഭാരതിയമ്മ : (സംഭാഷണം നീണ്ടു പോകുമെന്ന് ഉദ്ദേശിച്ച് ഇടയിൽ കയറി പറയുന്നു )
ഞാ, എനി അച്ഛനും മോളും വാഗ്വാദം തുടങ്ങണ്ട

(ശങ്കരൻ നായരെ ഇടയ്ക്ക് കടാക്ഷിച്ച്
സൗമ്യമായും സരസമായും)
അച്ഛൻ വക്കീലായില്ലെങ്കിലും പത്തു നാൽപ്പതു
കൊല്ലം വക്കീൽ ഗുമസ്തനായതല്ലെ ?
അപ്പോൾ ആ അച്ഛന്റെ മോൾക്കും //

രാധാകൃഷ്ണൻ : (വാക്കുകൾക്ക് തടയിടാൻ ശ്രമിച്ച്)
സരസ്വതീ, നീ വാദം തുടങ്ങിയാൽ
കേസ് നീണ്ട് നീണ്ടു പോവ്വേയുള്ളു
(ശങ്കരൻ നായരുടെ നേരെ തിരിഞ്ഞ്)
അച്ഛാ, നമുക്കു മുമ്പെ പറഞ്ഞ കാര്യ
ത്തിലേക്ക് കടക്കാം. ഞാൻ ഒന്നു രണ്ടു തവണ
പറഞ്ഞു വെച്ചതല്ലെ ? വീടിന്റെ കാര്യം തന്നെ .
അച്ഛന്റെ അഭിപ്രായമെന്താണ് ?
(ഭാരതിയമ്മ ശ്രദ്ധിക്കുന്നു )

ശങ്കരൻ നായർ : നിങ്ങളെയൊക്കെ ഇടയ്ക്കിടെ കാണുന്നതു
തന്ന്യാ ഞങ്ങളുടെയൊക്കെ സന്തോഷം .
ആ നിലയിൽ ഒരിക്കലെങ്കിലും കാണാൻ
കഴിയാത്ത അവസ്ഥ വന്നാൽ ?

(ഷിജുമോനും രേവതിമോളും മുറ്റത്ത് എന്തോ കളിയിൽ വ്യാപൃതർ)

സരസ്വതി : ഞാൻ കാര്യങ്ങളൊക്കെ അമ്മയോടും
വിശദമായി പറഞ്ഞതല്ലെ? ഓരോ വർഷവും
വരുന്നതിലല്ല, മുമ്പത്തെപ്പോലെയല്ലല്ലൊ,
രാധേട്ടനാണെങ്കിൽ കമ്പനിയിൽ
ഉത്തരവാദിത്തംകൂടിക്കൂടി വരുന്നു.

രാധാകൃഷ്ണൻ : അച്ഛനുമമ്മയോടൊപ്പം രണ്ടു
ദിവസമെങ്കിലും ഒന്നിച്ചു കഴിയാനുള്ള
ആഗ്രഹമില്ലാഞ്ഞിട്ടല്ല. മാനേജ്മെന്റ്
മുമ്പത്തെപ്പോലെ ലീവും അനുവദിക്കുന്നില്ല.
ഞാൻ കമ്പനിയുടെ ലൊക്കേഷനിൽത്തന്നെ
ഉണ്ടാകണമെന്നാണ് നിർബ്ബന്ധം. പിന്നെ
ഷിജുവിന്റെ പഠിപ്പും ഒരു പ്രശ്നമല്ലെ ?
പോരെങ്കിൽ രേവതിമോളെ ഈ വർഷം
നഴ്സറിയിൽ ചേർത്തതുമല്ലെ?

ശങ്കരൻ നായർ : രാധാകൃഷ്ണൻ പറഞ്ഞത് മുഴുവൻ
ഞാൻ തള്ളിക്കളയുന്നില്ല. എന്നാലും //

രാധാകൃഷ്ണൻ : അച്ഛൻ പറഞ്ഞു നിർത്തിയത് ഞാൻ
മനസ്സിലാക്കുന്നു . അമ്മയോടും അച്ഛനോടും
കഴിഞ്ഞ തവണ ഞങ്ങൾ വന്നപ്പോൾ

പറഞ്ഞതല്ലെ ഞങ്ങളോടൊപ്പം വന്നു താമസിക്കാൻ. അച്ഛനും അമ്മയ്ക്കും പ്രായം കൂടി വരുന്നതുമല്ലെ ?

(ശങ്കരൻ നായർക്കും ഭാരതിയമ്മയ്ക്കും മന:പ്രയാസം )

സരസ്വതി : കൂടുതലൊന്നും ആലോചിക്കേണ്ട. ബോംബെയിൽ കമ്പനി ഹെഡ്ഡാപ്പീസിനടുത്തു തന്നെ ഒരു ഫ്ളാറ്റ് രാധേട്ടൻ കണ്ടു വെച്ചിട്ടുണ്ട്. പതിനെട്ടു ലക്ഷമെങ്കിലും കൊടുക്കേണ്ടി വരും. ഒരു പത്തു ലക്ഷം കമ്പനിയിൽ നിന്ന് കുറഞ്ഞ പലിശയ്ക്ക് ലോൺ ആയി കിട്ടും.
ബാക്കിയുള്ളതിന് ഒരു വഴി കാണേണ്ടി വരും .

(ശങ്കരൻ നായർ — നിസ്സംഗത) ഭാരതിയമ്മ ശങ്കരൻ നായരെ നോക്കുന്നു സരസ്വതിയേയും)

രാധാകൃഷ്ണൻ : പറയാൻ വിഷമമുണ്ടെങ്കിലും ഈ ഘട്ടത്തിൽ പറയാതിരിക്കാനും വയ്യ. ഈ വീടും പുരയിടവും വിറ്റ് ആ കാശു കൊണ്ട് മക്കളോടൊപ്പം കഴിയുന്നതല്ലെ ഇതിലും സൗകര്യം ?

(ശങ്കരൻ നായർ പഴയ അവസ്ഥ)

ശങ്കരൻ നായർ : രാധാകൃഷ്ണാ, മധുരിച്ചു തുപ്പാനും വയ്യ, കയ്ച്ചിട്ട് ഇറക്കാനും വയ്യ എന്നു പറഞ്ഞതു പോലെയാ എന്റെ അവസ്ഥ-
ഞാൻ എന്തു പറയാനാ .

സരസ്വതി : അച്ഛൻ അധികമൊന്നും ആലോചിച്ചു വിഷമിക്കേണ്ട. ഇനി വന്നാൽ അച്ഛനേയും അമ്മയേയും കൊണ്ടേ ഞങ്ങൾ പോകൂ.

(ഷിജുമോൻ കളികൾക്കിടയിൽ മണ്ണുപുരണ്ട കൈ ട്രൗസറിൽ തട്ടിക്കുടഞ്ഞ് കോലായിൽ വന്നു അച്ഛാച്ഛനെ ചേർത്തു പിടിച്ച്)

ഷിജു : ഈ അമ്മയോടും അച്ഛനോടും വർത്തമാനം പറഞ്ഞാൽ തീരൂല്ല അച്ചാച്ചാ.
(പിടിച്ചു കുലുക്കി)
കുട്ടനും രേവതിമോൾക്കും പട്ടം ഉണ്ടാക്കിത്തരാമെന്ന് പറഞ്ഞത് അച്ചാച്ചൻ മറന്നോ ?

(പട്ടം എന്നു കേട്ടപ്പോൾ രേവതിമോളും ചാടി കോലായിലെത്തി – രണ്ടു പേരും പട്ടമുണ്ടാക്കിക്കൊടുക്കാൻ നിർബ്ബന്ധിക്കുന്നു )

സരസ്വതി : ങാ, ഇനി ഇവിടെ നിന്നിട്ട് ഒരു രക്ഷയുമില്ല

(രാധാകൃഷ്ണനനും സരസ്വതിയും അകത്തേക്കു പോകുന്നു )

ശങ്കരൻ നായർ : അച്ഛാച്ഛൻ മറന്നതല്ല മക്കളെ. അച്ഛനും

അമ്മയുമായും വർത്താനം പറയുകയായിരുന്നു. കുറെ നാളായി കാണാത്തതല്ലെ ? അച്ഛാച്ഛൻ പട്ടത്തിന്റെ പണി മുക്കാലും തീർത്തുവെച്ചതാ. കുട്ടൻ പോയി അച്ചാച്ചന്റെ കട്ടിലിന്മേലുള്ള ഒട്ടിച്ചു വെച്ച പട്ടവും മുറിച്ചു വെച്ച കടലാസ്സും ഇങ്ങെടുത്തു വാ . ഇപ്പൊ തീർത്തു തരാം.

(കുട്ടൻ അകത്തേക്ക് ഓടുന്നു. അകത്തു നിന്നും ഭാരതിയമ്മ പുറത്തേക്കു വരുന്നു - രണ്ടുപേരും ഒരു കൂട്ടി മുട്ടലിൽ കലാശിച്ച പോലെ ) കുട്ടൻ അകത്തെത്തി //

ഭാരതിയമ്മ : ഓ ! ഇനി കണ്ണു കാണില്ല .

(കുട്ടൻ സാധനവുമായി പുറത്ത് )

ശങ്കരൻ നായർ : എനി വാലു കൂടി ഒട്ടിച്ചാൽ കുട്ടന്റേയും മോളുടേയും പട്ടം റെഡി !

(പട്ടത്തിന്റെ വാലും പാർശ്വ ചിറകുകളും ശങ്കരൻ നായർ ഒട്ടിക്കുന്നു - കുട്ടികൾ നോക്കി രസിക്കുന്നു. രേവതിമോൾ കമിഴ്ന്നു കിടന്ന് കൈമുട്ട് തറയിൽ ഊന്നി ഇരു കൈ വെള്ള കൊണ്ടും മുഖം താങ്ങിപ്പിടിച്ച രൂപത്തിൽ -

ദ്രുതമായ താള വാദ്യം—രാഗം ഹിന്ദോളം അനുയോജ്യം—(സിത്താർ+ തബല) — കുട്ടികൾ പട്ടമെടുത്ത് തിരിച്ചും മറിച്ചും നോക്കുന്നു- സന്തോഷം ഇരച്ചു കയറുന്നു - ഉപകരണ വാദ്യം

ശങ്കരൻ നായർ : പട്ടം റെഡിയായില്ലെ . എനി പറപ്പിച്ചൊ

ഷിജു : പട്ടത്തിന്റെ നൂലോ ?

(ഉപകരണ സംഗീതം മങ്ങിമങ്ങിപ്പോകുന്നു)

ശങ്കരൻ നായർ : (ചിരിക്കുന്നു) അതു ശരി. അപ്പോൾ കുട്ടന് വിവരോണ്ട്. ങാ, നീ അകത്തു ചെന്ന് അമ്മാമ്മയോട് ആ റീല് നൂല് വാങ്ങി കൊണ്ടു വാ .

(കുട്ടൻ ധൃതിയിൽ അകത്തേക്ക് - ഉടനെ റീലു നൂലുമായി പുറത്തേക്കും - നൂൽ ശങ്കരൻ നായർക്ക് കൊടുത്തു)

ശങ്കരൻ നായർ : (പട്ടത്തിന്റെ അടിഭാഗം ബാലൻസ് ചെയ്തു നോക്കി നൂൽ സ്ഥാനത്തു കെട്ടുന്നു. - കുട്ടികൾ കൗതുകത്തോടെ നോക്കുന്നു - ഒന്നെടുത്ത് ...)
ഇതാ, ഇതെന്റെ മോൾക്ക്, ഇത് കുട്ടന്.
ആരുടെ പട്ടമാണ് കൂടുതൽ ഉയരത്തിൽ പറക്കുമെന്നു നോക്കാലൊ. ദാ, (മുറ്റത്തേക്കിറങ്ങി, ഒപ്പം കുട്ടികളും) ഇങ്ങനെ (പട്ടം പറപ്പിക്കുന്ന മാതിരി കാണിച്ചു കൊടുക്കുന്നു)-ഓടിയോടി
കാറ്റു നന്നായി വീശുമ്പൊ
നൂല് ഇളക്കിക്കൊടുക്കണം

കുട്ടനും രേവതിമോളും പട്ടം പറപ്പിക്കുന്നു.-ശങ്കരൻ നായർ അതു കണ്ടു രസിക്കുന്നു- ശങ്കരൻ നായരുടെ മുഖത്ത് ഭാവ മാറ്റം-പട്ടം പൊങ്ങിപ്പൊങ്ങി, അതു കുട്ടികളേയും കൊണ്ടു് ഉയരങ്ങളും ദൂരങ്ങളും പിന്നിടുകയാണ് - ശങ്കരൻ നായറിൽ ഭീതിയും വിഭ്രാന്തിയും - ഭാവത്തിന് കൂടുതൽ പ്രസക്തി -

അയ്യോ ! എന്റെ കുഞ്ഞുങ്ങൾ , അയ്യോ !
കുട്ടൻ മോനേ.... രേവതി മോളേ.... പട്ടത്തിന്റെ
ചരടു വിട്ടേക്കൂ.... പട്ടം പോയ്ക്കോട്ടെ...
മോളേ.... ചരടിൽ നിന്ന് പിടി വിട്ടേക്കൂ....
പട്ടം പോയ്ക്കോട്ടെ.... അയ്യോ !
എന്റെ കുഞ്ഞുങ്ങൾ ! മോ.. ളേ..... //

പട്ടം കുഞ്ഞുങ്ങളേയും കൊണ്ട് പൊങ്ങിപ്പൊങ്ങി മറയുന്ന പ്രതീതി-കുഞ്ഞുങ്ങൾക്ക് ചിറകുമുളച്ച പോലെ ശരീരത്തിൽ നിന്ന് വളരെ ലോലമായ വസ്ത്രം എതിർ ദിശയിലേക്കു പാറുന്നതു പോലെ സംഭ്രാന്തി കലർന്ന ഉൾക്കൊണ്ട അലൗകികമായ സംഗീതം...
ഭാരതിയമ്മ അകത്തു നിന്നും ചാടി വരുന്നു - ശങ്കരൻ നായർ ചാരുകസേരയിൽ —
(ഭാരതിയമ്മയുടെ പ്രായം മേക്കപ്പിൽ ശ്രദ്ധിക്കണം- ശങ്കരൻ നായരുടെയും - തുടക്കത്തിൽ കണ്ട രൂപവും ഭാവവും വേഷവും തന്നെ
ശങ്കരൻ നായർ – കസേരയിൽ – എന്തൊ സ്വപ്നം കണ്ടു ഒച്ചവെച്ചുവെന്നോ അതു മറ്റുള്ളവർ കണ്ടുവോ എന്ന തോന്നലാൽ ഉണ്ടാകുന്ന വികാരവും ഭാവവും - മന:പ്രയാസം...

ഭാരതിയമ്മ : (ശങ്കരൻ നായരെ ശ്രദ്ധിച്ച്)
ഞാൻ പേടിച്ചു പോയല്ലോ. നിങ്ങളെന്താ ഈ
പച്ചപ്പകലിൽ സ്വപ്നം കാണുകയാണോ ?

ശങ്കരൻ നായർ : (അപ്പോഴുള്ള പ്രകൃതം പെട്ടെന്നു മാറ്റി)
ഞാൻ എന്തൊക്കെയോ ഓർത്തു പോയതാ.
ങാ- നീ കൊറച്ച് വെള്ളമിങ്ങെടുക്ക് -
നന്നായൊന്നു മുഖം കഴുകട്ടെ.

ഭാരതിയമ്മ അകത്തേക്കു പോകുന്നു - നിമിഷങ്ങൾക്കകം വെള്ളവുമായി പുറത്തേക്കും - കൈയിൽ ഒരു പ്ലാസ്റ്റിക്ക് സഞ്ചിയുമുണ്ട് - വെള്ളം ശങ്കരൻ നായർക്ക് കൊടുക്കുന്നു - വെള്ളം വാങ്ങുന്നതോടെ ശങ്കരൻ നായർ ഭാരതിയമ്മയെ ശ്രദ്ധിച്ച് -

ശങ്കരൻ നായർ : നീ എങ്ങോട്ടാ സഞ്ചിയുമായി ?

ഭാരതിയമ്മ : എവിടുന്നെങ്കിലും കൊറച്ച് പൂ കിട്ട്വോന്ന്
നോക്കട്ടെ. ഒരു ചെറിയ
പൂക്കളമെങ്കിലുമുണ്ടാക്കണ്ടെ ?

ശങ്കരൻ നായർ : നീ എന്തിനാ ഭാരതീ പൂക്കളോണ്ടാക്കാൻ

ഇത്ര തത്രപ്പാട് കാണിക്കുന്നത് ?
രാമൻ പണിക്കരുടെ ഒരു കുടുംബക്കാരൻ
മരിച്ചതിനാൽ ഇക്കൊല്ലം ഓണത്തെയ്യം
ഇല്ലെന്നാ പറേന്നത്. പകരക്കാരനും വാലായ്മ
യാണു പോലും .

ഭാരതിയമ്മ : (നായരെ സാകൂതം നോക്കി)
ഓണത്തെയ്യത്തിന് ചവിട്ടിയാടാനല്ലല്ലോ
ഞാനിത്രയും പാടു പെടുന്നത്. നമ്മുടെ
കുഞ്ഞുങ്ങൾ മുത്തശ്ശനും മുത്തശ്ശിയുമൊത്ത്
ഓണമുണ്ണാൻ വരുന്നതല്ലെ ?
വന്നാൽ നമുക്ക് അവർക്കു വേണ്ടി ഒരു
പൂക്കളമുണ്ടാക്കണ്ടേ? (ഓർമ്മ) രേവതി മോളെ
നാലു വയസ്സുള്ളപ്പൊ കണ്ടതല്ലെ ?
എന്റെ മക്കളെ കാണാൻ കൊതിയാവുന്നു

അകത്തു നിന്ന് ക്ലോക്ക് രണ്ടടിക്കുന്ന ശബ്ദം-ക്ലോക്കിന്റെ അടി ശബ്ദത്തിന് മുമ്പത്തെ ഒച്ച ഇവിടെ പ്രസക്തമാണ്

ശങ്കരൻ നായർ : (ഭാരതിയമ്മയെ കളിയാക്കുന്നതു പോലെ )
ഓ...! നീ ആദ്യമൊക്കെ എന്നെ കളിയാക്കി .
ഇപ്പോൾ കൂടുതൽ തിടുക്കം (ബദ്ധപ്പാട്-)
നിനക്കാണല്ലോ

ഭാരതിയമ്മ : ധൃതി ഉണ്ടാവില്ലെ ?
ഉത്രാടത്തിന്ന് തീർച്ചയായും എത്തുമെന്ന്
പറഞ്ഞവർ — ഇന്നലെ ഉത്രാടവും കഴിഞ്ഞു,
ഇന്ന് തിരുവോണം നാൾ ഇത്രയുമായില്ലെ ?
അടുക്കളയിൽ എല്ലാം മണിക്കൂറുകൾ മുമ്പെ
ഒരുങ്ങിയതല്ലെ ? രാധാകൃഷ്ണന് ഇഷ്ടപ്പെട്ട
അടപ്രഥമൻ പ്രത്യേകം ഉണ്ടാക്കീട്ടുണ്ട് .
കുറുക്കു പുളിശ്ശേരി എന്റെ കുട്ടൻ മോന് ജീവനാ

ശങ്കരൻ നായർ : (മനോവിഷമം ഇരട്ടിക്കുന്നു)
മണി രണ്ടു കഴിഞ്ഞില്ലെ //

ഈ സംഭാഷണം പറയുമ്പോൾത്തന്നെ കുറച്ചു ദൂരക്കാഴ്ചയിൽ ഒരു കാർ വരുന്നു. വീടിന്റെ പരിസരത്ത് നിർത്തുന്നു. ശങ്കരൻ നായർ ആർത്തിയോടെ ആ രംഗം കാണുന്നു - ഒരു ഹോൺ ശബ്ദം . ശങ്കരൻ നായർ ഒന്നു കൂടി ശ്രദ്ധിച്ചു - ഭാരതിയെ വിളിക്കുന്നു - മുൻ വാതി ലിൽ കൂടി ഒരാൾ (രാധാകൃഷ്ണൻ) ഇറങ്ങുന്നു. ഒരു സ്യൂട്ട്കെയ്സ് കാറിൽ നിന്നും എത്തിയെടുക്കുന്നു. ഡോർ അടക്കുന്നു -ഭാരതിയെ വീണ്ടും വിളിക്കുമ്പോൾത്തന്നെ ഭാരതിയും ശങ്കരൻ നായരുടെ അടുത്തെത്തിക്കഴിഞ്ഞു അവർ വന്നു !

ഇതിനിടയിൽ പിൻവാതിലിൽ കൂടി സരസ്വതിയും ഇറങ്ങി ക്കഴിഞ്ഞു- കൈയിൽ രണ്ടു സഞ്ചികളും (തുണിക്കടയുടെ പരസ്യ മുള്ള സഞ്ചി -രണ്ടു സഞ്ചിയും വെള്ളയാണ്- ഭാരതിയമ്മ കോലായിയുടെ അറ്റത്തു നിന്നും ഉത്സാഹത്തോടെമുറ്റത്തിറങ്ങുമ്പോൾ എവിടെയോ മുട്ടി വീഴാൻ തുന ിഞ്ഞ പോലെ രാധാകൃഷ്ണൻ ഡ്രൈവർക്ക് കാശു കൊടുത്തു-ശങ്കരൻ നായരുടേയും ഭാരതിയമ്മയുടെയും നാലു കണ്ണുകൾ ആർത്തിയോടെ ആരെയോ തിരക്കുകയാണ്—രണ്ടു പേർക്കും നഷ്ടബോധവും മന: പ്രയാസവും -രാധാകൃഷ്ണനും സരസ്വതിയും വീട്ടിലേക്കു ന ടന്നടുക്കുകയാണ്-ഇതിനിടയിൽ കാർ സ്റ്റാർട്ടു ചെയ്ത് നീങ്ങി- സരസ ്വതിയുടെയും രാധാകൃഷ്ണന്റേയും വേഷം മു.ഷിഞ്ഞതാണ്. യാത്ര കഴിഞ്ഞു വരുന്ന പരുവം തന്നെ - ഷർട്ടിന്റെ പിൻ ഭാഗം ചുളിവുകൾ - മുടിയുടെ ഘടന സരസ്വതിയുടെ മുടി പാറിപ്പറന്നു കിടക്കുന്നു — ശങ്കരൻ നായർ

ഭാരതിയമ്മ : (രണ്ടു പേരേയും ചോദ്യ രൂപേണ നോക്കുന്നു ആ മുഖങ്ങളിൽ ദൈന്യത മുറ്റിനിൽക്കുന്നു ) അപ്പോൾ കുട്ടികൾ ? Pause //

സരസ്വതി : അവരെ കൂട്ടിയില്ല അച്ഛാ. നാളെത്തന്നെ പോകേണ്ടതല്ലെ . (ഇതു പറഞ്ഞും കൊണ്ട് കോലായിലേക്കു കയറി - രാധാകൃഷ്ണൻ ഇരുത്തിയുടെ ഇടതു ഭാഗം ചേർന്ന് ഇരുന്ന് ഷൂസിന്റെ ചരട് അഴിച്ചു മാറ്റുന്നു - പോരെങ്കിൽ ഓണ സമയമായതു കൊണ്ട് വാഹനങ്ങളിലൊക്കെ നല്ല തിരക്കും .അവരെ രണ്ടാളേയും രാധേട്ടന്റെ അടുത്ത ഒരു സുഹൃത്തിന്റെ വീട്ടിലാക്കി

രാധാകൃഷ്ണൻ ഷൂസ് തട്ടിക്കുടഞ്ഞു തറയിൽ ഇടുന്നു. ഇതിനിടയിൽ ഭാരതിയമ്മ അകത്തു ചെന്ന് ഇവർക്ക് കുടിക്കാൻ വെള്ളം (സർബ്ബത്ത്) കൊണ്ടുക്കൊടുക്കുന്നു - കൂടെ കല്യാണിയും. രാധാകൃഷ്ണനും സരസ്വ തിയും വെള്ളം കുടിക്കുന്നു. രണ്ടു ഗ്ലാസ്സും ഭാരതിയമ്മ വാങ്ങി ഒരിടത്ത് വെക്കുന്നു - ഈ സമയം ശങ്കരൻ നായർ വളരെ പരവശനാ യപോലെതന്റെ ചാരു കസേരയിൽ ആശ്വാസം കൊള്ളുന്നു,.
(വിഷമത്തിൽ കല്യാണിയും പങ്കാളി)

ഭാരതിയമ്മ : ഏതായാലും വളരെ കടന്ന കൈയായിപ്പോയി , സരസ്വതീ. (തൊണ്ടയിടറുന്നു)

രാധാകൃഷ്ണൻ : ഞങ്ങൾ ഇപ്പോൾത്തന്നെ ഇവിടെയെത്താൻ അനുഭവിച്ച വിഷമം അറിഞ്ഞാൽ അച്ഛൻ ഞങ്ങളെ കുറ്റപ്പെടുത്തില്ല. ഇന്നലെത്തന്നെ എത്താൻ എന്തു

മാത്രം ബദ്ധിമുട്ടിയെന്നോ —

സരസ്വതി തുണികൾ ഉൾക്കൊണ്ട സഞ്ചി അച്ഛനു കൊടുക്കുന്നു - ശങ്കരൻ നായർ വളരെ ദൈന്യതയോടെ സരസ്വതിയേയും സരസ്വതിയുടെ കൈയിലെ സഞ്ചിയും നോക്കി - പൊതി വാങ്ങി യാന്ത്രികമായി ഇരുത്തിയിൽ വെക്കുന്നു - മറ്റെ പൊതി ഭാരതിയമ്മയ്ക്കും കൊടുക്കുന്നു -

ഭാരതിയമ്മ : (വളരെ തകർന്ന്)
ഇതല്ലല്ലൊ മക്കളെ ഞങ്ങളാശിച്ചത്.

(വളരെ പ്രയാസപ്പെട്ടും പൊതി വാങ്ങുന്നു - തുറന്നു നോക്കുന്നില്ല കല്യാണി അകത്തേക്കു പോകുന്നു - അപ്പോഴത്തെ അവസ്ഥ കൃത്രിമമാക്കി മാറ്റി )

രാധാകൃഷ്ണാ, ഇനി താമസിക്കേണ്ട,
വേഗം കുളിക്കാൻ നോക്ക് (അടുക്കളയിലെ
കല്യാണിയെ ഉദ്ദേശിച്ച്)
പപ്പടം കാച്ചിക്കോളൂ കല്യാണീ ...
എല്ലാവർക്കും ഒന്നിച്ചു തന്നെ ആയ്ക്കോട്ടെ.

സരസ്വതി : ചേട്ടന് ഒരു മണിക്കു മുമ്പെ ആഹാരെ കഴിച്ച ശീലമല്ലെ. ഇവിടെ എത്താൻ വൈകുമെന്ന് മനസ്സിലാക്കിയപ്പൊ ഞങ്ങൾ ഹോട്ടലിൽ നിന്ന് ആഹാരം കഴിച്ചു.

ശങ്കരൻ നായർ : (ഇത് കേൾക്കാൻ പോലും ശക്തിയില്ലാത്ത വണ്ണം തളർന്നു)
അപ്പോൾ ഇന്നത്തെ ഓണം ?!

രാധാകൃഷ്ണൻ : ഓണം ഇനിയും വരുമല്ലോ അച്ഛാ
(അനായാസം) അല്ലെങ്കിൽത്തന്നെ
ഈ ഓണത്തിലും ഓണസ്സദ്യയിലും
എന്തിരിക്കുന്നു ! (രാധാകൃഷ്ണൻ
അലക്ഷ്യമായി ടവ്വൽ കൊണ്ടു വീശുന്നു -
സരസ്വതി വരാന്തയിൽ - തറയിലെ- ഷൂസെടുത്ത്
ചുമരോരം ഒരു മൂലയിൽ വെക്കുന്നു.

ഭാരതിയമ്മ : രണ്ടു മൂന്നു ദെവസായി എത്ര
മന:പ്രയാസത്തോടെയാണ് ഞങ്ങൾ കഴിച്ചു
കൂട്ടിയതെന്ന് നിങ്ങൾക്കറിയില്ലല്ലൊ

സരസ്വതി : ഞങ്ങൾക്കറിയാത്തതു കൊണ്ടല്ലമ്മെ.

രാധാകൃഷ്ണൻ : അതുമിതും പറഞ്ഞ് നീ സമയം കളയാതെ.
എനിക്ക് അത്യാവശ്യമായി ഒന്നു രണ്ടാളെ
കാണാനുണ്ട്. ഇത്ര തിടുക്കത്തിൽ വന്നതിന്റെ
ഉദ്ദേശവും നിനക്കറിയില്ലെ ?

സരസ്വതി : അമ്മെ, പ്രമാണമൊക്കെ ഞങ്ങൾ
തയ്യാറാക്കീട്ടുണ്ട്. മാത്രമല്ല, ഇനി
എന്തായാലും ഇതിന്റെ അവകാശി
ഞാനും മക്കളും തന്നെയല്ലെ .

(ശങ്കരൻ നായർ കണ്ണടയെടുത്ത് ഒരു കൈകൊണ്ട് നെറ്റി താങ്ങി കുനിഞ്ഞിരിക്കുന്നു.

വിജയേട്ടൻ ഒന്നും വേണ്ടെന്നു പറഞ്ഞതുമല്ലെ .
ഏടത്തിയമ്മയ്ക്കും ഇതൊരു
പ്രശ്നമേയല്ല.അവരുടെസ്വത്തിന്റെ ഒരു
ചില്ലിയുണ്ടോ ഈ വീടും പറമ്പും ?
വിജയേട്ടന്റെ സമ്മത പത്രവും ചേട്ടത്തിയുടെ
പൂർണ്ണ സമ്മതത്തോടെ ഞങ്ങൾ
ഡോക്യുമെന്റാക്കീട്ടുമുണ്ട് ....

ശങ്കരൻ നായർ : (ഒരു പുതിയ അറിവു കിട്ടിയ പോലെ)
അപ്പോൾ അത്രടെ വരെ എത്തിയൊ ?

സരസ്വതി : ഈ കാര്യത്തെക്കുറിച്ച് മുമ്പെ നമ്മൾ
സംസാരിച്ചു വെച്ചതല്ലെ അച്ഛാ..

രാധാകൃഷ്ണൻ : അച്ഛന്റെയും അമ്മയുടെയും കാര്യത്തിൽ
സരസ്വതി പ്രത്യേകം താല്പര്യമെടുത്തിട്ടുണ്ട് .
നിങ്ങൾക്ക് അവിടെ ഒന്നിനും ഒരു കുറവും
ഉണ്ടാവില്ല. കൂടക്കൂടെ കാണാനും
സൗകര്യമുണ്ടാവും. അച്ഛനേയും അമ്മയേയും
പോലുള്ള പത്തിരുപതാളുകൾ സന്തോഷിച്ചു
കഴിയുന്ന സ്ഥലമാ. നല്ല ആഹാരം, രോഗം
വന്നാൽ ശുശ്രൂഷിക്കാൻ നഴ്സുമാർ,
ഉടുതുണികൾ അതാതു സമയം
കഴുകിത്തരാൻ ജോലിക്കാർ...
ഒരു പ്രയാസവും തോന്നാതെ സന്തോഷിച്ചു
കഴിയാനുള്ള സൗകര്യം.

(ശങ്കരൻ നായരു ഭവാനിയമ്മയും മുഖാമുഖം നോക്കുന്നു. രാധാ കൃഷ്ണന്റെ വിശദീകരണത്തിൽ നിന്നും ശങ്കരൻ നായർ ഏതാണ്ടൊക്കെ വായിച്ചെടുത്തു — (മൗനം)

സരസ്വതി : ഈ വീടും പറമ്പും വാങ്ങുവാൻ ആളെയും
മാസങ്ങൾക്കു മുമ്പെ കണ്ടു വെച്ചിട്ടുണ്ട്.
അഡ്വാൻസും വാങ്ങി... അച്ഛനും അമ്മയും
ഒരിക്കലും എതിരു പറയില്ല
എന്ന പൂർണ്ണ വിശ്വാസത്തോടെയാണ്
ഇതൊക്കെ ചെയ്തതും വീടും പ്രമാണങ്ങളും
കൈമാറി നാളെ രാത്രിത്തന്നെ നമുക്ക്
ബോംബെക്ക് മടങ്ങണം

(ശങ്കരൻ നായരു ഭാരതിയമ്മയും മാനസിക സംഘർഷത്തിൽ...
രണ്ടു പേരുടേയും നോട്ടം നിസ്സഹായാവസ്ഥയിൽ...)

സരസ്വതി : അമ്മയ്ക്കും അച്ഛനും ഒരു വിഷമവും
ഉണ്ടാവില്ലെന്ന് ഞങ്ങൾ പറഞ്ഞില്ലെ?
അമ്മയുടെ മകളെ അമ്മയ്ക്ക് വിശ്വാസമില്ലേ
(അമ്മയുടെ കൈ ചേർത്തു പിടിച്ചു)

ഭാരതിയമ്മ സരസ്വതിയെ നിർനിമേഷയായി നോക്കുന്നു -
എന്നാലും എന്റെ മോളെ -

ഈ രംഗം ശങ്കരൻനായരെ കൂടുതൽ അസ്വസ്ഥനാക്കി. കസേരയിൽ നിന്നും എഴുന്നേൽക്കാൻ കുറച്ചു പാടുപെടുന്നു (ദർബാർ രാഗത്തിലുള്ള Male Humming വിളംബ കാലം - അല്ലെങ്കിൽ വീണയിലെ മന്ദ്രസ്ഥായിയിലെ സംഗീതം ഉചിതമായ രീതിയിൽ ) മെല്ലെ രാധാകൃഷ്ണന്റെ അടുത്തേക്കു നീങ്ങി-അരഭിത്തിയിൽ മുമ്പെ വെച്ച രണ്ടു ഒഴിഞ്ഞ ഗ്ലാസ്സിൽ ശ്രദ്ധ (സർബ്ബത്ത് കഴിച്ചുവെച്ച ഒഴിഞ്ഞ രണ്ടു ഗ്ലാസ് ടംബ്ലർ –camera close-up കൊണ്ടുശ്രദ്ധേയമാക്കണം) ക്യാമറയും അവിടെത്തന്നെ കേന്ദ്രീകരിക്കുന്നു // തിരിഞ്ഞു നിന്ന് സരസ്വതിയെ നോക്കി... ഒന്നും പറയാൻ പെട്ടെന്നു കഴിയാത്ത പോലെ... എന്തോ പറയാൻ പാടുപെടുന്നു. ശങ്കരൻ അനന്തതയിലേക്ക് നോക്കുന്നു - സംഗീതത്തിന്റെ ശബ്ദ തീവ്രത കൂടുന്നു - പൊടുന്നനെ നിലയ്ക്കുന്നു -

ശങ്കരൻ നായർ : മാവേലിത്തമ്പുരാന് വർഷത്തിൽ ഒരിക്കലെങ്കിലും
തന്റെ നാട്ടില് വന്നു പ്രജകളെ കണ്ണു നിറച്ചും
കണ്ട് മടങ്ങാനുള്ള അവസരമുണ്ട്....
ഞങ്ങൾക്ക് —
(വാക്കു പറയാൻ വളരെ വിഷമിക്കുന്നു )
എനിക്ക് — ജനിച്ച മണ്ണും ഈ ആകാശവും എനിക്ക്
അന്യമാകുന്നു — എന്റെ തോടും പുഴയും
പൂത്തുമ്പികളും എനിക്ക് നഷ്ടപ്പെടുന്നു....
എന്റെ മണ്ണും എന്റെ നീലാകാശവും എനിക്ക്
അന്യമാകുന്നു.... ഈ ഓർമ്മകൾ പോലും
എനിക്ക് അന്യമാകുന്നോ? // Fade - out //

ക്യാമറ നീലാകാശപ്പരപ്പിനെ വിസ്തൃതമാക്കുന്നു-ചരടില്ലാത്ത രണ്ടു പട്ടം ലക്ഷ്യമില്ലാതെ പറക്കുന്നു-പട്ടത്തിന്റെ വാൽ ഭാഗം കീറിയതും ചിതറിയതുമാണ് — രണ്ടു പട്ടവും out of focusൽ പെട്ട പോലെ— ക്രമേണ രണ്ടും കേന്ദ്രീകരിച്ച് ഒരു ബിന്ദുവാകുന്നു - (ആകാശപ്പരപ്പിൽ ഉണക്കം ബാധിച്ച മരങ്ങൾ സമീപ ദൃശ്യത്തിൽ ആകാം)

(സംഗീതം ഒഴുകി—നിലച്ചു)



*കെ കെ മാസ്റ്റർ ഏതാനും ചെറുകഥകളും 'ഒറ്റയാൻ' എന്ന നോവലും എഴുതിയതായി അറിവുണ്ട്. ലഭ്യമായത് 'മൗനനൊമ്പരങ്ങൾ' എന്ന കഥ മാത്രം.*

# മൗനനൊമ്പരങ്ങൾ

ഉണർവിന്റെ ഊത്തു കുഴലുമായി തേൻമാവിന്നുച്ചിയിൽ നിന്ന് അന്നും പൂങ്കുയിൽ ഗാനാലാപം തുടർന്നു. അങ്ങകലെയുള്ള കയ്യാല കൈതക്കാട്ടിന്നോരം ചേർന്നായിരിക്കണം ചോരക്കണ്ണൻ ചകോര പ്പക്ഷിയുടെ മൃദംഗവായനയുമായപ്പോൾ ഒരു സംഗീത സദിരിൽ ഇഴുകി ച്ചേർന്ന പോലെ തോന്നി.

വീട്ടുവഴിയിൽ നിന്നും താഴോട്ടിറങ്ങുന്ന തട്ടിന്നരികെ ആ വഴി യോരം ചേർന്നുപോകുന്നവരുടെയൊക്കെ സ്ഥിര പരിചയക്കാരനായ ചക്കരക്കാഞ്ഞിരമരത്തെ ഒരു താങ്ങായ് തലോടിയപ്പോൾ അരവിന്ദന്റെ മനസ്സ് ലക്ഷ്യമില്ലാതെ ചിറകുവിരിച്ചു സഞ്ചരിക്കാൻ തുടങ്ങി. ചെമ്മൺ നിരത്ത് വിളറി വെളുത്ത താറിട്ട റോഡുമായി സന്ധിക്കുന്നേടം സർക്കാർ ആശുപത്രിയിൽ നിന്നും ഒളിച്ചോടി വരുന്ന ഔഷധഗന്ധവും പിറകെ കൂട്ടുകാരനായി വന്ന ഫിനോയിലിന്റെ നേരിയ മണവുമായി എന്തോ രഹസ്യം പറയാനെന്നോണം തന്റെ കാതോടടുത്തപ്പോൾ പള്ള നിറ യെ കരിങ്കൽചില്ലികൾ വാരിവിഴുങ്ങിയ, ആരോടോ എന്നറിയില്ല പ്ര തികാരത്തിന്നിറങ്ങിപ്പുറപ്പെട്ടപോലെ ഒരു ലോറി കാറ്റിനേയും ഒപ്പം തന്റെ മനസ്സിനേയും ഞെട്ടിപ്പിച്ചു കൊണ്ടു കുതിച്ചുപാഞ്ഞതിന്റെ പ്രത്യാഘാത മെന്ന നിലയിൽ മനസ്സിന്റെ തടങ്കൽ പാളയത്തിൽ മയങ്ങിയുറങ്ങിയ ഒരുപിടി ഓർമ്മകൾ തട്ടിപ്പിടഞ്ഞെഴുന്നേറ്റ് കണ്ണുതിരുമ്മാൻ തുടങ്ങവെ ഒരു കൂട്ടുകാരനെ കിട്ടിയ സന്തോഷത്തോടെ അരവിന്ദൻ മറ്റേതോ മേഖല യിലേക്കുള്ള ഒരു തീർത്ഥയാത്ര പോലെ തന്റെ പ്രയാണം തുടർന്നു.

പണ്ടെങ്ങോ പഴങ്കഥയിൽ മാത്രം പറഞ്ഞു കേട്ടിട്ടുള്ള 'ഗജേന്ദ്രമോക്ഷം' നടന്ന താമരക്കുളത്തിന്നരികിൽ കൊച്ചു കരുമാടി ക്കുട്ടൻമാർ മുതൽ അടുത്ത പ്രദേശത്തിൽ നിന്നുംവന്ന രാമൻ പണിക്കർ വരെയുള്ളവർ, നഷ്ടപ്പെട്ടു പോയതെന്തോ തിരിച്ചെടുക്കാനെന്നോണം ചൂണ്ടക്കയർ വെള്ളത്തിലാഴ്ത്തി തപസ്സു ചെയ്യുമ്പോൾ രണ്ടു മൂന്നു ദിവസമായി സ്കൂളിന്റെ മുഖം കാണാൻ പോലും മടി കാണിച്ച വിജ യൻ ഒട്ടകപ്പക്ഷിയെപ്പോലെ മുഖം രാമൻ പണിക്കറുടെ മറവിൽ പിടിച്ച് തുള്ളൽപനി പിടിച്ച രോഗിയെപ്പോലെ കൂനിപ്പിടിച്ചിരിക്കുന്നതു കണ്ടപ്പോൾ ഉറന്നുവന്ന ചിരി ഉള്ളിലൊതുക്കാൻ അരവിന്ദൻ ഏറെ പ ണിപ്പെട്ടു.

വിജയന്റെ ക്ലാസധ്യാപകനായ അരവിന്ദനെ പലവട്ടം കള്ളം പ റഞ്ഞു പറ്റിച്ച സമർഥനായ മടിയനായിരുന്നു വയസ്സിനൊത്ത പ്രായം കാണിക്കാത്ത കൊച്ചു വിജയൻ. കുളക്കോഴിക്കുഞ്ഞിനെപ്പോലെ തല വെട്ടിച്ചു കൊണ്ടുള്ള വിജയന്റെ നടത്തം ഒരു പ്രത്യേകതയാ ണ്. 'മാഷ്' എന്ന രണ്ടക്ഷരം വ്യക്തമായി പറയിക്കാൻ അരവിന്ദനും

വിജയനും തമ്മിൽ നടന്ന ഒരു യുദ്ധം, അതും കുളിർമയുള്ള ഒരു മത്സ രം അരവിന്ദൻ അറിയാതെ ഓർത്തുപോയി. വിജയന്റെ ഒളിഞ്ഞും പ തുങ്ങിയുമുള്ള നോട്ടം നടന്നു നടന്നകലുന്ന അരവിന്ദനിലാണെങ്കിലും പെട്ടെന്ന് അരവിന്ദൻ തിരിഞ്ഞു നോക്കിയതും വിജയന്റെ നോട്ടവുമായി കൂട്ടിയടിച്ചതും വിജയൻ തീരെ പ്രതീക്ഷിക്കാത്തതായിരുന്നു.

അരക്കെട്ടുമായുള്ള ആത്മബന്ധം ഉപേക്ഷിക്കാൻ വ്യഗ്രത കാട്ടുന്ന പിന്നിയ നിക്കറും പോർട്ടബിൾ ട്രാൻസിസ്റ്റർ റേഡിയോ തൂക്കിപ്പിടിച്ച പോലെ പകുതി പൊട്ടിയ സ്ലേറ്റിന്റെ ചട്ടയിൽ തൂക്കിപ്പിടിച്ച് വിജയൻ സ്കൂളിലേക്കു വരുന്ന ആ ചിത്രം അരവിന്ദന്റെ മനോ മുകുരത്തിൽ അര നിമിഷം തെളിഞ്ഞുനിന്നു. ചന്ദ്രനും രാജനും അശോ കനും അഷ്റഫും ബിജുവും റസാക്കുമൊക്കെ തീവണ്ടി കളിച്ച ആ രംഗം ഓർക്കുന്തോറും അരവിന്ദന്റെ മനസ്സിൽ കൊഴിഞ്ഞു പോയ കാലത്തിന്റെ മറശ്ശീലകൾ മാറി മാറി മറയുകയായിരുന്നു. വലത്തെകാലിന്ന് സ്വാധീന മില്ലാത്ത ചന്ദ്രനാണ് എഞ്ചിൻ. “കിശി-കിശി-, കിശി കിശി- കിശി കിശി, കിശി-കിശി” എന്ന് എഞ്ചിൻ സ്റ്റാർട്ടു കൊടുക്കുന്ന ചന്ദ്രന്റെ ചിത്രം! ഇടതു കൈ കുടുക്കില്ലാത്ത നിക്കറിലാണ്. മുന്നിലുള്ള കുട്ടിയുടെ അരക്കെട്ടിൽ പിടിച്ച് ഒന്നിന്നു പിറകെ ഒന്നായി ‘കൂകൂ’ വിളിയോടെ വണ്ടി നീങ്ങുന്നതിന്നിടയിൽ കുടുക്കില്ലാത്ത വിജയന്റെ നിക്കർ സ്ഥിരം നിയമനം കിട്ടാതായ ഉദ്യോഗാർത്ഥിയെപ്പോലെ ഊർന്നു വീണതും മറ്റു കുട്ടികളുടെ കൂട്ടച്ചിരിയും അതു കണ്ടപ്പോഴുള്ള വിജയന്റെ നിസ്സംഗമായ ജാള്യത നിറഞ്ഞ മുഖവും ഓരോരോ രംഗങ്ങളായി ഓർമകളുടെ അഭ്രപാളിയിൽ തിരനോട്ടം നടത്തുന്നതായി അരവിന്ദനു തോന്നി. വിജയനും ചന്ദ്രനും റസാക്കും മറ്റും ഒരുക്കിയ വണ്ടിയിൽ അരവിന്ദനും ഒരു യാത്രക്കാരനായി സഞ്ചരിക്കവേ, ആരോ വിളിച്ചു പറയുന്നു “മാഷേ ദാ വണ്ടി വരുന്നുണ്ട്.”

അരവിന്ദന് പരിസരബോധം തിരിച്ചു കിട്ടിയ പോലെ തോന്നി. ഒരു കമ്പി ശിപായിയുടെ ഭാവത്തോടെ പാഞ്ഞുവന്ന എക്സ്പ്രസ് വണ്ടി യുടെ കനത്ത ഉരുക്കു ചക്രങ്ങൾ റെയിൽ പാളത്തെ ഞെരിച്ചു പാകുന്നതും നോക്കി നിമിഷനേരം നിന്ന അരവിന്ദൻ റെയിൽ കടന്നപ്പോൾ ഒരു പ്ര ത്യേക ചിരിയുമായി ഇറുകിയ രണ്ടു കണ്ണുകൾ ഒരു നോക്കുകുത്തിയെ എന്ന പോലെ അരവിന്ദനെത്തന്നെ തുറിച്ചു നോക്കുകയാണ്.

ഇനി അരവിന്ദന്റെ ഭാഷയിൽ അങ്ങോട്ടുള്ള കഥ തുടങ്ങട്ടെ :

ആ നോട്ടത്തിന് എന്തോ അസാധാരണത്വമുണ്ടെങ്കിലും ഒരു പ്ര ത്യേക ചിരി ആ നോട്ടത്തിന്ന് നിറപ്പകിട്ടേകി. എന്നിലേക്ക് തറച്ചിറങ്ങിയ ആ നോട്ടം ചില പുതുമയാർന്ന ചോദ്യങ്ങളിലേക്ക് എടുത്തുചാടി.

“മാശ് ഇ...ഈ ഇശ്കോളിലാ, മറ്റേ ഇശ്കോളിലാ?”

കണ്ഠനാളത്തിന്റെ ചുമരുകളിൽ അങ്ങിങ്ങായി മുട്ടിയുരസി വരുന്ന പ്രത്യേക സ്വഭാവമുള്ള ശബ്ദം.

എനിക്ക് ആദ്യമൊന്നും മനസ്സിലായില്ല. ചോദ്യ കർത്താവ് എനിക്ക് തികച്ചും പരിചിതനുമാണ്-റഫീക്ക് എന്റെ മനസ്സിനെ

പലപ്പോഴും കുടുകുടാ ചിരിപ്പിച്ച റഫീക്ക്! എട്ടൊമ്പതു വയസ്സു മാത്രം പ്രായമായ എന്റെ റഫീക്ക്!

കുറ്റി മുടിയുള്ള റഫീക്ക്. ചിരിക്കുമ്പോൾ രണ്ടു കവിളിലേക്കും ചുണ്ടുകൾ പൂർവാധികം വലിഞ്ഞ്, ഇറുകിയ കണ്ണുകളോടെ തല തെല്ല് ഇടത്തോട്ടു ചെരിച്ച് പലപ്പോഴും ചട്ടിപ്പൊരി പോലെയുള്ള കുശലങ്ങൾ ചോദിക്കാറും പറയാറുമുള്ള റഫീക്ക് .

റഫീക്കിന്റെ സംഭാഷണത്തിന്റെ സ്വാദ് ഒന്നു വേറെത്തന്നെയാണ്. വാക്കു പറയുമ്പോൾ കുറേശ്ശെ വിക്കുള്ള എന്റെ റഫീക്കിന്റെ ഓരോ അക്ഷരവും വല്ലപ്പോഴുമൊക്കെ എരിഞ്ഞു പുകയാറുള്ള എന്റെ മന സ്സിനു ആശ്വാസം പകരാറുണ്ട്.

റഫീക്ക് ഒരു പാവപ്പെട്ട കുട്ടിയാണ്.ഇടയ്ക്ക് കണ്ടില്ലെങ്കിൽ കണ്ടുമുട്ടുന്ന നിമിഷം : "റഫീക്ക് ഇന്നലെ എവിടെയായിരുന്നു?" എന്ന ചോദ്യത്തിന്ന് ഉടനെ ഉത്തരം കിട്ടും : ''കവ്വായീല് നേർച്ചക്കു പോയി. ഉമ്മാ പറഞ്ഞീ ഇന്ന് ഇശ്കോളില് പോണ്ടാന്ന്. മാശെ, നാളീം ഞമ്മള് ഇശ്കോളില് ബരൂല്ല. പിന്നെ.....പിന്നെ... നാളെ സെയ്നിത്താന്റാടെ മങ്ങലത്തിന് പോണം."

ഞാൻ മറുത്തൊന്നും പറഞ്ഞില്ല.

"പിന്നെ റഫീക്കെ - നേർച്ചക്കും മംഗലത്തിനുമൊക്കെ പോയ്ക്കൊ. സ്കൂളിനേം മാഷേം ഇടയ്ക്കൊക്കെ ഓർമ്മിക്കണേ, കേട്ടോ".

ഇതു കേട്ടപാതി കേൾക്കാത്ത പാതി തട്ടിത്തെറിപ്പിച്ച ഒരു റബ്ബർ പന്തുപോലെ എന്റെ റഫീക്ക് തത്തിത്തത്തി പാഞ്ഞു പോകും.

ജീവിതം വഴിമുട്ടി നിൽക്കെ, അക്ഷരം പഠിക്കാൻ അവസരം നഷ്ടപ്പെട്ടു കഴിയുന്ന എത്രയെത്ര റഫീക്കുമാർ !

റഫീക്കിനെ എനിക്കും ഒരു കോമാളിയെപ്പോലെ പെരുമാറുന്ന എന്നെ റഫീക്കിനും വളരെ ഇഷ്ടമായിരുന്നു. അക്ഷരങ്ങളുടെ കാര്യത്തിൽ വളരെ പിന്നോക്കമാണെങ്കിലും അക്കങ്ങളുടെ കാര്യത്തിൽ റഫീക്ക് എന്നെക്കാൾ മുമ്പനും മിടുക്കനുമായിരുന്നു.

റഫീക്ക് എന്നെ വിടുന്ന മട്ടില്ല. അവൻ ആദ്യം ചോദിച്ച ചോദ്യം ആവർത്തിച്ചു:

''മാശ് ഇ.. ഈ ഇശ്കോളിലാ, ആ ഇ.. ഇശ്ക്കോളിലാ.....?"

ചോദ്യം ആദ്യം മനസ്സിലായില്ലെങ്കിലും പിന്നിടു മനസ്സിലായി. എൽ.പി. സെക്ഷനിലൊ അതല്ല യു.പി. സെക്ഷനിലൊ-അതാണ് ഇഷ്ടന്റെ ഉദ്ദേശ്യം.

"ഏതു സ്കൂളിലായാലും ഇടയ്ക്കിടെ ഞാൻ റഫീക്കിന്റെ ക്ലാസിലും വരും, പോരെ?"

ആ മുഖത്ത് ഒരു പ്രത്യേക ചിരി വിളഞ്ഞുനിന്നു. റഫീക്ക് നടന്നു നീങ്ങുന്നതു കണ്ടപ്പോൾ എന്റെ കണ്ണും മനസ്സും അവനെ പിൻ തുടർന്നു.

എട്ടും പൊട്ടുമറിയാത്ത എട്ടൊമ്പതു വയസ്സു മാത്രം പ്രായമുള്ള പാവം കുട്ടി. കുറ്റിത്തലമുടി, കണങ്കാലിന്റെ പാതിയിൽ വിശ്രമം തേടുന്ന

സാമാന്യം പഴയ കാലുറയും (പാന്റ്സ്) നാക്ക് വെളിയിലേക്കിട്ടു ഉറ്റു നോക്കുന്ന അൽസേഷൻ പട്ടിയുടെ മുഖമുള്ള ചിത്രം പതിഞ്ഞ ദുബായി ടീ ഷർട്ടും കൈയിൽ പഴകിയ രണ്ടു മൂന്നു പുസ്തക പ്രേതങ്ങൾ (മിക്കതും അൽപായുസ്സുക്കളാണ്) കഴുത്തിൽ കുരുമുളകുമണികൾ ഒന്നിച്ചു കോർത്തുചേർത്ത പോലെയുള്ള ഒരു ചരട്, വിട്ടുമാറാത്ത ജലദോഷക്കാരന്നു ചേർന്ന മൂക്ക്, സന്ധ്യയ്ക്ക് കോഴിയെ കൂട്ടിലാക്കാൻ പാടു നോക്കി ഈർക്കിലിച്ച കൈവിരലുകൾ വിടർത്തി "ബ്ബ,...ബ്ബ ബ്ബ ബ്ബ....ബ്ബ...ബ്ബ ബ്ബ ബ്ബ.." വിളിച്ച് വട്ടക്കാലുവെച്ച് രണ്ടു കൈവെള്ളയും വികസിപ്പിച്ച് തടുത്തുതടുത്തു നടക്കുന്ന ഏതാനും ഫ്രെയിമുകൾ എന്റെ മനസ്സിന്റെ നീല ജലാശയത്തിൽ നിഴലിക്കുകയും മായുകയും ചെയ്തു..

എന്റെ മനസ്സ് നിറയെ റഫീക്കും രാജനും വിജയനും ശാരദയും ചന്ദ്രനും ബിജുവുമൊക്കെയായിരുന്നു. മാനസിക പ്രായമെത്താത്ത എന്റെ ശാരദയുടേയും റഫീക്കിന്റേയും മറ്റു കുഞ്ഞുങ്ങളുടേയുമിടയിൽ ഒരു വലിയ കുഞ്ഞായി കഴിയുന്ന എന്റെ മുമ്പിൽ ഒരു മൂടൽമഞ്ഞു പാലം തടസ്സംനിന്നപോലെ തോന്നി.

അൽപദൂരം തെക്കോട്ടുനീങ്ങിയാൽ നിരത്തിന്റെ ഇടതു വശത്തു റെയിൽപാതയുടെ അരികുചേർന്ന് ഇതിനകം പലരേയും നക്കിത്തുടച്ചിട്ടും ആർത്തിമാറാത്ത ശ്മശാനത്തിൽ നിന്നും ഉയരുന്ന തീ നാമ്പുകളും അവയ്ക്കു മുമ്പും പിമ്പുമായി അകമ്പടി സേവിക്കുന്ന പുകച്ചുരുളുകളും..

അടുത്തു കണ്ട ചില പരിചയക്കാരോടു സംഭവത്തെക്കുറിച്ചു തിരക്കി.

"മാഷറിയില്ലെ, നാരായണൻ.... ങാ.. ഇന്നലെ രാത്രി......"

അങ്ങോട്ടു ചോദിച്ച ഏതാനും ചോദ്യങ്ങളിൽ നിന്നും എല്ലാം എനിക്കു മനസ്സിലായി

"അതെ , നാരായണൻ" കറുത്തു മെല്ലിച്ച്, കൈത്തണ്ടയിൽ കാവടി മുദ്രയുള്ള നാരായണൻ കടക്കണ്ണുകളിൽ കദനത്തിന്റെ ആയിരം കഥകൾ ഉറങ്ങിക്കിടക്കുന്ന നാരായണൻ. അയാൾ ഒരു ക്ഷയരോഗിയായിരുന്നു. രോഗം ഏതാണ്ടു മൂർധന്യത്തിലെത്തിയപ്പോഴാണ് ചികിത്സ ആരംഭിച്ചത്.

ഞാൻ എരിയുന്ന ചിതയിലേക്ക് വീണ്ടും വീണ്ടും നോക്കി. മുക്കാലും കത്തിക്കരിഞ്ഞ ഓലച്ചൂട്ടിന്റെ മിച്ചം വന്ന ഓലക്കീറുകൾ എന്റെ ചിന്തപോലെ അങ്ങിങ്ങു ചിതറിക്കിടക്കുന്നു. കരിഞ്ഞ് വിളർത്ത് മരച്ചില്ലകൾ നഷ്ടപ്പെട്ട കെഴവൻമരത്തിന്റെ അരികുപറ്റിക്കിടന്നിരുന്ന ഉടഞ്ഞ മൺകുടുക്കയും. എന്തോ പറയാനെന്നോണം പരുക്കുപറ്റിയ കഴുത്ത് ഇളക്കുമ്പോലെ തോന്നി.

തെക്കുനിന്ന് കിതച്ചുകൊണ്ടോടിവന്ന കറുത്ത് എലുമ്പിച്ച ഒരു പട്ടി ആ ചുടലക്കളത്തിന്റെ അരികിലും മൂലയിലും മണം പിടിച്ച് ഒരരുകിൽ കുത്തിയിരുന്ന് മേൽപോട്ടു നോക്കി കോട്ടുവായിടുന്നു.

നിമിഷങ്ങൾക്കു ശേഷം നട്ടെല്ലു പിന്നോട്ടു വളച്ച് ചാരി നിന്ന പട്ടി മുൻ കാലു കൊണ്ട് രണ്ടു മൂന്നു വട്ടം മണ്ണിളക്കി ആ ചിതയിലേക്ക് തെറിപ്പിച്ച് വടക്കോട്ടേക്ക് നടന്നു പോയി.

എന്റെ ചിന്തകൾക്കു തീ പിടിച്ച പോലെ എനിക്കു തോന്നി. എന്റെ മനസ്സ് ഭൂതകാലത്തിലേക്ക് പറന്നകന്നു. ചിറകടിച്ച് ചിറകടിച്ച് എനിക്കു പരിചയമുള്ള സർക്കാരാശുപത്രിയിലെ പുരുഷൻമാരുടെ വാർഡിൽ ചുവരോരം ചേർന്നുള്ള ഒരു തുരുമ്പു കട്ടിലിന്റെ തുമ്പിൽ ഓർമകൾ ചിറകു താഴ്ത്തി തളർന്നിരുന്നു.

ചുവരിനോട് മുഖം തിരിച്ച് കൂനിക്കിടന്നിരുന്ന നാരായണനെ ഞാൻ കണ്ടത് എന്റെ അടുത്ത ബന്ധുവിനെ കാണാൻ ആശുപത്രിയിൽ ചെന്നപ്പോഴാണ്. നാരായണൻ എനിക്കു നല്ല പരിചയക്കാരനല്ലെങ്കിലും അപരിചിതനല്ല.

“എന്താ ഇപ്പോഴെങ്ങനെയുണ്ട്?” നാരായണൻ ശ്രദ്ധിച്ചില്ല. ഞാൻ ചോദ്യം ആവർത്തിച്ചു. നാരായണൻ തിരിഞ്ഞു കിടന്ന് കഴുത്തു യർത്തി ഒന്നു നോക്കുക മാത്രം ചെയ്തു.

“ആഹാരമൊക്കെ കഴിക്കുന്നില്ലേ?”

കുറച്ചു ഭവ്യതയോടെ നാരായണന്റെ കണ്ഠനാളത്തിൽ നിന്നും അരിക് ചിതറിപ്പോയ ഏതാനും അക്ഷരങ്ങൾ പുറത്തേക്കു വന്നു.

“എന്തെങ്കിലും കയിക്കണംന്ന് തോന്ന്ന്ണ്ട്. എന്നാ ഒന്നിനും ഒരു രുചീല്ല.”

മരുന്നു കഴിച്ച് സുഖക്കേട് കുറെയൊക്കെ ഭേദമാകുമ്പോൾ രുചിയൊക്കെ വരും.... കൂടെ ആരാ ഉള്ളത് ? മക്കളൊന്നും വരാറില്ലേ?”

“മക്കളൊ, ഞാനിവിടെ ഇപ്പൊ പത്തു ദെവസായി. സ്വന്തക്കാരെന്നു പറയുന്ന ഒരാളും തിരിഞ്ഞു നോക്കീട്ടില്ല.”

“വീട്ടിൽ നിന്നൊഴിഞ്ഞു കിട്ടാൻ ചിലര് ഇവിടെ കൊണ്ടാക്കി. ഞങ്ങളെപ്പോലുള്ളവരാ എന്തെങ്കിലും സഹായിക്കുന്നത്. പണോം പ്രതാപോം ഇല്ലെങ്കില് ആരും തിരിഞ്ഞു നോക്കൂലാ മാഷേ.....”

തൊട്ടടുത്ത കട്ടിലിന്റെ അടിയിൽ പഴംപായയിൽ കുത്തിയിരുന്ന് ഗുളികയുടെ പൊതിയഴിക്കുന്ന ഗോവിന്ദൻ നമ്പ്യാരാണ് ഇത്രയും പറഞ്ഞത്.

“നിങ്ങക്ക് കേക്കണോ. ഇയാള് ഇന്നലെ ചൊമച്ച് ചൊമച്ച് ചോര തുപ്പി. എഴുന്നേൽക്കാൻ കഴിയാത്ത അതാ ആ അന്ത്രുമാനും അയാളുടെ കട്ടിലിലിരിക്കുന്ന ചെറുപ്പക്കാരനും കൂട്യാ അയാളെ സഹായിച്ചത്.”

“ദാ, ഇവര് ചെന്ന് വിവരം പറഞ്ഞപ്പൊ ഒരു നെർസു വന്ന് എന്തോ മരുന്നു കുത്തിവെച്ച് രണ്ടു ഗുളികേം കൊടുത്തു. ഇവുടെയുള്ളോരൊക്കെ മനുഷ്യഗൊണോള്ളോരാ മാഷേ”

ഒരു ദീർഘ നിശ്വാസത്തോടെ ഞാൻ നാരായണനെ നോക്കി. വലം കൈത്തണ്ടയിലെ കാവടിമുദ്ര തടവിക്കൊണ്ട് എന്നെ ഇടയ്ക്കിടെ നോക്കുന്ന നാരായണന് എന്നോട് എന്തോ പറയാനുണ്ടായിരുന്നു എന്ന് ദുഃഖം ഘനീഭവിച്ച ആ മുഖം കണ്ടപ്പോൾ എനിക്കു തോന്നി.

മുഷിഞ്ഞ് അങ്ങിങ്ങ് പിന്നിപ്പോയ ഉടുമുണ്ട് കിടപ്പിന്നടിയിലേക്ക് മാടി വെക്കുന്ന നാരായണന്റെ ശരീരത്തെപ്പോലെ പഴകിയ കൈയുള്ള ബനിയനെയും രോഗാണുക്കൾ കാർന്നു തിന്ന പോലെ തോന്നി.

"സന്ധ്യായാൽ തൊടങ്ങും കൊതൂന്റെ കടി. ഒറക്കാണെങ്കിൽ തീരെ ഇല്ല. എല്ലു കുത്തിക്കേറുന്ന ശീതൂം. ഒരു പഴെ തുണി പോലും പകരത്തിനില്ല."

നാരായണന്റെ ശബ്ദം കൂടുതൽ ഇടറി. "എനക്കൂണ്ട് മക്കള്. നാലു മക്കളിൽ മൂത്തോൻ ഒരു പ്രാവശ്യം വന്നു. അച്ചനെ കണ്ടു. ഓന്റെ കടമ തീർത്തു പോയി. മറ്റാരും....."

നാരായണന്റെ കൺതടത്തിൽ ഊറി നിറഞ്ഞ കണ്ണീർ കുഴിഞ്ഞ കവിൾത്തടത്തിൽക്കൂടി താഴോട്ടിറങ്ങി.

"പെരിയാരത്ത് ഒരു കൊല്ലത്തോളം കെടന്നു. എനക്കു മതിയ ായി മാഷെ. എല്ലാർക്കും ഞാനൊരു ബാരായി തോന്നിത്തുടങ്ങി. ഒരു ദെവസം നല്ലോണം ചൊമച്ചു. ചന്ത്വേട്ടനും കുഞ്ഞമ്പു നമ്പ്യാരും മറ്റും കൂടി ഈ ആശുപത്രീലെത്തിച്ചു.

നാരായണൻ കിതച്ചും കൊണ്ടാണ് ഇത്രയും പറഞ്ഞവസാനി പ്പിച്ചത്.

ഇതൊന്നും ഈ ലോകത്ത് പുത്തനല്ല നാരായണാ. ഫലം കായ്ക്കാത്ത മരത്തെ കടയോടെ പറിച്ചു കളയാൻ മടി കാണിക്കാത്ത മരവിച്ച മനുഷ്യത്വത്തിന്റെ അഴുകി നാറിയ മനഃസാക്ഷിയുള്ളവരാണ് പല രും. തുച്ഛമായ സർക്കാർ പെൻഷനെങ്കിലും ഉണ്ടെങ്കിൽ കൃത്രിമ സ്നേഹം കാണിക്കാനെങ്കിലും ആരെങ്കിലും ഉണ്ടാകുമായിരുന്നു.

"മാഷെ, ഒന്നും തോന്നരുത്. ഞാനൊന്നു പറഞ്ഞോട്ടെ."

പറഞ്ഞോളൂ നാരായണാ - നമ്മളാരും അന്യരല്ലല്ലോ."

നാരായണൻ അക്ഷരങ്ങൾ കോർത്തു മാല കെട്ടാൻ ശ്രമിക്കു ന്തോറും പരാജയപ്പെടുന്നതായെനിക്കു തോന്നി.

'മടിക്കാതെ പറഞ്ഞോളൂ നാരായണാ'

"ഒരു പഴേ മുണ്ടും കുപ്പായൂം തന്നാല് വലിയ ഉപകാരാരുന്നു. കൊതൂന്റെ കടീം ഈ തണുപ്പും..... ഈ മുണ്ട് മാഷ് കണ്ടില്ലെ ഇതു വരെ മാറ്റി ഉടുത്തിട്ടില്ല'

അടുത്ത ദിവസം നാരായണന്റെ ആഗ്രഹം-അത് എന്റെയും ആഗ്രഹമായിരുന്നു-ഞാനതു സാധിപ്പിച്ചു കൊടുത്തു.

നിറപ്പകിട്ടുള്ള കളിപ്പാട്ടം കിട്ടിയ കുട്ടിയുടെ സന്തോഷത്തോടെ ഷർട്ടും മുണ്ടും തിരിച്ചും മറിച്ചും നോക്കി. ആ ഷർട്ടിലും എന്റെ മുഖത്തും നന്ദിയുള്ള രണ്ടു കണ്ണുകൾ മേഞ്ഞു നടന്നു.

വാക്കുകൾ പറയുന്തോറും കൂടുതൽ വിഷമിക്കുന്ന നാര ായണ നോടു ഞാൻ യാത്ര പറഞ്ഞു. മൂന്നു നാലു ദിവസം ഒന്നിനെ ാന്നായി കൊഴിഞ്ഞു വീണപ്പോഴൊക്കെ ഞാൻ ആശുപത്രീൽ ചെന്ന് നാരായണനെ കണ്ടിരുന്നു. മരിച്ചു വീണ പകലിന്റെ ശവദാഹം ന ടന്നു കൊണ്ടേയിരുന്നു. പിന്നെ ഞാനറിഞ്ഞത് നാരായണൻ എല്ലാ

ദുഃഖങ്ങളോടും വിടപറഞ്ഞു എന്നാണ്. എന്റെ മനസ്സ് ആശുപത്രിയുടെ അകത്തളത്തിൽ നിന്ന് റെയിൽപാളത്തോടു ചേർന്നു കിടക്കുന്ന ശവപ്പറമ്പിൽ നാരായണന്റെ ഞരമ്പുകളും അസ്ഥികളും വാരിവിഴുങ്ങിയ തീനാളങ്ങൾ ഇപ്പോഴും നാക്കുനീട്ടി തിമിർക്കുന്ന കനലമർന്ന ചിതയിലേക്കു തിരിച്ചുപോയി. ഓർമകളുടെ താളുകൾ ഓരോന്നു മാറിമാറി മറിച്ചു നോക്കവെ തെക്കുനിന്നും കിതച്ചോടി വന്ന കറുത്ത് എലുമ്പിച്ച ഒരു പട്ടി എന്നെ ചിന്തയിൽ നിന്നും തട്ടിയുണർത്തി മറ്റൊരോർമ്മയുടെ വഴിയാരത്തേക്കു മാടി വിളിച്ചു.

വളർത്തുപട്ടിക്കു കിട്ടാവുന്ന സ്നേഹം പോലും കിട്ടാതെ സ്വന്തക്കാരുടേയും മക്കളുടേയും നിന്ദയും പുലഭ്യങ്ങളും സഹിച്ചു മനം നൊന്ത് നാലുമുഴം കയറിൽ ജീവിതം അവസാനിപ്പിച്ച നിർഭാഗ്യവാനായ ഗുരുതുല്യനും പരിചയക്കാരനുമായ ഒരു പിതാവിന്റെ ദുരന്തകഥയും സൗന്ദര്യവും ആരോഗ്യവും പോരാ എന്ന തോന്നലാൽ പെറ്റമ്മയെ മറ്റുള്ളവരുടെ മുമ്പിൽ കാണിക്കുവാൻ മടി തോന്നുന്ന, മാന്യതയുടെ മുഖം മൂടിയണിഞ്ഞ് നാട്ടുമാന്യന്മാർ എന്നു സ്വയം വിശേഷിപ്പിച്ചും മറ്റുള്ളവരെ പറ്റിക്കുവാൻ വേലയിറക്കിയും എതു വേഷവും കെട്ടി നടത്തുന്ന വിരലിലെണ്ണാവുന്നവരുടെ നിത്യജീവിതത്തിലേക്ക് എന്റെ ചിന്തയെ വഴിതിരിക്കവെ സ്കൂളിൽ നിന്നും മുഴങ്ങിയ മണിയൊച്ച എന്നെ മറ്റൊരു ജീവിതത്തിലേക്കു ക്ഷണിക്കുകയായിരുന്നു. അപ്പോഴും എന്റെ മനസ്സ് ആശുപത്രിയിലെ കട്ടിലിലും കലപില കൂട്ടുന്ന നത്തുകളിലും ചിതയിൽ എരിഞ്ഞടങ്ങിയ ഒരു ജീവിതത്തിനു മീതെ മുൻകാലു കൊണ്ടു രണ്ടുനുള്ള് മണ്ണുവാരിയിട്ട് നന്ദി കാണിച്ച് വാലാട്ടി നടന്നു പോകുന്ന എലുമ്പിച്ച കറുത്ത പട്ടിയിലും ആയിരുന്നു.



2005 കാലത്താവണം,
മാസ്റ്റർ ഒരു ഡയറിയിൽ
സ്വന്തം കലാപ്രവർത്തനങ്ങളെപ്പറ്റിയുള്ള
എഴുതിവെച്ചിരുന്നു.
അവയിൽ നിന്ന് ചിലത് ഇവിടെ ചേർക്കുന്നു.
മാസ്റ്റർ സ്വയം വിലയിരുത്തിപ്പോന്നതെങ്ങനെ
എന്നതിന്റെ തെളിവുകൾ കൂടിയാണ്
ഈ കുറിപ്പുകൾ



......കുഞ്ഞികൃഷ്ണൻ മാസ്റ്റർ കെ കെ മാസ്റ്റർ ആയത് 1965ൽ. തൃക്കരിപ്പൂർ ഹൈസ്കൂളിലെ പൂർവ്വവിദ്യാർത്ഥികൾ സ്കൂളിനു ചുറ്റും വേലി കെട്ടുവാൻ ഫണ്ടു സ്വരൂപിക്കാൻ ടിക്കറ്റു വെച്ച് ഒരു നാടകം നടത്താൻ തീരുമാനിച്ചു. ഞാൻ തൃക്കരിപ്പൂര് ഹൈസ്ക്കൂളിലെ പൂർവ്വ വിദ്യാർത്ഥിയല്ലെങ്കിലും നാടകം സംവിധാനം ചെയ്യാൻ എന്നെ കണ്ടെത്തി. അന്ന് നാടകത്തിന്റെ നോട്ടീസിൽ 'നാടക സംവിധാനം കെ കെ മാസ്റ്റർ' എന്നാണ് അച്ചടിച്ചത്. അങ്ങനെ ആ പേര് ഒരു സ്ഥിരം പേരായി മാറിയ പോലെ ആയിത്തീർന്നു.

ഇനി കെ കെ മാസ്റ്റർ 'അനിലൻ,ചിത്രശാല'ആയതും 'അനിലൻ,തൃക്കരിപ്പൂര്'ആയതും മറ്റൊരു ഉപകഥ. തൃക്കരിപ്പൂരിൽ 'ചിത്രശാല' എന്ന കമേഴ്സ്യൽ ആർട്ടു സ്ഥാപനം തുടങ്ങി. വരയും നാടക പ്രവർത്തനവും സമന്വയിപ്പിച്ചുള്ള ഒരു സ്ഥലം. 1973ൽ കന്നുവീട് കടപ്പുറം കലാസമിതി പ്രവർത്തകരുടെ ആഗ്രഹപ്രകാരവും നിർബന്ധവും കാരണം കേരള സംഗീത നാടക അക്കാദമിയുടെ ജില്ലാ നാടക മത്സരത്തിന് അപേക്ഷിക്കാൻ 'ധർമ്മയുദ്ധം' എന്ന നാടക മെഴുതി. ആ കാലത്തു തന്നെയായിരുന്നു കോഴിക്കോട് ആകാശവാണി യിൽ നാടകവിഭാഗത്തിൽ ശബ്ദപരിശോധനയ്ക്ക് പോകേണ്ടി വന്നത്. അന്ന് സർക്കാർ ജീവനക്കാരന് മറ്റു സർക്കാർ മാധ്യമങ്ങളിൽ നിന്ന് പ്രതിഫലം വാങ്ങാൻ പാടില്ല എന്ന നിയമം ഉണ്ടായിരുന്നതിനാൽ ഓഡിയേഷന് അയക്കുമ്പോൾത്തന്നെ ഒരു പുതിയ പേര് കണ്ടെത്തി. എന്റെ മകന് അന്ന് ഏതാണ്ട് രണ്ടു വയസ്സ്. പേര് അനിൽ കുമാർ. ഞാൻ മകന്റെ പേരായ അനിൽ എന്നത് രൂപഭേദം വരുത്തി 'അനിലൻ' എന്നാക്കി.അങ്ങ്നെ 'അനിലൻ തൃക്കരിപ്പൂര്' എന്ന് പല പ്രകാരത്തിലും ചെറിയ രീതിയിൽ പ്രചരിച്ചുവെങ്കിലും ഈ പേരുള്ള കക്ഷി ഞാനാ ണെന്ന് പലർക്കും അറിഞ്ഞു കൂടായിരുന്നുഎന്റെ കുടുംബത്തിലെ ആൾക്കാർക്കു പോലും! ഞാൻ അങ്ങനെ അറിയിച്ചതുമില്ല.ഔദ്യോ ഗികമായുള്ള പ്രവൃത്തിക്കു പുറമെ എന്റെ എല്ലാവിധ കലാ പ്രവർത്തനങ്ങളിലും ഞാൻ ഈ പേരു തന്നെ ഉപയോഗിച്ചു. ക്രമേണ ക്രമേണ 'അതു താനല്ലയോ ഇത്' എന്ന് പലരും അറിയാൻ തുടങ്ങി.അക്കാദമിക്കു അയക്കുന്ന നാടകത്തിനും നാടക രചന അനിലൻ,തൃക്കരിപ്പൂര് (ചിത്രശാല) എന്നു തന്നെ കൊടുത്തു. ഒരു സെറ്റിൽ ഒതുങ്ങുന്ന രണ്ടേകാൽ മണിക്കൂർ മണിക്കൂർ ദൈർഘ്യമുള്ളതായിരുന്നു നാടകം. ജില്ലയിൽ മൊത്തം 24 രചനകളിൽ നിന്ന് ആറെണ്ണം തെരഞ്ഞെടുത്തതിൽ എന്റെ 'ധർമ്മയുദ്ധം' എന്ന നാടകവും തെരഞ്ഞെടുക്കപ്പെട്ടു. കന്നുവീട് കടപ്പുറം കലാസമിതി യാണ് നാടകം അവതരിപ്പിച്ചത്. രംഗപടവും ഞാൻ തന്നെ രൂപപ്പെടുത്തിയ പ്ലൈവുഡ് കൊണ്ടുള്ള കട്ടൗട്ട് വീടിന്റെ ദൃശ്യവും പുറമെ സാമാന്യ ദൂരത്തിൽ കാണുന്ന കുന്നും മലയും എസ്റ്റേറ്റ്

എടുപ്പുകളും കാണുന്ന ഒരു കർട്ടനും. കന്നുവീട് കടപ്പുറം കലാ സമിതിയിലെ പ്രവർത്തകരായ പലരേയും മുമ്പെ പരിചയ മുണ്ടായിരുന്നു.അതിനാൽ അവരുടെ ഇടയിൽ നിന്ന് ഞാൻ തന്നെ കാസ്റ്റിംഗ് നടത്തിയാണ് കഥാപാത്രങ്ങളെ സൃഷ്ടിച്ചെടുത്തത്....



.....196566 കാലത്തു തന്നെ അഭിനയരംഗത്തും മറ്റും കഴിവുള്ള ചെറുപ്പക്കാരുമായി ചേർന്ന് (ഞാനടക്കം ചെറുപ്പക്കാർ) ബി എസ് എസ് (ഭാരത് സേവക് സമാജം) കലാ സമിതിക്ക് രൂപംനൽകി. തുടർന്ന് തുടർച്ചയായ നാടക പ്രവർത്തനം തന്നെ. ജനങ്ങൾക്കിഷ്ടപ്പെട്ട ഒട്ടേറെ നാടകങ്ങൾ ബിഎസ്സ് അരങ്ങിലെത്തിച്ചു. തൃക്കരിപ്പൂർ ഹൈസ്കൂളിൽ ടിക്കറ്റു വെച്ച് അവതരിപ്പിച്ച നാടകം സി.എൽ ജോസിന്റെ 'കറുത്ത വെളിച്ചം' ആയിരുന്നു.ഈ ദിവസത്തെ പരിപാടിയിൽ മുഖ്യാതിഥി യശഃശരിരനായ മഹാകവി പി കുഞ്ഞിരാമൻ നായരായിരുന്നു. ആദ്യമായി സ്ത്രീകൾ തന്നെ സ്ത്രീ കഥാപാത്രമാവുന്ന നാടകം, ആദ്യമായി വൈദ്യുതി വെളിച്ചത്തിൽ കളിക്കുന്ന നാടകം, ആദ്യമായി ടിക്കറ്റു വെച്ച് മറക്കുള്ളിൽ കളിക്കുന്ന നാടകം ഈ നിലകളിലെല്ലാം തൃക്കരിപ്പൂരും പരിസര വാസികൾക്കും പുത്തൻ അനുഭവമായിരുന്നു. പാപ്പിനിശ്ശേരി യിലെ മോളി, നാടകത്തിൽ ശോശാമ്മ ഡോക്ടറായും കണ്ണൂർ സുജാത ഡോക്ടറുടെ കോളേജു വിദ്യാർത്ഥിയായ മകളും.പാപ്പിനിശ്ശേരിയിലെ എം.ബിസൗണ്ട് മ്യൂസിക് ജനറേറ്റർ സഹിതം തൃക്കരിപ്പൂരിൽ കൊണ്ടു വന്നാണ് നാടകം അവതരിപ്പിച്ചത്. ഒരു കഥാപാത്രം ഞാനും.

ഇതിനിടയിൽത്തന്നെ തൃക്കരിപ്പൂരിലും പരിസരപ്ര ദേശങ്ങളിലും അങ്ങിങ്ങായി നാടകം സംവിധാനം ചെയ്യാനും ചമയത്തിനും പോകാൻ തുടങ്ങി. ഇതിനു പുറമെ നാടകങ്ങൾക്കുള്ള ഗാന രചനയും നടതത്തി.1966 ൽ തടിയൻ കൊവ്വൽ സ്കൂള്ലിലെ അധ്യാപകനായ പി കുമാരൻ നായർ രചിച്ച 'തീപ്പൊരി' എന്ന നാടകം തിരുവനന്തപുരത്ത് വിക്രമൻ നായർ ട്രോഫി നാടക മത്സരത്തിന് തെരഞ്ഞെടുത്തപ്പോൾ അതിലെ രണ്ടു ഗാനങ്ങൾ രചിച്ചു; ഒന്ന് സി വി കുഞ്ഞിക്കണ്ണൻ മാസ്റ്ററും (സിവിക് കൊടക്കാട്).അതിന്റെ ചമയവും രംഗപടവും ഞാനായിരുന്നു. ഈ നാടകത്തിൽ ഞാനെഴുതിയ 'രാഗ പരാഗത്തിൻ മാധുരി സ്വർഗ്ഗീയ സൗന്ദര്യ നർത്തകീ....' എന്ന ഗാനം അന്ന്, ബിഎസ്എസ് കലാസമിതിയുടെ നാടകഗാനങ്ങളിൽ കൂടുത ലും ഈണം പകർന്ന പാപ്പിനിശ്ശേരി മൊയ്തു ഹിന്ദോള രാഗത്തിൽ സംഗീതം നൽകിയത് നാടക മത്സരത്തിൽ പ്രത്യക പ്രശംസ പിടിച്ചു പറ്റി. ബാല നടനുള്ള സമ്മാനം ഈ നാടകത്തിന് ലഭിച്ചിരുന്നു. ഈ ഗാനം മൊയ്തു തന്നെ നിരവധി നാടകങ്ങളിൽ സന്ദർഭത്തിനൊത്ത് ഉപയോഗിച്ചിരുന്നു......



......ചുളുക്ക് വിദ്യകൾ കൊണ്ട് ഞാൻ ഒരു കഥാപാത്രത്തേയും സൃഷ്ടിക്കാറില്ല. നാടകം വിഭാവനം ചെയ്യുന്ന കഥാപാത്രങ്ങളെ രൂപത്തിലും ഭാവത്തിലും ആയി തീർക്കണമെന്ന നിർബന്ധമാണ് ശ്രീ. ടി പി ബാലകൃഷ്ണനെ(സറാപ്പ്) ഒരു 'ശപ്പൻ' കഥാ പാത്രം മത്തായി ബുദ്ധി വികസിക്കാത്ത വയസ്സിനേക്കാൾ പ്രായം കടന്നു നിൽക്കുന്ന ഒരു കഥാപാത്രമാക്കി മാറ്റാൻ ശ്രമിച്ചത് (നടുവേ പകുത്ത ചുരുള മുടിയുള്ള ബാലകൃഷ്ണന് ഒരു കൃത്രിമ വിഗ്ഗ് ഉണ്ടാക്കിയേ തീരൂ) അന്ന് അത്തരം വിഗ്ഗുകൾ കിട്ടാൻ പ്രയാസം വിഗ്ഗ് വാങ്ങണമെങ്കിൽത്തന്നെ തീർത്തും സാമ്പത്തിക ദാരിദ്ര്യം അനുഭവിക്കുന്ന ഞങ്ങളുടെ ക്ലബ്ബിനു അത് സാധ്യമല്ല താന ും. മത്തായിയെ സൃഷ്ടിക്കാൻ ഒരു കൃത്രിമ വിഗ്ഗ് ഉണ്ടാക്കണം. ടൈലർ നാരായണനോട് തുണികൊണ്ടു (നേരിയ മൽമൽ തുണി) ഒരു ക്യാപ്പ് തയ്യാറാക്കാൻ പറഞ്ഞു. അന്ന് സന്തോഷ് ബിൽഡിങ്ങിന്റെ മുകളിലെ മുറിയിലാണ് കലാസമിതി ഓഫീസ്. (ഇന്നത്തെ വില്ലേജ് ഓഫീസിന്റെ കിഴക്കുഭാഗത്ത് തെക്കുവടക്കായി നീണ്ടുകിടക്കുന്ന എടുപ്പ്). താഴെയുള്ള മുറികളിൽ ഒന്ന് കുമാരന്റെ (അന്തരിച്ചു) ബാർബർ ഷോപ്പാണ്. തൃക്കരിപ്പൂരിൽ അന്ന് വൈദ്യുതിയില്ലാത്ത കാലം. തെരുവുവിളക്കുകൾ വളരെ ദൂരെദൂരെയായി പെട്രോമാക്സ് വിളക്കും ചിലയിടങ്ങളിൽ തൂണിന്മേൽ ചില്ലു പേടകത്തിൽ വെച്ച ചിമ്മിണി വിളക്കും. പെട്രോമാക്സ് വെളിച്ചത്തിൽ കുമാരൻ ആരുടെയോ താടി വടിക്കുന്നു. ആ ജോലി തീർന്നു കുമാരൻ സ്വതന്ത്രനാകുന്നതുവരെ ഞാനും നാരായണനും ക്ഷമിച്ചിരുന്നു. ആൾ പോയി. ഞങ്ങൾ സാധാരണ നാട്ടുവിശേഷങ്ങളും നാടക വിശേഷങ്ങളും പറഞ്ഞു പുതിയ കാര്യത്തിലേക്ക് കടക്കാനുള്ള തയ്യാറെടുപ്പാണ്. ഞാൻ കുമാരന്റെ മുമ്പിൽ വിഷയമവതരിപ്പിച്ചു. 'മുറിച്ചിട്ട മുടി കുറച്ചു വേണം ഒരു അത്യാവശ്യത്തിനാണ്.' കുമാരൻ അതിശയത്തോടെ നോക്കി. അക്കാലത്ത് ബാർബർ കുമാരൻ ബസാറിലെയും പരിസര പ്രദേശങ്ങളിലെയും പ്രത്യേകം ശ്രദ്ധിക്കപ്പെടുന്ന വ്യക്തിയാണ്. സ്റ്റാലിൻ മീശയും രണ്ടു വശത്തെ ചെന്നി രോമങ്ങൾ താഴ്ത്തി ചെരിച്ചു വെട്ടി വെച്ച പ്രകൃതം. ചുരുക്കി പറഞ്ഞാൽ അക്കാലത്തെ കമ്മ്യൂണിസ്റ്റ്കാരൻ. കുറച്ചു വിവരണങ്ങളും ഞങ്ങളുടെ അന്നത്തെ നിലയും പറഞ്ഞു.വിഷയത്തിന്റെ ഗൗരവം കുമാരൻ വളരെ സരസമായി ഉൾക്കൊണ്ടു. കുമാരൻ തന്ന പഴയ പത്രത്താളിൽ മുറി യുടെ മൂലയിൽ ഉള്ള കുറച്ചു മുടി വാരിക്കെട്ടി. മുറിയിലേക്ക് പോയി. അവിടെവെച്ച് ഒരു വർഗീകരണം നടത്തി. കറുപ്പ്, വെളുപ്പ്, ചാരനിറം, നീളം കൂടിയത്, ഇടത്തരം,.... എന്നിങ്ങനെ. മെഴുകുതിരി വെളിച്ചത്തിൽ

ഇവയെ ഓരോ കെട്ടുകളാക്കി. പിറ്റേന്ന് രാത്രിയാണ് നാടകം കളിക്കേണ്ടത്. രാവിലെ മുതൽ കുറച്ചുസമയം ഉപയോഗിച്ചു തലയുടെ വലിപ്പത്തിൽ കെട്ടിയുണ്ടാക്കി പ്രത്യേക കുറ്റിയിൽ പിടിപ്പിച്ച കടലാസ് പൊതിയുടെ മീതെ തുണി ക്യാപ്പ് ചേർത്ത് എന്റെ മനസ്സിലുള്ള കഷണ്ടി കയറിയ ഒരു കൃത്രിമ വിഗ്ഗിന്റെ ഒന്നാം ഘട്ടം തീർത്തു. സ്പിരിറ്റ് ഗം ഇല്ല. മൈദപ്പൊടി പശയിൽ പാം ക്രൊമാറ്റിക്ക് പൗഡർ ചേർത്ത് ഏതാണ്ട് നമ്മുടെ ശരീരനിറം കിട്ടാവുന്ന തരത്തിലുള്ള പേസ്റ്റ് ഉപയോഗിച്ചാണ് മുടി ഒട്ടിച്ചത്. പിറ്റേദിവസം നാടക സ്റ്റേജിൽ വച്ച് ബാലകൃഷ്ണന്റെ തലയ്ക്കു കൃത്യമായി ചേരുന്ന കൃത്രിമ വിഗ്ഗിന്റെ അവസാന പണിയും കഴിച്ചു. മറ്റു മേക്കപ്പും തീർത്തു. ബാലകൃഷ്ണൻ എന്ന സാമാന്യ സുന്ദര ചെറുപ്പക്കാരൻ 'വിലകുറഞ്ഞ മനുഷ്യനി' ലെ മത്തായി എന്ന കഥാപാത്രമായി. തുടർന്നും ആടട കലാ സമിതിയിൽ ഇങ്ങനെ പല സാഹസിക, കൗതുക പ്രവർത്തനങ്ങളും ചെയ്തു. ഫോർഷീറ്റ് പരസ്യ ചിത്രങ്ങൾ വരെ അന്ന് പ്രചാരണത്തിനായി വരച്ചു പ്രദർശിപ്പിച്ചു. ഇതിൽ 'അഗ്നിപർവ്വതം' എന്ന നാടകത്തിൽ രണ്ടു കൊമേഡിയൻ കഥാപാത്രങ്ങൾ നാരായണനും ബാലകൃഷ്ണ നും ഒരാൾ ഒരു ലൊടുക്ക് സൈക്കിളിൽ കാറ്റടിക്കുന്നതും മറ്റേയാൾ സരസമായി കാറ്റടിക്കുന്ന കൗതുകം ആസ്വദിച്ചുകൊണ്ട് മറുഭാഗം പാതി കുനിഞ്ഞു നിൽക്കുന്നതും പോസ്റ്ററിലെ കഥാപാത്രങ്ങൾക്കു നടന്മാരുടെ രൂപതാദാത്മ്യം ഉണ്ടായിരുന്നു ഉണ്ടാക്കാൻ ശ്രദ്ധിച്ചിരുന്നു. അക്കാലത്തെ തൃക്കരിപ്പൂരിലെയും ഒരു കൗതുകമായിരുന്നു ഈ പോസ്റ്റർ.......



പയ്യന്നൂർ ഫൈൻ ആർട്സ് സൊസൈറ്റി നടത്തുന്ന നാടക മത്സരത്തിന് തൃക്കരിപ്പൂര് ബി എസ് എസ് കലാസമിതി അപേക്ഷിച്ചു. സെലക്ഷൻ കിട്ടി. അന്നത്തെ അറിയപ്പെടുന്ന കലാസമിതികളായ ചെറുകുന്ന് പ്രസന്ന കലാസമിതി, നരീക്കാമ്പള്ളി ഭാവന തീയേറ്റേഴ്സ് ഇവരോടൊക്കെയാണ് മത്സരിക്കേണ്ടത് എന്നറിയാം. എന്നാലും മത്സരത്തിൽ പങ്കെടുക്കണമെന്ന കലാസമിതി പ്രവർത്തകരുടെ അമിതമായ ആഗ്രഹമാണ് ഇതിന് പ്രേരിപ്പിച്ചത്. നാടകം അതിന്റെ ഗൗരവത്തോടെ തന്നെ കൈകാര്യം ചെയ്യണമെന്ന ധാരണയോടെത്തന്നെ മത്സരത്തിന് അവതരണ യോഗ്യമായ നാടകം തന്നെ തെരഞ്ഞെടുത്തു. മലയാള നാടക രംഗത്തെ 'ഡൈനാമിറ്റ്'ആയ ശ്രീ. എൻ എൻ പിള്ളയുടെ 'മരീചിക' (പിന്നീട് ഈ നാടകം പിള്ള 'ചെമ്പകരാമൻ' എന്ന പേരിൽ കേരളത്തിൽ അങ്ങോളമിങ്ങോളം സ്റ്റെയ്ജു ചെയ്തു) എന്ന നാടകമാണ് തിരഞ്ഞെടുത്തത്. നാടകത്തിൽ യാഥാർഥ്യവും മിഥ്യയും ഭ്രമാത്മകവുമായ രംഗങ്ങൾ ഇഴ കോർത്താണ്

അവതരിപ്പിക്കേണ്ടതും. ഈ നാടകത്തിൽ ഒരു ഫാൻറസി രംഗം (ഒരു സ്വപ്ന രംഗം എന്നുകൂടി പറയാം) അവതരിപ്പിക്കണം. രംഗം നടക്കുന്നത് തിരുവനന്തപുരം സെക്രട്ടേറിയറ്റിന് മുമ്പിലുള്ള വേലുത്തമ്പിദളവയുടെ പ്രതിമയ്ക്ക് ചുവടെ വെച്ച്.

സെക്രട്ടറിയേറ്റ് ദൃശ്യം ഉള്ള ഒരു കർട്ടൻ ഉണ്ടാക്കണം. ദളവയുടെ ഒരു പൂർണ്ണകായ പ്രതിമ (പീഠത്തോടെ)വേണം! ബി എസ് എസ്സിന്റെ നാടക പ്രവർത്തകർക്ക് കയ്യിൽ കാശില്ല. അന്ന് നാടകസംഘത്തിൽ വരുമാനമുള്ളവർ ആരും തന്നെ ഇല്ല എന്നു പറയാം. ബി എസ് എസ് കലാസമിതിയുടെ ഒരു അഭ്യുദയകാംക്ഷി യായിരുന്നു തൃക്കരിപ്പൂരിൽ 'പത്മിനി ആയുർവേദ ഫാർമസി 'നടത്തിയ ശ്രീ. ഒ എം ബാലകൃഷ്ണൻ വൈദ്യർ (അന്തരിച്ചു). ഞങ്ങൾ ഞങ്ങളുടെ പ്രാരാബ്ധം വൈദ്യരോടു പറഞ്ഞു. കഴിവുള്ള ഒരുപറ്റം ചെറുപ്പക്കാർ തന്റെ മുമ്പിൽ കൈ നീട്ടുന്നത് കണ്ടപ്പോൾ ഒരിക്കലും കാഠിന്യം തോന്നിക്കാത്ത ആ ഹൃദയം കൂടുതൽ ആർദ്രമായി. 'കർട്ടൻ വരയ്ക്കാൻ ആവശ്യമായ തുണി ഞാൻ വാങ്ങി തരാം. കർട്ടൻ വരയ്ക്കാൻ കെ കെ മാഷുണ്ടല്ലോ.' വൈദ്യരുടെ ഈ വാഗ്ദാനം ഞങ്ങളെ സന്തോഷിപ്പിച്ചു. (30 ക. കൊണ്ട് കർട്ടൻ വാങ്ങാനുള്ള കോറത്തുണി വാങ്ങാം) പക്ഷേ ഇനിയും കടമ്പകൾ ധാരാളം. പെയിൻറ് വേണം, ദളവയുടെ ചിത്രം വേണം, വരയ്ക്കാൻ കാർഡ് ബോർഡ് വേണം (അന്ന് ഹാർഡ് ബോർഡ് പ്രചാരത്തിലില്ല പ്ലൈവുഡ് ഉണ്ട്) പ്ലൈവുഡിനാണെങ്കിൽ കൂടുതൽ തുക വേണം. മാത്രമല്ല മുറിക്കാനും മറ്റും ഒരു മരപ്പണിക്കാരന്റെ സഹായവും വേണം. വാരി വേണം, മറ്റു ചില്ലറ സാധനങ്ങൾ വേണം. ആ കാലത്ത് തൃക്കരിപ്പൂര് പയ്യന്നൂര് യാത്ര കാലിക്കടവു വഴിയാണ്. പയ്യന്നൂർ പാലം(ഒളവറ) ഇല്ല. ഒളവറ പാലം വരെ റോഡ് പോലുമില്ല. അന്ന് തൃക്കരിപ്പൂര് പെട്ടിക്കുണ്ട് റൂട്ടിലോടുന്ന പഴയ ഒരു എൻകെബിടി ബസ്സുണ്ട്. 'നമ്പ്യാർ ഡ്രൈവർ' അതിനെ ശുശ്രൂഷിച്ചു കൊണ്ടു അങ്ങോട്ടുമിങ്ങോട്ടും ഉരുട്ടിയെത്തിക്കും. റോഡ് പലയിടത്തും നിരപ്പ് കുറഞ്ഞതും ചരൽ നിറഞ്ഞതുമാണ്.

കർട്ടൻ വരയ്ക്കാനുള്ള തുണി വാങ്ങാൻ വൈദ്യർ കാശു തന്നു. ഞങ്ങൾ പിന്നീട് നേരെ പോയത് തൃക്കരിപ്പൂരിലെ ആദ്യകാല ഹാർഡ് വെയർ ഷോപ്പ് (അന്ന് അങ്ങനെ പറഞ്ഞുകൂടാ എങ്കിലും), മരുന്നു ഷോപ്പ് ഇവ ഒന്നിച്ചു നടത്തുന്ന 'മുഹമ്മദലി സ്റ്റോഴ്സ്' ഉടമ ഹാജിക്കയെ (ഇപ്പോഴത്തെ കുഞ്ഞമ്മദ് ഹാജി അല്ല) കാണാനാണ്. 'ഞങ്ങൾക്ക് കുറച്ചു പെയിൻറ് തന്നു സഹായി ക്കണം' എന്നു പറഞ്ഞു. ( അന്നു ഞാൻ കൈക്കോട്ടുകടവ് ഏഎൽപ 1 സ്കൂളിൽ ആയിരുന്നു ജോലി ചെയ്തു വന്നത്). ഞങ്ങൾ ഞങ്ങളുടെ ആവശ്യകതയെക്കുറിച്ചും ബാലകൃഷ്ണൻ വൈദ്യർ തുണി വാങ്ങിത്തന്ന കാര്യവും പറഞ്ഞു. അന്ന് ഇനാമൽ

പെയിൻറ് നിലവിൽ സാർവത്രികമല്ല. പയ്യന്നൂരിൽ തന്നെ ഒന്നോ രണ്ടോ ഷോപ്പിൽ മാത്രമേ ഉണ്ടായിരുന്നുള്ളൂ. വാർണിഷ് പെയിൻറ് ആണ് എങ്ങും. തുണിയിൽ വരയ്ക്കാനുള്ള കളർ പൗഡർ ആണ് ഞങ്ങൾ ആവശ്യപ്പെട്ടത്. അന്ന് ടെമ്പറ പൗഡർ പലനിറത്തിലും വിൽപ്പന ഉണ്ടായിരുന്നു. വെളുപ്പിന് സിങ്ക് വൈറ്റും. പക്ഷേ, ടെമ്പറ പൗഡർ അവിടെ ഇല്ലായിരുന്നു. ഡിസ്റ്റംബറോ സ്റ്റെയ്നറോ ഒന്നും മാർക്കറ്റിൽ എത്താത്ത കാലം. ടെമ്പറപൗഡർ ഗുന്ത്പശ(പന്തം) യിൽ ചാലിച്ചു നിറക്കൂട്ട് ഉണ്ടാക്കുന്ന പ്രക്രിയയാണ് ആ കാലത്ത് സാധാരണ പതിവ്. ഹാജിക്ക സിമന്റിൽ ചേർക്കുന്ന കാവി പൊടി (Brown oxide) തന്നു. കുറച്ചു കറുത്ത പൊടിയും.
ഇതുകൊണ്ട് എന്തു ചെയ്യും.....?

കാലഘട്ടം ഒരു ജൂലൈ മാസം അവസാനം ആണെന്നു തോന്നുന്നു.അന്നു തൃക്കരിപ്പൂരിലെ ചരൽ റോഡിൽ മുമ്പത്തെ രാജീവ് ഗാന്ധി ആശുപത്രിക്ക് സമീപമുള്ള ഓവുപാലം ഉള്ള സ്ഥലം (അന്ന് വളരെ വീതി കൂടിയ മൂന്നു പൈപ്പാണ് ഓവ്) അതിന്റെ പടിഞ്ഞാറുഭാഗത്ത് ടയർ ഇറങ്ങിയുരുണ്ട നീണ്ട കുഴികളിൽ അരച്ചു പാകമാക്കി വെച്ചതു പോലുള്ള ചുവന്ന ചെളിയുണ്ട്. ഞങ്ങൾ രണ്ടു മൂന്നു പേർ തകരപ്പാട്ടകളിൽ ആ ചെളിയും കോരി കൊണ്ടുവന്നു. പിന്നീട്, അനുഭവത്തിന്റെയല്ലാ, ഇല്ലായ്മയുടെ ദുരിതം കനിഞ്ഞ അറിവോടെ പ്രകൃതി ചായങ്ങളെ കണ്ടെത്താനുള്ള അവസരങ്ങളായി പലനിറത്തിലുള്ള കല്ലുകൾ, ചേടിക്കല്ലുകൾ മറ്റു നിറങ്ങൾ ഉണ്ടാക്കാനുള്ള വിദ്യ ഈ യാത്ര ചീമേനി വരെ നീണ്ടു. ചീമേനി വരെയുള്ള യാത്രയിൽ ചെമ്പ്രകാനം എന്ന സ്ഥലത്ത് റോഡിന് അടുത്തുതന്നെ ഒരു കിണർ കുഴിക്കുന്നത് കാണാനിടയായി. അവിടെ കൂട്ടിയിട്ട മണ്ണിൽ മഞ്ഞയും വെള്ളയും നിറമുള്ള 'ചേടി' കാണാനിടയായി. അതു ശേഖരിച്ചു. അതിനടുത്ത കൊടക്കാടിന്റെ പ്രാന്ത പ്രദേശത്തെ ഒരു വീട്ടിൽ ചായില്യക്കായ ഉണ്ടെന്ന് കിണർ കുഴിക്കുന്ന ജോലിക്കാർ പറഞ്ഞുതന്നതു പ്രകാരം ഞങ്ങൾ അങ്ങോട്ടു പോയി. പുറമെ മുള്ളു പോലുള്ള ഭാഗമുള്ള പുറന്തോട് കട്ടിയുള്ള കായ. അകത്ത് നല്ല ചുവപ്പ്. കായ പിളർന്ന് ഉൽഭാഗം കൈ കൊണ്ടു തൊട്ടപ്പോൾത്തന്നെ എന്തെന്നില്ലാത്ത സന്തോഷം. 'ഇത് സൂക്ഷിച്ച് കൈകാര്യം ചെയ്യണം, വിഷച്ചേരുവ ഉള്ളതാണ്' ആ നാട്ടുകാരിൽ ഒരാൾ പറഞ്ഞു. ഇതാണ് തെയ്യം കെട്ടുകാർ 'മണേല'യായി ഉപയോഗിക്കുന്നതെന്നും അവർ പറഞ്ഞു. (മുഖത്തെഴുത്തിന് 'മണേല' ഉപയോഗിക്കുന്നു)

നാട്ടിൽ തിരിച്ചെത്തി. ചെടികളുടെ ഇലകൾ അരച്ചെടുത്ത് അരിച്ച്, നീലം, കരിപ്പൊടി, കണ്മഷി ആക്കുന്നതുപോലെയുള്ള മഷി ഉണ്ടാക്കിയെടുത്തും ചുവന്ന ചീര, അന്നു തൃക്കരിപ്പൂരിലും പരിസരങ്ങളിലും കിട്ടാത്ത ബീറ്റ്റൂട്ട് (ചുവപ്പ്) ഇവയൊക്കെ ചാറെടുത്ത്, നൂറും പച്ചമഞ്ഞളും ഇതൊക്കെ നിറങ്ങൾക്ക് ഉപയോഗിച്ചു. പിന്നീട് പ്രെസ് കോ ആർട്ടിനെ കുറിച്ചും മ്യൂറൽ

ചിത്രകലയെക്കുറിച്ചും അറിയാൻ അവസരം കിട്ടുമ്പോഴാണ് ഇത്തരം പ്രകൃതി വർണ്ണങ്ങൾ ഞാൻ പണ്ടേ (അറിയാതെ) ഉപയോഗിച്ചതായി തെളിഞ്ഞത്.

വളരെ വിഷമം സഹിച്ചും നാലഞ്ചു ദിവസം കൊണ്ട് ഉദ്ദേശിച്ച കർട്ടൻ പൂർത്തിയാക്കി. ആരുടെയോ ഭാഗ്യം കൊണ്ടോ എന്തോ കർട്ടൻ ഉദ്ദേശിച്ചതിലും നന്നായി. സെക്രട്ടേറിയറ്റിന്റെ ദൃശ്യം ആയതുകൊണ്ട് വരയിൽ ജ്യാമിതീയ തിയറിയും വീക്ഷണകോണും ഒക്കെ നോക്കണം. കർട്ടൻ വരയ്ക്കുമ്പോഴും അകന്നുനിന്ന് നോക്കി തെറ്റു തിരുത്തുവാൻ സൗകര്യമുണ്ടായിരുന്നു. ഞങ്ങൾ എല്ലാവരുടെയും മനസ്സ് കുളിർത്തുവെങ്കിലും അടുത്ത ഘട്ടത്തെ കുറിച്ച് ഓർത്തപ്പോൾ നിശ്വാസങ്ങൾക്ക് ചൂടേറി. വേലുത്തമ്പി ദളവയുടെ പ്രതിമ കട്ടൗട്ടും ഉണ്ടാക്കണം. ദളവയുടെ വേഷത്തിന് ഡ്രസ്സ്, മറ്റു കോസ്റ്റ്യൂംസ് ഇവ ഉണ്ടാക്കണം. അതിന് നിർബന്ധമായും വേലുത്തമ്പി ദളവയുടെ ചിത്രം വേണം. എല്ലാറ്റിലും ഉപരിയായി ഇതിനൊക്കെ സാമാന്യം പൈസ വേണം. എന്ത് ചെയ്യാൻ......?



തുടർന്ന് ആ കാലഘട്ടത്തിൽത്തന്നെ തൃക്കരിപ്പൂരിൽ സജീവമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന കെ എം കെ സ്മാരക കലാസമിതി യുമായും ബന്ധപ്പെടാറുണ്ട്. ഏതു കലാ സംഘടന നാടകം അവതരിപ്പിച്ചാലും ബി എസ് എസ് നാടകങ്ങളെയാണ് ജനങ്ങൾ ആവേശത്തോടെ ഉൾക്കൊണ്ടിരുന്നത്. അലവിൽ ദേശീയ കലാ സമിതിയുടെ രാഷ്ട്രീയ നാടകവും തൃക്കരിപ്പൂര് ബി എസ് എസ് കലാസമിതിയുടെ സാമൂഹ്യ നാടകവും അന്നത്തെ സംസാരവിഷയം തന്നെയായിരുന്നു.

ബി എസ് എസ് കലാസമിതിയുടെ നാടകങ്ങളുടെ പ്രത്യേക പ്രസക്തി അതിലെ രംഗത്തിനും നാടക തന്തുവിനും അനുയോജ്യമായ ഗാനങ്ങളിലായിരുന്നു. നാടകത്തിനുള്ള ഗാനങ്ങൾ ഞാൻ തന്നെ എഴുതുന്നു എന്നതും ഒരു അനുകൂല ഘടകമാണെങ്കിലും അന്നത്തെ ഞങ്ങളുടെ നാടക ഗാനങ്ങൾക്ക് രൂപവും ഭാവവും ജീവൽ തുടിപ്പും നൽകുന്നത് പാപ്പിനിശ്ശേരി മൊയ്തു എന്ന സംഗീതകാരന്റെ സംഗീതമായിരുന്നു. ഹിന്ദുസ്ഥാനി രാഗമായും സംഗീതമായും കൂടുതൽ ബന്ധവും വിവരവുമുള്ള മൊയ്തുവിന്റെ സംഗീത സംവിധാനം ശ്രദ്ധേയമായിരുന്നു. ഹിന്ദി ഗാനങ്ങൾ നന്നായി പാടും. അനുയോജ്യമായ കണ്ഠവും.

ഈ കാലത്താണ് 1966ൽ മംഗലാപുരം കേരള സമാജത്തിനു വേണ്ടി 'വിഷക്കാറ്റ്' എന്ന സി എൽ ജോസിന്റെ നാടകവുമായി ബന്ധപ്പെടുന്നത്. ഒരു പ്രാവശ്യം റിഹേഴ്സലിന് പോയപ്പോൾ ഒരു സംഗീത സംവിധായകനെ മുൻകൂട്ടി ഏൽപ്പിച്ച കാര്യവും ചില കാരണങ്ങളാൽ ആ ടീമിനെ ഒഴിവാക്കിയ കാര്യവും( ഒന്ന് കൂടുതൽ

ചാർജ്, പിന്നെ 'വെള്ളത്തിന്റെ' ആവശ്യം) പറഞ്ഞത്. അതിനാൽ മാഷ് തന്നെ ഒരു സംഗീതസംവിധായകനേയും സംഘടിപ്പിക്കണമെന്ന് പറഞ്ഞു. (അന്ന് 1966 ൽ കേരള സമാജം പ്രസിഡണ്ട് കണ്ണൂരിലുള്ള ഒരു പണിക്കർ( ആയുർവേദ ഫാർമസി) ആയിരുന്നു പേര് ഓർമ്മയില്ല. കൂടുതൽ നടന്മാരും സെൻട്രൽ ടെലിഫോൺസിലെ ജീവനക്കാരായിരുന്നു. മംഗലാപുരം സ്റ്റേഷനിൽനിന്നും അധികം ദൂരമല്ലാത്ത ഹോട്ടൽ എവർഗ്രീൻ ആയിരുന്നു താമസസ്ഥലം. റിഹേഴ്സൽ ഇവിടെയുള്ള ഒരു ഹാളിലായിരുന്നു. അന്ന് ആ ഹോട്ടലിൽ തൃക്കരിപ്പൂരിലെ മുറക്കാട്ടെ കൃഷ്ണൻ (തങ്കയം) ജോലിക്കാരനായുണ്ടായിരുന്നു. ഞങ്ങൾ അനന്യോന്യം കണ്ടതും ആകസ്മികമായിരുന്നു. അങ്ങനെ എനിക്കവിടെ ഒരു നാട്ടുകാരനേയും കിട്ടി. (കൃഷ്ണൻ പിൽക്കാലത്ത് ദുബായിയിൽ പോയി കുറേക്കാലം)....



കേരള സമാജത്തിന് ഒരു സംഗീത സംവിധായകനെ കണ്ടെത്താൻ എനിക്ക് അധികം പ്രയാസപ്പെടേണ്ടി വന്നില്ല. ബി എസ് എസ്സിന്റെ കുടുംബത്തിലെ കാരണവരായ അന്ന് ഞങ്ങളേക്കാൾ പ്രായമുള്ള മൊയ്തുവിനെ തന്നെ ആ കാര്യം ഏൽപ്പിച്ചു. നാടകത്തിലെ 'ലീലാമ്മ നഴ്സ്' എന്ന കഥാപാത്രത്തെ അവതരിപ്പിക്കുന്നത് തളിപ്പറമ്പിലെ (കുളപ്പുറം) ജെസ്സി ആയിരുന്നു. നന്നായി പാടും. ആ കാലത്ത് 'ചെമ്മീൻ' സിനിമയുടെ പരസ്യം മംഗലാപുരത്തെ പല മതിലിലും ചുമരിലും കാണാം. ഫ്ലൂറസെൻറ് കളറിൽ പ്രശസ്തനായ, പരസ്യ കലയുടെ കുലപതിയായ, എസ് എ നായരുടെ ശ്രദ്ധേയവും വളരെ പുതുമയുള്ളതുമായ വളരെ വലിയ പോസ്റ്ററും അതിൽ കറുത്തമ്മയുടെയും പരീക്കുട്ടിയുടെയും സ്റ്റിൽ ഫോട്ടോഗ്രാഫുകൾ കൂറ്റൻ സ്രാവുമായി കടലിൽ ജീവന്മരണ സമരം ചെയ്യുന്ന പളനിയുടെ ചിത്രം...... 'മാനസ മൈനേ വരൂ.....' എന്ന വിഷാദ ഗാനത്തിന്റെ അലയൊലികൾ അങ്ങിങ്ങായി കേൾക്കുന്ന കാലം. മലയാള സിനിമയിൽ പുതിയ ചാകരക്കൊയ്ത്തിന് പ ുത്തൻ വലക്കാർ മരയ്ക്കാരും ആവേശം പൂണ്ട കാലം. മൊയ്തു ഒരു ദിവസം റിഹേഴ്സൽ കഴിഞ്ഞു വിശ്രമിക്കുമ്പോൾ മൊയ്തുവി ന്റെ ഹിന്ദുസ്ഥാനി ചേരുവയുള്ള ഡബിൾ ഹാർമോണിയത്തിന്റെ ആരോഹണാവരോഹണങ്ങളിൽ വിരൽ പായിച്ച് റീഡ്സിന് വിരാമമിട്ടു. 'മധുബന് മെ രാധികല തേരെ....' എന്ന സെമി ക്ലാസിക്കൽ ഹിന്ദി ചലചിത്ര ഗാനം ആലപിക്കാൻ തുടങ്ങി. എല്ലാ കാതുകളും മനസ്സുകളും ആ ശബ്ദത്തിന്റെ ഭാവത്തിലും ലയത്തിലും മുങ്ങിക്കുളിച്ചു. കേരള സമാജത്തിന്റെ പ്രവർത്തകർ ക്കു പുറമെ ഹോട്ടലിലെ ഒന്നു രണ്ടു ജീവനക്കാരും അവിടെ ഉണ്ടായിരുന്നു. തുടർന്ന് ദർബാരി കാനഡയിൽ റാഫി പാടി അന ശ്വരമാക്കിത്തീർത്ത 'ബൈജു ബാവ്!ര' യിലെ 'ഭഗ്!വാൻ.....

ദുനിയാ കെ രഖ് വാലെ.....' എന്ന ഗാനവും. ആ സംഗീതകാരനെ, ഗായകനെ എല്ലാവർക്കും ഇഷ്ടപ്പെട്ടു ആരാധിക്കപ്പെട്ടു എന്നു പറയുന്നതാവും ശരി. അപ്പോൾ അവിടെ കൂടിയിരുന്നവർ 'ചെമ്മീനിലെ പാട്ട് പാടുമോ ?' എന്നായി ചോദ്യം. ഞാൻ മൊയ്തുവിന്റെ മുമ്പിൽ മാനസ മൈനയെ കൂടു തുറന്നു വിട്ടു. മൊയ്തുവിന്റെ ഹമ്മിംഗിന്റെ വിഷാദാത്മകതയിൽ തന്നെ ആ പാട്ടു മുഴുവൻ ആസ്വദിച്ച പ്രതീതി ശ്രോതാക്കൾക്കുണ്ടായി...... തുടർന്ന് ജെസ്സിയോടൊപ്പം 'പുത്തൻ വലക്കാരേ.....' പാടി..... ചുരുക്കിപറഞ്ഞാൽ മൊയ്തു എന്ന ഗായകൻ അവരുടെ സ്വന്തമായി മാറി. ജെസ്സിക്ക് പുറമെ ഒരു സ്ത്രീ കഥാപാത്രം മംഗലാപുരത്തു തന്നെയുള്ള ഒരു യുവതി ആയിരുന്നു. റിഹേഴ്സലിൽ കൂടി അവരും മെച്ചപ്പെട്ടു. മംഗലാപുരം ടൗൺഹാളിൽ വെച്ചായിരുന്നു നാടകാവതരണം. ഞങ്ങൾ തൃക്കരിപ്പൂര് ബി എസ് എസിൽ നിന്നും കൊടുക്കുന്നതിന്റെ അഞ്ചിരട്ടി ചാർജ്ജും നല്ല അഭിപ്രായ വും മംഗലാപുരത്തുനിന്നും കിട്ടി. മൊയ്തുവിനു പുറമെ തബലിസ്റ്റ് ഉസ്മാൻ, ഷായി ബാബു പ്രേംചന്ദ്രൻ, കണ്ണൂർ രാഗത്തിലെ ഒരു വയലിനിസ്റ്റും ഉണ്ടായിരുന്നു......



ഈ കാലഘട്ടങ്ങളിൽ ഒക്കെ തൃക്കരിപ്പൂരിലും പരിസര പ്രദേശങ്ങളായ കന്നുവീട് കടപ്പുറം, വലിയപറമ്പ്, ഇടയിലെക്കാട് തുടങ്ങിയ വിവിധ സ്ഥലങ്ങളിൽ നാടക സംവിധാനവും ചമയവുമായി ബന്ധപ്പെട്ട് ബി എസ് എസ് കലാസമിതിക്കു ശേഷം കെ എം കെ യുമായി കൂടുതൽ അടുത്തു ബന്ധപ്പെടാൻ അവസരം കിട്ടി. കൂടാതെ തൃക്കരിപ്പൂർ ദേശ ീയ കലാവേദി, ജനശക്തി നടക്കാവ്, ദേശാഭിമാനി തീയേറ്റേഴ്സ്, ഉദയ ചൊവ്വേരി, എം എ എം ആർട്സ് ക്ലബ് തങ്കയം, നവജീവൻ തങ്കയം, അനീബസെൻറ് മെമ്മോറിയൽ ആർട്സ് ക്ലബ്, ഒളവറ ETNS, വിജ്ഞാനദായിനി വായനശാല, മാണിയാട്ട് തുടങ്ങിയ കലാസമിതികളുമായി ബന്ധപ്പെട്ട് പ്രവർത്തിച്ചു പല കാലങ്ങളിലായി. 1957ൽ ആണെന്നുതോന്നുന്നു അന്തരിച്ച നാടകനടനും ഗായകനും ആയിരുന്ന ശ്രീ എൻ അബ്ദുൽ ഖാദർ മാസ്റ്റർ (ആയിറ്റി സ്കൂൾ) ആദ്യകാല കഥാപ്രസംഗികനായിരുന്ന ശ്രീ കെ കെ ഈയ്യക്കാട് എന്നിവരുമായി ബന്ധപ്പെട്ട് ഈയ്യക്കാട് അവതരിപ്പിച്ച ശ്രീ മന്ദിരം കെ പി യുടെ 'ഓണമുണ്ടും ഓടക്കുഴലും' എന്ന നാടകത്തിൽ പ്രവർത്തിച്ചു. അന്ന് 18 വയസ്സ് പ്രായം. . മെയ്ക്കപ്പ് സ്വതന്ത്രമായി ചെയ്തത് ഇതിനാണെന്നു തോന്നുന്നു. ഖാദർ മാഷും സഹായിച്ചു. സെൻറ് പോൾസ് യു പി സ്കൂളിൽ അധ്യാപകനായി വിരമിച്ച ദിവാകരൻ മാസ്റ്ററുടെ അനുജൻ കരുണാകരനായിരുന്നു ബാലനടൻ. കെ കെ ഇയ്യക്കാട് സ്ത്രീകഥാപാത്രം ആണെന്നു തോന്നുന്നു.......

വർഷം ഓർമ്മയില്ല 1975 ലോ 76 ലോ ദേശീയ കലാവേദിക്കു വേണ്ടി ഡോക്ടർ ഇന്ദുകുമാറിന്റെ 'തൃഷ്ണ' എന്ന നാടകം (അന്നുവരെ കണ്ട സാമാന്യമായ നാടക ഫോർമുലയിൽ നിന്നും വ്യത്യസ്തം) സംവിധാനം ചെയ്തു രംഗപടവും ചമയവും....... ഒരു ഓണാഘോഷ പരിപാടിക്ക് വേണ്ടിയായിരുന്നു. നാടകത്തിലെ സംഗീത നിർവ്വഹണം കണ്ണൂരിലെ ജോസും ഫിലിപ്പും (വയലിൻ ഗിത്താർ) മാത്രമായിരുന്നു. കുറച്ചു റിക്കോർഡ് ചെയ്ത സംഗീതവും. ഒരു മനശാസ്ത്ര നാടക ത്തോടൊപ്പം നല്ലൊരു ഭ്രമകാത്മകവും ആയിരുന്നു. ഒന്നര മണിക്കൂർ ദൈർഘ്യം ഒരു രംഗം ദീപവിതാനത്തിന് വളരെയേറെ സാധ്യതയുള്ള നാടകം. (കണ്ടമാനം ദീപം വെച്ചു കെട്ടുക എന്നല്ല ഉദ്ദേശ്യം) മാത്രമല്ല, ക്രിയാംശങ്ങൾക്ക് ഒട്ടുവളരെ അവസരമുണ്ടാക്കുന്ന രചന...

ചെയ്യാൻ പോകുന്ന നാടകത്തെക്കുറിച്ചും നാടകം സംവിധാനം ചെയ്യുന്ന രീതിയെക്കുറിച്ചും ഒരു പായ കടലാസിൽ രംഗപടം മുതൽ വരച്ച് ,ദീപ വിതാനവും മറ്റുപലതും മാർക്കു ചെയ്ത് വിശദമായ കത്ത് നാടകകൃത്തിന് എഴുതി. അവസരം ഉണ്ടെങ്കിൽ ഫൈനൽ റിഹേഴ്സലിന് തൃക്കരിപ്പൂരിൽ എത്തുവാനും കത്തിൽ സൂചിപ്പിച്ചു. ഇന്ദു കുമാർ കത്തിന് മറുപടി അയച്ചു. 'നാടകം ഒരു സംവിധായകന്റെ കല എന്ന് തികച്ചും അർത്ഥമാക്കുന്ന ക്രിയയാണ് സാറിൽ കൂടി ഞാൻ കാണുന്നത്. നാടകം അവതരണത്തിൽ ഉന്നതനിലവാരം പുലർത്തും എന്നതിൽ ഞാൻ ഉറച്ചു വിശ്വസിക്കുന്നു. നാടകം കാണാൻ തൃക്കരിപ്പൂരിൽ വരണമെന്ന് അതിയായ ആഗ്രഹമുണ്ട്. ഫൈനൽ ഇയർ പരീക്ഷ ആയതുകൊണ്ട് വളരെ തയ്യാറെടുപ്പ് വേണ്ടതിനാൽ വരാൻ വിഷമമാണ്....'(ഈ സമയം ശ്രീ സുധാകരൻ ഡോക്ടറും ഇന്ദു കുമാറിന്റെ കൂടെ പഠിക്കുന്ന അവസരം)

'തൃഷ്ണ' തികച്ചും കലാ മേന്മ അർഹിക്കുന്ന നല്ല നിലവാ രമുള്ള അവതരണം ആണെന്ന് നാടകപ്രേമികൾ വിലയിരുത്തി. ഈ നാടകത്തിൽ തോമസ് എന്ന മാനസിക രോഗിയായി ഇളമ്പച്ചിയിലെ പി സി രാധാകൃഷ്ണൻ( (ഇപ്പോൾ റിട്ടയേഡ് ആയി) നല്ല മിതാഭിനയം കാഴ്ചവെച്ചു. രാധാകൃഷ്ണന്റെ ഭാര്യയായ കഥാപാത്രത്തിനു വേണ്ടി ഒരു പശ്ചാത്തല ഗാനത്തിന് അന്ന് നന്നേ ബുദ്ധിമുട്ടേണ്ടിവന്നു. സ്വന്തം ഭാര്യയെ ഒരു യക്ഷിയെപ്പോലെ ഭയക്കുന്ന തോമസിന്റെ മാനസി കാവസ്ഥ തിരിച്ചെടുക്കാനുള്ള ഹൃദയ വ്യഥ നിറഞ്ഞ കഥാപാത്രമാണ് ഈ സ്ത്രീകഥാപാത്രം. ഇവരുടെ മാനസികാവസ്ഥ വരച്ചുകാട്ടാ നുള്ള ഗാനത്തിന്റെ അന്വേഷണം കൊറ്റി പീപ്പിൾസ് സൗണ്ട്സിലെ ഗോവിന്ദൻ മുഖാന്തരം തലശ്ശേരി 'സൈബൂസ്' ലൈറ്റിലേക്കും നീണ്ടു. നീലേശ്വരത്തെ കുഞ്ഞമ്പു എന്ന ഓപ്പറേറ്ററെയും ഗോവിന്ദൻ (പീപ്പിൾസ്) ഏൽപ്പിച്ചു. അന്വേഷണങ്ങൾക്കു ശേഷം അന്നത്തെ രണ്ടു ഗ്രാമഫോൺ വലിയ റെക്കോർഡ് കുഞ്ഞമ്പു എത്തിച്ചു. അതിൽ നിന്നും ഞാൻ മനസ്സിൽ ആഗ്രഹിച്ച പ്രമേയ പ്രസക്തിയുള്ള ഒരു ഗാനം എനിക്കു കിട്ടി. ' അഭിനവ ജീവിത നാടകവേദിയിൽ അഭിന

യിക്കറിയാത്ത വളേ.....‘ എന്ന ഗാനം. ഈ ഗാനം പശ്ചാത്തലമാക്കി വളരെയേറെ വ്യത്യസ്തമായ ചലനങ്ങളും പോസുകളും ഭാവങ്ങളും കൊണ്ടു് ഒരു രംഗം സജീവമാക്കിയെടുത്തു. ഈ കാലത്ത് ദേശീയ കലാവേദിയുടെ ഒരു സജീവ പ്രവർത്തകനായ ശ്രീ സി അബ്ദുൽ ഖാദർ, തൃക്കരിപ്പൂരിലെ കെ സുധാകരൻ (ഡോക്ചർ) ഖാദർ എൽഎൽബി ക്കും സുധാകരൻ എബിബിഎസ്നും പഠിക്കുന്നു എന്നിവർ ഇന്ദു കുമാറിനോട് നാടകത്തെക്കുറിച്ചും ജനത്തിന്റെ അഭിപ്രായവും അവരുടെ അഭിപ്രായവും പറഞ്ഞു. പിന്നീടു വന്ന ഇന്ദു കുമാറിന്റെ കത്തിൽ കൂടിയാണ് ഈ വിവരം ഞാൻ അറിയുന്നത്.......



നാടകാഭിനയം, സംവിധാനം ഈ പ്രവൃത്തികൾ തുടരുമ്പോഴും കർണാടക സംഗീതത്തെക്കുറിച്ച് കുറച്ച് അറിയാനും രാഗ ഭാഗങ്ങളെക്കുറിച്ച് മനസ്സിലാക്കാനും ശ്രമം തുടർന്നു. സംഗീതത്തോടുള്ള താൽപര്യത്തെക്കാളുപരി നാടക സംവിധായകന് സംഗീതത്തിൽ സാമാന്യ ബോധമുണ്ടെങ്കിൽ നാടകാവതരണത്തിൽ ഒരു വലിയ സഹായമാവും എന്നതുകൊണ്ടുമാണ് . കച്ചേരി നടത്താനോ സംഗീതം പഠിച്ചു എന്ന് പറഞ്ഞു് ഊറ്റം കൊള്ളാനുമല്ല, സംഗീതത്തിന്റെ ശാസ്ത്രീയ സ്വഭാവവും കുറെ സ്വരസ്ഥാനങ്ങളും ഉൾക്കൊള്ളുക എന്നതുകൊണ്ടുതന്നെ. കർണാടക സംഗീതം എന്റെ കാഴ്ചപ്പാടിൽ മതാധിഷ്ഠിതവും വരേണ്യ സ്വഭാവമുള്ള സങ്കല്പ ദേവീദേവന്മാരുടെ സ്തുതിഗീതങ്ങളുമാണ്. ഇത്തരം കാര്യങ്ങളോട് അശേഷം താല്പര്യം എനിക്കില്ലാത്തതുകൊണ്ട് കീർത്തനങ്ങളും മറ്റും ഒഴിവാക്കാൻ താല്പര്യം കാണിച്ചു. (ആദ്യകാലങ്ങളിൽ ഈ കാര്യത്തിൽ ഇത്ര കടുത്ത നിർബന്ധം ഇല്ലായിരുന്നു) എന്നാൽ ഹിന്ദുസ്ഥാനി സംഗീതത്തിൽ ഇത്തരം ‘ഇടപാട്‘ ഇല്ല. ഇപ്പോഴും ചില ഭക്തി ഗാനങ്ങൾ എന്നു പറയുന്ന ഉൽപ്പന്നം കേൾക്കാറുണ്ടെങ്കിലും അതിലെ സ്തുതിഗീതങ്ങളായ സാഹിത്യ ശബ്ദങ്ങളെയല്ല ഇഷ്ടപ്പെടുന്നത്; അതിലെ സംഗീതത്തെയാണ് പ്രത്യേകിച്ചും ശുദ്ധ സംഗീതത്തെത്തന്നെ. എന്റെ ഭാഷയിൽ പറഞ്ഞാൽ,‘മത്സ്യക്കറിയിലെ ചാറ് ഞാൻ ഇഷ്ടപ്പെടുന്നു. കഷണങ്ങൾ അതിലെ സതുതിഗീത വാക്കുകൾ അത് ഇഷ്ടമല്ല. അതിലെ സ്വാദിഷ്ടമായ ചാറ് രുചിക്കുന്നതു പോലെ അതിലെ സംഗീതം മാത്രം ഇഷ്ടപ്പെടുന്നു.’

ഹിന്ദുമതത്തിലെ സങ്കല്പ ദൈവങ്ങളെ ശിവകാശി കലണ്ടർ രൂപത്തിലായാലും കരിങ്കൽ രൂപത്തിലായാലും കളിമൺ രൂപത്തിലായാലും അത് ഒരിക്കലും ഉൾക്കൊള്ളുവാൻ ഞാൻ തയ്യാറല്ല. അതിനാൽ കർണാടക സംഗീതത്തിലെ കൃതികളോട് താല്പര്യമില്ല. അതേസമയം അതിൽ അലിഞ്ഞുചേർന്ന സംഗീതത്തേയും രാഗ ഭാവത്തെയും വളരെയധികം ഇഷ്ടപ്പെടുന്നു. രാഗങ്ങളിൽ ഹിന്ദോളവും സിന്ധു ഭൈരവിയും അഭേരിയും ഏറ്റവും ഇഷ്ടപ്പെട്ട

രാഗങ്ങളാണ്. ശിവരഞ്ജിനി, ദർബാരി , കാനഡ, രേവതി  ഇവയും തുടർന്നുള്ള ഇഷ്ട രാഗങ്ങളാണ്. സംഗീത സംബന്ധിയായ വായന ാശീലവും ഒട്ടുവളരെ ഇല്ലെങ്കിലും എളിയ രീതിയിലുള്ള കേൾവി ജ്ഞാനവും, പിന്നെ, ഇത്തരം ആളുകൾ ചേർന്നിരിക്കുമ്പോൾ ചർച്ചകളിൽ കൂടി ഉരുത്തിരിയുന്ന അനുഭവങ്ങളുമെല്ലാം ചേരുമ്പോൾ കുറച്ചെന്തൊക്കെയോ രാഗങ്ങളെ പെട്ടെന്ന് മനസ്സിലാക്കാനും പറയുവാനും കഴിയും.

അതുപോലെ ചിത്രകലയിൽ താല്പര്യമുള്ളതിനാൽ അതുമായി ബന്ധപ്പെട്ട വായനാശീലവും നിരീക്ഷണവും ഉണ്ട്. അതിനാൽ ഒരു ചിത്രകലാസ്വാദകന്റെ ഉൾക്കാഴ്ചയോടും സൗന്ദര്യാത്മക സമീപനത്തോടെയും പലതും 'നോക്കിക്കാണു വാനും' അതിന്റെ നല്ല സാധ്യതകൾ നാടകത്തിൽ ചാലിച്ചു ചേർക്കുവാനും സാധിക്കുന്നുണ്ട്. ചെറിയ രീതിയിലുള്ള കാവ്യഭാവന യ്ക്കും എന്റെ മനസ്സിന്റെ അകത്തളത്തിന്റെ ഏതോ ഒരു മൂലയിൽ ഇടം ഉള്ളതുകൊണ്ടും ഒരു സാഹിത്യ വിദ്യാർത്ഥിയുടെ സമീപനം ഉള്ളതുകൊണ്ടും ഞാൻ ചെയ്യുന്ന ഏതു കലാപരമായ പ്രവൃത്തിയിലും ഇതിന്റെയൊക്കെ സ്വാധീനം കാണും എന്നതു തീർച്ചയാണ്.

അന്ധമായ ആരാധനയോട് സമരസപ്പെട്ടു പോകാൻ ഒരിക്കലും സാധ്യമല്ലെങ്കിലും ഞാൻ നൂറു ശതമാനവും ഈശ്വര വിശ്വാസിയാണ്. പ്രകൃതിയാണ്, പ്രപഞ്ചമാണ് എന്റെ ഈശ്വരൻ. മനുഷ്യൻ മണ്ണിൽ തീർത്ത ദൈവങ്ങളെ മാത്രമേ ഞാൻ വെറുക്കുന്നുള്ളൂ  മനുഷ്യ ദൈവങ്ങളേയും. ഈ അനിർവചനീയമായ പ്രപഞ്ചശക്തിയെ ഞാൻ ബഹുമാനിക്കുന്നു, ഭയപ്പെടുന്നു!.......



1964 മുതൽ പ്രൊഫഷണലായിത്തന്നെ ചമയക്കാരനായി (മെയ്ക്കപ്പ്) പ്രവർത്തിച്ചു വരുന്നു. 40 വർഷത്തിനിടയിൽ അയ്യായിരത്തിൽപരം മുഖങ്ങൾക്ക് ചായം തേച്ചു കാണും. സാമൂഹ്യ നാടകത്തിൽ നാല്പതിനും അമ്പതിനുമിടയിൽ ക്യാരക്ടർ മെയ്ക്കപ്പ് ചെയ്തിട്ടു ണ്ടാകും. മെയ്ക്കപ്പ് ജോലിയിൽ മൂന്നു നാല് നല്ല അനുഭവങ്ങൾ ഉണ്ടായി....

ഇളമ്പച്ചി സ്കൂൾ ഹൈസ്കൂളായി ഉയർത്തിയ കാലം 1980. എട്ടാം തരത്തിലെ നാലു കുട്ടികളെ പങ്കെടുപ്പിച്ചുകൊണ്ട് ശ്രീ ജി. ശങ്കരപ്പിള്ളയുടെ 'മോചനം' എന്ന നാടകം യൂത്ത് ഫെസ്റ്റിവലിൽ അവതരിപ്പിക്കുന്നു. ഒരു ജയിൽ മുറിക്കകത്തെ സംഭവം. പിൻ കർട്ടൻ വെള്ള മാത്രം. അതിൽ കുറച്ചു വലിപ്പത്തിൽ പറക്കുവാൻ ചിറകടിച്ച് വ്യഗ്രത കാണിക്കുന്ന പക്ഷി. പക്ഷേ, രണ്ടു കാലുകളും ബന്ധിക്കപ്പെട്ടിരിക്കുന്നു. സജസ്റ്റീവായ രംഗപടം. നാടകത്തിൽ ജയിൽ പുള്ളികളുടെ കൂട്ടത്തിൽ ഒരു വയസ്സനും ഉണ്ട്. ശാരീരികമായി ശേഷി കുറഞ്ഞ ഒരു വയസ്സൻ. അന്ന് എട്ടാം ക്ലാസിലെ കുട്ടിയുടെ

പ്രായം 13 വയസ്സും ഈ 13 വയസ്സുകാരനെ കൃത്രിമ വിഗ്ഗുണ്ടാക്കി മുക്കാലും കഷണ്ടിയുള്ള മറ്റു ഭാഗങ്ങളിൽ നരച്ച മുടി പറ്റെ വളർന്നും താടിരോമങ്ങളും വളർന്ന വിവശനായ 70 75 വയസ്സു തോന്നിപ്പിക്കുന്ന ഒരു വയസ്സനാക്കി മാറ്റി. ഈ ജോലി കണ്ടവർ കണ്ടവർ അഭിനന്ദിച്ചു. കാസർഗോട് ഗവൺമെൻറ് ഹൈസ്കൂളിലെ ഞങ്ങളുടെ ഗ്രീൻ റൂമിന്റെ അടുത്തു് ആളുകൾ നിറയുന്നു. ഒരു വയസ്സനെ കണ്ടു രസിക്കുന്നു. തൊട്ടടുത്ത മുറിയിൽ തൃക്കരിപ്പൂര് ഹൈസ്കൂളിലെ കുട്ടികൾ അവിടെ ഡ്രോയിങ് മാസ്റ്റർ ശ്രീ വി പി ബാലകൃഷ്ണൻ മാസ്റ്ററാണ് മെയ്ക്കപ്പ് ചെയ്യുന്നത്. തൊട്ടടുത്ത മുറിയിലെ വയസ്സനെ കാണാൻ ബാലകൃഷ്ണൻ മാസ്റ്ററുമെത്തി. എന്നെ വളരെയധികം അഭിനന്ദിച്ചു. (ബാലകൃഷ്ണൻ മാസ്റ്റർ ഡ്രോയിങ് ലോവർ പരീക്ഷയ്ക്കു് എനിക്ക് പരിശീലനം നൽകിയിരുന്നു) അടുത്തു നിന്നു നോക്കിയാൽ പോലും കൃത്രിമത്വം തോന്നിക്കാത്ത വിധത്തിലായിരുന്നു വേഷം. പലരും കണ്ടു. പല ഡ്രോയിങ് അധ്യാപകരും ചമയക്കാരും ഈ വേഷം കാണാൻ വന്നിരുന്നു. എല്ലാവരുടെയും സന്മനസ്സു നിറഞ്ഞ അഭിനന്ദനങ്ങൾ കിട്ടി.

1974 മുതൽ കോഴിക്കോട് ആകാശവാണിയിൽ കൂടി നാടകത്തിന് ശബ്ദം കൊടുത്തു തുടങ്ങി. ആദ്യമൊക്കെ വർഷത്തിൽ രണ്ടു നാടകങ്ങൾ കിട്ടുമായിരുന്നു. പിന്നെ ഒന്നാവാൻ തുടങ്ങി. (ഓഡിയേഷൻ കഴിഞ്ഞു് കൂടുതൽ ആൾക്കാർ വരാൻ തുടങ്ങി) 1991ൽ കണ്ണൂർ എഫ് എം നിലയം ആരംഭിച്ചതോടെ കണ്ണൂർ നിലയത്തിലേക്കു മാറ്റി. 30 വർഷത്തിനകം ഏതാണ്ട് 40 നാടകങ്ങൾക്ക് ശബ്ദം നൽകിക്കാണും. നാല് ദേശീയ നാടക പരിപാടിയിലും ശബ്ദം നൽകി........



19 68ൽ ഉദിനൂർ കടപ്പുറം ജി യു പി (കന്നുവീട് കടപ്പുറം) സ്കൂളിലേക്ക് സ്ഥലംമാറ്റം കിട്ടുന്നു. 'കലാകാരൻ മാഷ്' നമ്മുടെ സ്കൂളിലേക്ക് വരുന്നുണ്ട്' ഇത് കടപ്പുറക്കാരുടെ ഭാഷ്യമാണ്. ഞാനും കന്നുവീടു കടപ്പുറവും ഇതിനു മുമ്പേ ബന്ധപ്പെടാറുണ്ട്. പ്രൈമറി സ്കൂളിൽ എൻറെ ഗുരുനാഥനായ ശ്രീ. കുന്നിയൂർ ബാലകൃഷ്ണൻ മാസ്റ്ററായിരുന്നു ഹെഡ്മാസ്റ്റർ (അദ്ദേഹം കുറച്ചു കൊല്ലം മുമ്പ് മരിച്ചു) കടപ്പുറത്തുള്ള എ കുഞ്ഞികൃഷ്ണൻ മാസ്റ്റർ, കന്നുവീട് കടപ്പുറം ഭാര്യ വീടായ കെ കുഞ്ഞിക്കണ്ണൻ മാസ്റ്റർ എന്നിവർ ഒഴികെ മറ്റുള്ള അധ്യാപകരൊക്കെ തൃക്കരിപ്പൂരും പരിസരത്തുനിന്നും കരിവെള്ളൂര് നിന്നും വരേണ്ടവരായിരുന്നു. ഞാൻ, ഇളമ്പച്ചിയിലെ എൻ കണ്ണൻ മാസ്റ്റർ, കെ സി തങ്കം ടീച്ചർ കരിവെള്ളൂരിലെ എം കൃഷ്ണൻ നമ്പ്യാർ, പി വി കുഞ്ഞിക്കണ്ണൻ ഇവരൊക്കെ അന്ന് കന്നുവീട് കടപ്പുറം യു പി എസിലെ അധ്യാപകരാണ്.

അക്കാലത്ത് പഴയ 'സ്വാമിമഠം'കടൽ എടുത്തതിനാൽ പഴയ സ്ഥലത്തിന്റെ കുറച്ചു വടക്കോട്ട് മാറി ഓരത്തിൽ പുതിയ സ്വാമി മഠം പണിയുന്ന സമയം. 1969 മാർച്ച് മാസത്തിൽ പുതിയ മഠത്തിൻറെ ഉദ്ഘാടനവും തീർച്ചപ്പെടുത്തിയിരുന്നു. അതിൻറെ മുന്നോടിയായിട്ടാണ് ഒക്ൾടോബർ രണ്ടിന് ഗാന്ധിജിയുടെ ജന്മവാർഷികം ആഘോഷിക്കാൻ സ്കൂൾ പി ടി എയും കലാ സമിതിയും സംയുക്തമായി തീരുമാനിച്ചത്. ഹെഡ്മാസ്റ്റർ ബാലകൃഷ്ണൻ മാസ്റ്ററും മറ്റും ഞങ്ങൾ ചില അധ്യാപകരോട് ഈ കാര്യം പറഞ്ഞു. വിശദമായി ഒരു യോഗം ചേർന്നു. സ്കൂൾഹാളിൽ ഗാന്ധിജിയുടെ പൂർണ്ണകായ ചിത്രം വരയ്ക്കണമെന്ന് കമ്മിറ്റി അഭിപ്രായപ്പെട്ടു. എന്നെ ചുമതല ഏൽപ്പിക്കുകയും ചെയ്തു. പിന്നീട് എന്റെ അഭിപ്രായത്തിൽ ചിലതു കൂടി വേണമെന്നും എത്ര ബുദ്ധിമുട്ടിയാലും അത് ചെയ്യാമെന്നും ഞാൻ ഉറപ്പുകൊടുത്തു. അങ്ങനെ ഗാന്ധിജിയുടെ ചിത്രം, ഗാന്ധിജിയുടെ കുറേ മഹൽ വാക്യങ്ങൾ, കേരളം, ഇന്ത്യ, ഭൂലോകം തുടങ്ങിയ മാപ്പുകൾ, സയൻസ് പഠനവുമായി ബന്ധപ്പെട്ട ഏതാനും ചിത്രങ്ങൾ, ഗുണന പട്ടികകൾ, അക്ഷരങ്ങളും വാക്കുകളും ഇവയെല്ലാം സ്കൂൾ ചുമരുകളിൽ നിറഞ്ഞു. രാത്രിയൊക്കെ താമസം അവിടെത്തന്നെയായിരുന്നു. എന്നെ സംബന്ധിച്ച് സ്വന്തം വീടും പരിസരവും പോലെത്തന്നെ. അന്ന് ഉപ ജില്ലാ വിദ്യാഭ്യാസ ഓഫീസർ കണ്ണൂരിനടുത്തുള്ള ശ്രീ. പി പി ബാലകൃഷ്ണൻ നായരായിരുന്നു. അദ്ദേഹം ഇതൊക്കെ വന്നു കണ്ടു. സ്കൂളിനെയും കമ്മിറ്റിയെയും എന്നെയും വളരെയേറെ അഭിനന്ദിച്ചു. ഇത്തരം പ്രവർത്തനം സംസ്ഥാനത്തുതന്നെ ആദ്യമാണെന്നും താനിതു സബ്ജില്ല മുഴുവൻ വ്യാപിപ്പിക്കാൻ ശ്രമിക്കുമെന്നും അദ്ദേഹം പറഞ്ഞു. (ശരിയാണ്, സ്കൂൾ ചുമരുകളെക്കൊണ്ടു സംസാരിപ്പിക്കുന്ന ഈ പ്രവൃത്തി സംസ്ഥാനത്ത് ആദ്യത്തേതു തന്നെയായിരുന്നു) ഗാന്ധി ജന്മശതാബ്ദി ഒരു ചെറിയ വിദ്യാഭ്യാസ പ്രവേശനത്തോടെ വളരെ ഭംഗിയായി നടന്നു. ഉപജില്ലയിലെ പല സ്ഥലങ്ങളിൽ നിന്നും അധ്യാപകരും വിദ്യാർഥികളും വന്നു. അവർക്ക് പലർക്കും കടൽ കാണുക എന്ന പ്രധാന ഉദ്ദേശ്യവും ഉണ്ടായിരുന്നു.

ആഘോഷത്തിൽ ചില ശബ്ദ ലേഖനങ്ങൾ  പ്രകൃതിയിലെ ചില ജന്തുക്കളുടെ, പക്ഷികളുടെ, തീവണ്ടിയുടെ, വാഹനങ്ങളുടെ ശബ്ദങ്ങൾ, ഗാന്ധിജി, ജവഹർലാൽ നെഹ്റു എന്നിവരുടെ ശബ്ദങ്ങൾ, ഗാനശകലം തുടങ്ങിയവ അത്യാവശ്യമായി വന്നു. ഇതൊക്കെ റെക്കോർഡ് ചെയ്തു കിട്ടണം. എന്താണ് വഴി? അക്കാലത്ത് (1969) ടേപ്പ് റിക്കോർഡർ സർവത്രികമല്ലായിരുന്നു. തൃക്കരിപ്പൂരിൽ അങ്ങിങ്ങായി ചിലരുടെ അടുത്ത് ( അന്ന് ദുബായ് അല്ല മലേഷ്യ, സിങ്കപ്പൂർ ആണ് കൂടുതൽ പേർ) ടേപ്പ് റിക്കാർഡർ ഉണ്ടായിരുന്നു. പരിചയമുള്ളവരോട് ഇത്തരം സാധനങ്ങൾ എങ്ങനെ ചോദിക്കും? ഒരു പക്ഷേ തന്നില്ലെങ്കിലോ ? ഇനി തന്നാൽത്തന്നെ എന്തെങ്കിലും

തകരാർ സംഭവിച്ചാലോ.....? ഇതുതന്നെ മനസ്സിൽ കുറച്ചു ദിവസം കൊണ്ടു നടന്നു. എന്റെ ഈ വിഷമം മനസ്സിലാക്കിയ എന്റെ ഗുരുനാഥൻ ഒരു ദിവസം തോണി കടക്കുമ്പോൾ, 'കുഞ്ഞികൃഷ്ണാ, ഞാൻ കുറച്ചു ദിവസമായി ശ്രദ്ധിക്കുന്നു. നിനക്കെന്താ ഒരു ഉന്മേഷക്കുറവു പോലെ? കൂടുതൽ വർത്താനൂം ഇല്ല.... എന്താ പ്രശ്നം?' ഞാൻ 'ഒന്നും കാര്യമായിട്ടില്ല' എന്നു പറഞ്ഞെങ്കിലും ഒടുവിൽ എന്റെ മനോവിഷമം സ്കൂളിൽ എത്തിയ ശേഷം പറയുകയും ചെയ്തു. മറ്റു ചില അധ്യാപകരും കേൾക്കുന്നുണ്ട്. 'ഓ, ഇതാണോ ഇത്ര വലിയ കാര്യം? നിനക്ക് ടേപ്പ് റിക്കാർഡറല്ലേ വേണ്ടത്. നമുക്ക് വഴിയുണ്ടാക്കാം'..... ഞാൻ, ഞാനടക്കമുള്ള ടീമിന്റെ ഉദ്ദേശ്യമൊക്കെ മുമ്പേ പറഞ്ഞിരുന്നു.

സ്കൂൾ വിട്ടു. ഞങ്ങൾ കടവ് കടന്നു നടക്കാൻ തുടങ്ങി. ഞാൻ കാരോളത്തുകൂടി അന്നത്തെ പൊന്നാണിയുടെ പീടികയ്ക്ക് അടുത്തുകൂടെ റെയിൽ കടന്നു ചക്രപാണി അമ്പലത്തിന്റെ പരിസരത്തു കൂടിയാണ് വൈകുന്നേരം വീട്ടിലേക്ക് വരുന്നത്. റെയിൽ കടന്ന ഉടനെത്തന്നെയാണ് ബാലകൃഷ്ണൻ മാസ്റ്ററുടെ വീടും. ഞാൻ റെയിൽ മുറിച്ചു കടക്കവേ ബാലകൃഷ്ണൻ മാസ്റ്റർ, 'വാ, നിനക്ക് ടേപ്പ് റിക്കാർഡർ ഞാൻ തരപ്പെടുത്തിത്തരാം' എന്നു പറഞ്ഞ് വീട്ടിലേക്ക് ക്ഷണിച്ചു. എന്നെ കോലായിൽ ഇരുത്തി മാസ്റ്റർ പെങ്ങളെ വിളിച്ചു: '...... നീ മേലെ മുറീന്ന് ആ ടേപ്പ് റിക്കാർഡറിന്റെ പെട്ടി ഇങ്ങെടുക്ക്. ഇവന് കുറച്ച് ആവശ്യുണ്ട്'..... എനിക്ക് അതിശയം അവർ മേലേക്ക് പോയി പൂട്ടി വെച്ച ഒരു റൈറ്റർ പോലുള്ള പെട്ടിയും കൊണ്ടു താഴേക്കു വന്നു. അതു മേശമേൽ വെച്ചു. ബാലകൃഷ്ണൻ മാസ്റ്റർ പഴയ തുണി കൊണ്ട് പെട്ടിയുടെ മേലാകെയുള്ള പൊടി തുടച്ചു വൃത്തിയാക്കി, അതു തുറന്നു. അതു പെട്ടിയല്ല, ഒരു ടേപ്പ് റിക്കോർഡർ! സ്പൂൾ ടൈപ്പ് ശബ്ദം കൊടുക്കാൻ പ്രത്യേകം മൈക്രോഫോൺ. പഴയ ജെ വി സി സ്പൂൾ ടൈപ്പ് ടേപ്പ് റെക്കോർഡർ...... എനിക്ക് ഇതു കണ്ടപ്പോൾ എൻറെ കണ്ണുകളെപ്പോലും വിശ്വസിക്കാനായില്ല. ഞാൻ ഒരു സ്പൂൾ ടൈപ്പ് ടേപ്പ് റെക്കോർഡർ ആദ്യമായി കാണുന്നു. (പിന്നീട് കണ്ടത് കോഴിക്കോട് ആകാശവാണിയിലെ സ്റ്റുഡിയോ റൂമിലാണ്) അന്ന് അപൂർവമായി നാട്ടിൽ കണ്ടുവരാറു ള്ള ടേപ്പ് റിക്കോർഡർ കേസറ്റ് ടൈപ്പായിരുന്നു. ബാലകൃഷ്ണൻ മാസ്റ്റർ അതിന്റെ പ്രവർത്തനത്തെക്കുറിച്ച് പറഞ്ഞു തന്നു. ബേറ്ററിയിൽത്തന്നെ പ്രവർത്തിക്കണം. ഡയറക്റ്റ് കരണ്ട് ഉപയോഗിക്കാൻ സാധ്യമല്ല. എന്നാൽ എലിമിനേറ്റർ ഉപയോഗിച്ച് കരണ്ടിൽ ഉപയോഗിക്കാൻ സൗകര്യമുണ്ട്.

'നീ ഇത് കൊണ്ടു പോയ്ക്കോളൂ. ഇത് അമ്മാമൻ മലേഷ്യ യിൽ നിന്നും കൊണ്ടുവന്നതാണ്. ഇതിവിടെ വെറുതെ വെക്കുന്നതാ. നിന്റെ ആവശ്യവും നമ്മുടെ സ്കൂളിന്റെ ആവശ്യവും തീരട്ടെ. നീ സൗകര്യം പോലെ കൊണ്ടുവന്നാൽ മതി....' എനിക്ക് ഒരു രാജ്യം

പിടിച്ചടക്കിയ സന്തോഷമായിരുന്നു. എൻറെ മനസ്സിലെ മത്താപ്പുകൾ പ്രകാശിച്ചു, എന്റെ നീലാകാശം നിറയെ നക്ഷത്രപ്പൂക്കൾ.....!! അപ്പോൾ അതിൽ ബാറ്ററി ഉണ്ടായിരുന്നു. കുറച്ചു വോള്യം കിട്ടുന്നുണ്ട്. Play, Record, Rewind ഇവയെല്ലാം കാണിച്ചു തന്നു. വലിയ രണ്ടു ബ്രൗൺ പേപ്പറിൽ അത് പൊതിഞ്ഞു കെട്ടിത്തന്നു. ഞാൻ അതും കൊണ്ട് സന്തോഷംകൊണ്ട് മതിമറന്നവനെ പോലെ വീട്ടിലെത്തി......

പിന്നീട് ആദ്യം റിക്കോർഡ് ചെയ്തത് ഒളവറ മുണ്ട്യ ക്കാവിലെ പക്ഷികളുടേയും മറ്റും ശബ്ദങ്ങളും തീവണ്ടി പോകുന്ന ശബ്ദവും ആയിരുന്നു. ഒളവറയിൽ താമസിക്കുന്ന കുഞ്ഞിക്കണ്ണൻ മാസ്റ്ററോട് ഞാൻ ടേപ്പ് റെക്കോർഡറും കൊണ്ട് കാവിലേക്കു രാവിലെ അഞ്ചരയോടെ എത്തും എന്നു പറഞ്ഞു.

രണ്ടു ദിവസം കഴിഞ്ഞു. രാവിലെയും നിലാവ് അണയാത്ത സമയം. ഞാൻ ഒളവറയിലേക്ക് പോകേണ്ട കാര്യവും ആവശ്യവും വീട്ടിൽ പറഞ്ഞിരുന്നു. ഇത്രയും രാവിലെ പോകുന്നതിൽ വീട്ടിൽ ഏതാണ്ട് എതിർപ്പുണ്ടായെങ്കിലും എനിക്ക് റിക്കാർഡ് ചെയ്യേണ്ടത് ഇന്ന ഇന്ന കാര്യമാണെന്നും പറഞ്ഞപ്പോൾ അവർക്ക് കാര്യത്തിന്റെ ഗൗരവം മനസ്സിലായി. വീട്ടിൽ നിന്ന് രാവിലെ നാലരമണിക്ക് (ടൈംപീസ് മറ്റൊരിടത്തുനിന്നും തലേദിവസം വാങ്ങി നാലുമണിക്ക് അലാറം വെച്ചിരുന്നു) ടേപ്പ് റിക്കോർഡറുമായി ഒളവറയിലേക്ക് പുറപ്പെട്ടു. പയ്യന്നൂർ തൃക്കരിപ്പൂർ റോഡ് ടാർ ചെയ്യാത്ത കാലം ചരൽ റോഡു തന്നെ. അന്ന് ബസ് റൂട്ട് ഒന്നുമില്ല. അഞ്ചരയ്ക്ക് മുമ്പായി തന്നെ മുണ്ട്യക്കാവിലെത്തി. അവിടെ കുഞ്ഞിക്കണ്ണൻ മാസ്റ്ററും മറ്റു മൂന്നുനാലു പേരും ഉണ്ടായിരുന്നു. ശബ്ദങ്ങൾ വ്യക്തമായി കൂട്ടമായും ഒറ്റയായും കിട്ടാവുന്ന സ്ഥലങ്ങളിലൊക്കെ അടുത്തും അകലത്തുമായി റിക്കോർഡർ ഓൺ ചെയ്തു വെച്ച് ഞങ്ങൾ മാറിയിരിക്കും. അതിനി ടയിൽ പയ്യന്നൂരിൽ നിന്നും തീവണ്ടിയുടെ വിസിൽ കേൾക്കുമ്പോൾ റിക്കോർഡർ ഓഫ് ചെയ്യും. പാലം കടന്ന് വണ്ടി കുറേ അകലത്തെ ത്തിയാൽ വീണ്ടും ഓൺ ചെയ്യും. അങ്ങനെ കാവിൽ നിന്ന് ആവശ്യ ത്തിലും അധികം ശബ്ദം റിക്കോർഡ് ചെയ്തു. പിന്നീട് നേരെ പോയത് ഒളവറ റെയിൽ പാലത്തിന് അടുത്തേക്കാണ്. പയ്യന്നൂരിൽ നിന്നും വിസിലൂതി വടക്കോട്ട് വന്നുകൊണ്ടിരിക്കുന്നതും പാലം കടന്നു നീങ്ങുന്നതുമായ ശബ്ദം ഭംഗിയായി റിക്കോർഡ് ചെയ്തു. അത് എല്ലാവരും റീവൈൻഡ് ചെയ്തു കേട്ടു. എല്ലാവർക്കും നിറഞ്ഞ സന്തോഷം...... അവിടെനിന്ന് വീട്ടിലേക്കു മടങ്ങി. പിന്നെ സമയവും സന്ദർഭവും അനുസരിച്ച് അണ്ണാന്റെ ശബ്ദം, കാക്കകളുടെ ശബ്ദം, കുയിൽ, ചെമ്പോത്ത്, കുളക്കോഴി, കാലൻ കോഴി, തവളകൾ, ആട്, പശു, എരുമ, കുട്ടി കരയുന്നത്,. ...അങ്ങനെ. പലതും റെക്കോർഡ് ചെയ്തു. ഒരു മണിക്കൂറിന്റെ സ്പൂൾ ആണ്. ഗാന്ധിജി ശതാബ്ദി ഭംഗി യായി നടന്നു. എക്സിബിഷൻ ചെറുതാണെങ്കിലും ശ്രദ്ധേയമായി.......

കുറേ ദിവസങ്ങൾ കഴിഞ്ഞ് ഒരു ശനിയാഴ്ചയോ ഞായറാഴ്ചയോ ഞാൻ ടേപ്പ് റിക്കാർഡറുമായി ബാലകൃഷ്ണൻ മാസ്റ്ററുടെ വീട്ടിലെത്തി. ടേപ്പ് റിക്കോർഡർ കണ്ടപ്പോൾ ബാലകൃഷ്ണൻ മാസ്റ്റർ: 'നീയെന്തിനാ ഇത് ഇത്ര പെട്ടെന്ന് ഇങ്ങോട്ട് കൊണ്ടുവന്നത്? ഇവിടെ ഇതിന്റെ ആവശ്യം ആർക്കൂല്ല. നിന്റെ അത്യാവശ്യങ്ങൾ കഴിഞ്ഞ് കൊണ്ടു വച്ചാൽ പോരെ... ഇനി കൊണ്ടു വെച്ചില്ലെങ്കിലും ഒന്നൂല്ല... നിനക്കിത് ആവശ്യമായതിനാൽ അങ്ങോട്ട് തന്നെ എടുത്തോ... 'ഞാൻ പറഞ്ഞു: 'ഇപ്പോ ഇത് ഇവിടെത്തന്നെ നിൽക്കട്ടെ. ഞാൻ ആവശ്യമുള്ളപ്പോൾ വന്നു കൊണ്ടുപോയ്ക്കൊള്ളാം. മനസ്സില്ലാ മനസ്സോടെ എന്റെ ഗുരുനാഥൻ അത് വാങ്ങി വെച്ചു. ഒരു ചായയും തന്നു. കുറച്ചു വർത്തമാനങ്ങളൊക്കെ പറഞ്ഞശേഷം ഞാൻ യാത്ര പറഞ്ഞു.

തുടർന്ന് സ്വാമിമഠത്തിന്റെ ഉദ്ഘാടനവുമായി ബന്ധപ്പെട്ട് കുറേ കാഴ്ച സാധനങ്ങളും മറ്റു കടലാസു പണിത്തരങ്ങളും ഉണ്ടാക്കാനും മഠത്തിന്റെ മുന്നിൽ ഹാർഡ് ബോർഡ് കൊണ്ട് ഒരു മണ്ഡപം ഉണ്ടാക്കാനും എന്നെ കമ്മിറ്റിക്കാർ ഏൽപ്പിച്ചു. അന്നാട്ടുകാരുടെ 'കലാകാരൻ മാഷ് ' രണ്ടാഴ്ചക്കാലം അവിടെ ത്തന്നെ താമസമായി. രാവിലെ മുതൽ വൈകുന്നേരം വരെ സ്കൂളിൽ അധ്യാപനം, നാലു മണി കഴിഞ്ഞാൽ വർണ്ണക്കടലാസും കമ്പിയും കത്രികയും കൊണ്ടുള്ള കസർത്തു്. ആഹാരമൊക്കെ അവിടുന്നു ഭംഗിയായും ചിട്ടയായും നൽകുന്നു. രാത്രി 12 മണി വരെ ചെറുപ്പക്കാർ ആരെങ്കിലും ചില സഹാധ്യാപകരും (ആ നാട്ടിലെ) സഹായിക്കാനുണ്ടാകും. രാത്രി ഒരു അവിൽ കൊഴയും കട്ടൻ കാപ്പിയും ഒക്കെയുണ്ട്. അതും കഴിഞ്ഞ് ചിലർ പോകും, ചിലർ സ്കൂൾ ഹാളിനകത്ത് അങ്ങുമിങ്ങും ഉറക്കവും. പിന്നീട് ഒരു പെട്രോമാക്സിന്റെ വെളിച്ചവും നിശബ്ദമായ നിശീഥിനിയെ പാടിയുറക്കാൻ കടലിലെ ഓളങ്ങളുടെ താരാട്ടു പാട്ടും. താളാത്മകമായ അലയാഴിയിലെ തിരമാലകൾക്ക് നിരന്തരമായ ജോലി..... ഇതെന്നു തുടങ്ങി ? എന്ന് അവസാനിക്കും....!!



നല്ല വെയില്. നടക്കുമ്പോൾ ആകെ വിഷമം.... അങ്ങിങ്ങ് തെങ്ങുകളുള്ള നിറഞ്ഞ വയലുകളിൽ നിന്ന് തണലിന്റെ ആശ്ലേഷം ഇടക്കിടക്ക് കിട്ടുന്നുണ്ട്. പയ്യന്നൂർ തീവണ്ടിയാപ്പീസിനടുത്ത് കാത്തു നിൽക്കുന്ന ആളെയും കൂട്ടി കണ്ടങ്കാളിയിലെ ഉദ്ദേശിച്ച വീട്ടിൽ എത്തി. അവിടെ ഞാൻ കാണുന്നതോ 1954 ൽ ഞാൻ ഫോർത്ത് ഫോമിൽ കാഞ്ഞങ്ങാട് ദുർഗ്ഗ ഹൈസ്കൂളിൽ പഠിച്ചിരുന്നപ്പോൾ ഞങ്ങൾക്ക് പാഠമൊന്നും എടുക്കുന്നില്ലെങ്കിലും ലഷ്യേമ പിരീഡുകളിൽ ഞങ്ങളുടെ ക്ലാസിലെത്തി ഇംഗ്ലീഷും കണക്കും എടുക്കാറുള്ള കുഞ്ഞിക്കണ്ണൻ നമ്പ്യാർ മാഷെ അദ്ദേഹം അന്നു് കാഞ്ഞങ്ങാട് താമസമാണെന്നും തോന്നുന്നു. സദാ മന്ദസ്മിതമുള്ള മുഖവുമായി, കഷണ്ടി കയറാൻ

തുടങ്ങുന്ന തലയുമായി, ഒത്ത ഉയരത്തിൽ ഇളം നീലനിറത്തിലുള്ള ഫുൾ കയ്യൻ ഷർട്ടിട്ട്, വളഞ്ഞ കാലുള്ള ശീലക്കുട ഉയർത്തിപ്പിടിച്ച്, കുട ഇടയ്ക്കിടെ തുള്ളിച്ചു നടന്നുവരുന്ന ആ രൂപം..... ഞങ്ങൾ സംസാരിക്കവെ എൻറെ കൂടെ കണ്ണൂർ ട്രെയിനിങ് സ്കൂളിൽ പഠിച്ച പി എം ദാമോദരൻ അടിയോടിയും വരാന്തയിലേക്ക് വന്നു. അപ്പോഴാണറിയുന്നത് ദാമോദരൻ റെ വീടാണിതെന്ന്.

അല്പ സമയത്തിന്റെ സംസാരത്തിനിടയിൽ ചില കുടുംബ ക്കാരെ മനസ്സിലാക്കി. (ഈയടുത്തകാലത്ത് പയ്യന്നൂർ മുൻസിപ്പൽ ഹൈ ഹസ്കൂളിൽ നിന്നും റിട്ടയർ ചെയ്ത) പി എം ഉണ്ണികൃഷ്ണൻ അടിേ യാടി എന്നയാളുടെ സഹോദരിയെയായിരുന്നു പെണ്ണുകാണാൻ പേ ായതെന്ന് മനസ്സിലായി. എന്റെ ആ സമയത്തെ പ്രകൃതം കണ്ട് അവർ സംശയിച്ചിരിക്കാം ഇത് ഏതോ കുടിയനാണെന്ന്. പക്ഷേ, ഞാൻ ഇന്ന സ്ഥലത്തു നിന്നാണു ഇപ്പോൾ വരുന്നതെന്നും ഇത്രയും ദിവസങ്ങളിൽ ഉറക്കമൊഴിഞ്ഞ പ്രവൃത്തിയിലായിരുന്നെന്നും നിർബന്ധിച്ചാണ് ഇപ്പോൾ ഇവിടേക്കു എത്തിച്ചതെന്നും എന്നോടൊന്നിച്ചുള്ള ആൾ വിശദമാക്കി പറഞ്ഞു. (ചിത്രം വരയിലും നാടകത്തിലും തല്പരനാണെന്ന് ദാമോദരൻ മാസ്റ്റർക്ക് അറിയാമായിരുന്നു ട്രെയിനിങ് സ്കൂളിൽ വെച്ച്)

അങ്ങനെ പെണ്ണുകാണൽ കഴിഞ്ഞു മടങ്ങി. അടുത്തദിവസം കടപ്പുറത്തേക്ക് പോയി. കാഴ്ച വസ്തുക്കളുടെ ചില മിനുക്കു പണികൾ ബാക്കിയുണ്ടായിരുന്നു  അടുത്ത ദിവസമാണ് ഉത്സവം...

അങ്ങനെ ഉത്സവം കഴിഞ്ഞു. ഞാൻ സാധാരണ ആഹാരം കഴിക്കാറുള്ള വീട്ടിലേക്കു പോയി. എ.കുഞ്ഞികൃഷ്ണൻ മാസ്റ്ററുടെ വീടായിരുന്നു അത്. മാസ്റ്ററുടെ ഇളയമ്മ  കുഞ്ഞികൃഷ്ണൻ എന്നു പറഞ്ഞാൽ ജീവനാണ്  പെറ്റമ്മയെക്കാളും സ്നേഹം ആ ഇളയമ്മയ്ക്ക് കുഞ്ഞികൃഷ്ണൻ മാസ്റ്ററോട് ഉണ്ടായിരുന്നു. അവർ എന്റെയും ഇളയമ്മയായിട്ടേ എനിക്കും തോന്നിയുള്ളു. കടപ്പുറം സ്കൂളിൽ നാലു കൊല്ലത്തെ ജോലിക്കിടയിൽ ഉച്ചയൂണ് സ്നേഹത്തോടെ വിളമ്പിത്തന്ന ആ ഇളയമ്മയെ ഞാനെന്നും ഓർക്കുന്നു. (കല്യാണി എന്നോ മറ്റോ ആയിരുന്നു പേര്) കുഞ്ഞികൃഷ്ണൻ മാസ്റ്റർ ഇപ്പോൾ തൃക്കരിപ്പൂരിൽ ഡോക്ടർ ആനന്ദകൃഷ്ണൻറെ വീടിൻറെ തെക്കുഭാഗത്തുള്ള പുതിയ വീട്ടിലാണ് താമസം......

ഉത്സവം കഴിഞ്ഞ് കാഴ്ച വസ്തുക്കളുടെ ലേലവും കഴിഞ്ഞു. കെ വി കുഞ്ഞമ്പുവിനു വേണ്ടി അവിടെ ഒരു ലാൻഡ്സ്കേപ്പ് സീനറി വരച്ചിരുന്നു. അതിന് തികച്ചും യോജിച്ച പ്രതിഫലം അയാൾ തന്നു. പെണ്ണുകാണാൻ പോകുമ്പോൾ ധരിച്ച ഷർട്ടും മുണ്ടും അലക്കിത്തേച്ച് അയാൾക്ക് തിരിച്ചേൽപ്പിക്കാൻ പോയ അവസരമായിരുന്നു അത്.....



1970 ന് ശേഷമാണെന്നു തോന്നുന്നു. കിനാത്തിൽ കലാ സമിതിക്കുവേണ്ടി മെഫിസ്റ്റോഫിലിസ്സും റിസറക്ഷനും (രണ്ടും വാസു ചോറോട് എഴുതിയത്) സംവിധാനം ചെയ്യുന്നത് വില്യാപ്പള്ളി രാജൻ മാസ്റ്റർ . ഞാനും നാടകാവതരണവുമായി ബന്ധപ്പെട്ടു പ്രവർത്തിച്ചു. ഇക്കാലത്തെ അറിയപ്പെട്ട നാടക സംവിധായകൻ ശശി നീലേശ്വരം ആ കാലത്ത് കിനാത്തിൽ ആയിരുന്നു താമസം. ശശിയും നാടകത്തിൽ അഭിനയിക്കുന്നുണ്ട്. അന്നൊന്നും ശശിയിൽ നല്ലൊരു നാടക സംവിധാന പ്രതിഭയെ കണ്ടെത്താൻ ഞങ്ങൾക്കൊന്നും സാധിച്ചില്ല. മെഫിസ്റ്റോഫിലിസ് സംസ്ഥാന നാടക മത്സരത്തിന് കളിച്ചു. ജില്ലാ മത്സരം തളിപ്പറമ്പിലും സംസ്ഥാന മത്സരം പാലക്കാട്ടുമായിരുന്നു.

വില്യാപ്പള്ളി രാജൻ മാസ്റ്റർ നല്ല നടനും സാമാന്യം മോശമല്ലാത്ത സംവിധായകനും ആയിരുന്നു. ഇളമ്പച്ചി കണ്ണമംഗലം കളിയാട്ടം പ്രമാണിച്ചുള്ള നാടകമത്സരത്തിലാണ് ഞാൻ ഏഴു കുട്ടികളെ പങ്കെടുപ്പിച്ചുകൊണ്ട് അരങ്ങേറിയ 'ഏകലവ്യൻ'എന്ന നാടകം കാണുന്നത്. പുഴക്കരയും പർണ്ണശാലകളും എല്ലാം തന്നെ കുട്ടികളെക്കൊണ്ട് രംഗവൽക്കരിച്ച കുട്ടികളുടെ ശരീര ഭാഷ ഉപയോഗിച്ച് മെനഞ്ഞെടുത്ത നാടകം എന്നെ വല്ലാതെ ആകർഷിച്ചു ഇത് ഒരുക്കിയ ശശിയേയും . നീലേശ്വരം രാജാസ് ഹൈസ്കൂളിലെ ഏതാണ്ട് 20 കുട്ടികളെ ജിംനേഷ്യത്തിൽ അയച്ചു. മെയ് വഴക്കങ്ങൾ പഠിപ്പിച്ചെടുത്ത് അതിൽനിന്നും തികച്ചും അനുയോജ്യരായ കുട്ടികളെയാണ് നാടകാവതരണത്തിന് ശശി ഉപയോഗിച്ചതെന്നു പിന്നീട് മനസ്സിലായി. ശശിയുടെ ഒരിക്കലും മറക്കാനാവാത്ത മറ്റൊരു നാടകം ഞാൻ കാണുന്നത് അല്ല, അനുഭവിക്കുന്നത് 'മാറ്റിവെച്ച തലകൾ' എന്ന നാടകം പയ്യന്നൂരിൽ വെച്ച് അവതരിപ്പിച്ചപ്പോഴാണ്. ആധുനിക നാടക സങ്കേതങ്ങളും ഉപയോഗിച്ച് വളരെ ലളിതമായും ഗൗരവമായും നടന്മാരെ തന്നെ രംഗോപകരണ വസ്തുക്കളാക്കിക്കൊണ്ടു എങ്ങനെ ഉന്നത നിലവാരമുള്ള നാടകം അവതരിപ്പിക്കാമെന്നും ശശി കാണിച്ചു തന്നു. അതിലെ ഒരു പ്രസവ രംഗം, ഒരു ക്ഷേത്രാങ്കണം, അവിടുത്തെ രംഗചര്യ ഇതൊന്നും മറക്കാൻ സാധ്യമല്ല. നടന്മാരെ ഉപയോഗിച്ചു തന്നെയാണ് സ്ത്രീ അനുഭവിക്കുന്നു പ്രസവ വേദന മുതൽ കുഞ്ഞു പിറന്നുവീഴുന്നതുവരെയുള്ള ക്രിയാംശങ്ങൾ കാണിച്ചിരുന്നത്. ഭ്രൂണം, മറുപിള്ള, ഉദയം, വിത്തുമുളയ്ക്കൽ ഇവയൊക്കെ കാണിക്കുമ്പോൾ ചുവപ്പാണ് ആവശ്യം ഒരു വിത്ത് മുളക്കുമ്പോൾ ചുവന്ന തളിരാണ് സൂര്യോദയം ചുവപ്പാണ് ഗർഭ പാത്രം, ഭ്രൂണം എന്നൊക്കെ പറയുമ്പോൾത്തന്നെ നീല നിറത്തിന്റെ വികാരം പര്യാപ്തമല്ല. അതുപോലെ 'ദാമൻ' എന്ന കഥാപാത്രത്തെ സംഹരിക്കുന്ന ക്ഷേത്രാങ്കണവും ബലിത്തറയും ക്ഷേത്രാങ്കണം മഞ്ഞയും ചുവപ്പും റിബണുകൾ ഉപയോഗിച്ച് കോറസ്സിനെക്കൊണ്ടൊരു നല്ല കലാപരമായ കൊറിയോഗ്രാഫി ഉപയോഗിച്ച് രംഗവൽക്കരിച്ചു. അവിടെ ബലിക്കല്ലിൽ കറുത്ത തുണി മൂടിയത്

ചുവപ്പാണ് വേണ്ടത് എന്ന അഭിപ്രായവും എനിക്കുണ്ടായി. മരിച്ചു കഴിഞ്ഞാൽ മാത്രമേ കറുപ്പിന് പ്രസക്തിയുള്ളൂ. ഇവിടെ സംഹാരമാണ് നടക്കാൻ പോകുന്നത്. അപ്പോൾ ബലിത്തറമേൽ ചുവന്ന തുണിയാണ് ഉചിതം. പിന്നീട് എന്റെ അഭിപ്രായം ഞാൻ പറയുകയുമുണ്ടായി. ആ നാടകം 'മാറ്റിവെച്ച തലകൾ' കേരള സംഗീതനാടക അക്കാദമിയുടെ ദേശീയതല നാടക മത്സരത്തിൽ അവതരിപ്പിച്ചതും ശ്രദ്ധേയമായിയെന്ന് മാധ്യമത്തിൽ കൂടി അറിയാൻ കഴിഞ്ഞു. അവിടെവെച്ച് ദേശീയ തലത്തിൽ പോലും പ്രശസ്തരായ നാടക സംവിധായകർ ശശിയുടെ ഈ വർക്ക് വളരെ നിലവാരമുള്ളതും വളരെയേറെ ക്രിയാംശ പ്രകടന സാധ്യത നിറഞ്ഞതും അതേസമയം വളരെ ലളിതമായി അനുവാചകനിലേക്ക് ഒട്ടും ദുരൂഹതയില്ലാതെ സംക്രമിക്കുന്നതുമായ ഒരു നാടകമായിരുന്നുവെന്ന് അവരൊക്കെ പറഞ്ഞു.
'ചരൺദാസ് ചോർ' സംവിധാനം ചെയ്ത ഹബീബ് തൻബീറും 'ഹയവദന' അവതരിപ്പിച്ച ഗിരീഷ് കർണാടുമടക്കം ശശിയെ അംഗീകരിച്ചുവെങ്കിലും നമ്മുടെ 'ദൈവത്തിൻറെ സ്വന്തം നാട്ടിലെ നാടകാചാര്യൻമാർ' അംഗീകരിക്കാൻ തയ്യാറായില്ല. ഇവിടെ ഐ എസ് ഐ മുദ്ര ചാർത്തി നടക്കുന്ന പല നാടകാചാര്യൻമാരെയും മൊത്തമായി വിൽക്കേണ്ടി വരുന്നേത്തെ് ശശിയെ പണയം വെക്കുകയും വേണ്ട; ചൂണ്ടിക്കാണിച്ചാൽ മതി. ഇവിടെ അക്കാദമിക് ഉൽപ്പന്നങ്ങൾ എന്തു കാണിച്ചാലും അംഗീകരിക്കലാണല്ലോ ഈ 'വർഗ്ഗം'. ബി ടി എ കോഴ്സും (Bachelor of Theatre Arts) അതിന്റെ പി ജി കോഴ്സും കഴിച്ചവർക്കല്ലേ ഇവിടെ വലിയ അംഗീകാരം. ഇവരിൽ പലരും ദുരൂഹത നിറഞ്ഞ മാജിക്കൽ തിയേറ്ററിന്റെ ആളായി മാറുന്നു. ഇവരിൽ പലരും നടന്മാരെക്കൊണ്ട് അരങ്ങത്ത് കാണിക്കുന്ന വിക്രിയകളും മറ്റും ഇത്തരക്കാർ കണ്ണടച്ചു കൊട്ടിഘോഷിച്ചു അതി മഹത്തരമെന്ന് ഉദ്ഘോഷിക്കുകയല്ലേ ? ഇവരുടെ രാഷ്ട്രീയ മേലങ്കിയുടെ നിറത്തിന്റെ പാരമ്യവും ഇത്തരക്കാരുടെ മൂല്യ(മൂല) നിർണയത്തിന്റെ മുഖ്യ ഉപാധികളാവുന്നു. ഇവരിൽ ചിലർ ശ്രദ്ധേയമായ നാടകാവതരണവും നിർവഹിക്കുന്നുണ്ട്. അമ്പതി നായിരവും അറുപതിനായിരവും സംഘാടകരെക്കൊണ്ടു ചെലവഴിപ്പിക്കുന്നതാണ് ഇവരുടെ നാടക കൗതുകം. പല അവതരണത്തിലും നാടകം മരിക്കുന്നു. ഇത്തരക്കാരെക്കൊണ്ട് അറുപതിനായിരം ചെലവഴിപ്പിക്കുന്നതിലും ചില കലാ സംഘടനകൾ സായൂജ്യം കാണുന്നു.....

ഇത്തരം അക്കാദമിക്ക് നാടക പണ്ഡിതന്മാരുടെ കാര്യം പറയുമ്പോൾ തലശ്ശേരിയിലെ അറിയപ്പെടുന്ന നാടകകൃത്തും നാടക സംവിധായകനുമായ ശ്രീ. എം രവീന്ദ്രനാഥിനെ കുറിച്ച് ഓർത്തു പോകുന്നു. ആദ്യകാലത്ത് തൃക്കരിപ്പൂരിലെ ചില നാടക മത്സരങ്ങളിൽ രവീന്ദ്രനാഥിന്റെ സ്റ്റേജ് വർക്ക് കാണാൻ ഇടയായപ്പോൾ ഞാൻ ആ നാടകക്കാനോട് മനസാ ആകൃഷ്ടനായിപ്പോയിരുന്നു. ഇത്തരം കലാ കാരനോട് അടുത്തു പെരുമാറാനെങ്കിലും അവസരം ഉണ്ടായെങ്കിൽ എന്ന് ഞാനോർത്തു പോയിരുന്നു.

എന്നാൽ ആ മഹാ ഭാഗ്യം രണ്ടുമൂന്നു കൊല്ലം കഴിഞ്ഞപ്പോൾ കൈവന്നു. രവീന്ദ്രനാഥ് തൃക്കരിപ്പൂർ ദേശീയ കലാവേദിക്കു വേണ്ടി നാലോ അഞ്ചോ നാടകം ചെയ്യുകയുണ്ടായി. മറ്റു പല സംവിധായകരിൽ നിന്നും വ്യതിരിക്തമായ ഒരു സംവിധാന പാറ്റേൺ ആയിരുന്നു രവീന്ദ്രനാഥിന്റേത്. രംഗത്തെക്കുറിച്ചും രംഗചര്യകളെക്കുറിച്ചും നാടകത്തിൽ താൻ കാണിക്കുന്ന ലളിതമായ സങ്കേതത്തെക്കുറിച്ചും പൂർണ ബോധ്യമുള്ള ഒരു നാടകകൃത്തുമായിരുന്നു ഈ മനുഷ്യൻ. എൻജിനീയറിങ് പഠന ശേഷം ഉദ്യോഗത്തിനു ശ്രമിക്കാതെ 'നാടക പിരാന്തും' കൊണ്ടു നടന്നു ഈ മനുഷ്യൻ. തലശ്ശേരി ബാറിലെ അറിയപ്പെടുന്ന ജനാർദ്ദനൻ വക്കീലിന്റെ അനുജൻ. രവിയുടെ നാടകം കാണുക എന്നത് പുതിയ അനുഭവമാണ്. കുന്ദംകുളത്ത് ഒരു നല്ല ടീം നടത്തിവരാറുള്ള നാടകമത്സരത്തിൽ തുടർച്ചയായി അഞ്ചുവർഷം രവീന്ദ്രനാഥിന്റെ നാടകത്തിനായിരുന്നു ഒന്നാം സ്ഥാനം. നടനുള്ള ഒന്നാം സ്ഥാനവും രവീന്ദ്രനാഥ് നേടിയിട്ടുണ്ട്. രചനയും ഒരു പ്രത്യേക രീതിയിലാണ്.

തൃക്കരിപ്പൂരിൽ വെച്ച് രവീന്ദ്രനാഥുമായി കൂടുതൽ ബന്ധപ്പെടുവാനും അടുത്തറിയുവാനും കഴിഞ്ഞു. ആ ഘട്ടത്തിലാണ് തൃക്കരിപ്പൂര് ഒരു പ്രൊഫഷണൽ നാടകസംഘമുണ്ടാക്കാൻ ഉചിതമായ സ്ഥലമെന്നും ഇവിടെ കേന്ദ്രമാക്കി മറ്റു സ്ഥലങ്ങളിൽ നിന്നും പറ്റാവുന്ന അഭിനേതാക്കളെ ഉൾപ്പെടുത്തി സംഘമുണ്ടാക്കാൻ ദേശീയ കലാസമിതി പ്രവർത്തകരായ കെ കെ രാമകൃഷ്ണനും ഗോവിന്ദനും( എൻറെ അനുജൻ  പിന്നത്തെ ദീപ്തി) വത്സരാജ നും ഞാനുമൊക്കെ മുൻകൈയെടുത്ത് രവിയുടെ ഈ ആഗ്രഹം സാധിപ്പിക്കാമെന്ന് വിചാരിച്ചത്. അങ്ങനെ ഞങ്ങൾ 'ദീപ്തി ആർട്സ്' ('ചിത്രശാല') കേന്ദ്രീകരിച്ച് നാടക സംഘത്തിന് നാന്ദി കുറിച്ചു. തലശ്ശേരിയിൽ നിന്ന് രണ്ടുമൂന്നു നടന്മാരുമുണ്ടായി. 'ഘനശ്യാമ തീയേറ്റേഴ്സ്' എന്ന് പേരിട്ടു പ്രവർത്തനം തുടങ്ങി. കൂടുതൽ സൗകര്യമുള്ള ഒരു സ്ഥലം കിട്ടാൻ ഞങ്ങൾ പരിശ്രമിച്ചു. അങ്ങനെ മുമ്പത്തെ കൃഷി ആപ്പീസിൻറെ അടുത്തുള്ള കോട്ടേഴ്സ് ഞങ്ങൾ വാടകയ്ക്കെടുത്തു. അന്നു വാടക 150 രൂപ ആയിരുന്നു (1978 ൽ ആണെന്നു തോന്നുന്നു). തുടർന്നു് സ്ഥിരം റിഹേഴ്സൽ നടത്തുവാനുള്ള സൗകര്യം പിൻഭാഗത്ത് കെട്ടിയുണ്ടാക്കി. ആയിടെയ ാണ് പി എ ബക്കറിന്റെ 'സംഘഗാനം' റിലീസായത്. ഇതിൽ 'അനേ ਘഷകൻ' എന്ന മുഖ്യ കഥാപാത്രമായി അഭിനയിച്ച ശ്രീനിവാസനെക്കുറിച്ചൊക്കെ രവി പലപ്പോഴും പറയുമായിരുന്നു. രവിയും ശ്രീനിയും 'രാമലക്ഷ്മണന്മാരെ പോലെ'യായിരുന്നു. ശ്രീനിയാകട്ടെ മദിരാശി അടയാർ ഫിലിം ഇൻസ്റ്റിറ്റ്യൂട്ടിലെ വിദ്യാഭ്യാസവും 'അജയൻ' എന്ന പേരിൽ സിനിമയിലെ പല ജോലികളും അന്നു ചെയ്യുന്നുണ്ടായിരുന്നു. പിന്നീടുള്ള ശ്രീനിയുടെ ഭാഷയിൽ പറഞ്ഞാൽ, 'വേഷം കെട്ടാൻ തീരുമാനിച്ചാൽ വേഷം കെട്ടുക തന്നെ  ജീവിക്കണ്ടേ..?'

●●●

കുറിപ്പ്

# തൃക്കരിപ്പൂർ എന്ന നാടകവേദി

## സംയോജനം: വി വി രവീന്ദ്രൻ

നാടകം തൃക്കരിപ്പൂരിന്റെ സാമൂഹ്യാസ്തിത്വത്തിന്റെ ഭാഗമാണ്. ചെക്കിയാർ കാവിൽ നിന്നും തെക്കോട്ടൊഴുകി, കുണിയനിൽ വെച്ച് പുത്തിലോട്ടു നിന്നും ഒഴുകിയെത്തുന്ന കുഞ്ഞരുവിയുമായി സന്ധിച്ച്, വളഞ്ഞും പുളഞ്ഞും കവ്വായി കായലിലേക്കു പതിക്കുന്ന കുണിയൻ പുഴയ്ക്കും കവ്വായിക്കായലിനും ഇടയിലെ കുഞ്ഞുകുതിര് – അതാണല്ലോ തൃക്കരിപ്പൂർ ദേശം. ഒരു നാടകത്തട്ടു പോലെ അല്പം ഉയർന്നുനിൽക്കുന്ന ഈ കരയിൽ പിറന്ന നാടകങ്ങൾ നിരവധിയാണ്. നാടകമെഴുത്തുകാർ, നടൻമാർ, സംവിധായകർ, വെളിച്ചവും സംഗീതവും ഒരുക്കുന്നവർ, രംഗപടമൊരുക്കി നാടകത്തിന്റെ മാറ്റുകൂട്ടുന്നവർ... അവരോടൊപ്പം എല്ലാംമറന്ന് കാലവും ദേശവും നോക്കാതെ നാടകമാസ്വദിക്കുവാൻ എത്തുന്ന ജനതതി. അതായിരുന്നു പോയകാലത്തെ തൃക്കരിപ്പൂർ. നെൽ വയലുകൾ നിറഞ്ഞ ഒരു പ്രദേശം. ജനങ്ങളിലേറെയും കർഷകരും കർഷകത്തൊഴിലാളികളും. പാരമ്പര്യമായി സ്വായത്തമാക്കിയ കഴിവു കളെ ജീവിതോപാധിയായി ഉൾക്കൊണ്ട് തിരുനടയിൽ തെയ്യവും തിറയു മായി ഉറഞ്ഞാടുന്ന തെയ്യക്കാരും കൂടി ചേരുമ്പോൾ ഇവിടെയും നാടക കലയുടെ വിത്ത് മുളയ്ക്കുവാൻ തുടങ്ങി. പയ്യന്നൂരിലുള്ള പ്രത്യേകിച്ചും അന്നൂരിലുള്ള രാഷ്ട്രീയ നേതാക്കളുടെയും കലാകാരന്മാരുടെയും ഇട പെടലുകൾ തൃക്കരിപ്പൂരിന്റെ നാടകകൂട്ടായ്മകൾക്കും കരുത്തു പകർ ന്നിട്ടുണ്ട്.

തൃക്കരിപ്പൂർ ഗവൺമെൻറ് ഹൈസ്കൂളിന്റെ ആവിർഭാവത്തോടെ ടൗണിൽ നല്ലൊരു അവതരണ സ്ഥലം ഉണ്ടായി. തൊട്ടടുത്ത പഞ്ചായത്ത് മൈതാനിയിലും (ഇപ്പോഴത്തെ ബസ്റ്റാൻഡ്) ഒരു സ്റ്റേജ് ഉണ്ടായിരുന്നു. ഹൈസ്കൂളിൽ രണ്ടു നല്ല സ്റ്റേജുകൾ ഉണ്ട്. ഇതൊക്കെ നാടകപ്ര വർത്തകരെ പ്രചോദിപ്പിക്കുന്ന സൗകര്യങ്ങളാണ്. മൈതാനികളിലും മറ്റു സ്കൂൾ തുറസ്സുകളിലും തൃക്കരിപ്പൂർ നാടകങ്ങൾ അവതരിപ്പിക്കപ്പെട്ടു. മറ്റ് സ്ഥലങ്ങളിൽ നിന്നുള്ള പ്രൊഫഷണൽ, അമേച്വർ നാടക

സംഘങ്ങൾക്ക് അവതരണാവസരം നൽകാനും തൃക്കരിപ്പൂർ ജനത സന്നദ്ധമായിത്തുടരുന്നു.

സ്വാതന്ത്ര്യലബ്ധിക്കു മുമ്പുതന്നെ തൃക്കരിപ്പൂരിന്റെ മണ്ണിൽ നാടകങ്ങൾ പിറന്നു. ആദ്യകാല നാടകങ്ങളിൽ മിക്കതും ഒളവറ യിലും പരിസരപ്ര ദേശങ്ങളിലുമായിരുന്നു അരങ്ങേറിയത്. സാധാരണക്കാരായിരുന്നു നാടകപ്രവർത്തനങ്ങൾക്കു പിന്നിൽ. അക്ഷരാഭ്യാസമില്ലാത്തവർ പോലും ആ കാലഘട്ടത്തിൽ അഭിനയിച്ച് ജനഹൃദയങ്ങളിൽ സ്ഥാനം പിടിച്ചു. നാടകാഭിനയത്തിനുവേണ്ടി വൈകുന്നേരങ്ങളിൽ സമിതി യിൽ കൂടിച്ചേർന്നു എഴുതുവാനും വായിക്കുവാനും പഠിച്ചവരും ആ കാലഘട്ടത്തിൽ നാടകത്തിന്റെ ഭാഗമായി മാറിയിട്ടുണ്ട്. സമൂഹത്തെ കാർന്നുതിന്നുന്ന സാമൂഹ്യതിന്മകളും അന്ധവിശ്വാസങ്ങളും ജന്മി-കുടിയാൻ ബന്ധത്തിലെ ഉച്ചനീചത്വങ്ങളുമായിരുന്നു ആദ്യകാല നാ ടകങ്ങളുടെ പ്രമേയങ്ങളിലേറെയും. കുടുംബബന്ധങ്ങളുടെ മഹത്വം വിളിച്ചോതുന്ന നാടകങ്ങളും അവയിൽ ഉണ്ടായിരുന്നു.

1940കളുടെ തുടക്കത്തിൽ തന്നെ ഒളവറയിൽ നാടക കൂട്ടായ്മകൾ പിറന്നു. 1945 മുതൽ ഒളവറ യുവജന കലാസമിതി യുടെ നേതൃത്വത്തിൽ നാടകങ്ങൾ അവതരിപ്പിക്കുവാൻ തുടങ്ങി. പ കലന്തിയോളം പാടങ്ങളിലും മറ്റും പണി ചെയ്യുന്നവരാണ് ഓരോ നാടകസംഘത്തിന്റേയും പിന്നിൽ. അതുകൊണ്ടുതന്നെ 'സാമ്പത്തികം' നന്നേ കുറവ്. നാട്ടിൽ കശുമാവ് പൂക്കുന്ന കാലമാണ് നാടകക്കാലം. നാട്ടുകാർ തന്നെ എഴുതി ചിട്ടപ്പെടുത്തുന്ന നാടകങ്ങളിൽ നിന്നും എസ് എൽ പുരം, കടവൂർ പി ചന്ദ്രൻപിള്ള തുടങ്ങിയവരുടെ നാടകങ്ങളിലേക്ക് നടന്നടുത്തു. ശിഥിലമാകുന്ന കുടുംബബന്ധങ്ങളെക്കുറിച്ചുള്ള നാടക ങ്ങളായിരുന്നു കൂടുതലും. 1960ഓടുകൂടി മണ്ണെണ്ണവിളക്കിൽ നിന്നും മാറി ജനറേറ്ററിന്റെ വെളിച്ചത്തിൽ നാടകാവതരണം തുടങ്ങി.

സംവിധായകൻ അറിയാതെ ഓരോ നാടക റിഹേഴ്സലും തുടങ്ങുമ്പോൾ നായകവേഷത്തിനു വേണ്ടി മത്സരമാണ്. നായകവേഷം ലഭിക്കാത്തതിനാൽ പുതിയ നാടകസമിതികൾ രൂപീകരിച്ച് നാടകം അവതരിപ്പിച്ച സംഭവങ്ങളും ഉണ്ടത്രേ. നാടകാവതരണത്തിന്റെ തൊട്ടു തലേദിവസം നായകനടൻ നാടുവിട്ടുപോയ രസകരമായ ചരിത്രവുമുണ്ട്. സംവിധായകനറിയാതെ.... ആരോടും പറയാതെ ഒരു യാത്ര ബോംബെയിലേക്ക്. നടൻ നാടുവിട്ടാലും നാടകം അവതരിപ്പിച്ച പറ്റൂ. നാടുവിട്ട നടന്റെ ഭാഗം സംവിധായകൻ നിറവേറ്റി. ഒളവറ യുവജന കലാസമിതിയുടെ ആദ്യകാല സംവിധായകനായിരുന്ന കെ കുഞ്ഞിക്കണ്ണൻ മാസ്റ്റർക്ക് ഇങ്ങനെ അഭിനയിക്കേണ്ടി വന്നിട്ടുണ്ട്.

കഥാപാത്രങ്ങൾക്കു വേണ്ട വേഷം സംഘടിപ്പിക്കുന്നതിൽ ഏറെ പ്രയാസപ്പെടേണ്ടി വന്നു. പാന്റ്സ് ധരിക്കുന്നവർ നാട്ടിലില്ല എന്നു തന്നെ പറയാം. ഒന്നോ രണ്ടോ ഷർട്ട് മാത്രമുള്ളവരാണ് ഏറെയും. ഓണത്തിനോ മറ്റോ ഒന്നു വാങ്ങിയാലായി. റിഹേഴ്സൽ തുടങ്ങിയാൽ അന്വേഷണമായി, അവരവർക്ക് വേണ്ട വസ്ത്രങ്ങൾ നാട്ടിൽ ആർ ക്കാണുള്ളതെന്ന്. അവരെ ചെന്നുകണ്ടു മുൻകൂട്ടി ഉറപ്പിക്കും. പോ

ലീസിന്റേയും ഡോക്ടറുടെയും മറ്റും വേഷം വരുമ്പോഴാണ് ഏറെ ബുദ്ധിമുട്ട്. വാടകയ്ക്കെടുക്കാൻ പണമില്ല. ഇനി പണമുണ്ടായാൽ തന്നെ വാടകസാധനങ്ങൾ നൽകുന്ന ഇടം അടുത്തെങ്ങുമില്ല. ഏക ആശ്രയം നാട്ടിലെ അലക്കുകാരാണ്. അലക്കുവാൻ കൊണ്ടുവരുന്ന വസ്ത്രങ്ങൾ നാടകാവതരണം കഴിയുന്നതുവരെ ഉടമസ്ഥർക്ക് അലക്കുകാർ നൽകില്ലത്രേ. യാതൊരു പ്രതിഫലവുമില്ലാതെ വസ്ത്രങ്ങൾ നാടക സംഘങ്ങൾക്ക് നൽകും. നാടകം കഴിഞ്ഞാൽ തൊട്ടടുത്ത ദിവസം പുലർച്ചയ്ക്കു തന്നെ തിരികെ ഏൽപ്പിക്കും-ചായക്കൂട്ടുകൾ പതിയാതെ.... പോറലൊന്നും ഏൽക്കാതെ.....

ആദ്യകാലത്ത് സ്ത്രീകഥാപാത്രങ്ങളെ അവതരിപ്പിച്ചത് പുരുഷന്മാർ ആയിരുന്നുവല്ലോ സ്ത്രീകളുടെ വേഷങ്ങൾക്കായി പൂർണ്ണമായും ആശ്രയിച്ചത് അലക്കുകാരെയായിരുന്നു. നടന്മാരുടെ ശരീരത്തിനൊത്ത സ്ത്രീ വേഷം ലഭിക്കുവാൻ ഏറെ ബുദ്ധിമുട്ടിയതും എടുത്തുപറയേണ്ടതാണ്.

ആദ്യകാല നാടകങ്ങളുടെ സംഗീതസംവിധാനം നിർവ്വഹിച്ചത് കണ്ണപുരത്തുള്ള സിആർ ഭാഗവതരും മൊയ്തു പാപ്പിനിശ്ശേരിയും മറ്റുമായിരുന്നു. നാടകാവതരണത്തിനു മുമ്പേ ഹിന്ദി പാട്ടുകൾ മൊയ്തു പാപ്പിനിശ്ശേരി പാടുന്നത് പതിവായിരുന്നു. നാടകം കഴിഞ്ഞാൽ തുടർന്നുള്ള ദിവസങ്ങളിൽ കടകളിലും മറ്റും നാടക ചർച്ചകളായിരിക്കും. നാടകത്തെക്കുറിച്ചും അഭിനയത്തെക്കുറിച്ചും ഒക്കെയുള്ള നാട്ടുവർത്തമാനമാണ് അന്നത്തെ അംഗീകാരം.

ഏഴിമലയിൽ നടരാജഗുരു സംഘടിപ്പിച്ച ലോക സമാധാന സമ്മേളനത്തിന്റെ ഭാഗമായി നടന്ന സംസ്ഥാനതല നാടകമത്സരത്തിൽ ഒന്നാംസ്ഥാനം നേടിയത് ഒളവറ യുവജന കലാസമിതി അവതരിപ്പിച്ച നാടകമായിരുന്നു. ഇതേ നാടകം പയ്യന്നൂർ ഗാന്ധി മൈതാനിയിലും അവതരിപ്പിച്ചിരുന്നു.

## കെ എം കെ കലാസമിതി, തൃക്കരിപ്പൂര്

നാടകം ജീവിതമാണ്. ചിലപ്പോൾ അത് സാമൂഹ്യ തിന്മകൾക്കെതിരെയുള്ള ആയുധവുമാകാം. അഗതികൾക്ക് ആശ്രയവും അശരണർക്ക് താങ്ങുമായി മാറും. അങ്ങനെ തൃക്കരിപ്പൂരിന്റെ മണ്ണിൽ നാടക കലയെ വളർത്തുന്നതിലും അതിനുമപ്പുറം നാട്ടിന് താങ്ങും തണലുമായി, ജന്മിത്വത്തിന് എതിരെയുള്ള പടവാളായി, അക്ഷരാഭ്യാസത്തിലേക്കുള്ള വഴികാട്ടിയായി, സംഘാടനത്തിനു കരുത്തായി നാടകത്തെ ആയുധമാക്കിയ പ്രസ്ഥാനങ്ങളിൽ ഏറെ മുന്നിലാണ് തൃക്കരിപ്പൂർ കെ എം കെ കലാസമിതി. കുതിരപ്പന്തിമഠത്തിൽ കുഞ്ഞമ്പു എന്ന ഒരു മനുഷ്യന്റെ ജീവിതം ആവേശമായിക്കണ്ട തൃക്കരിപ്പൂരിലെ ഒരു കൂട്ടം ചെറുപ്പക്കാർ പടുത്തുയർത്തിയ പ്രസ്ഥാനമാണിത്. മൂന്നു പതിറ്റാണ്ടുകൾ മാത്രം ജീവിച്ച മനുഷ്യസ്നേഹിയും സ്വതന്ത്ര്യസമരസേനാനിയും സോഷ്യലിസ്റ്റും ഗായകനും നടനും ജീവകാരുണ്യ പ്രവർത്തകനുമായ അന്നൂർ സ്വദേശി കുഞ്ഞമ്പുവിൽ നിന്നാണ് തൃക്കരിപ്പൂരിലെ നാടക ചരിത്രത്തിന്റെ സുവർണ്ണ കാലഘട്ടത്തിന് അടിത്തറ പാകിയത്.

ഇവിടത്തെ ആദ്യകാല നാടകപ്രവർത്തകരെ പ്രത്യേകിച്ചും ആ കാലത്തെ സോഷ്യലിസ്ററ് പ്രവർത്തകരെ കലാപ്രവർത്തനവുമായി അടുപ്പിച്ചത് കുഞ്ഞമ്പുവായിരുന്നു. ജീവകാരുണ്യ പ്രവർത്തനവും രാഷ്ട്രീയ കലാ-സാംസ്കാരിക പ്രവർത്തനങ്ങളും ജീവിതത്തോടു ചേർത്തു വെച്ച കെ എം കെ എന്ന മനുഷ്യ സ്നേഹിയാണ് തൃക്കരിപ്പൂരിലെ ആധുനിക നാടക പ്രസ്ഥാനത്തിന് തുടക്കം കുറിച്ചത്. എം എ എം വായന ശാലയ്ക്കു വേണ്ടി നാടകം സംവിധാനം ചെയ്തു കൊണ്ടിരിക്കുന്ന കാലത്താണ് പയ്യന്നൂരിലേയും പരിസര പ്രദേശങ്ങളിലേയും ജനങ്ങളെ വസൂരി എന്ന മഹാമാരി കാർന്നു തിന്നത്. കലാപ്രവർത്തനം മാറ്റി വെച്ച് കുഞ്ഞമ്പു രോഗികൾക്കിടയിലേക്ക് ഇറങ്ങിച്ചെന്നു.അവരെ ശുശ്രൂഷിക്കാൻ...അവർക്ക് ആഹാരം നൽകുവാൻ..... കിടക്കാൻ ഇടം നൽ കുവാൻ..... പക്ഷേ ഏറെ വൈകാതെ വസൂരി എന്ന മഹാമാരി ആ മനുഷ്യസ്നേഹിയേയും കവർന്നെടുത്തു.1951 മാർച്ച് 20നു ചേർന്ന അനുശോചന യോഗത്തിൽ തൃക്കരിപ്പൂരിലെ സോഷ്യലിസ്റ്റുകളായ നാ ടക പ്രവർത്തകർ ഒരു തീരുമാനമെടുത്തു. ഇ എം കെ എന്ന കലാസമിതിയുടെ പേരുമാറ്റി കെ എം കെ കലാസമിതി എന്നാക്കുക.തീരുമാനം ഏകകണ്ഠമായിരുന്നു. ആ കൂട്ടായ തീരുമാനം തൃക്കരിപ്പൂരിന്റെ നാടക വളർച്ചയുടെ വഴിത്തിരിവായി മാറി.1951 ൽ 'സഹോദരി' എന്ന നാടകത്തിൽ തുടങ്ങി രംഗവേദിയെ വിവിധ പരീക്ഷണങ്ങളിലൂടെ പാകപ്പെടുത്തി ഏറ്റവും ഒടുവിൽ 'ഖസാക്കിന്റെ ഇതിഹാസം' എന്ന നാടകത്തിലൂടെ ഇന്ത്യയിലുടനീളം മലയാളനാടകത്തിന്റെ നവ്യാനുഭവം പകരുവാൻ കെ എം കെ കലാസമിതിക്കു സാധിച്ചു.

സമിതിയുടെ ആദ്യകാല നാടകങ്ങളൊക്കെ സംവിധാനം ചെയ്തത് സമിതിയുടെ പ്രവർത്തകർ തന്നെയായിരുന്നു. ആദ്യകാല നാടകങ്ങളിൽ പലതും രചിച്ചതും സമിതി അംഗങ്ങൾ തന്നെ. നാടകം അവതരിപ്പിക്കുക എന്നതിനപ്പുറംനാടക കലയെ ജനകീയവൽക്കരിക്കുക എന്ന ലക്ഷ്യത്തോടെ നാട്ടിലെ മറ്റു നാടക സമിതികൾക്ക് നാടകം ഒരുക്കുന്നതിനും സ്റ്റേജ് ഒരുക്കുന്നതിനും കെ എം കെ കലാസമിതിയുടെ പ്രവർത്തകർ സന്നദ്ധരായിരുന്നു. വലിയപറമ്പ കടപ്പുറത്തും ഇടയിലെക്കാടും നാടകം അവതരിപ്പിക്കുന്നതിനും രണ്ടുമൂന്നു ദിവസം മുൻപേ അവിടെചെന്നു താമസിച്ച് വേദിയൊരുക്കി നൽകുന്നതിലും സമിതിയുടെ പ്രവർത്തകർക്ക് സാധിച്ചിട്ടുണ്ട്. ഒരേ സമയത്ത് മൂന്നോളം നാടകങ്ങൾ പരിശീലനം ആരംഭിച്ച വർഷങ്ങൾ സമിതിക്ക് ഉണ്ടായിട്ടുണ്ട്. മൂന്നും നാലും നാടകങ്ങൾ അവതരിപ്പിച്ച വർഷങ്ങൾ ഏറെ. എ വി ശ്രീകണ്ഠപ്പൊതുവാൾ, കെ ചന്തു, സി കുഞ്ഞിക്കണ്ണൻ തുടങ്ങുകയായിരുന്നു ആദ്യകാല നാടക പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയത്. സ്ത്രീകൾ നാടകാവതരണ രംഗത്തേക്ക് വരാൻ മടിച്ച കാലഘട്ടത്തിൽ സമിതി അംഗങ്ങളായ സ്ത്രീകളെ നാടകാവതരണത്തിൽ എത്തിച്ച് തൃക്കരിപ്പൂരിന്റെ നാടക ചരിത്രത്തിൽ വിപ്ലവാത്മകമായ മാറ്റത്തിന് തുടക്കം കുറിച്ചത് കെ എം കെ കലാസമിതിയാണ്. കെ ലക്ഷ്മി ടീച്ചർ, സി തമ്പായി, എം വി തമ്പായി, ടി വി യശോദ, കെ ദേവകി തുടങ്ങിയവരാണ് ഈ ദേശത്തെ ആദ്യ വനി

താ നാടക പ്രവർത്തകർ. തൃക്കരിപ്പൂരിൽ ആദ്യമായി ടിക്കറ്റ് വെച്ചു നാടകം അവതരിപ്പിച്ചതും സമിതിയായിരുന്നു. സംഘടനയ്ക്ക് സ്വന്തമായി കെട്ടിടം പണിയുന്നതിനുള്ള ധനശേഖരണാർത്ഥം ആയിരുന്നു ആദ്യം ടിക്കറ്റ് വെച്ച് നാടകം അവതരിപ്പിച്ചത്. ഇന്നത്തെ ജനാവലി കലാസമിതിയുടെ നാടകാവതരണത്തിന്റെ കരുത്ത് വിളിച്ചോതുന്നതായിരുന്നു.

കൂടുതൽ നാടകങ്ങൾ അവതരിപ്പിച്ചതിലും നാട്ടിൽ നാടകം ജനകീയമാക്കുന്നതിലും കെ എം കെ ഏറെ മുന്നിലാണ്. 1952 ലാണ് സമിതി ആദ്യനാടകം അവതരിപ്പിക്കുന്നത്. ഡിസംബറിൽ റിഹേഴ്സൽ ആരംഭിച്ച നാടകം1953 ജനുവരി 23ന് കൊയോങ്കരയിൽ വെച്ച് അവതരിപ്പിച്ചു. പെട്രോമാക്സിന്റെ വെളിച്ചത്തിൽ നാടുനീളെ പദയാത്ര നടത്തിയായിരുന്നു പ്രചരണം. നാടകാവതരണവും പെട്രോമാക്സിന്റെ വെളിച്ചത്തിലായിരുന്നു. യാചകസ്ത്രീയുടെ വേഷത്തിൽ ജനങ്ങളുടെ പ്രശംസ പിടിച്ചുപറ്റിയ കെ ചന്തുവിനായിരുന്നു അന്നത്തെ നാടകം അവതരിപ്പിക്കുന്നതിന്റെ ചുമതല. അന്ന് നാടകം അവതരിപ്പിക്കുന്നതിന് സമിതിക്കു ചെലവായത് 74 ക 4 അണ ആയിരുന്നു. 75 ക 4 അണ വരവും.

'സഹോദരി'യുടെ അവതരണത്തിന് ശേഷം തൊട്ടടുത്ത ആഴ്ച തന്നെ രണ്ടാമത്തെ നാടകക്യാമ്പ് ആരംഭിച്ചു.1953 ഫെബ്രുവരി ഒന്നിന് 'ആദർശവാദി' എന്ന നാടകം പരിശീലനം തുടങ്ങി. എന്നാൽ സമിതി പൊതുവേദിയിൽ അവതരിപ്പിച്ച രണ്ടാമത്തെ നാടകം പ്രമുഖ സോഷ്യലിസ്റ്റ് നേതാക്കളായ സി എം പി നായരും പി സി പൊതുവാളും ചേർന്നെഴുതിയ 'കാലത്തിന്റെ മാറ്റം' ആയിരുന്നു.

ജന്മിമാരുടെ ക്രൂരതയ്ക്കെതിരെയുള്ള ശക്തമായ പോരാട്ടമായിരുന്നു ഈ നാടകം ഉടുമ്പന്തല, ഒളവറ , ഇടയിലേക്കാട് തുടങ്ങിയ പ്രദേശങ്ങളിലെ ജന്മിമാർക്കെതിരെ ജനങ്ങളെ സംഘടിപ്പിക്കുന്നതിൽ ഈ നാടകത്തിന് നിർണ്ണായകസ്ഥാനം ഉണ്ടായിരുന്നു. മാത്രമല്ല അവിഭക്ത കണ്ണൂർ ജില്ലയിലെ സോഷ്യലിസ്റ്റ് സമ്മേളനങ്ങളിലൊക്കെ പരിപാടിയുടെ അവസാന ഇനം കാലത്തിന്റെ മാറ്റം എന്ന നാടകമായിരുന്നു. പരേതരായ ടി.വി. മാധവൻ, പി.സി. പൊതുവാൾ, പി. കോരൻ മാസ്റ്റർ, ടി.വി. കോരൻ, എം.വി.കുഞ്ഞപ്പൻ, പി.പി.കുഞ്ഞപ്പൻ, എം.കെ. അമ്പുക്കുഞ്ഞി, കെ.ചന്തു, സി.കുഞ്ഞിക്കണ്ണൻ എന്നിവരായിരുന്നു ഒരു കാലത്തിന്റെ ജീർണ്ണതയ്ക്കതിരെ വിരൽ ചൂണ്ടിയ നാടകത്തിൽ അഭിനയിച്ചവർ. പി.കോരൻ, എം.വി.കുഞ്ഞപ്പൻ, പി.പി.കുഞ്ഞപ്പൻ എന്നിവരായിരുന്നു സ്ത്രീ കഥാപാത്രങ്ങളെ അവതരിപ്പിച്ചത്.

എ.വി.ശ്രീകണ്ഠപൊതുവാൾ രചിച്ച 'ശവകുടീരം' എന്ന നാടകം എം.എ.എം. കലാസമിതി തങ്കയത്തിനു വേണ്ടി സംവിധാനം ചെയ്യുന്ന വേളയിലാണ് കെ.എം.കെ.ക്ക് വസൂരി പിടിപെടുന്നത്. അന്ന് നിലച്ചുപോയ ആ നാടകം 1956 ൽ സമിതി അവതരിപ്പിച്ചു. പി.സി. പൊതുവാളായിരുന്നു സംവിധായകൻ. ഒരു സന്യാസിയും വളർത്തുമകളും തമ്മിലുള്ള സ്നേഹബന്ധത്തിന്റെ കഥ പറയുന്ന നാടകത്തിൽ മാലിനി എന്ന പെൺകുട്ടിയെ അവതരിപ്പിച്ചത് പി. കോരൻ മാസ്റ്ററായിരുന്നു.

1957–58 വർഷത്തിൽ നാല് നാടകങ്ങൾ സമിതി അവതരിപ്പിച്ചു. അകവും പുറവും, ഗ്രാമങ്ങൾ ഉയരുന്നു, ശവകുടീരം, എന്നീ നാടകങ്ങളും കന്യക എന്ന ഏകാങ്കനാടകവും. ഇതേകാലത്തുതന്നെ 'സമാഗമം' എന്ന നാടകത്തിന്റെ റിഹേഴ്സലും ആരംഭിച്ചു.

1958–59 കാലത്ത് സമാഗമം, കുലദ്രോഹി, ആദർശവാദി എന്നീ സാമൂഹ്യനാടകങ്ങളും ഘടികാരം നീങ്ങുന്നു, പ്രതിജ്ഞ എന്നീ ഏകാങ്ക നാടകങ്ങളും പതിനാറോളം വേദികളിലായി അവതരിപ്പിച്ചു. ഈ ദാഹം രക്തത്തിനായി, ഒരാൾ കൂടി കള്ളനായി, രണ്ടിൽ ഒന്ന്, എന്നീ നാടക ങ്ങൾ 1959–60 വർഷം അവതരിപ്പിച്ചു.

1960–61 കാലത്ത് അഞ്ച് നാടകങ്ങളായിരുന്നു സമിതി അവ തരിപ്പിച്ചത്. മുഹമ്മദ് അബ്ദുൾ റഹ്മാൻ വായനശാലയുടെ വാർഷികത്തി നവതരിപ്പിച്ച ഭ്രാതാക്കൾ കൂടാതെ ഞാൻ വിശ്വാസിയാണ് രണ്ടു നിഴ ലുകൾ, കതിരുകാണാക്കിളി, പ്രതികാരം എന്നിവയും നിറഞ്ഞ സദസ്സിൽ കെ.എം.കെ. അവതരിപ്പിച്ചു.

1961–62 വർഷം സമിതിയുടെ നാടകപ്രവർത്തനം കൂടുതൽ ജന കീയമായി. സമിതിയുടെ ആദ്യനാടകമായ സഹോദരി 1961 മെയ് 25ന് എടാട്ടുമ്മലിൽ വീണ്ടും അവതരിപ്പിച്ചു. അതേ വർഷം സപ്തംബർ 15ന് കൊയോങ്കരയിൽ ഗ്രാമങ്ങൾ ഉണരുന്നു എന്ന നാടകവും അവതരിപ്പിച്ചു. ഇതേ വർഷം നവംബർ 23 ന് ഈ ചിലമ്പൊലി അവസാനിക്കാതിരിക്കട്ടെ തങ്കയത്തു വെച്ചും ഗാന്ധി ജയന്തിയോടനുബന്ധിച്ച് കൂലേരിയിൽ വെച്ച് വിടരാത്ത മലർ എന്ന നാടകവും അവതരിപ്പിച്ചു.

'പദ്ധതികൾ വിജയിക്കുന്നു' എന്ന ഏകാങ്ക നാടകം പഞ്ച വത്സര പദ്ധതിയുടെ പ്രചരണാർത്ഥം നീലേശ്വരം ബ്ലോക്കിന്റെ നേ തൃത്വത്തിൽ നിരവധി വേദികളിൽ അവതരിപ്പിച്ചു. അന്നത്തെ ബി.ഡി.ഒ. മുഹമ്മദ് കുഞ്ഞിയുടെ കൈയ്യിൽ നിന്നും സർട്ടിഫിക്കറ്റ് ലഭ്യമാക്കിയ നാടകമായിരുന്നു ഇത്. 1962 ൽ സംസ്ഥാന സഹകരണ വാരാ ഘോഷത്തിന്റെ ഭാഗമായി 'പ്രതികാരം' എന്ന നാടകവും റിപ്പബ്ലിക്ക് ദിനാഘോഷത്തിന്റെ ഭാഗമായി 'ഘടികാരം നീങ്ങുന്നു' എന്ന നാടകവും ബീരിച്ചേരിയിൽ വെച്ച് സമിതി അവതരിപ്പിച്ചു.

1964 നവംബർ 13 ന് നടന്ന സംസ്ഥാന സഹകരണ വാരാ ഘോഷത്തിന്റെ ഭാഗമായി വെളിച്ചം വീശുന്നു എന്ന നാടകവും 1965 ജനുവരി 6ന് കുണിയൻ വായനശാലയുടെ വാർഷികത്തിന്റെ ഭാഗമായി മതിലുകൾ ഇടിയുന്നു എന്ന നാടകവും സമിതി അവതരിപ്പിച്ചു.

1965 ഫെബ്രുവരി 15ന് തങ്കയം ബാലസമാജം വാർഷികത്തിന് തകർന്ന തംബുരു എന്ന നാടകവും ഫെബ്രുവരി 25ന് മീലിയാട്ട് സുബ്ര ഹ്മണ്യൻ കോവിലിലെ ആണ്ടിയൂട്ടിനോടനുബന്ധിച്ച് നീറുന്ന ഹൃദയം എന്ന നാടകവും അവതരിപ്പിച്ചു.

1965 മാർച്ച് 1 ന് ഇടയിലേക്കാട് വായനശാലയുടെ വാർഷികത്തിന് തകർന്ന തംബുരുവും തൃക്കരിപ്പൂർ കടപ്പുറം യൂത്ത് ലീഗ് സമ്മേളന ത്തോടനുബന്ധിച്ച് നീറുന്ന ഹൃദയം എന്ന നാടകവും അവതരിപ്പിച്ചു. ഈ നാടകങ്ങളിലൊക്കെ അഭിനയിച്ചത് ഒരേ വ്യക്തികളായിരുന്നു

എന്നത് പ്രത്യേകം സൂചിപ്പിക്കട്ടെ.

1965-66 വർഷം സമിതി ആറ് നാടകങ്ങൾ അവതരിപ്പിച്ചു. ജൂൺ 15ന് കൊയോങ്കരയിൽ 'തകർന്ന തരിവള' അവതരിപ്പിച്ചു. 20.7.65ന് മധുരങ്കൈ ഗാന്ധി സ്മാരക വായനശാല വാർഷികത്തിന് 'നീറുന്ന ഹൃദയ'വും ഓണാഘോഷത്തിന്റെ ഭാഗമായി സപ്തംബർ 8 ന് തൃക്കരിപ്പൂരിൽ വെച്ച് 'തകർന്ന ഹൃദയവും' അവതരിപ്പിച്ചു. ഒക്ടോബർ 17 ന് എടാട്ടുമ്മൽ അണ്ടിയൂട്ടിനോടനുബന്നിച്ച് 'ചിതറിയ ബന്ധങ്ങൾ' എന്ന നാടകം അവതരിപ്പിച്ചു. ചെറു കാനം ബാലസമാജത്തിന്റെ വാർഷികത്തോടനുബന്ധിച്ച് ഡിസംബർ 15 ന് 'പൊള്ളുന്ന സത്യം' അരങ്ങേറി. നീലേശ്വരം ബ്ലോക്ക് ഡവലപ്പ്മെന്റ് ഓഫീസിന്റെ നേതൃത്വത്തിൽ തങ്കയത്തുനടന്ന സെമിനാറിന്റെ ഭാഗമായി 1966 മാർച്ച് 13 ന് 'ജീവിതം ഒരു കൊടുങ്കാറ്റാണ്' എന്ന നാടകം അവതരിപ്പിച്ചു.

കെ. എം. കെ.യുടെ നാടകചരിത്രത്തിലെ ശ്രദ്ധേയമായ ഒരധ്യായമാണ് 1968ൽ അവതരിപ്പിച്ച 'ക്രോസ്ബെൽട്ട്'. കെട്ടിട നിർമ്മാണത്തിന്റെ ധനശേഖരണാർത്ഥം സെന്റ്പോൾസ് എ.യു.പി.സ്കൂളിൽ വെച്ച് നാടകം അവതരിപ്പിച്ചപ്പോൾ 4006 രൂപ ലഭിച്ചു. അന്നത്തെ നാടക ചെലവ് 1489 രൂപയായിരുന്നു.

1968ൽ നാഷണൽ സേവിംഗ്സിന്റെ പ്രചരണാർത്ഥം'നെയ്വിളക്ക്' എന്ന കേരളത്തിലുടനീളം അവതരിപ്പിച്ചു. 1968ൽ തന്നെ കടവൂർ ചന്ദ്രൻ പിള്ളയുടെ പുത്രകാമേഷ്ടി എന്ന നാടകം അവതരിപ്പിച്ചു. സോഷ്യലിസ്റ്റു പാർട്ടിയുടെ നേതൃത്വത്തിലുള്ള സംഘടനയായതിനാ ൽ ആ കാലത്തു നടന്ന പാർട്ടി സമ്മേളനങ്ങളിലൊക്കെ കെ എം.കെ നാടകങ്ങൾ അവതരിപ്പിച്ചിട്ടുണ്ട്. SSP സംസ്ഥാന സമ്മേളനത്തിൽ അ വതരിപ്പിച്ച ദിവ്യബലി, ഇരിട്ടിക്കടുത്ത മുന്നാട് വെച്ചു നടന്ന KSSP സമ്മേളനത്തിലും ഇതേ നാടകം അവതരിപ്പിച്ചു.

1960 കളിൽ തന്നെ സമിതിക്ക് സ്വന്തമായി മരം കൊണ്ടുള്ള സ്റ്റേജ് ഉണ്ടായിരുന്നു. മുൻകൂട്ടി ഓർഡർ നൽകുന്നവർക്ക് 10 രൂപ വാടകയ്ക്ക് സ്റ്റേജ് നൽകാറുണ്ട്. കർട്ടനും നാടകത്തിനായുള്ള കട്ടിംഗ്സും സമിതിക്ക് സ്വന്തമായി ഉണ്ടായിരുന്നു. ആ കാലത്ത് തയ്യാറാക്കിയ വീടിന്റെ കർട്ടൻ മിക്ക സമിതികളുടേയും നാടകങ്ങൾക്കു വേണ്ടി ഉപയോഗിച്ചിരുന്നുവത്രെ.

1966-67 കാലഘട്ടത്തിൽ 12 വേദികളിൽ സമിതി നാടകം അവതരിപ്പിച്ചു. 1966 ജൂൺ 12ന് ഇടയിലേക്കാട് വായനശാലയുടെ വാർഷികത്തിന് കലാകാരന്റെ അന്ത്യം ആഗസ്റ്റ് 28, 29 ദിവസങ്ങളിൽ തൃക്കരിപ്പൂരിൽ വെച്ച് ആകാശഗംഗ, ദിവ്യബലി എന്നീ നാടകങ്ങളും അവതരിപ്പിച്ചു. മൂന്നു ദിനങ്ങളിലായി നടന്ന സമിതിയുടെ വാർഷികാഘോഷത്തിൽ രണ്ടു ദിവസങ്ങളിലും നാടകങ്ങൾ ഉണ്ടായിരുന്നു. ദിവ്യബലി എന്ന നാടകം നിരവധി വേദികളിൽ അവതരിപ്പിച്ചു.

ഒക്ടോബർ 25ന് കൊയോങ്കര ബാലസമാജത്തിന്റെ വാർഷികത്തിന് നീലസാരി എന്ന നാടകം അവതരിപ്പിച്ചു. 1967 ഫെബ്രുവരി 10 ന് എടാട്ടുമ്മൽ സാംസ്ക്കാരിക വേദിയുടെ വാർഷികത്തിന് 'കരി'യും

ഏപ്രിൽ 24 ന് ആചാര്യ നരേന്ദ്രദേവ് വായനശാലയുടെ വാർഷികത്തിന് മണൽക്കാട് എന്ന നാടകവും അവതരിപ്പിച്ചു. ജൂൺ 18ന് തയ്യിൽ കടപ്പുറം വായനശാലയുടെ വാർഷികത്തിന് കരിഞ്ഞ മണ്ണ് അവതരിപ്പിച്ചു. 1967 ൽ തൃക്കരിപ്പൂരിൽ വെച്ച് കുട്ടികളുടെ നാടകം അവതരിപ്പിച്ചു. നാടകാസ്വാദകരുടെ പ്രശംസ നേടിയ നാടകമായിരുന്നു കൊഴിഞ്ഞ മൊട്ടുകൾ എന്ന കുട്ടികളുടെ നാടകം.

ആഗസ്റ്റ് 20 ന് മധുരങ്കൈ ശ്രീനാരായണ വായനശാലയുടെ വാർഷികത്തിന് മണൽക്കാടും സപ്തംബർ 15ന് കൈരളി വായനശാലയുടെ വാർഷികത്തിന് ഉടുംമ്പന്തലയിൽ ജീവിതം ഒരു കൊടുങ്കാറ്റായിരുന്നു എന്ന നാടകവും അവതരിപ്പിച്ചു. 1967 ലെ ഗാന്ധി ജയന്തിയുടെ ഭാഗമായി തൃക്കരിപ്പൂരിൽ വെച്ച് ആകാശഗംഗ എന്ന നാടകവും അവതരിപ്പിച്ചു.

പി.എം.ശങ്കരവർമ്മയുടെ നേതൃത്വത്തിൽ തയ്യാറാക്കിയ കേരളത്തിലെ നാടക സമിതികളുടെ ഡയരക്ടറിയിൽ 5 രൂപ നൽകി 1969 ൽ സമിതി പേര് രജിസ്റ്റർ ചെയ്തു. ദൈവം മരിച്ചു എന്ന നാടകത്തോടൊപ്പം ചെകുത്താൻ കയറിയ വീട്, നീർച്ചുഴി, ആകാശഗംഗ എന്നീ നാടകങ്ങളും 1969 ൽ വിവിധ സ്ഥലങ്ങളിൽ അവതരിപ്പിച്ചു.

1970 മാർച്ച് 23ന് 'അഗ്നിപരീക്ഷ' എന്ന നാടകത്തിന്റെ റിഹേഴ്സൽ ആരംഭിച്ചു. എഴുപതുകളിലെ ഇന്ത്യൻ രാഷ്ട്രീയത്തിലുണ്ടായ പ്രതിസന്ധി സമിതിയുടെ നാടക പ്രവർത്തനങ്ങളേയും സാരമായി ബാധിച്ചു. വയലോടി സുബ്രഹ്മണ്യൻ കോവിലിലെ ആണ്ടിയൂട്ടിനോടനുബന്ധിച്ച് 1970 ൽ 'ദൈവം മരിച്ചു' എന്ന നാടകം അവതരിപ്പിച്ചു. 1977 ഫെബ്രുവരി 14 ന് തൃക്കരിപ്പൂർ കടപ്പുറത്ത് ആരംഭിച്ച വീക്കിലി ഡിസ്പെൻസറിയുടെ ഉദ്ഘാടനത്തിനും ഈ നാടകം അവതരിപ്പിക്കപ്പെട്ടു.

1973 ൽ സി.എൽ. ജോസിന്റെ അഗ്നി വലയം, ടി.എൽ. ജോസിന്റെ സമുദായം എന്നീ നാടകങ്ങളും സമിതി അവതരിപ്പിച്ചു. സമിതിയുടെ ജൂനിയർ ടീം അവതരിപ്പിച്ച നാടകമായിരുന്നു നക്ഷത്രവിളക്ക്. എടാട്ടുമ്മൽ ആണ്ടിയൂട്ടിനോടനുബന്ധിച്ചും ഈ നാടകം അവതരിപ്പിച്ചു.

1974 ൽ നടന്ന രാമവില്യം കഴകം പെരും കളിയാട്ടത്തിനോനുബന്ധിച്ച് നടന്ന നാടക മത്സരത്തിൽ സമിതി അവതരിപ്പിച്ച ഡബിൾ ക്രോസ് എന്ന നാടകം ജനശ്രദ്ധ നേടി.

1974 ൽ തളിപ്പറമ്പിൽ നടന്ന ജില്ലാതല മത്സരത്തിൽ 'ഉഷ്ണമേഖല' അവതരിപ്പിച്ചു. ഇതേവർഷം മോഡേൺ ഡ്രമാറ്റിക്ക തൃക്കരിപ്പൂരിൽ സംഘടിപ്പിച്ച മത്സരത്തിലും ഇതേ നാടകം കളിച്ചു.1975 ൽ കൊടക്കത്തറ പാട്ടുത്സവത്തിനും ഈ നാടകം അവതരിപ്പിക്കപ്പെട്ടു. സമിതിക്കു മുമ്പിൽ പ്രവർത്തിച്ച ചാരായ ഷോപ്പ് നിർത്തലാക്കുന്നതിനായി പ്രമേയം പാസാ ക്കുകയും പോരാടുകയും ചെയ്തുതും ശ്രദ്ധേയമാണ്.1975 ൽ കെ എസ് നമ്പൂതിരിയുടെ നാടകത്രയം 'സമസ്യ', 'പതനം', 'സമാവർത്തനം' എന്നിവയ്ക്കൊപ്പം പത്മവ്യൂഹവും അവതരിപ്പിച്ചു. 'പത്മവ്യൂഹം', 'പ്രേത മന്ദിരം' എന്നീ നാടകങ്ങളും സമിതി അവതരിപ്പിച്ചു. 1977 ൽ സിൽവർ ജൂബിലി നാടകമത്സരത്തോടൊപ്പം നാടകസംവാദങ്ങളും ന

ടത്തി.1978ൽ 'സമാവർത്തനം', 1979 ൽ 'പ്രതിമാസംഘം','അവനവൻ കടമ്പ' എന്നിവ അവതരിപ്പിച്ചു. 'ക്രോസ് ബെൽറ്റി'നു വിശേഷം 1980 ലാണ് ടിക്കറ്റ് വെച്ച് സമിതി നാടകം അവതരിപ്പിച്ചത്. പി എ എം ഹനീഫ് രചനയും സംവിധാനവും നിർവഹിച്ച 'ബ്രെയിൻവാഷ്'. 1980 നു ശേഷം സമിതി അവതരിപ്പിച്ച നാടകങ്ങളുടെ എണ്ണം ഗണ്യമായി കുറഞ്ഞു. 1987 ൽ 'ഉത്തരായനപ്പക്ഷി',' കണി' എന്നിവ അവതരിപ്പിച്ചു. 1982ൽ നടത്തിയ നാടകമത്സരത്തിൽ നാടകങ്ങൾ അവതരിപ്പിച്ചു. ദേശാഭിമാനി തീയേറ്റേഴ്സിന്റെ 'ദി സ്പൈഡർ', ജനശക്തി നടക്കാവ് 'നീലരക്ത ജീവികളുടെ ദുരന്തം', കേസരി ക്ലബ് 'ലൂയി പതിന ാലാമൻ മരോട്ടിക്ക കൃഷി ചെയ്യുന്നു' തൃക്കരിപ്പൂർ സിറ്റിസൺ ക്ലബ്ബ് 'ഇതിവൃത്തം' എന്നീ നാടകങ്ങൾ അവതരിപ്പിച്ചു. അവതരണം കൊണ്ടും കലാമൂല്യവും ജനപങ്കാളിത്തവും കൊണ്ടും ഏറെ ശ്രദ്ധിക്കപ്പെട്ട നാ ടക മത്സരമായിരുന്നു ഇത്. ഓരോ കാലത്തിനും അനുയോജ്യമായ നാ ടകങ്ങൾ അവതരിപ്പിക്കുന്നതിൽ സമിതി ഏറെ ശ്രദ്ധിച്ചിട്ടുണ്ട്. പ്രബലൻ വേലൂർ സംവിധാനം നിർവഹിച്ച 'പൂവമ്പഴം' പ്രിയനന്ദൻ സംവിധാനം നിർവഹിച്ച 'കുതിരപ്പന്തി മഠത്തിൽ കുഞ്ഞമ്പു', ദീപൻ ശിവരാമൻ സംവിധാനം ചെയ്ത 'ഖസാക്കിന്റെ ഇതിഹാസം' എന്നീ നാടകങ്ങൾ സമീപകാലത്ത് സമിതി അവതരിപ്പിച്ച ശ്രദ്ധേയങ്ങളായ നാടകങ്ങളാണ്. ഒരേ സ്ഥലത്ത് തുടർച്ചയായ ദിവസങ്ങളിൽ നാടകം അവതരിപ്പിച്ച് നാടകത്തെ ജനകീയവൽക്കരിക്കുന്നതിൽ സമിതി പ്രവർത്തകർക്കു സാധിച്ചു.

നാടകാവതരണത്തിനായി ആരംഭിച്ച സമിതി നാടകങ്ങളിലൂടെ കേരളത്തിനകത്തും പുറത്തും ശ്രദ്ധിക്കപ്പെട്ടു. ഏറ്റവുമൊടുവിൽ തൃക്കരി പ്പൂരിന്റെ നാടകപ്പെരുമ വിളിച്ചോതിയതായിരുന്നു 'ഖസാക്കിന്റെ ഇതി ഹാസം'. 2015 സ്വപ്തംബർ 7,8,9 തീയതികളിൽ എടാട്ടുമ്മലിൽ വെച്ച് ആദ്യ അവതരണം നടത്തി. സമിതിയുടെ ആദ്യ നാടകം അവതരിപ്പിച്ച സ്ഥലത്ത്, ആദ്യകാല നാടകപ്രവർത്തകരുടെ നാട്ടിൽ വെച്ചുതന്നെ കരുത്തുള്ള മറ്റൊരു നാടകത്തിന്റെ ആദ്യാവതരണം. 2016 ജനുവരിയിൽ കൊടുങ്ങല്ലൂരിൽ വീണ്ടും അരങ്ങേറി. തുടർന്നു ബാംഗ്ലൂർ, കോഴിക്കോട്, കൊച്ചി, പാലക്കാട്, കരിവെള്ളൂർ, കോതമംഗലം, വടകര, ബോംബെ തിരുവനന്തപുരം തുടങ്ങി നിരവധി സ്ഥലങ്ങളിൽ ഈ നാടകം അവതരിപ്പിച്ചു.

## കന്നുവീട് കടപ്പുറം കലാസമിതി

പതിറ്റാണ്ടുകൾക്കു മുമ്പ് തൃക്കരിപ്പൂരിലെ കലാസമിതികളാ യിരുന്നു അന്നത്തെ വലിയപറമ്പ പഞ്ചായത്തിലെ പല ദേശങ്ങളിലും നാടകങ്ങൾ അവതരിപ്പിച്ചത്. ഗതാഗതസൗകര്യം നന്നേ കുറഞ്ഞ ആ കാലഘട്ടത്തിൽ നാടകത്തിനു വേണ്ടുന്ന രംഗസാമഗ്രികളും മറ്റും കടപ്പുറത്തെത്തിക്കുന്നത് ഏറെ ബുദ്ധിമുട്ടായിരുന്നു. തൃക്കരിപ്പൂരിലെ നാടകപ്രവർത്തകരുടെ നാടകങ്ങൾ കാണുമ്പോൾ കവ്വായി കായലിന് അപ്പുറമുള്ളവർക്കും അഭിനയിക്കണമെന്നായി. ജോലി ആവശ്യാർത്ഥം കടപ്പുറത്തെത്തിയ അധ്യാപകരുടെ സാമീപ്യവും നാട്ടുകാരുടെ

ആഗ്രഹത്തിന് കരുത്തായി. നാടകം കളിക്കണം എന്ന ചിന്തയിൽ നിന്നും 1955 ൽ പിറന്നതാണ് 'കന്നുവീട് കടപ്പുറം കലാസമിതി'. ഗതാഗത സൗകര്യം ഇല്ലാത്ത കാലത്ത് എല്ലാ പ്രതിസന്ധികളെയും മറികടന്ന് സമിതി അവതരിപ്പിച്ച നാടകങ്ങളേറെയാണ്. പെട്രോമാക്സും ജനറേറ്ററും മൈക്കും കർട്ടനും സ്റ്റേജും തുടങ്ങി നാടകത്തിനു വേണ്ട എല്ലാ സാധനങ്ങളും കടത്തു തോണിയിലൂടെ എത്തിച്ചിട്ടായിരുന്നു നാടകാവതരണം. സ്റ്റേജ് ഒരുക്കുവാൻ രണ്ടോ മൂന്നോ ദിവസം മുമ്പേ കടപ്പുറത്തേക്കു പോകുന്ന നാടക പ്രവർത്തകരുണ്ടായിരുന്നു അന്ന് തൃക്കരിപ്പൂരിൽ. 'ചിതൽപ്പുറ്റുകൾ', 'തീജ്വാല', 'അഗ്നിപ്രളയം', 'ശാന്തമാകാത്ത കടൽ', 'ധർമ്മയുദ്ധം', 'ചാഞ്ഞ മരം വീണില്ല', 'വിശ്വദർശനം', 'വിശ്വരൂപം' തുടങ്ങിയ നാടകങ്ങൾ കടപ്പുറത്തെ വേദിയിൽ അവതരിപ്പിച്ചു. ആദ്യകാല നാടകങ്ങളൊക്കെ സംവിധാനം ചെയ്തത് കുഞ്ഞിക്കണ്ണൻ മാസ്റ്ററായിരുന്നു. തുടർന്ന് ചില നാടകങ്ങൾ കെ കെ മാസ്റ്റർ സംവിധാനം ചെയ്തു. കെ കെ മാസ്റ്ററുടെ വരവോടുകൂടി നാടക സെറ്റ് കടപ്പുറത്തുനിന്നു തന്നെ ഒരുക്കുന്ന തലത്തിലേക്ക് സമിതി എത്തിച്ചേർന്നു. ഏഴിമലയിൽ വെച്ചു നടന്ന നടരാജ ഗുരുവിന്റെ ലോകസമാധാന സമ്മേളനത്തിന്റെ ഭാഗമായി നടന്ന നാടകമത്സരത്തിൽ 'ചിതൽപുറ്റ്' എന്ന നാടകം സമിതി അവതരിപ്പിച്ചു. നീലേശ്വരം ബ്ലോക്കിന്റെ നേതൃത്വത്തിൽ നടന്ന കർഷക സെമിനാറിൽ 'ശാന്തമാകാത്ത കടൽ' എന്ന നാടകം അവതരിപ്പിക്കുകയുണ്ടായി.

കെ കെ ഈയ്യക്കാട് പ്രസിഡണ്ടും വി നാരായണൻ മാസ്റ്റർ സെക്രട്ടറിയുമായി ഈയ്യക്കാട് കേന്ദ്രമാക്കി രൂപീകരിച്ചതാണ് പ്രഭാത് ആർട്സ് ക്ലബ്. നാടകരചന, സംവിധാനം, കഥാപ്രസംഗം, കവിതാരചന തുടങ്ങി നിരവധി മേഖലകളിൽ പ്രാഗല്ഭ്യം തെളിയിച്ച കെകെ ഇയ്യക്കാടാണ് ക്ലബ്ബിന്റെ എല്ലാ നാടകങ്ങളും സംവിധാനം ചെയ് തത്. 'പൗരധർമ്മം' എന്ന നാടകം കയ്യൂർ, ചീമേനി, കൊടക്കാട്, വെള്ളച്ചാൽ തുടങ്ങി നിരവധി വേദികളിൽ അവതരിപ്പിച്ചു. കെ കെ ഇയ്യക്കാടിന്റെ 'കർമ്മഭൂവിലെ പുണ്യാളൻ' എന്ന നാടകം ചിന്താ വാരി കയിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. പ്രഭാത ക്ലബ്ബിനു ശേഷം ഈയ്യക്കാട് പീപ്പിൾസ് ക്ലബ്ബ്, ഉദയ ആർട്സ് ക്ലബ്ബ് എന്നിവയും 1980 മുതൽ എ കെ ജി സ്മാരക വായനശാലയും പ്രവർത്തനമാരംഭിച്ചു. ഈ കാലയളവിൽ അരങ്ങേറിയ നാടകങ്ങൾ നിരവധിയാണ്. 'പ്രേതക്കാറ്റ്', 'കറുത്ത നക്ഷത്രം', 'പൗരധർമ്മം', 'സാക്ഷി', 'ഒഴുക്കിനെതിരെ', 'നാലും നാല്', 'ഭീഷ്മർ', 'രാജസൂയം', 'സംഹാരം', 'തേരോട്ടം' തുടങ്ങിയ നാടകങ്ങൾ സംവിധാനത്തിലും പ്രമേയത്തിലും ഏറെ ശ്രദ്ധേയമായി. സുരഭി ആക്ടേഴ്സ് നാടകസംവിധായകനും നടനും ചിത്ര-ചമയ കലാകാരനും ശില്പിയുമായ സുരഭി ഇയ്യക്കാടിന്റെ (കെ രവീന്ദ്രനാഥ്) ചുമതലയിലുള്ള സമിതിയാണ്. 'ആശാരി', 'കുടുക്ക അഥവാ വിശക്കുന്നവന്റെ വേദാന്തം', 'അകത്തോ പുറത്തോ', 'പകർന്നാട്ടം' എന്നീ നാടകങ്ങൾ സുരഭി ആക്ടേഴ്സ് അവതരിപ്പിച്ചവയാണ്.

കലാസമിതികളും ക്ലബ്ബുകളും രൂപീകരിച്ച് ഏതാനും വർഷ

ങ്ങളിൽ ശക്തമായ നാടകങ്ങൾ അവതരിപ്പിക്കുകയും പിന്നീട് വിസ്മൃതിയിലാണ്ടുപോവുകയും ചെയ്ത നിരവധി സംഘടനകളുണ്ട് തൃക്കരിപ്പൂരിൽ. ഒപ്പം നല്ല നാടകങ്ങളിലൂടെ ജനശ്രദ്ധ നേടി പിന്നീട് നാടകപ്രവർത്തനങ്ങളിൽ നിന്നും മാറിനിൽക്കുന്ന സംഘടനകളുമുണ്ട്. നാടകചർച്ചകളിൽ ഏർപ്പെടുന്ന ചെറുപ്പക്കാരുടെ കൂട്ടായ്മകളിൽ നിന്നാണ് പല നാടക സംഘങ്ങളും പിറന്നത്. ഏതാനും വ്യക്തികളെ കേന്ദ്രീകരിച്ചും നാട്ടിൽ നാടകസംഘങ്ങൾ ഉണ്ടായിട്ടുണ്ട്. 1980 നു ശേഷം കെ കെ മാഷ് തുടക്കം കുറിച്ച കൂട്ടായ്മയാണ് 'തപസ്യ' തൃക്കരിപ്പൂർ. സംഗീതം, ചിത്രകല, നാടകം എന്നീ കലാരൂപങ്ങളുടെ സംഗമമായാണ് മാഷ് ഈ സമിതി രൂപീകരിച്ചത്. 'തപസ്യ' അവതരിപ്പിച്ചതൊക്കെ ശക്തമായ നാടകങ്ങളായിരുന്നു, അവതരണം കൊണ്ടും പ്രമേയം കൊണ്ടും എ കെ കുഞ്ഞിരാമൻ പണിക്കർ രചനയും സംവിധാനവും നിർവഹിച്ച 'ബാലി'യിലൂടെയായിരുന്നു തുടക്കം. 'പാവം ഉസ്മാൻ', 'കളിയരങ്ങ്', 'നെടിയിരുപ്പിന്റെ നെടുവീർപ്പുകൾ' തുടങ്ങിയ നാടകങ്ങളോടെ സംഘടന നാടകാവതരണത്തിൽ നിന്നും മെല്ലെ പിൻമാറി.

ഒരു കാലഘട്ടത്തിൽ തൃക്കരിപ്പൂർ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിന്റെ കേന്ദ്രമായിരുന്നു. സോഷ്യലിസ്റ്റ് ആശയമുള്ള ഏതാനും ചെറുപ്പക്കാർ തൃക്കരിപ്പൂര് കേന്ദ്രീകരിച്ചു തുടങ്ങിയ പ്രസ്ഥാനമാണ് 'സോഷ്യലിസ്റ്റ് കലാവേദി'. കലാവേദി അവതരിപ്പിച്ച നാടകങ്ങളുടെ പിന്നിൽ പ്രവർത്തിച്ചവരൊക്കെ തൃക്കരിപ്പൂർ സ്വദേശികൾ ആയിരുന്നു. 'വെളിച്ചം പിണങ്ങുന്നു', 'ജ്വലനം', 'അഗ്രയാനം' എന്നീ മൂന്നു നാടകങ്ങൾ അവതരിപ്പിച്ച കലാവേദി യും നാടക പ്രവർത്തനങ്ങളിൽ നിന്നും പിന്മാറി. വിജയരാഘവൻ ഈയ്യക്കാട്, കെ വി നാരായണൻ (മോഡേൺ ടൈലേഴ്സ്), സുരഭി ഈയ്യക്കാട് എന്നിവരായിരുന്നു സോഷ്യലിസ്റ്റ് കലാവേദിയുടെ നാടകങ്ങൾ സംവിധാനം ചെയ്തത്. എല്ലാ നാടകങ്ങളുടെയും രംഗപടം ഒരുക്കിയതും ചമയസംവിധാനം നിർവഹിച്ചതും അപ്സര തമ്പാൻ ആയിരുന്നു. 1978 കാലത്ത് അപ്സര ആർട്സ് വി.കെ.ജനാർദ്ദനൻ എഴുതി, കുഞ്ഞിക്കണ്ണൻ ചെറുവത്തൂർ സംവിധാനം ചെയ്ത 'ഭ്രാന്ത്' എന്ന നാടകം നിരവധി മത്സരങ്ങളിൽ പങ്കെടുത്ത് സമ്മാനിതമായി.

## നവോദയ വായനശാല ആൻഡ് ഗ്രന്ഥാലയം, ഇളമ്പച്ചി

ഇതിന്റെ കലാവിഭാഗമായ നവോദയ കലാവേദി രണ്ടു നാടകം അവതരിപ്പിച്ചു. ശിഹാബുദ്ദീൻ പൊയ്ത്തുംകടവ് എഴുതിയ കഥയെ ആസ്പദമാക്കി അനിൽ നടക്കാവ് നാടക രചനയും സംവിധാനവും നിർവഹിച്ച 'ഛായാഗ്രഹണം' ഇളമ്പച്ചിയിലും കാഞ്ഞങ്ങാടും പയ്യന്നൂരും അവതരിപ്പിക്കുകയുണ്ടായി. അജിത്ത് ബാലൻ, രാജേഷ്, രാജീവൻ മണക്കാട്ട്, അനിൽകുമാർ, രാജീവൻ കുറ്റിച്ചി, ഷിജു, ലജിന തുടങ്ങിയവർ അഭിനയിച്ചു. രംഗകല ശങ്കരൻകുട്ടി മാസ്റ്റർ. ചമയം ഭാസി പിലിക്കോട്.
സുരഭി ഈയ്യക്കാട് സംവിധാനം ചെയ്ത 'ജലഗോപുരം' എന്ന നാടകം നവോദയ കലാവേദിയുടെ വാർഷികത്തോടനുബന്ധിച്ച് ഇളമ്പച്ചി ഹൈസ്കൂളിൽ അരങ്ങേറി. ഒ വി സുരേഷ് കുമാർ, അർജുൻ

ദാസ്, ബിജു മനിയേരി, പ്രജിൻ, സനൽ, ഷിജു, അമൽ മോഹൻ, ഹരിഗോവിന്ദ്, കാർത്തിക്, ജയകൃഷ്ണൻ, വൈഷ്ണവ്, ശ്രീനന്ദ, നിരഞ്ജന തുടങ്ങിയവരാണ് വേഷമിട്ടത്.

നവോദയ വായനശാല വനിതാവേദി അരങ്ങിലെത്തിച്ച 'ഭൂമി മലയാളം' എന്ന സംഗീതശില്പത്തിന്റെ രചനയും സംവിധാനവും നിർവ്വഹിച്ചത് എ കെ കുഞ്ഞിരാമൻ പണിക്കരാണ്. ശിൽപ, ജിഷ, ശ്രീജ, പ്രീതി ,ചിത്ര, ലിനിഷ, രജനി, ആശ, ലിനി എന്നിവരോടൊപ്പം നിരഞ്ജന, ശ്രീനന്ദ, അഞ്ജിത, അപർണ, ലക്ഷ്മി എന്നീ കുട്ടികളും അഭിനയിച്ച 'ഭൂമിമലയാളം' ഏഴോളം വേദികളിൽ അവതരിപ്പിക്കുകയുണ്ടായി. ദീപ നിയന്ത്രണം മനു നടക്കാവ്.

## ആഗ് തിയേറ്റർ ഫോറം

എഴുപതുകളുടെ തുടക്കത്തിൽ കുറച്ച് ചെറുപ്പക്കാർ ചേർന്നു രൂപംകൊടുത്ത ആഗ് തിയേറ്റർ ഫോറം എന്ന സംഘടന ഒരു നാടകം മാത്രമാണ് അവതരിപ്പിച്ചത്. അതും ഒരു മത്സരവേദിയിൽ. ഇന്ത്യൻ ഓവർസീസ് ബാങ്ക് തൃക്കരിപ്പൂർ ശാഖയിലെ ജീവനക്കാരായിരുന്ന അശോക് കുമാർ, പി ജനാർദ്ദനൻ (രണ്ടുപേരും ഇളമ്പച്ചിയിൽ താമസിക്കുന്നവർ), ജൂലിയസ് മാസ്റ്റർ എന്നിവരായിരുന്നു അഭിനേതാക്കൾ. നടിയായി വനജയും.

## രംഗവിചാർ, തൃക്കരിപ്പൂര്

നാടകാവതരണത്തിൽ മാത്രം കേന്ദ്രീകരിച്ച് തൃക്കരിപ്പൂരിൽ പ്രവർത്തിച്ച ഒരു നാടക കൂട്ടായ്മയാണ് 'രംഗവിചാർ'. പി വി കെ പനയാലിന്റെ 'പാതയിലെ സന്ധ്യ', സുരാസുവിന്റെ വിശ്വരൂപം, ' ഇന്ത്യൻ സമസ്യകൾ'എന്നീ നാടകങ്ങൾ രംഗവിചാർ അവതരിപ്പിച്ചു. ഇതിൽ 'ഇന്ത്യൻ സമസ്യകൾ' എന്ന് നാടകം തൃക്കരിപ്പൂർ ഫൈൻ ആർട്സ് സൊസൈറ്റി നടത്തിയ നാടകമത്സരത്തിൽ അവതരണത്തിൽ സമ്മാനിതമായി. മികച്ച നടനായി തെരഞ്ഞെടുത്തത് അതേ നാടകത്തിൽ അഭിനയിച്ച രമേശ് ബാബുവിനെയായിരുന്നു. രവീന്ദ്രനാഥും ചെറുവത്തൂർ കുഞ്ഞിക്കണ്ണനുമായിരുന്നു രംഗവിചാറിന്റെ നാടകങ്ങൾ സംവിധാനം ചെയ്തത്.

വടക്കെ തൃക്കരിപ്പൂര് ദേശത്തെ സംസ്കാരിക പ്രവർത്തനങ്ങളിൽ സജീവമായിരുന്നു ആചാര്യ നരേന്ദ്രദേവ് വായനശാല. കൊയോങ്കരയിൽ സ്വന്തമായി സ്ഥലവും കെട്ടിടവുമുണ്ടായിരുന്ന പ്രസ്ഥാനത്തിന് സംസ്കാരിക പ്രവർത്തനം നടത്തുന്ന നല്ലൊരു കൂട്ടായ്മ തന്നെ ഉണ്ടായിരുന്നു. ആഴ്ചകൾ തോറും സാഹിത്യ സമാജം വിളിച്ചുചേർത്ത് വിവിധ കലാപരിപാടികൾ സംഘടിപ്പിച്ചു. ഈ കൂട്ടായ്മയിൽ നി ന്നും നാടകാവതരണത്തിലേക്ക് വായനശാലയുടെ പ്രവർത്തകർ എത്തിച്ചേർന്നു. നിരവധി നാടകങ്ങൾ അവതരിപ്പിച്ച ഈ വായനശാലയുടെ പ്രവർത്തനം ഇപ്പോൾ പൂർണ്ണമായും നിലച്ചിരിക്കുന്നു. 'നൊമ്പരങ്ങൾ' എന്ന നാടകമായിരുന്നു വായനശാല അവസാനമായി അവതരിപ്പിച്ചത്. എടാട്ടുമ്മലിലെ സംഗീത അധ്യാപകനായ പി ഭാസ്കരൻ മാസ്റ്റർ ആയിരുന്നു സംവിധായകൻ.

എടാട്ടുമ്മൽ കേന്ദ്രീകരിച്ച യുവജനം കലാസമിതിയും നാടകാവതരണത്തിനായിരുന്നു ഊന്നൽ നൽകിയത്. എം ടി കുമാരൻ, ഇ നാരായണൻ, സി കുഞ്ഞിരാമൻ മാസ്റ്റർ, ടീ കണ്ണൻ, എം വി ഗംഗാധരൻ, എം വി ഭാസ്കരൻ തുടങ്ങിയവരായിരുന്നു സമിതിയുടെ അമരത്ത്. കലാസമിതിയിലെ നടനായിരുന്ന എം കെ നാരായണന്റെ അകാല വിയോഗത്തെ തുടർന്ന് യുവജന കലാസമിതിയുടെ പേര് എം കെ എൻ കലാസമിതി എന്നു മാറ്റി. ഇ നാരായണൻ, കെ ചന്തു എന്നിവരുടെ സംവിധാനത്തിൽ നിരവധി നാടകങ്ങൾ അവതരിപ്പിച്ചു. 'മാനം തെളിഞ്ഞു', 'ചിതൽ പുറ്റ്', 'നക്ഷത്രവിളക്ക്' എന്നീ നാടകങ്ങൾ അവയിൽ ചിലതാണ്. തന്റെ കുട്ടിക്കാലത്ത് കൊയോങ്കര പൂമാലക്കാവിനു താഴെ കൊയ്ത്തു കഴിഞ്ഞ പാടത്തിൽ മൈക്ക് തലച്ചുമടായി കൊണ്ടുവന്നു നാടകം അവതരിപ്പിച്ച കാര്യം നാടക പ്രവർത്തകനായ കെ വി കൃഷ്ണൻ മാസ്റ്റർ ഓർത്തെടുത്തു, എടാട്ടുമ്മൽ സുബ്രഹ്മണ്യൻ കോവിലിലെ ആണ്ടിയൂട്ട് നാളുകൾ നാട്ടിലെ നാടക പ്രവർത്തകർക്കും ഉത്സവമാണ്. ഓരോ വർഷവും ഉത്സവത്തോടനുബന്ധിച്ച് നാടകം അവതരിപ്പിക്കുന്നത് പതിവായിരുന്നു. എടാട്ടുമ്മൽ സുഭാഷ് സ്പോർട്സ് ക്ലബ്, വി കെ സി ഗ്രന്ഥാലയം എന്നീ സമിതികളും വാർഷികാഘോഷത്തിന്റെ ഭാഗമായി നാടകങ്ങൾ അവതരിപ്പിച്ചിട്ടുണ്ട്.

## ബി.എസ്.എസ്. അഥവാ ഭാരത് സേവക് സമാജ് :

1960 ൽ തുടങ്ങി ഒരു ദശാബ്ദത്തിലേറെ നാടക പ്രവർത്തനം നടത്തിയ സമിതിയാണ് ബി.എസ്.എസ്. ടി.പി. ഭാസ്കരൻ എന്ന അതുല്യ നടൻ ആയിരുന്നു സമിതിയെ നയിച്ചത്. ഇദ്ദേഹത്തിന്റെ രചനയിലും സംവിധാനത്തിലും പിറന്ന നാടകങ്ങളേറെയുണ്ട്. എസ്.എൽ. പുരം, സി.എൽ. ജോസ് എന്നിവരുടെ നാടകങ്ങളും സമിതി രംഗവൽക്കരിച്ചു. വില കുറഞ്ഞ മനുഷ്യൻ, നക്ഷത്രവിളക്ക്, മണൽക്കാട്, ഭൂമിയിലെ മാലാഖ, കറുത്ത വെളിച്ചം, എൻ.എൻ പിള്ളയുടെ മരീചിക.... പുരുഷന്മാർ തന്നെ സ്ത്രീവേഷം അവതരിപ്പിക്കുന്ന കാലത്ത് ദേവകീ മീലിയാട്ട്, ചന്ദ്രമതി ചെറുവത്തൂർ, ജോയ്സി, തങ്കം, വല്ലി, സാവിത്രി, വനജ, ജാനകി നീലേശ്വരം, ലക്ഷ്മി, ഭാനുമതി, അമ്മിണി തുടങ്ങി നിരവധി നടികൾ തൃക്കരിപ്പൂരിലെത്തിയത് സമിതിയുടെ നാടകങ്ങളിലൂടെയായിരുന്നു. മണൽക്കാട് എന്ന നാടകത്തിലൂടെ ബാലനടനായി വന്ന കെ.രമേശ് ബാബു പിന്നീട് ബി.എസ്.എസിന്റെ ഭാഗമായി മാറി. സമിതിയുടെ നാടകങ്ങൾക്ക് രംഗപടവും ചമയവുമൊരുക്കിയത് കെ.കെ. മാസ്റ്റർ ആയിരുന്നു. ഒപ്പം അദ്ദേഹം സമിതിയുടെ നാടകങ്ങളിൽ അഭിനയിച്ചിട്ടുമുണ്ട്. ടി.പി. ഭാസ്കര പൊതുവാൾ, കെ.വി.ഗോപാലൻ, പറമ്പത്ത് കുഞ്ഞിക്കണ്ണ പൊതുവാൾ, ടൈലർ നാരായണൻ, എടാട്ടുമലിലെ ഭാസ്ക്കരൻ മാസ്റ്റർ, കെ.രമേശ് ബാബു, ടി.പി. ബാലകൃഷ്ണൻ തുടങ്ങി നിരവധി കലാകാരന്മാരാൽ സമ്പന്നമായിരുന്നു ബി.എസ്.എസ്. മുല്ലേരി ഗോവിന്ദൻ മാസ്റ്റർ, ബാലകൃഷ്ണൻ വൈദ്യർ ,ജനാർദനൻ മാസ്റ്റർ, ദാമോദരൻ മാസ്റ്റർ തുടങ്ങിയവരായിരുന്നു സമിതിയെ നയിച്ചത്.

## ദേശീയ കലാവേദി

നടുകാവതരണത്തിനും നാടക പരിശീലനങ്ങൾക്കും പ്രാമുഖ്യം നൽകി 1960ൽ പുതിയൊരു കലാവേദി തൃക്കരിപ്പൂരിൽ രൂപംകൊണ്ടു- ദേശീയ കലാവേദി. ചെറുതും വലുതുമായ നിരവധി നാടകങ്ങൾ അവ തരിപ്പിച്ച കലാവേദിയുടെ നാടകാവതരണത്തിന് വഴിത്തിരിവായത് ഡോക്ടർ ഇന്ദുകുമാറിന്റെ 'തൃഷ്ണ' എന്ന നാടകമാണ്. കെ കെ മാസ്റ്റർ സംവിധാനം ചെയ്ത ഈ നാടകം തൃക്കരിപ്പൂരിലെ നാടക പ്ര വർത്തകർക്ക് പുതിയൊരനുഭവമായിരുന്നു. പ്രമേയം കൊണ്ടും അവത രണം കൊണ്ടും ശ്രദ്ധേയമായ ഈ നാടകത്തിനു ശേഷം ഡോക്ടർ ഇന്ദുകുമാറിന്റെ തന്നെ നാടകങ്ങൾ കലാവേദി അവതരിപ്പിച്ചു. 'മെഡ്യൂ സയെക്കുറിച്ചും ഗാലിബനെക്കുറിച്ചും', 'പിഗ്മാലിയൻ' തുടങ്ങിയ നാട കങ്ങളിലൂടെ കലാവേദി നാടകാവതരണത്തിൽ പുതിയൊരു പരീക്ഷണം നടത്തി. ചുരുങ്ങിയ കലത്തിനുള്ളിൽത്തന്നെ ദേശീയ കലാവേദി നാടകാസ്വാദകർക്കിടയിൽ ശ്രദ്ധാകേന്ദ്രമായി മാറി. അഭിഭക്ത കണ്ണൂർ ജില്ലയിലെ വിവിധ സ്ഥലങ്ങളിൽ നാടകം അവതരിപ്പിച്ചിട്ടുണ്ട്. നാടക മത്സരങ്ങൾക്കും നാടക ചർച്ചകൾക്കും സമിതി നേതൃത്വം നൽകി. ദേശീ യ കലാവേദി സംഘടിപ്പിച്ച നാടകമത്സരത്തിൽ പങ്കെടുക്കാനെത്തിയ കൽപ്പന ആർട്സ് കൊങ്ങാറ്റ എന്ന സമിതിയുടെ പ്രധാന പ്രവർത്തകനാ യ മണിയാറത്ത് രവീന്ദ്രനാഥ് ദേശീയ കലാവേദിയുടെ ഭാഗമായി മാറി. നാടക രചനയിലും രണ്ടു ഭാഷയിലും അതീവ ഗ്രാഹ്യമുണ്ടായിരുന്ന രവീന്ദ്രനാഥിന്റെ സാന്നിധ്യം ദൃശ്യകലാവേദിയുടെ പ്രവർത്തനത്തിന് കരുത്തേകി. തുടർന്ന് രവീന്ദ്രനാഥിന്റെ നാടകങ്ങളായിരുന്നു കലാ വേദി അവതരിപ്പിച്ചതിൽ പലതും. നാടക മത്സരങ്ങളിൽ നിരവധി സമ്മാനങ്ങൾ നേടുവാൻ കലാവേദിക്കു സാധിച്ചു.'അവസ്ക്കന്ധം', 'പെ രുച്ചാഴികൾക്കൊരമ്പലം', 'തുഷാഗ്നി', 'രക്ഷാഗൃഹം', 'ഡോർ ബഡാ ഡോർ'' തുടങ്ങിയ നാടകങ്ങൾ രവീന്ദ്രനാഥിന്റെ സംവിധാനത്തിലൂടെ അവതരിപ്പിച്ചവയാണ്. എം ടി യുടെ 'ഗോപുരനടയിൽ', അസീസിന്റെ 'ചാവേർപ്പട' എന്നിവയും കലാവേദി അവതരിപ്പിച്ച നാടകങ്ങളാണ്. ശ്രീനിവാസൻ (സിനിമാ നടൻ) തൃക്കരിപ്പൂരിൽ വരുന്നതും നാടകങ്ങളിൽ അഭിനയിക്കുന്നതും ഇക്കാലത്തായിരുന്നു. സിനിമയിലേക്കുള്ള വളർ ച്ചയ്ക്കു മുമ്പ് ശ്രീനിവാസൻ തൃക്കരിപ്പൂരിൽ താമസിച്ച് നാടകം അവതരിപ്പിച്ചത് പലർക്കും ഇന്നും മായാത്ത അനുഭവങ്ങളാണ്.

### മോഡേൺ ഡ്രമാറ്റിക്ക, തൃക്കരിപ്പൂര്

ചെറിയ കാലയളവിൽ മികച്ച നാടകങ്ങളിലൂടെ ജനശ്രദ്ധ നേ ടിയ കൂട്ടായ്മയാണ് മോഡേൺ ഡ്രമാറ്റിക്ക. സമിതിയുടെ മിക്ക നാടക ങ്ങളുടെയും സംവിധാനം നിർവ്വഹിച്ചത് തൃക്കരിപ്പൂരിലെ കെ വി നാരാ യണനാണ് (ടൈലർ). പി പി കെ പൊതുവാൾ രചിച്ച 'നാന്ദി', എഞ്ചിനീ യർ രമേശൻ രചിച്ച 'ശില്പി', എൻ എൻ പിള്ളയുടെ 'മരണ നൃത്തം', ജി ശങ്കരപ്പിള്ളയുടെ 'ഭരതവാക്യം', ജി ഗോപാലകൃഷ്ണന്റെ 'കിരാതം' തുടങ്ങി വ്യത്യസ്തങ്ങളായ നിരവധി നാടകങ്ങൾ മോഡേൺ ഡ്രമാറ്റിക്ക അരങ്ങിലെത്തിച്ചു. ശങ്കരപ്പിള്ളയുടെ ഭരതവാക്യം എന്ന നാടകം എസ് കെ

പൊറ്റക്കാട് രക്ഷാധികാരിയായി തിരൂർ തുഞ്ചൻപറമ്പിൽ സംഘടിപ്പിച്ച നാടകമത്സരത്തിൽ അവതരിപ്പിച്ചു. നായകനായി അഭിനയിച്ച കെ കെ മാസ്റ്റർ നാടകാസ്വാദകരുടെ പ്രശംസ നേടി. എല്ലാ നാടകങ്ങൾക്കും സംഗീതം നൽകിയത് എം പി രാഘവനായിരുന്നു. എടാട്ടുമ്മലിലെ പി ചന്തൻ, എ രാമകൃഷ്ണൻ മാസ്റ്റർ, എ വി ലക്ഷ്മി തുടങ്ങിയവർ മോഡേൺ ഡ്രമാറ്റിക്കയുടെ എല്ലാ നാടകാവവതരണത്തിലും സജീവ സാന്നിധ്യമായിരുന്നു.

1980ൽ കൊയോങ്കര കേന്ദ്രമാക്കി പ്രവർത്തിച്ച സന്ധ്യ ആർട്സ് ഏതാനും നാടകങ്ങളിലൂടെ സാംസ്കാരിക പ്രവർത്തനത്തിൽ ഏർപ്പെട്ടുവെങ്കിലും ചുരുങ്ങിയ കാലം കൊണ്ടു തന്നെ പ്രവർത്തനം നിലച്ചുപോയി. 'ശാന്തമാകാത്ത കടൽ', 'മോക്ഷം' എന്നീ നാടകങ്ങൾ സന്ധ്യ ആർട്സിന്റെ ജനശ്രദ്ധ നേടിയ നാടകങ്ങളാണ്. അന്നൂരിലെ വേമ്പുവാണ് ഇവ സംവിധാനം ചെയ്തത്. സാറാ ജോസഫിന്റെ 'ഊരുകാവൽ' എന്ന നോവലിനെ ആധാരമാക്കി ഇ വി ഹരിദാസിന്റെ രചനയിലും സംവിധാനത്തിലും റെഡ് ഫോഴ്സ് കൊയോങ്കര നാടകമൊരുക്കി. കേരള സംഗീതനാടക അക്കാദമിയുടെ നാടക യാത്രയുടെ ഭാഗമായി കേരളത്തിലെ നിരവധി വേദികളിൽ ഊരുകാവൽ അവതരിപ്പിച്ചു.

1965 മുതൽ 1970വരെ പൂച്ചോൽ കേന്ദ്രമാക്കി പ്രവർത്തിച്ച നാടക സംഘമാണ് സുഭാഷ് കലാസമിതി. പിൽക്കാലത്ത് എടാട്ടുമ്മൽ സുഭാഷ് ക്ലബ്ബിന്റെ പ്രവർത്തകനായിരുന്ന ഐ എസ് ഒ രാഘവനായിരുന്നു സമിതിയുടെ നേതൃത്വവും സംവിധാനവും നിർവഹിച്ചത്. സുഭാഷ് കലാവേദിയുടെ പ്രവർത്തനം നിലച്ചപ്പോൾ മറ്റൊരു കൂട്ടായ്മ രൂപംകൊണ്ടു. ഭാവന തീയറ്റേഴ്സ് പൂച്ചോൽ. വത്സരാജ് തൃക്കരിപ്പൂരിന്റെ സംവിധാനത്തിൽ ഒരു നാടകം അവതരിപ്പിച്ചിരുന്നു. മാനസിക സംഘർഷം നിറഞ്ഞ കഥാപാത്രത്തെ അവതരിപ്പിച്ച വെങ്ങാട്ട് ജയരാജ് ഒറ്റ നാടകത്തിലൂടെ തന്റെ നടനവൈഭവം തെളിയിച്ചു. 1960–61 കാലത്ത് പ്രവർത്തനം തുടങ്ങിയ സമിതിയും വളരെ വേഗത്തിൽ നാടക പ്രവർത്തനത്തിൽ നിന്നും പിന്നാക്കം പോയി.

## യവനിക, മീലിയാട്ട്

സുരഭി ഇയ്യക്കാടിന്റെ സംവിധാനത്തിൽ നാടകം അവതരിപ്പിച്ചുകൊണ്ട് മീലിയാട്ട് കേന്ദ്രമാക്കി പ്രവർത്തനം തുടങ്ങിയ 'യവനിക', മീലിയാട്ട് 1983– 85 കാലഘട്ടത്തിൽ 'ദുഃഖസാമ്രാജ്യം', 'സമാധി', 'വിഷവൃക്ഷം' എന്നീ നാടകങ്ങൾ അവതരിപ്പിച്ചു. പത്മൻ വെങ്ങര, ജനാർദ്ദനൻ മീലിയാട്ട് എന്നിവരും സമിതിയുടെ നാടകങ്ങൾ സംവിധാനം ചെയ്തിട്ടുണ്ട്.

## നെരൂദ, നടക്കാവ്

തൃക്കരിപ്പൂരിന്റെ രാഷ്ട്രീയ ചരിത്രത്തിലുണ്ടായ മാറ്റത്തിൽ നിന്നാണ് നടക്കാവ് കേന്ദ്രീകരിച്ച് നാടക കൂട്ടായ്മകൾ പിറന്നത്. ഇടതുപക്ഷ ആശയം നെഞ്ചേറ്റിയ ഒരു കൂട്ടം ചെറുപ്പക്കാർ ഒത്തുചേർന്നപ്പോൾ 1973ൽ നെരൂദ തീയേറ്റേഴ്സ് രൂപീകൃതമായി.

ആദ്യവർഷങ്ങളിൽ രാഷ്ട്രീയ ക്ലാസുകൾക്കും സംസ്കാരിക പ്രവർത്തനങ്ങൾക്കും നേതൃത്വം നൽകിയ നെരൂദ തീയേറ്റേഴ്സ് 1980 ൽ നാടകാ വതരണത്തിലെത്തിച്ചേർന്നു. നാടകത്തിലൂടെ ഇടതുപക്ഷ ആശയം പ്രചരിപ്പിക്കുകയും ഒപ്പം സംഘടനാശക്തി വർദ്ധിപ്പിക്കുകയും ആയിരുന്നു അന്നത്തെ ലക്ഷ്യം. വി കെ രവീന്ദ്രന്റെ സംവിധാനത്തിൽ നെരൂദ തീയേ റ്റേഴ്സിന്റെ ആദ്യ നാടകം പിറന്നു – ആർ കെ രവിവർമ്മ രചിച്ച 'നിത്യ ൻ നിരാമയൻ' എന്ന നാടകം. ഈ നാടകത്തിലൂടെ തുടക്കം കുറിച്ച നെരൂദ തീയേറ്റേഴ്സിന്റെ നാടകയാത്ര ഇന്നും തുടരുന്നു. 'പൊട്ടനാട്ടം', 'മാന്ത്രിക വടിയുടെ മറ്റേ അറ്റം', 'ഗ്രീൻ റൂം', 'കണ്ടാമൃഗം', 'മായ സാഗര ദ്വീപ്', 'രാവണൻ കോട്ട', 'ജൂലിയസ് സീസർ', 'വേട്ട ചിതറിയവർ', 'ശബ്ദവും വെളിച്ചവും', 'പന്തിരുകുലം' എന്നീ അമേച്വർ നാടകങ്ങളിൽ അഭിനയിച്ചവർ ക്ലബ്ബ് കുടുംബാംഗങ്ങൾ മാത്രമായിരുന്നു. 'ഭഗവാൻ കാലുമാറുന്നു' എന്ന നാടകവും അവതരിപ്പിച്ചു. 'ചുവന്നമണ്ണ്', 'ഓർമ്മകൾ ഉണ്ടായിരിക്കണം', 'കുറത്തി' തുടങ്ങിയ സംഗീത ശില്പങ്ങളും 'ചെറിയ അച്ഛനും വലിയ മകനും', 'അന്തപ്പൻ രാജാവ്' എന്നീ ബാല നാടകങ്ങളും തീയേറ്റേഴ്സിന്റെ നാടകക്കളരിയിൽ പിറന്നവയാണ്.

നിരവധി തെരുവുനാടക സംഘങ്ങൾ ഉണ്ടായിരുന്നുവെങ്കിലും തൃക്കരിപ്പൂരിൽ ഏറെ ശ്രദ്ധേയമായ തെരുവുനാടകങ്ങൾ ഒരുക്കിയത് നെരൂദ തീയറ്റേഴ്സാണ്. 'ദുരിതപർവ്വം', 'ഇതാ നിങ്ങളെ തകരാറ്', 'പുതിയ ബുദ്ധൻ', 'അച്ഛനെന്തച്ഛൻ' തുടങ്ങിയ തെരുവ് നാടകങ്ങൾ ഏറെ പ്രശംസ പിടിച്ചുപറ്റി. നെരൂദ തീയറ്റേഴ്സിന്റെ നാടകങ്ങൾ സംവിധാനം ചെയ്തവർ നിരവധിയാണ്-വി കെ രവീന്ദ്രൻ, വിജയൻ ഇയ്യക്കാട്, സുരഭി ഇയ്യക്കാട്, ഹരിദാസ് ചെറുകുന്ന്, മഞ്ജുളൻ, അനിൽ നടക്കാവ്, എ കെ കുഞ്ഞിരാമൻ പണിക്കർ, പ്രദീപ് മണ്ടൂർ, അശോകൻ കതിരൂർ, ഭരതൻ പിലിക്കോട്, ഇ വി ഹരിദാസ്, മനു നടക്കാവ്, ഹാരിസ് നടക്കാവ് തുടങ്ങിയവർ. ആർ കെ രവിവർമ്മ, നേതാജി സതീഷ് കെ സതീഷ്, ജോയ് മാത്യു, ലക്ഷ്മണൻ ചെറുകുന്ന്, എൻ ശശിധരൻ, പ്രദീപ് മണ്ടൂർ, അനിൽ നടക്കാവ്, എ കെ കുഞ്ഞിരാമൻ പണിക്കർ ഗിരീഷ് ഗ്രാമിക, ഈ വി ഹരിദാസ് തുടങ്ങിയവരുടെ രചനകളാണ് രചനകളാണ് മുഖ്യമായും അവതരിപ്പിച്ചത്. നെരൂദ തീയേറ്റേഴ്സ് കേരള സംഗീതനാടക അക്കാദമിയുടെയും വടക്കൻ കേരളത്തിലെ വിവിധ കലാസമിതികളുടേയും നാടക മത്സരങ്ങളിൽ പങ്കെടുക്കുകയും പുരസ്കാരങ്ങൾ നേടുകയും ചെയ്തിട്ടുണ്ട്.

## നവജീവൻ, തങ്കയം

നാടകത്തിന്റെ തട്ടകത്തിലേക്ക് നവജീവൻ തങ്കയം എന്ന പ്രസ്ഥാനത്തിന്റെ വരവ് ഉത്സവത്തിമർപ്പോടെയായിരുന്നു. ക്ലബ്ബ് വാർഷികത്തിന് നാടകമെടുക്കുന്ന തലത്തിലേക്കുയർന്ന പ്രസ്ഥാനം മത്സര വേദികളിലേക്കും നാടകയാത്ര തുടർന്നു. 'പെരുന്തച്ചൻ' എന്ന നാടകം എ കെ കുഞ്ഞിരാമൻ പണിക്കരുടെ സംവിധാനത്തിൽ അരങ്ങിലെത്തി. വത്സരാജ് തൃക്കരിപ്പൂരിന്റെയും സർഗ്ഗാത്മക സഹകരണം ഈ നാടകത്തിനുണ്ടായിരുന്നു. ഇത് പാപ്പിനിശ്ശേരി, മാട്ടൂൽ തുടങ്ങിയ

സ്ഥലങ്ങളിൽ വെച്ചുനടന്ന മത്സരങ്ങളിൽ മികച്ച നാടകമായി തെര ഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്.

'പെരുന്തച്ചനു' ശേഷം മിത്തും വർത്തമാനകാല സംഭവ ങ്ങളും കോർത്തിണക്കി 'പാലന്തായി കണ്ണനി'ലൂടെ നാടകം അരങ്ങി ലെത്തി. നാടകരചനയും സംവിധാനവും നിർവ്വഹിച്ചത് വത്സരാജ് തൃക്കരിപ്പൂർ. വെളിച്ച നിയന്ത്രണത്തിലൂടെ നാടകവേദിയിലെ പുത്തൻ പരീക്ഷണത്തിനു പിന്നിലും ഇദ്ദേഹത്തിന്റെ കരസ്പർശമായിരുന്നു. 'പാലന്തായി കണ്ണൻ' എന്ന ഡ്രമാറ്റിക് നാടകത്തിനു പിന്നിൽ പ്രവർ ത്തിച്ചവരെല്ലാം തൃക്കരിപ്പൂർ ദേശക്കാർ മാത്രമാണ്. എ കെ കുഞ്ഞിരാമൻ പണിക്കർ (ഗാനരചന), രാജേഷ് തൃക്കരിപ്പൂര്, ദീപ്തി (ഗാനാലാപനം), സന്തോഷ് ചെറുകാനം (നൃത്തസംവിധാനം), പി മനോജ് (രംഗപടം), പി പി ഗോവിന്ദൻ (ദീപ്തി ആർട്സ്), മനോജ് കൊയോങ്കര (ചമയം). നിരവധി സ്റ്റേജുകളിലൂടെ അഭിനന്ദനങ്ങൾ ഏറ്റുവാങ്ങിയ നാടക ങ്ങളിലൊന്നാണ് 'പാലന്തായി കണ്ണൻ'

വത്സരാജിന്റെ രചനയിലും സംവിധാനത്തിലും പിറന്ന സ്ത്രീപക്ഷ നാടകമായിരുന്നു 'കണ്ണകി'. മൂലകഥയിൽ നിന്നും വ്യതി ചലിക്കാതെ വർത്തമാനകാല സംഭവങ്ങളും കോർത്തിണക്കിയാണ് 'കണ്ണകി' ഒരുക്കിയത്. കെ വി കൃഷ്ണൻ മാസ്റ്റർ രചനയും വത്സരാ ജ് തൃക്കരിപ്പൂർ സംവിധാനവും നിർവഹിച്ച പൊലിക എന്ന ലഘു നാ ടകം സംഗീതത്തിന് പ്രാധാന്യം നൽകിക്കൊണ്ടായിരുന്നു ക്ലബ്ബ് അവ തരിപ്പിച്ചത്. കെ വി കൃഷ്ണൻ മാസ്റ്റർ രചിച്ച് വത്സരാജ് സംവിധാനം ചെയ്ത 'ഏവം നളചരിതം' എന്ന സംഗീതശില്പത്തിനു വേണ്ടി സംഗീതരത്നം കാഞ്ഞങ്ങാട് രാമചന്ദ്രൻ പാടിയത് എടുത്തു പറയേ ണ്ടതാണ്. അദ്ദേഹത്തോടൊപ്പം മഞ്ജിമ മഹേഷ്, ദർശന മോഹന് എന്നിവരും ചേർന്നു പാടിയ ഗാനങ്ങൾക്ക് സംഗീത സംവിധാനം നിർവ്വഹിച്ചത് രാജേഷ് തൃക്കരിപ്പൂരാണ്.

**ദേശാഭിമാനി തീയേറ്റേഴ്സ്**

1970 കളുടെ അവസാനം തൃക്കരിപ്പൂർ ടൗൺ കേന്ദ്രമാക്കി രൂപീ കൃതമായ സമിതി യാണ് ദേശാഭിമാനി തീയേറ്റേഴ്സ്. എം സുകുമാരന്റെ 'സംഘഗാനം' എന്ന ചെറുകഥയുടെ സ്വതന്ത്ര നാടകാവിഷ്കാരത്തിലൂടെ ദേശാഭിമാനി തിയേറ്റേഴ്സ് തങ്ങളുടെ നാടക പ്രവർത്തനത്തിന് തുടക്കം കുറിച്ചു. അഭിഭക്ത കണ്ണൂർ ജില്ലയുടെ വിവിധ ഭാഗങ്ങളിൽ അവതരിപ്പിച്ച 'സംഘഗാനം' നാടകത്തിന്റെ രചന കരിവെള്ളൂർ മുരളി യും സംവിധാനം ഒ കെ കുറ്റിക്കോലും നിർവഹിച്ചപ്പോൾ കുഞ്ഞപ്പ പട്ടാനൂരിന്റെ വരികൾക്ക് ധർമ്മൻ എഴോം സംഗീതം പകർന്നു. ഈ നാ ടകം തൃക്കരിപ്പൂരിലെ നാടകാസ്വാദകർക്കു മുമ്പിൽ പുതിയൊരു അനു ഭവമായിരുന്നു. മികച്ച അവതരണം എന്നതുപോലെ തൃക്കരിപ്പൂരിലെ രാഷ്ട്രീയ കലാ രംഗങ്ങളിലെ പ്രഗൽഭരായിരുന്നു അഭിനയിച്ചവരിൽ പ ലരും. കരിവെള്ളൂർ മുരളി രചിച്ച 'അപരാജിതരുടെ രാത്രി' കുഞ്ഞപ്പ പട്ടാനൂർ രചിച്ച 'കണ്ണുകൾ' എന്നീ നാടകങ്ങളും ദേശാഭിമാനി തീയേ റ്റേഴ്സ് പിന്നീട് അവതരിപ്പിച്ചു. ഈ സംഘത്തിന്റെ പ്രവർത്തനത്തിലെ

വഴിത്തിരിവായിരുന്നു 'ഗലീലിയോ' എന്ന നാടകം. ക്ലബ്ബംഗങ്ങളായ എ കെ ശ്രീധരനും വി കെ രാധാകൃഷ്ണനും ചേർന്നെഴുതിയ നാടകം വിവിധ മത്സരവേദികളിൽ അവതരിപ്പിക്കുകയും സമ്മാനങ്ങൾ നേടുകയും ചെയ്തിട്ടുണ്ട്. തുടർന്ന് വി ആർ വി ഏഴോം രചിച്ച 'ദി സ്പൈഡർ' എന്ന നാടകം അവതരിപ്പിച്ചു. സംഘാടനം കൊണ്ടും അവതരണം കൊണ്ടും തൃക്കരിപ്പൂരിന്റെ നാടകക്കൂട്ടായ്മയ്ക്ക് പുതുജീവൻ നൽകിയ പ്രസ്ഥാനമായിരുന്നു ദേശാഭിമാനി തീയേറ്റേഴ്സ്.

**ഉദയ, ചൊവ്വേരി**

വിവിധ തൊഴിൽ തുറകളിൽ വ്യാപൃതരായ കുറെ ചെറുപ്പക്കാരുടെ മനസ്സിൽ ഉദയംകൊണ്ട പ്രസ്ഥാനമാണ് ഉദയ ചൊവ്വരി. 'കഴിവുള്ളവരെ' മാത്രം തെരഞ്ഞുപിടിച്ച് നാടകം അവതരിപ്പിക്കുന്ന ഒരു വ്യവസ്ഥയിൽ നിന്നുമാറി ക്ലബ്ബിലെ എല്ലാ അംഗങ്ങളെയും നാടകത്തിന്റെ അരങ്ങിലെത്തിക്കുക എന്ന ആശയം വിജയകരമായി നടപ്പിലാക്കിയ സമിതിയാണിത്. 1979 മുതൽ 1999 വരെയുള്ള കാലഘട്ടങ്ങളിൽ ക്ലബ്ബ് അവതരിപ്പിച്ച നാടകങ്ങളിൽ ക്ലബ്ബിലെ മുഴുവൻ കുടുംബാംഗങ്ങളും ഏതെങ്കിലും തരത്തിൽ ഭാഗമായിട്ടുണ്ട് എന്നുതന്നെ പറയാവുന്നതാണ്. അഭിനയിച്ചവർ, പാടിയവർ, രംഗപടം ഒരുക്കിയവർ, പശ്ചാത്തലസംഗീതമൊരുക്കിയവർ സ്റ്റേജും നാടകസെറ്റും ഒരുക്കുന്നവർ,... അങ്ങനെ നാടകത്തിന്റെ എല്ലാ മേഖലകളിലും വ്യാപൃതരായത് ക്ലബ്ബംഗങ്ങൾ മാത്രം. തൃക്കരിപ്പൂരിലെ നിരവധി നാടകക്കാരെ വളർത്തിയെടുക്കുന്നതിൽ ഉദയ ചൊവ്വേരിയുടെ സേവനവും എടുത്തു പറയേണ്ടതാണ്.

തൃക്കരിപ്പൂരിലെ സോഷ്യലിസ്റ്റ് പാർട്ടി നേതാവായിരുന്ന ഇ നാരായണനായിരുന്നു ഈ സമിതിയുടെ ആദ്യകാല നാടകങ്ങൾ സംവിധാനം ചെയ്തത്. നിരവധി വേദികളിൽ അവതരിപ്പിച്ച 'ആവരണം' 'അഗ്നിപുഷ്പം' എന്നിവ അദ്ദേഹത്തിന്റെ സംവിധാനത്തിൽ അവതരിപ്പിച്ച മികച്ച നാടകങ്ങളാണ്.

ക്ലബ്ബിന്റെ നാടകങ്ങൾ തൃക്കരിപ്പൂരിലും പരിസരപ്രദേശങ്ങളിലും അവതരിപ്പിച്ചപ്പോളുണ്ടായ നാടകാസ്വാദകരുടെ അഭിപ്രായം മാനിച്ച് പു റത്തുനിന്നുമുള്ള സംവിധായകന്റെ കീഴിൽ നാടകമെടുക്കുവാൻ തീരുമാനി ച്ചു. അതേത്തുടർന്ന് എം ടി അന്നൂരിന്റെ സംവിധാനത്തിൽ 'സായൂജ്യം', 'കാഹളം' തുടങ്ങിയ നാടകങ്ങൾ അവതരിപ്പിച്ചു. ഉദയ ചൊവ്വേരിയുടെ നാ ടകങ്ങൾ. മുഹമ്മദ് പുഴക്കരയുടെ 'നിറങ്ങൾ' എന്ന നാടകത്തിലൂടെ കെ കെ മാഷ് നാടകാവതരണത്തിന്റെ പുതിയൊരു തലത്തിലേക്ക് ക്ലബ്ബിനെ കൈപിടിച്ചുയർത്തി. ആമ്പൽപൂവിന്റെ ആത്മഗീതം, പി എം താജിന്റെ 'കുടുക്ക' തുടങ്ങിയ നാടകങ്ങളിലൂടെ കെ കെ മാഷ് എന്ന സംവിധായകന്റെ പ്രതിഭയെ ജനങ്ങളിലെത്തിക്കുവാൻ ഉദയ ചൊവ്വേരിയുടെ നാടക പ്രവർത്തകർക്കു കഴിഞ്ഞു. രാജ്മോഹൻ നീലേശ്വരം, വി ശശി (നീലേശ്വരം) തുടങ്ങിയ നാടകപ്രവർത്തകരും കെ കെ മാഷിനൊപ്പം സഹായത്തിനുണ്ടായിരുന്നു.

ടി വി നാട്ടിൽ പ്രചാരത്തിൽ വരുന്നതിനു മുമ്പ് കോഴിക്കോട്

ആകാശവാണിയിലൂടെ ശബ്ദനാടകം അവതരിപ്പിക്കുവാൻ ക്ലബ്ബിന് അവസരം ലഭിച്ചതും കെ കെ മാഷിന്റെ പ്രയത്നത്തിലൂടെയായിരുന്നു. ആകാശവാണിയുടെ അന്നത്തെ പ്രോഗ്രാം ഡയറക്ടർ ഖാൻ കാവിൽ നേരിട്ടെത്തി തങ്കയത്തിലുള്ള മാഷിന്റെ വീട്ടിൽവെച്ചായിരുന്നു നാടക റിക്കാർഡിംഗ്. കെ കെ മാഷും ക്ലബ്ബ് കലാകാരന്മാരും ശബ്ദം നൽകിയ നാടകത്തിൽ മാണിയാട്ടുള്ള പ്രസന്നയായിരുന്നു സ്ത്രീ കഥാപാത്രത്തിന് ശബ്ദം നൽകിയത്.

വിവിധ മത്സരങ്ങളിൽ പങ്കെടുത്ത എ കെ കുഞ്ഞിരാമൻ പണി ക്കർ, വത്സരാജ് തൃക്കരിപ്പൂര്, കെ തമ്പാൻ കൂട്ടുകെട്ടിൽ നിന്നും പി റന്ന നാ ടകങ്ങൾ നാടക നാടകാസ്വാദകരുടെ ശ്രദ്ധനേടി. 'പുലിജന്മം', 'ഒരു പ ഴയ പുതിയ കഥ', 'ഒരു ഇന്ത്യൻ കഴുതയുടെ ആത്മകഥ', 'അരണി', 'ഒരു കൂട്ടം ഉറുമ്പുകൾ' എന്നിവയാണ് ആ നാടകങ്ങൾ. 'വല്യമ്മാവന്റെ സ്വപ്ന വും പാണന്റെ പാട്ടും', ഇടശ്ശേരിയുടെ 'പുതപ്പാട്ട്' എന്നീ നൃത്ത-സംഗീത പ്രധാനമായ നാടകങ്ങളും അവതരിപ്പിക്കപ്പെട്ടു. സംഘാഭിനയത്തിലൂടെ വലിപ്പച്ചെറുപ്പമില്ലാതെ ഒരു നാടിനെ ഒന്നാകെ നാടകയരങ്ങിൽ പങ്കു ചേർക്കാൻ ഉദയ ചൊവ്വേരിക്ക് സാധിച്ചിട്ടുണ്ട്. കേരള സംഗീതനാ ടക അക്കാദമിയുടെ നാടകോത്സവത്തിൽ എ കെ കുഞ്ഞിരാമൻ പണിക്കർ രചനയും സംവിധാനവും നിർവഹിച്ച 'ന ഹന്തവ്യോ ന ഹന്തവ്യഃ' എന്ന നാടകം അവതരിപ്പിക്കുന്നതിനും ക്ലബ്ബിന് അവസരം ലഭിച്ചിട്ടുണ്ട്.

ഷാജഹാൻ ആയിറ്റി സംവിധാനം ചെയ്ത 'സങ്കടൽ', രാജൻ പുതിയേടത്ത് സംവിധാനം ചെയ്ത 'ഭൂത ഭാവി വർത്തമാനം', 'നർത്തകി', പ്രബലൻ വേലൂർ സംവിധാനം നിർവഹിച്ച 'ഉലക്ക' എന്നീ നാടകങ്ങളും ഉദയ ചൊവ്വേരിയുടെ നാടക കൂട്ടായ്മയ്ക്ക് കരുത്തേകി.

## പ്രതിഭാ തൃക്കരിപ്പൂരും റെഡ് സ്റ്റാർ ആയിറ്റിയും

1980 കളിൽ ആയിറ്റിയിലെ ഒരു കൂട്ടം ചെറുപ്പക്കാർ ഒത്തുചേർന്ന് നാടകാവതരണവുമായി മുന്നോട്ടുവന്നു. 2007 വരെ എല്ലാ വർഷവും ഓരോ നാടകം തെരഞ്ഞെടുത്തു് അവതരിപ്പിക്കുന്നതിൽ ഈ കൂട്ടായ്മയ്ക്ക് സാധിച്ചു. ആയിറ്റിയിലെ നാടകാവതരണത്തിന് വേദിയൊരുക്കുന്നത് റെഡ് സ്റ്റാർ ആയിറ്റിയാണ്. ഇവരോടു ചേർന്നു പ്ര വർത്തിക്കുന്ന സമിതിയാണ് പ്രതിഭ തൃക്കരിപ്പൂര്. മത്സര നാടകരംഗത്ത് ശ്രദ്ധേയമായ നിരവധി നാടകങ്ങൾ അവതരിപ്പിച്ച തൃക്കരിപ്പൂരിലെ പ്രസ്ഥാനമാണിത്. 'ഉണരുന്ന സാരംഗി', 'വെറുമൊരു മോഷ്ടാവായ ഒതേനൻ', 'മധ്യധരണ്യാഴി' തുടങ്ങിയ നാടകങ്ങളിലൂടെ ജില്ലാതലത്തിലും സംസ്ഥാനതലത്തിലും നിരവധി പുരസ്കാരങ്ങൾ ഈ സമിതി നേ ടിയിട്ടുണ്ട്. ഇതേ സമിതിയിൽ കൂടി വളർന്നുവന്ന ഗംഗൻ ആയിറ്റിയാണ് ക്ലബ്ബിന്റെ എല്ലാ നാടകങ്ങളുടേയും സംവിധാനം നിർവ്വഹിച്ചത്. ആയിറ്റി, മീലിയാട്ട്, പേക്കടം തുടങ്ങിയ പ്രദേശങ്ങളിലെ ചെറുപ്പക്കാരായിരുന്നു എല്ലാ നാടകങ്ങളിലും അഭിനയിച്ചതും.

## ശിവനടനം കലാസമിതി

'മാതൃഭൂമി' ഏജന്റും പത്രവിതരണക്കാരനുമായ സി വേലാ യുധന്റെ ഉടമസ്ഥതയിൽ ഇളമ്പച്ചി കേന്ദ്രമാക്കി രൂപീകരിച്ച നാടക

ട്രൂപ്പാണ് ശിവനടനം കലാസമിതി. 1965 ൽ പ്രവർത്തനമാരംഭിച്ച സമിതി അഞ്ചുവർഷക്കാലം നാടകാവതരണ രംഗത്ത് സജീവമായിരുന്നു. നിരവധി സാമൂഹ്യ നാടകങ്ങൾ അവതരിപ്പിച്ച സമിതിയുടെ 'മതിലുകൾ ഇടിയുന്നു' എന്ന നാടകം പല വേദികളിലും അവതരിപ്പിച്ചിട്ടുണ്ട്. തരംഗിണി ആർട്സ് എന്ന പേരിലും ഒരു സമിതി ഇക്കാലയളവിൽത്തന്നെ പ്രവർത്തിച്ചിട്ടുണ്ട്. 'സമസ്യ', 'സമാവർത്തനം', 'അക്കൽദാമ', 'സഹാറ', 'അമർഷം' തുടങ്ങി ഒട്ടേറെ നാടകങ്ങൾ സമിതി അവതരിപ്പിച്ചു. വാഹിനി കലാസമിതി റെഡ് സ്റ്റാർ ഇളമ്പച്ചി എന്നീ പ്രസ്ഥാനങ്ങളും നാടകാവതരണത്തിൽ സജീവമായിരുന്നു.

## ഗുരുദേവ കലാലയ, തൃക്കരിപ്പൂര്

തൃക്കരിപ്പൂരിന്റെ പടിഞ്ഞാറൻ മേഖല കേന്ദ്രീകരിച്ച് നാടക കൂട്ടായ്മകൾ നന്നേ കുറവായിരുന്നു. 1986ൽ പി വി ശ്രീകണ്ഠന്റെ നേതൃത്വത്തിൽ രൂപീകരിച്ച ഭജന സമിതി പിന്നീട് ഗുരുദേവ കലാലയ തൃക്കരിപ്പൂര് ആയി പരിണമിച്ചു. കുറത്തിയാട്ടം, വില്ലടിച്ചാൻ പാട്ട് തുടങ്ങിയ നാടൻ കലാരൂപങ്ങളോടൊപ്പം ഹാസ്യ നാടകങ്ങളും 'ശ്രീ വയനാട്ടുകുലവൻ' നൃത്ത-സംഗീത നാടകവും അവതരിപ്പിച്ച സമിതി കുറഞ്ഞ കാലയളവിനുള്ളിൽത്തന്നെ പ്രവർത്തനം നിലച്ചു. സ്വീകരിച്ചു വയലോടി കേന്ദ്രീകരിച്ച് യുവജന കലാസമിതിയും സജീവമായിരുന്നു പി വി ശ്രീകണ്ഠനെ 2011ൽ ഫോക്‌ലോർ അക്കാദമി അവാർഡ് നൽകി ആദരിച്ചിട്ടുണ്ട്.ദേശപ്രിയ കലാവേദി മെട്ടമ്മൽ അവതരിപ്പിച്ച നാടകങ്ങളും ഏറെ ശ്രദ്ധേയമാണ്. സംവിധായകൻ എം ടി അന്നൂരായിരുന്നു.

## കേസരി ക്ലബ്ബ്

1969 ൽ രൂപീകൃതമായ കലാ സംഘടനയാണ് കേസരി ക്ലബ്. 'കറുത്ത നക്ഷത്രം' ,'കാനൽ ജലം', 'അഗ്നിനക്ഷത്രം' തുടങ്ങി നിരവധി നാടകങ്ങൾ കേസരി ക്ലബ് അവതരിപ്പിച്ചിട്ടുണ്ട്. കെ എം കെ തൃക്കരിപ്പൂര് സംഘടിപ്പിച്ച നാടകമത്സരത്തിൽ ക്ലബ് പങ്കെടുത്തു. ക്ലബ് പ്രവർത്തകരിൽ എറെയും ബീഡിത്തൊഴിലാളികളായിരുന്നു. ആദ്യകാല നാടകങ്ങൾ സംവിധാനം ചെയ്തതും ഗാനങ്ങൾ എഴുതിയതും തൃക്കരിപ്പൂര് പത്മനാഭൻ ആയിരുന്നു. ഡോക്ടർ അനന്ദും ക്ലബ്ബിന്റെ നാടകങ്ങൾ സംവിധാനം ചെയ്തിട്ടുണ്ട്. സ്വന്തമായി സ്റ്റേജും കർട്ടൻ ക്ലബ്ബിനുണ്ടായിരുന്നു.

## എം കെ എൻ കലാസമിതി, എടാട്ടുമ്മൽ

അകാലത്തിൽ അപകടമരണമടഞ്ഞ നാടകപ്രവർത്തകൻ കൂടിയായ മാരാങ്കാവിൽ നാരായണന്റെ ഓർമ്മയ്ക്കായി ഒരു നാടകസമിതിക്കു രൂപം നൽകി - എം കെ എൻ കലാസമിതി, എടാട്ടുമ്മൽ. ഈ സമിതി നിരവധി നാടകങ്ങൾ അവതരിപ്പിച്ചിരുന്നു.

## കുട്ടികളുടെ നാടകങ്ങൾ

കുട്ടികൾക്കുവേണ്ടിയുള്ള നാടകങ്ങളും തൃക്കരിപ്പൂരിന്റെ മണ്ണിൽ പിറന്നിട്ടുണ്ട്. കുട്ടികൾക്കു വേണ്ടി കുട്ടികൾ അവതരിപ്പിച്ച നാടകങ്ങൾക്കൊപ്പം മുതിർന്നവർ അവതരിപ്പിച്ചവയുമുണ്ട്. ആദ്യകാലങ്ങളിൽ വലിയ നാടകങ്ങളിൽ ബാല നടീനടന്മാരായിട്ടു മാത്രമായിരുന്നു

കുട്ടികൾ ഉണ്ടായിരുന്നത്. നിരവധി നാടകങ്ങളിലൂടെ നാടകാസ്വാദകരുടെ മനം കവർന്ന കെ എം കെ കലാസമിതിയാണ് ആദ്യമായി കുട്ടികളുടെ നാടകം ഒരുക്കിയത്. 1975 ൽ അവതരിപ്പിച്ച നാടകത്തിൽ കുട്ടികൾ മാത്രമായിരുന്നു അരങ്ങിൽ.

തുടർന്ന് ബാലനാടകങ്ങൾക്ക് ഏറെയൊന്നും വളർച്ചയുണ്ടായിട്ടില്ല എന്നുതന്നെ പറയാം. ശിവരാത്രി, അഷ്ടമിരോഹിണി നാളു കളിൽ കുട്ടികൾ ചേർന്നവതരിപ്പിച്ച നാടകങ്ങൾ തൃക്കരിപ്പൂരിന്റെ പല ഭാഗങ്ങളിലും ഉണ്ടായിട്ടുണ്ട് . കെ എം കെ കലാസമിതിയുടെ, പി സുരേഷ് ബാബു എഴുതി ചിട്ടപ്പെടുത്തിയ 'പനയംപാറ യക്ഷി', 'സ്വപ്നം' തുടങ്ങിയ നാടകങ്ങളും എടാട്ടുമ്മലിലെ എ ബാലകൃഷ്ണൻ, സുകുമാരൻ തുടങ്ങിയവരുടെ നേതൃത്വത്തിൽ അവതരിപ്പിച്ച ബാല നാടകങ്ങളും ശ്രദ്ധേയമാണ്.

സ്കൂൾകലോത്സവ നാടകവേദികളിലൂടെയാണ് കുട്ടികളുടെ നാടകങ്ങൾക്ക് വളർച്ച കൈവന്നത്. വിജയൻ ഇയ്യക്കാട്, രാഘവൻ നടക്കാവ്, മുരളീദാസ് പയ്യന്നൂർ, സുരഭി ഇയ്യക്കാട്, എ കെ കുഞ്ഞിരാമൻ പണിക്കർ, ഗംഗൻ ആയിറ്റി, ഷാജഹാൻ തൃക്കരിപ്പൂര്, പ്രകാശൻ ചന്തേര, അനിൽ നടക്കാവ്, വി വി രവീന്ദ്രൻ തുടങ്ങി നിരവധിപേർ ബാല നാടകങ്ങളുടെ മേഖലയിൽ സജീവമായിരുന്നു.

ശക്തമായ നാടക പാരമ്പര്യമുള്ള തൃക്കരിപ്പൂര് ദേശത്തു് കുട്ടികളുടെ ഒരു രംഗവേദി വളർന്നുവന്നിട്ടില്ല. 1970കളിൽ പാഠഭാഗങ്ങൾ നാടകമാക്കി മാറ്റി കുട്ടികളോടൊപ്പം നാടകം അവതരിപ്പിച്ചു് കെ കെ മാഷ് നടത്തിയ പരീക്ഷണം വിജയമായിരുന്നുവെങ്കിലും അതിനും ഒരു തുടർച്ച ഉണ്ടായില്ല. വി വി രവീന്ദ്രന്റെ 'ദി ട്രെയിൻ', 'അംബിക' എന്നീ പുസ്തകങ്ങൾ ബാലനാടകങ്ങളുടെ സമാഹാരങ്ങളാണ്.

## ഫൈൻ ആർട്സ് സൊസൈറ്റികൾ

എൺപതു മുതൽ ഒന്നര ദശാബ്ദക്കാലത്തോളം തൃക്കരിപ്പൂരിന്റെ സാംസ്കാരിക മണ്ഡലത്തിൽ നിറഞ്ഞുനിന്ന പ്രസ്ഥാനമായിരുന്നു ഫൈൻ ആർട്സ് സൊസൈറ്റി. കേരളത്തിലെ അറിയപ്പെടുന്ന കലാസംഘങ്ങളുടെ പ്രശസ്തമായ നാടകങ്ങളിൽ മിക്കതും ഫാസ് വേദിയിലൂടെ ജനങ്ങൾ കണ്ടു. കോളിളക്കം സൃഷ്ടിച്ച 'ജ്ജ് നല്ലൊരു മന്സനാകാൻ നോക്ക്' (ഇ.കെ.അയമു), ഇത് ഭൂമിയാണ് (കെ.ടി.മുഹമ്മദ്) എന്നീ നാടകങ്ങൾ പ്രേക്ഷകർ ആവേശപൂർവ്വം സ്വീകരിച്ചു. കോഴിക്കോട് സംഗമം തിയേറ്റേഴ്സ് അവതരിപ്പിച്ച കാട്ടുകടന്നൽ, എം.ടി. രചിച്ച ഗോപുരനടയിൽ...കോഴിക്കോട് കലിംഗയുടെ സൃഷ്ടി(കെ.ടി.മുഹമ്മദ്) യു.എ.ഖാദർ എഴുതിയ നോവലിന് നരിപ്പറ്റ രാജു രംഗഭാഷ നൽകി അവതരിപ്പിച്ച വായേപാതാളം.. കണ്ണൂർ സംഘചേതനയുടെ സഖാവ്, സൂര്യാപേട്ട്.. ആലപ്പുഴ സൂര്യകാന്തി തിയറ്റേഴ്സിന്റെ ബാനറിൽ പി.എം. ആന്റണി സംവിധാനം ചെയ്ത സ്പാർട്ടക്കസ്, ആന്റിഗണി.. തിരുവനന്തപുരം സംഘചേതനയുടെ ഒഥല്ലോ, സ്വാതിതിരുനാൾ.... ഇനിയുമെത്രയോ നാടകങ്ങൾ..കൂടാതെ, ജയപ്രകാശ് കൂളൂർ, ജോസ് ചിറമ്മൽ എന്നിവരുടെ സ്കിറ്റുകൾ...അർത്ഥവത്തായ ആസ്വാദനത്തിന്റെ നിരവധി നാടകരാവുകൾ..

ശില്പി കുഞ്ഞിമംഗലം നാരായണൻ മാസ്റ്റർ രൂപകല്പന ചെയ്ത ഫാസ് റോളിംഗ് ട്രോഫിക്കു വേണ്ടി മൂന്നുനാലു വർഷം തുടർച്ചയായി നടത്തിയ അമേച്വർ നാടക മത്സരങ്ങൾ... അരങ്ങിലെ പുതിയ പരീക്ഷണങ്ങൾ, ഉന്മേഷദായകമായ ഇതിവൃത്തങ്ങൾ... ഫൈനാർട്സ് സൊസൈറ്റി തൃക്കരിപ്പൂരിൽ സജീവമായിരുന്ന കാലം സാംസ്കാരിക ഉണർവിന്റെ കാലംകൂടിയായിരുന്നു. സൗഹൃദ ആർട്സ് സൊസൈറ്റി, കെ.എം.കെ. ആർട്സ് സൊസൈറ്റി, സർഗ്ഗസംഘ എന്നിവയും ചെറിയൊരു കാലയളവിൽ പ്രൊഫഷണൽ നാടകങ്ങൾക്കും മറ്റും അരങ്ങൊരുക്കിയിട്ടുണ്ട്.

പ്രൊഫഷണൽ നാടക മത്സരങ്ങൾ സംഘടിപ്പിച്ച് ശ്രദ്ധേയമായ കൊയോങ്കര മലയാളം കലാവേദി, നിരവധി നാടകങ്ങൾ അവതരിപ്പിച്ചിട്ടുണ്ട്. തങ്കയം മുഹമ്മദ് അബ്ദുറഹിമാൻ സ്മാരക വായനശാലയും ശ്രദ്ധേയമായ നാടകങ്ങൾ അവതരിപ്പിക്കുകയും മററു നാ ടക സംഘങ്ങൾക്ക് അവതരിപ്പിക്കാനുള്ള അവസരം നൽകുകയും ചെയ്തിട്ടുണ്ട്. ഉത്സവവേളകളിൽ ഉയർന്നുവരുന്ന കൂട്ടായ്മകളും നാടിന്റെ പല ഭാഗങ്ങളിലും നാടകം അവതരിപ്പിച്ച് നാടും നാടകവും തമ്മിലുള്ള ബന്ധം ഊട്ടിയുറപ്പിച്ചിട്ടുണ്ട്. 1970കളിൽ തൃക്കരിപ്പൂരിൽ തെരുവുനാടകങ്ങൾ പ്രത്യക്ഷപ്പെട്ടു. വി.കെ.രവീന്ദ്രൻ എഴുതി സംവിധാനം ചെയ്തവതരിപ്പിച്ച രാഷ്ട്രീയ നാടകങ്ങൾ ഏറെയുണ്ട്. വിപര്യയം, അവഘാതം, ചരിത്ര ഗാഥ, കൊതുകുകൾ, വിധിക്ക് വിലങ്ങൊരുക്കുന്നവർ തുടങ്ങിയ നാടകങ്ങൾ അവയിൽ ചിലതാണ്.

അനിൽ നടക്കാവിന്റെ വരവോടെ തെരുവു നാടകങ്ങൾക്ക് പുതിയ കരുത്തുപകർന്നു. കേരളത്തിലെ നിരവധി മത്സരങ്ങളിൽ സമ്മാനാർഹമായ വയടക്കം അമ്പതിലേറെ നാടകങ്ങൾ സംവിധാനം ചെയ്ത അനിൽ നടക്കാവ് ഇപ്പോഴും സജീവമായി രംഗത്തുണ്ട്.

തൃക്കരിപ്പൂരിന്റെ നാടകചരിത്രം ഏറെ വിപുലവും സമ്പന്നവുമാണ്. ചുരുക്കിയെഴുതുക എന്നത് അസാധ്യവും ശ്രമകരവുമാണ്. വരും തലമുറകൾക്ക് പഠിക്കാനും അനുഭവിക്കാനും സാധ്യമായ രീതിയിൽ ആഴത്തിലും വിശദവുമായ അന്വേഷണത്തിനും ചരിത്ര പുസ്തകം തയ്യാറാക്കുന്നതിനും ഈ ലഘുരൂപം സഹായകമാകുമെന്ന് കരുതാം. ഇനിയുമേറെ കൂട്ടിച്ചേർക്കാനുണ്ടാകും. പലതും ഇതിൽ വിട്ടുപോയിട്ടുണ്ടാകാം. ഒന്നും ബോധപൂർവ്വമല്ല.